9946451777



അനശ്വര സ്മരണകൾക്ക് മുമ്പിൽ

ആയിരമായിരം അക്ഷരപ്പൂക്കൾ

SAIFUL ILAH

PERUMUGHAM
ZAINUDHEEN MUSLIYAR SMARANIKA

*Publishing:*
**Smaranika Samithi**

*Editing:*
**Muhammedali Perumugham**

*Typesetting:*
**Raza D.T.P.** Kozhikode-4

*Printing Consultant:*
**Basheer Perumugham**
Markaz Complex, Ph: 9847003652,2 722206

# സന്ദേശം

അല്ലാഹുവിന്റെ ദൂതൻ
നിങ്ങളിൽ ഉണ്ടെന്നു നിങ്ങൾ
മനസ്സിലാക്കണം. പല കാര്യങ്ങളിലും
അവിടന്നു നിങ്ങളെ അനുസരിച്ചിരുന്നെങ്കിൽ
നിങ്ങൾ വിഷമിച്ചുപോയേനെ. പക്ഷെ, സത്യവിശ്വാ
സത്തെ അല്ലാഹു നിങ്ങൾക്കു പ്രിയങ്കരമാക്കിത്ത
രികയും നിങ്ങളുടെ ഹൃദയങ്ങളിൽ അതിനെ
മനോഹരമാക്കുകയും ചെയ്തിരിക്കുകയാണ്.
സത്യനിഷേധവും ദുർനടപ്പും ധിക്കാരവും
അവൻ നിങ്ങൾക്കു വെറുപ്പാക്കിത്തീർക്കുകയും
ചെയ്തിരിക്കുന്നു. അവർ തന്നെയാണ്
സന്മാർഗം പ്രാപിച്ചവർ.

# സ്മരണിക സമിതി

| | | |
|---|---|---|
| ചെയർമാൻ | : | സയ്യിദ് ഫള്ൽ ജമലുല്ലൈലി ചേളാരി |
| വൈ. ചെയർമാൻ | : | എം.കെ.എം. കോയ മുസ്‌ലിയാർ |
| | : | അലി ബാഖവി രണ്ടത്താണി |
| | : | ടി.പി. ബിച്ചാവ ഹാജി പെരുമുഖം |
| | : | കെ. അബ്ദുൽ ഖാദിർ ഹാജി പെരുമുഖം |
| കൺവീനർ | : | ഡോ. എം.എ. ഹമീദ് കോട്ടക്കൽ |
| ജോ: കൺവീനർ | : | ഡോ. മുസ്തഫ വെള്ളിപറമ്പ് |
| | : | മുസ്തഫ മടവൂർ |
| ട്രഷറർ | : | കോമുക്കുട്ടി ഹാജി കരിപ്പൂർ |

## എഡിറ്റോറിയൽ ബോർഡ്

| | | |
|---|---|---|
| എഡിറ്റിംഗ് | : | മുഹമ്മദലി പെരുമുഖം |
| പ്രിന്റിംഗ് | : | ബശീർ പെരുമുഖം |
| പബ്ലിഷിംഗ് | : | എൻ.എ. ജലീൽ പെരുമുഖം |
| കറസ്പോണ്ടൻസ് | : | ലത്വീഫ് സഖാഫി പെരുമുഖം |
| കോ-ഓർഡിനേറ്റർ | : | എം.എ. സമദ് പെരുമുഖം |



# എഡിറ്റർ നിങ്ങളോട്

ആത്മീയ കേരളത്തിന്റെ ഗിരിശൃംഗങ്ങളിൽ
ആശ്ചര്യജനകമായ അധ്യായങ്ങൾ രചിച്ച്
ആർദ്രമായ പാദമുദ്രകൾ തീർത്ത
അനുഗ്രഹീത പണ്ഡിത തേജസ്സുകൾ.
ആരാധനയുടെ അർത്ഥം അടുത്തറിഞ്ഞ്
ആഖിറ ജയത്തിന്റെ അന്തസ്സു തേടി
ആയിരമായിരം ചൈതന്യങ്ങളേകി
അവർ യാത്രയായി.
ആ ഗണത്തിലെ അദ്വിതീയനായിരുന്നു
അടുത്തിടെ മൺമറഞ്ഞുപോയ
ആദർശധീരനായ പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ.
ആഭിജാത്യ കുടുംബത്തിൽ പിറന്നുവീണ്
അക്ഷര ജ്ഞാനത്തിന്റെ കൈവഴികളിലൂടെ
അറിവിന്റെ അനന്തതകളിലേക്കിറങ്ങിച്ചെന്ന്
അനുഭൂതി ദായകമായ ഇന്നലെകൾ തീർത്ത
ആ ധന്യാത്മാവ് നമ്മോടൊപ്പമില്ല.
ആടിയുലഞ്ഞ സാമൂഹികാന്തരീക്ഷത്തിൽ
ആദർശ നിഷ്ഠയുടെ പടച്ചട്ടയണിഞ്ഞ്
ആരെയും കോരിത്തരിപ്പിക്കുന്ന വാഗ്ധോരണിയുമായി
അനവധി പള്ളി മദ്റസാ സ്ഥാപനങ്ങൾ
ആ മഹാത്മാവ് പടുത്തുയർത്തി.
ആ ധൈര്യവും സ്ഥൈര്യവും
അത്യത്ഭുതകരം തന്നെയായിരുന്നു.
ആമാശയത്തിന്റെ പിണിയാളുകൾക്ക്
അദ്ദേഹമൊരു താക്കീതായിരുന്നു.
ആയുരാരോഗ്യം മുഴുവൻ വ്യയം ചെയ്തു
ആവേശം പകർന്ന കർമ നിരതൻ.
ആരുടെയും മുഖത്തു നോക്കി
ആ വചസ്സുകൾ സത്യമുതിർത്തു.

അസത്യത്തിന്റെ തിരമാലകൾ ഭയന്ന്
ആ പാദങ്ങൾ പിറകോട്ടുപോയില്ല.
ആത്മ ധൈര്യത്തോടെ മുന്നോട്ടു നീങ്ങി.
ആളും അർത്ഥവും നിറഞ്ഞ സേവനങ്ങൾ.
അക്ഷരാർത്ഥ സഫലമായ പടയോട്ടങ്ങൾ.
അവിസ്മരണീയ കർമപഥങ്ങൾ.
അർത്ഥഗർഭമായ പ്രഭാഷണങ്ങൾ.
അതിർ വരമ്പുകൾ നിശ്ചയിച്ചില്ല.
ആവുന്നതത്രയും ചെയ്തുതീർത്തു.
ആധ്യാത്മികതയുടെ ശാദ്വലതീരത്ത്
ആയുഷ്കാല സന്ധ്യയിൽ സായൂജ്യം നേടി.
ആബാലവൃദ്ധം ജനങ്ങൾ അവിടേക്കൊഴുകി
ആശ്വാസത്തിന്റെ മധുര മന്ത്രണങ്ങളിൽ
ആത്മ നിർവൃതിയുടെയും ആത്മ ശാന്തിയുടെയും
അനുരാഗങ്ങൾ പെയ്തിറങ്ങി.
ആ പുഞ്ചിരിയും വശ്യമായ പെരുമാറ്റവും
അലംഘനീയ വിധിക്കുമുന്നിൽ അന്യമായി
അതൊരു ജീവിതമായിരുന്നു.
അതുല്യമായ പുരുഷായുസ്സ്.
ആ ജീവിതത്തിന്റെ ജ്വലിക്കുന്ന ഓർമകൾ
അവിടുത്തെ അനർഘമായ സന്ദേശങ്ങൾ
അക്ഷരങ്ങളിലൊതുക്കാനാവില്ല.
അത്രയും വിശാലമാണ്. വിസ്തൃതമാണ്.
ആഴമേറിയ ആ ചിത്രത്തിൽ നിന്നും
അടർത്തിയെടുത്ത ഏതാനും ഏടുകൾ.
അതത്രെ, 'ഈ സ്മരണിക'
അന്യൂനമാണെന്നഭിപ്രായമില്ല. പക്ഷെ
അനുപേക്ഷണീയതയ്ക്ക് ശ്രമിച്ചിട്ടുണ്ട്.
അപാകതകൾ ചൂണ്ടിക്കാട്ടിയാലും!.
അചഞ്ചലമായ ആ കർമ മണ്ഡലങ്ങൾ
ആസ്വാദക ശൈലിയിൽ "ഫീച്ചറാ"യുണ്ട്.
അനുവാചക ലോകത്തിനു മുന്നിൽ
ആശീർവാദത്തിന്റെ പൂച്ചെണ്ടുകൾ തേടി
ആകാംക്ഷയോടെയിത് സമർപ്പിക്കുന്നു.
അല്ലാഹു റബ്ബുൽ ഇസ്സത്ത്
ആത്മാർത്ഥമായി സ്വീകരിക്കട്ടെ

പ്രാർത്ഥനാപൂർവ്വം
**മുഹമ്മദലി പെരുമുഖം** (എഡിറ്റർ)

# ആശംസകൾ



പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ എന്റെ ദർസിൽ പഠിച്ച വിദ്യാർത്ഥിയാണ്. ഞാൻ വളരെക്കാലത്തെ പരിചയമുണ്ട്. കോട്ടക്കൽ ശിഫ ഹോസ്പിറ്റലിൽ ആയിരുന്നപ്പോഴ കണ്ടിരുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രം ഉൾക്കൊള്ളുന്ന സ്മരണിക പുറത്തിറക്കുന്നുവെന്നറിഞ്ഞതിൽ സന്തോഷമുണ്ട്. എല്ലാവിധ ആശംസകളും നേരുന്നു.

**സയ്യിദ് അബ്ദുർറഹ്മാൻ അൽ ബുഖാരി ഉള്ളാൾ**

## من مرثية الشيخ عبد القادر مسليار الكندوري

حِينَ لَبَّى الشَّيْخُ زَيْنُ الدِّينِ مِنْ اِخْوَانِنَا

مِنْ مُحِبِّى الْخَيْرِ وَالْعُلَمَاءِ وَسَادَاتِنَا

اِبْنُ اُمْبِجَّالِ فِى تِينَبْلَمْ مُعِينُنَا

يَوْمَ سَبْتٍ فِى الصَّبَاحِ هَادِمًا لِكُلِّنَا

اِنَّ زَيْنَ الدِّينِ زَانَ غَابَ عَنَّا اَرْخَنْ

ذَاكِرَ الْمُحِبَّ ذِكْرٍ قَدْ لَقِيَ بِهِ الْمُنَى

# പ്രാർത്ഥനയോടെ..



അല്ലാഹുവിലും അശ്റഫുൽ ഖൽഖ് മുഹമ്മദു റസൂലുല്ലാഹി (സ)യിലും മറ്റ് വിശ്വാസ കാര്യങ്ങളിലും വിശ്വാസമുറപ്പിച്ചവർ ഇൽമ്, തഖ്‌വ, സൽസ്വഭാവം, തുടങ്ങിയവയിലൂടെയാണ് ഈമാൻ വർധിപ്പിച്ചെടുക്കുന്നത്. അല്ലാഹുവിലും അവന്റെ റസൂലിലും മഹബ്ബത്ത് വെക്കുന്നവർ സത്യവിശ്വാസികളോട് മഹബ്ബത്ത് വെക്കുന്നവരാണ്. മുഅ്മിനായ മനുഷ്യനിൽ ഉണ്ടാവേണ്ടുന്ന പ്രധാന കാര്യങ്ങളാണ് മേൽ ഉദ്ധരിച്ചത്. ഇവ വിശ്വാസത്തിലും പ്രവർത്തനത്തിലും നിലയുറപ്പിച്ച പണ്ഡിതരാണ് യഥാർത്ഥ പണ്ഡിതന്മാർ.

ബഹുമാനപ്പെട്ട മർഹൂം സൈനുദ്ദീൻ മുസ്‌ലിയാർ (തേഞ്ഞിപ്പലം) മേൽ ഗുണങ്ങൾ ഒരുമിച്ചുകൂടിയ പണ്ഡിതനായിരുന്നുവെന്ന് അദ്ദേഹവുമായുള്ള നീണ്ടകാല ബന്ധത്തിൽ നിന്ന് ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. അതിനാൽ ഞങ്ങൾ തമ്മിൽ ഈമാനികമായ സ്നേഹം നിലനിറുത്തി പോന്നിരുന്നു. ബഹുമാനപ്പെട്ടവരുടെ ജീവിതം എന്നും സത്യവിശ്വാസികൾക്ക് മാതൃകയാണ്. ആ ജീവിതം വരച്ച്കാട്ടുന്ന സ്മരണിക പുറത്തിറക്കുന്നു എന്ന് അറിഞ്ഞതിൽ സന്തോഷിക്കുന്നു.

അഹ്‌ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ ആശയ രംഗത്ത് എന്നും ശോഭിച്ച അദ്ദേഹത്തിന്റെ ചരിത്രം സുന്നികൾക്ക് അനുഗ്രഹമാവട്ടെ എന്ന് പ്രാർത്ഥിക്കുന്നു. സ്മരണികയ്ക്ക് എന്റെ ആശംസകൾ.

**കാന്തപുരം എ.പി. അബൂബക്കർ മുസ്‌ലിയാർ**

മഹാന്മാരുടെ സ്മരണകൾ
നിലനിൽക്കുന്നത് ഇത്തരം സ്മരണികകളിലൂടെയാണ്.
ഇത്തരം സ്മരണകൾ നിലനിൽക്കേണ്ടതുമാണ്.
ഈ സ്മരണിക്ക് പിന്നിൽ പ്രവർത്തിച്ചവർക്ക്
മുഴുവൻ ആശംസകളും നേരുന്നു. അല്ലാഹു ഇത്
ഒരു സ്വാലിഹായ അമലായി
സ്വീകരിക്കട്ടെ - ആമീൻ.

**തിരൂരങ്ങാടി ബാപ്പു മുസ്‌ലിയാർ**

നിങ്ങൾ ചെയ്യുന്ന ഈ സേവനം തികച്ചും ദീനീയായ സേവനമാണ്. സ്വാലിഹീങ്ങളുടെ ചരിത്രവും അവരുടെ ജീവിത ചിട്ടയും ജീവിതകാലത്തും മരണശേഷവും നമുക്ക് പിന്തുടരാൻ ആവശ്യമായതിനാൽ ആ കാര്യങ്ങൾ ജനങ്ങളിലേക്ക് അറിയിച്ചുകൊടുക്കൽ അതറിയുന്നവരുടെ കർത്തവ്യമാണ്. അതിനാൽ ഈ സേവനം വിജയത്തിലാക്കുകയും അല്ലാഹു ഖബൂലാക്കുകയും മഹാനവർകളുടെ ഖബറിടം സ്വർഗ്ഗ പൂന്തോപ്പാക്കുകയും നമ്മെയെല്ലാവരെയും അവന്റെ സ്വർഗ്ഗ പൂങ്കാവനത്തിൽ ഒരുമിച്ചുകൂട്ടുകയും ചെയ്യട്ടെ - ആമീൻ.

**ഇ. സുലൈമാൻ മുസ്‌ലിയാർ ഒതുക്കുങ്ങൽ**

ഇഹ്‌യാഉസ്സുന്ന:

ബഹുമാനപ്പെട്ട സൈനുദ്ദീൻ മുസ്‌ലിയാരെ സംബന്ധിച്ച് ഓർക്കുമ്പോൾ സുന്നത്ത് ജമാഅത്തിന്റെ നിരവധി രംഗങ്ങളാണ് ഓർമ വരുന്നത്. സുന്നത്ത് ജമാഅത്തിന്റെ ആശയം തുറന്നടിക്കുന്ന വിഷയത്തിലും ദീനീ പ്രവർത്തനത്തിലും അദ്ദേഹത്തിന് ഒരു പ്രത്യേക വൈഭവം തന്നെയായിരുന്നു. സൈനുദ്ദീൻ മുസ്‌ലിയാർ ആത്മീയമായി ഉയർന്ന ഒരു അറിയപ്പെട്ട പണ്ഡിതനായിരുന്നു.

മുൻകാലഘട്ടങ്ങളിൽ പ്രസംഗ വേദികളിൽ വലിയ വലിയ പണ്ഡിതന്മാരോട് കൂടി സുബ്ഹി വരെ സംസാരിക്കുന്ന ഒരു പ്രത്യേക കഴിവ് അദ്ദേഹത്തിൽ എടുത്ത് പറയേണ്ടതാണ്. ഏത് പ്രതിസന്ധിയിലും സധൈര്യം മുന്നോട്ട് നീങ്ങാനുള്ള അദ്ദേഹത്തിന്റെ മനക്കരുത്തും ധീരതയും ശ്രദ്ധേയമായിരുന്നു. സ്മരണിക്ക് സർവ്വവിധ ആശംസകളും.

**മർഹൂം സി. അബ്ദുർറഹിമാൻ മുസ്‌ലിയാർ നെടിയനാട്**

മർഹൂം പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരുടെ പേരിൽ ഒരു സ്മരണിക പ്രസിദ്ധീകരിക്കുന്നുവെന്നറിഞ്ഞതിൽ ഏറെ സന്തോഷമുണ്ട്.

സമുദായത്തിന് എന്നെന്നും സ്മരിക്കാനുള്ള ഒരുപാട് ത്യാഗങ്ങളും സേവനങ്ങളും അർപ്പിച്ച മഹാനാണ് സൈനുദ്ദീൻ മുസ്‌ലിയാർ. ഒരു കാലത്ത് മതപ്രസംഗ വേദികളിൽ തിളങ്ങി ജ്വലിച്ചിരുന്ന അദ്ദേഹം ജനമനസ്സുകളെ ആകർഷിക്കുന്നതും ഭക്തിനിർഭരമാക്കുന്നതുമായ പ്രഭാഷകനായിരുന്നു.

അദ്ദേഹത്തിന്റെ വഅള് വഴി ഉയർന്നുവന്ന പള്ളികളും മദ്റസകളും മറ്റു ദീനീ സ്ഥാപനങ്ങളും ഒട്ടനവധിയാണ്.

ലളിത ജീവിതത്തിന്റെയും വശ്യസുന്ദരമായ സ്വഭാവത്തിന്റെയും തഖ്‌വ നിറഞ്ഞ ഖൽബിന്റെയും ഉടമയായ സൈനുദ്ദീൻ മുസ്‌ലിയാരുടെ ജീവിതത്തിന്റെ നാനാ തുറകളെയും അനാവരണം ചെയ്യുന്ന സ്മരണിക്ക് ആശംസകളർപ്പിക്കുന്നു.

അദ്ദേഹത്തെയും നമ്മെയും അല്ലാഹു സ്വർഗ്ഗീയാരാമത്തിൽ ഒരുമിച്ചു കൂട്ടിത്തരട്ടെ (ആമീൻ)

**വി.പി.എം. വില്ല്യാപ്പള്ളി**

# ഉള്ളടക്കം


അണിയറയിൽ നിന്ന് അരങ്ങിലേക്ക്............ (ഫീച്ചർ) .................... 20

അനുഗ്രഹീത കുടുംബത്തിൽ ........................( " ) .................... 24

അറിവിന്റെ ആഴം തേടി ..............................( " )..................... 30

അവിസ്മരണീയ കർമപഥങ്ങൾ .....................( " ) .................... 34

പെരുമുഖത്തിന്റെ പെരുമ ..........................( " ) .................... 59

അനർഘ ഭാഷണങ്ങൾ ...............................( " )..................... 72

ആധ്യാത്മികതയിലൂടെ ..............................( " )..................... 83

അന്ത്യനിമിഷങ്ങൾ ...................................( " )..................... 86

എന്റെ ആത്മസുഹൃത്ത് ............................................................ 96

സയ്യിദ് ഫള്ൽ ജമലുല്ലൈലി ചേളാരി

ആ ജീവിതം തിരിഞ്ഞുനോക്കുമ്പോൾ .......................................... 103

എം.കെ.എം. കോയ മുസ്‌ലിയാർ

ഈമാനിന്റെ കരുത്തിൽ ഇൽമിന്റെ വഴിതെളിയിച്ചവർ ............ 117

സയ്യിദ് ഇബ്‌റാഹീമുൽ ഖലീൽ ബുഖാരി

പ്രതിഭ തെളിയിച്ച പ്രഭാഷകൻ .................................................. 120

എ.കെ. അബ്ദുർറഹ്മാൻ മുസ്‌ലിയാർ

പ്രിയപ്പെട്ട എന്റെ ഉസ്താദ്.......................................................... 122

ഡോ. എം.എ. ഹമീദ്

അടിപതറാത്ത ആദർശധീരൻ .................................................. 159

പൊന്മള അബ്ദുൽ ഖാദിർ മുസ്‌ലിയാർ

ഇരുത്തിക്കളയുന്ന പ്രഭാഷകൻ ................................................ 162

നെല്ലിക്കുത്ത് ഇസ്മാഈൽ മുസ്‌ലിയാർ

കടമ നിർവ്വഹിച്ച പണ്ഡിതൻ .................................................. 163

പാറന്നൂർ പി.പി. മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാർ

വെള്ളംകുടിക്കാത്ത പ്രസംഗകൻ .............................................. 166

കോടമ്പുഴ ബാവ മുസ്‌ലിയാർ

പ്രഭ പരത്തിയ പെരുമുഖം ...................................................... 170

പാറന്നൂർ പി.പി. ഇബ്‌റാഹീം മുസ്‌ലിയാർ

............................................................ 171
ചെറിയ വലിയ ബന്ധം ..................
വെളിത്തറ മുഹമ്മദ് മുസ്‌ലിയാർ ........................ 174
നികത്തപ്പെടാത്ത നഷ്ടം ..................
കുഞ്ഞിക്കോയ മുസ്‌ലിയാർ വാവാട് ........................ 175
ആത്മീയ ഗുരുനാഥൻ ..................
ഡോ. സിദ്ദീഖ് തിരൂർ ........................ 179
ഒരു കാലഘട്ടത്തിന്റെ ഇതിഹാസം ..................
കെ.ടി. മുഹമ്മദ് ബാഖവി കടക്കാട്ടുപാറ ........................ 194
ആ പ്രഭാവം അവർണ്ണനീയം ..................
ഡോ. പി. അബ്ദുർറഹ്മാൻ ........................ 196
പാണ്ഡിത്യത്തിന്റെ നിറകുടം ..................
വി.ടി. അഹമ്മദ് കുട്ടി മൗലവി പാഴൂർ ........................ 199
തസവ്വുഫിന്റെ പ്രഭാഷകൻ ..................
യു. ബാപ്പുട്ടി ഹാജി ചെമ്മാട് ........................ 200
ഇത്തരം വിടവുകൾ എങ്ങനെ നികത്തും ..................
ഹാജി കെ. അബ്ദുൽ ഖാദിർ മുസ്‌ലിയാർ ചേലേമ്പ്ര ........................ 202
നിങ്ങളെ ഞാൻ മുത്വവ്വലിലാക്കി..................
അതീഖ് മുസ്‌ലിയാർ ........................ 208
എന്റെ ഗുരു ..................
ഡോ. കെ. മുഹമ്മദ് മുസ്തഫ വെള്ളിപറമ്പ് ........................ 210
തഖ്‌വയുള്ള മഹാൻ ..................
അലി ബാഖവി രണ്ടത്താണി ........................ 212
അറിയപ്പെടാത്ത ജ്ഞാനി..................
അബൂറാഫിഅ് പെരുമുഖം ........................ 215
ഒളിമങ്ങാത്ത ഓർമകൾ ..................
കെ.വി. ശൈഖലി മുസ്‌ലിയാർ തെന്നല ........................ 218
ദീനിന്റെ അലങ്കാരം..................
എൻ. അലി അബ്ദുല്ല ചെറുവാടി ........................ 220
വിശ്വാസികളുടെ വഴികാട്ടി ..................
സയ്യിദ് ഫള്ൽ ജമലുല്ലൈലി പെരുമുഖം ........................ 223
എളിമയുടെ പ്രതീകം ..................
ഡോ. ഹുസൈൻ രണ്ടത്താണി ........................ 225
വഴിവിളക്ക് ..................
പി.എ. മുഹമ്മദ് ബാഖവി മുണ്ടംപറമ്പ് ........................ 228
പടവ് (കവിത) ..................
റബീഅത്ത് എം. പെരുമുഖം ........................ 230
അന്നു ഞാൻ ജമാഅത്തെ ഇസ്‌ലാമി ..................
പി.കെ. കോമുക്കുട്ടി ഹാജി കരുവാൻകല്ല്

സൈഫുൽ ഇലാഹ് ............................................. 233
ടി.കെ.എം. റഫീഖ് മുസ്‌ലിയാർ പരുത്തിക്കോട്
എല്ലാറ്റിന്റെയും പ്രചോദകൻ ............................................. 239
ടി.പി. ബിച്ചാവ ഹാജി പെരുമുഖം
എന്റെ ഉസ്താദ് ............................................. 241
ഫൈസൽ ഹുസൈൻ മഞ്ചേരി
മദ്രാസ് അനുഭവങ്ങൾ ............................................. 244
കെ.വി. മൊയ്തീൻ കോയ ഹാജി തേഞ്ഞിപ്പലം
മനസ്സ് വായിച്ച മഹാമനീഷി ............................................. 248
ബശീർ പെരുമുഖം
വിരഹത്തിന്റെ വിറങ്ങലിപ്പുകൾ ............................................. 253
എൻ.എ. ജലീൽ പെരുമുഖം
ആത്മീയ പണ്ഡിതൻ ............................................. 256
മസ്ഊദ് പുത്തൂപാടം
ധീരതയുടെ പര്യായം ............................................. 258
സയ്യിദ് ആറ്റക്കോയ തങ്ങൾ കല്ലമ്പാറ
ആ അസുഖം നിനക്ക് വേണ്ട ............................................. 260
അബ്ദുസ്സലാം മുസ്‌ലിയാർ മാവൂർ
സജീവ നേതൃത്വം ............................................. 262
ചെറീത് മൗലവി പെരുമുഖം
ഉസ്താദിന് പകരക്കാരനില്ല ............................................. 265
അലി (മസ്ക് ഊദ്)
ജീവിക്കുന്ന ഓർമ്മകൾ ............................................. 267
കാളമ്പ്ര അലി ഹസൻ മുസ്‌ലിയാർ തെന്നല
ഓർമകൾക്ക് മരണമില്ല ............................................. 272
പി.എ. മൊയ്തീൻ കോയ ഹാജി കള്ളിക്കൂടം
ആ ധന്യജീവിതം അയവിറക്കുമ്പോൾ ............................................. 275
പെരുമുഖം മഹല്ല് കമ്മിറ്റി
മറക്കാനാവാത്ത പ്രവർത്തനങ്ങൾ ............................................. 279
സി.കെ. അസീസ് മാസ്റ്റർ പെരുമുഖം
എന്റെ അനുഭവം ............................................. 281
ഉമറുൽ ഫാറൂഖ് പയ്യോളി
വ്യതിരിക്തനായ പണ്ഡിതൻ ............................................. 283
ടി.പി. മുഹമ്മദ് കുട്ടി പെരുമുഖം
ആർക്കും കാൻസർ ഇല്ല ............................................. 286
അബ്ദുൽ ഖാദിർ മാസ്റ്റർ പയ്യോളി
എന്റെ ചങ്ങാതി ............................................. 288
ഹാജി മുഹമ്മദ് മുസ്‌ലിയാർ പെരുമുഖം

കാലം കാത്തിരുന്ന മഹാൻ .................................................... 290
എം.എം. കോയ പെരുമുഖം
കേസ് വിധിയാവും .................................................... 293
കെ. കുഞ്ഞി മൊയ്തീൻ ഹാജി പാണമ്പ്ര
കാണേണ്ടവരെ കാണും .................................................... 295
കെ.ടി. അലവിക്കുട്ടി സഖാഫി പെരുമുഖം
എന്റെ പ്രിയപ്പെട്ട ബാപ്പ .................................................... 297
എം. അബ്ദുൽ അസീസ് പെരുമുഖം
യാത്രയായി (ഗാനം) .................................................... 300
അബൂശബീബ പെരുമുഖം
എന്റെ അത്താണി .................................................... 301
സൈദലവി ചെമ്മാട്
ഇത് കിട്ടുകയില്ല .................................................... 302
കത്താലി ഹാജി പുവ്വന്നൂർ
സൂഫികളുടെ ലോകം .................................................... 304
ഇൽയാസ് പെരുമുഖം
ദീപസ്തംഭം .................................................... 307
പി. മൊയ്തീൻ കോയ പെരുമുഖം
നിങ്ങളുള്ളേടത്ത് ഞാനുമുണ്ടാവും .................................................... 309
ഹാജി പി അലവി സ്രാങ്ക് കള്ളിത്തൊടി
എന്റെ ജീവിതത്തിലെ വഴിത്തിരിവ് .................................................... 311
ചട്ടിപ്പുരക്കണ്ടി ബാലകൃഷ്ണൻ
ആ മരണ വാർത്ത .................................................... 314
ഇബ്റാഹീം കൊടിഞ്ഞി
ദീർഘദർശനം പുലർന്നു .................................................... 316
ഇ.കെ. മുഹമ്മദ് ഹാജി കൊളക്കാട്ടുചാലി
ഇനിയാരെങ്കിലും ജനിച്ചിട്ടുവേണം .................................................... 318
തൃക്കൈകാട്ട് കൃഷ്ണൻ
ഞങ്ങളുടെ വാപ്പിച്ച .................................................... 320
എം.എ. സമദ് പെരുമുഖം
മഹാ മനസ്കൻ .................................................... 322
സി. രാധാകൃഷ്ണൻ പെരുമുഖം
ഞങ്ങളുടെ അഭയകേന്ദ്രം .................................................... 323
വലിയപറമ്പിൽ കുഞ്ഞീവി
ആരും അറിയാത്ത മുത്ത് .................................................... 326
എം.കെ. അബ്ദുർറഹ്മാൻ സഖാഫി പെരുമുഖം
ഉസ്താദിന്റെ വസ്വിയ്യത്തുകൾ .................................................... 328
മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്റർ .................................................... 334
കെ. അബ്ദുല്ലത്തീഫ് സഖാഫി

## സചിത്ര ഫീച്ചർ



ഇതാ ഈ വഴിയിലൂടെ..
ഇരുളു നിറഞ്ഞ മുൾക്കാടുകളും
ഇടതൂർന്നു വളർന്ന പുൽച്ചെടികളും
ഇരുകരങ്ങൾ കൊണ്ട് വകഞ്ഞുമാറ്റി
ഒരാൾ കടന്നുവരുന്നു....
ഇരുട്ടിൽ തെളിയുന്ന അരണ്ട വെളിച്ചത്തിൽ
ഇസ്‌ലാമിക സാരോപദേശങ്ങളുടെ
ഇടതടവില്ലാത്ത വാഗ്ധോരണി
ഇവിടെ മുഴങ്ങി കേൾക്കുന്നു.
ഇരുലോക വിജയത്തിന്റെയും
ഈമാനിക ധൈര്യത്തിന്റെയും പൊരുളിൽ
ഇശലുകൾ തീർത്ത പ്രഭാഷണം
ഇടിവെട്ടേറ്റവരെപ്പോലെ
ഇരുന്നിടത്ത് അന്ധാളിപ്പ് .... കരച്ചിൽ
ഈ മുസ്‌ലിയാർ ആരാണ് ?
ഇയാൾ എവിടെയാണ് ?
ഈറനണിഞ്ഞ അന്വേഷണങ്ങൾ!
ഈ ആഗതനത്രെ സൈനുദ്ദീൻ മുസ്‌ലിയാർ..
ഈടുറ്റ ഗാഥകളേന്തി
ഈ നാടിന്റെ മാനം കാക്കാൻ
ഇവർ അന്ന് പാദമൂന്നി

# അണിയറയിൽ നിന്ന് അരങ്ങിലേക്ക്

പൈതൃകങ്ങളുടെ പിതൃത്വം പതിഞ്ഞ ഫാറൂഖാബാദ്, പശ്ചിമ ദിശയിലേക്കു മാറി സ്ഥിതി ചെയ്യുന്ന പ്രതാപ സൗകുമാര്യതകൾ മേളിച്ച പെരുമുഖം. പ്രശാന്ത സുന്ദരമായ പ്രദേശം. പരന്നൊഴുകുന്ന ചാലിയാറിന്റെ പച്ചപുതച്ച കാഴ്ചകളോട് കിന്നരിച്ചുനിൽക്കുന്ന നാട്. ധീര ദേശാഭിമാനി ടിപ്പുസുൽത്താന്റെ പവിത്ര പാദം പതിഞ്ഞ ധന്യമായ ഭൂമിക. നിരവധി ചരിത്രസത്യങ്ങളെ തഴുകിത്തലോടിയ വിശുദ്ധമണ്ണ്.

ഇവിടം ശാന്തമാണ്. ഇമവെട്ടും വേഗതയിലുള്ള ഇന്നിന്റെ പുരോഗതികൾ ഒട്ടും ചാഞ്ചല്യമുണ്ടാക്കിയിട്ടില്ല. ഇക്കിളി സംസ്കാരങ്ങളെ ഇത്തിരി അകലെ മാറ്റിനിറുത്തിയവർ. ഇസ്‌ലാമിക വിശ്വാസ ധാരയിലെ ഇത്തിക്കണ്ണികളെ ഉന്നം പിഴക്കാതെ കശക്കിയെറിഞ്ഞവർ. ഇതിവൃത്തങ്ങളിലെ സനാതനാചാരങ്ങളെ ദിനചര്യയാക്കിയവർ. ഇന്നും ഈ നാടിന്റെ കഥാവിശേഷങ്ങൾ മാറിയിട്ടില്ല. ഓർക്കുന്തോറും കണ്ണുകൾ ഈറനണിയുന്ന ഗതകാല ചിന്തകൾ നമുക്ക് മുമ്പിലെ അനശ്വര സാക്ഷ്യങ്ങളാണ്. ജീവിത വ്യവഹാരങ്ങൾക്കിടയിലെ ചേതനാത്മക ചിത്രങ്ങളിൽ മനം കുളിരണിയുകയാണ്. ഇത പര്യന്ത ഇതിഹാസങ്ങളത്രെ ഇവിടുത്തെ ആരാധനാലയങ്ങൾ. ഇൽമിന്റെ വാഹകർ തീർത്ത ഈടുറ്റ പാതകൾക്ക് ഇങ്ങനെ ഒരായിരം കഥകളുണ്ട് പറഞ്ഞുതീർക്കാൻ.

സത്യവും നീതിയും കൈമുതലാക്കിയ നിരവധി സാത്വികർ ഇവിടെ മൺമറഞ്ഞുപോയി. സത്യത്തിന്റെ പൊരുളറിഞ്ഞവർ. സനാതന സംസ്കാരങ്ങളുടെ സാക്ഷ കയ്യിലേന്തിയവർ. സൂക്ഷ്മ ജീവിതങ്ങളിൽ സായൂജ്യം

കണ്ടെത്തിയവർ. ഈ ലോകം ഇവർക്കന്യമായിരുന്നു. ഇരുളടഞ്ഞ ഈ ജീവിതങ്ങളെ നോക്കി അവർ പറയുമായിരുന്നു. ഇതെത്ര ക്ഷണഭംഗുരം! എന്നിട്ടുമെന്തേ മനുഷ്യൻ? ജീവിത യാഥാർത്ഥ്യങ്ങളെ നോക്കിക്കണ്ട വർ വിരളം. തമസ്കരിക്കപ്പെട്ട തപ്തമനങ്ങൾ ധാരാളം. ത്യാഗത്തിന്റെ തീക്ഷ്ണതകൾ തിരതല്ലിയെത്തിയ കഴിഞ്ഞ കാലങ്ങളോർത്ത് നമുക്ക് നെടുവീർപ്പിടാം.

പെരുമുഖം എന്നും പ്രസിദ്ധമാണ്. പ്രശസ്തരായ പലരും പ്രകീർത്ത നത്തിന്റെ പ്രതിപുരുഷരത്രെ. പെരുമുഖം എന്ന പേരു കേട്ട മാത്രയിൽ പണ്ടൊരു പണ്ഡിതൻ പറഞ്ഞത്രെ. അവിടം നല്ല മണ്ണാണ്. ഒരു പാട് നല്ല മനുഷ്യർ അധിവസിക്കുന്നതവിടെയാണ്. പ്രശസ്തിയുടെ പിതൃത്വം നമ്മുടെ പൂർവ്വ പിതാക്കൾക്കും പണ്ഡിത മഹത്തുക്കൾക്കുമാണ്. പാര മ്പര്യത്തിന്റെ പരിപാവനതത്വത്തിലേറിയ മതകീയ മാനങ്ങൾ ഈ നാടിന്റെ മഹത്വം വർദ്ധിപ്പിച്ചു. പേരും പെരുമയും ഒരു പഴങ്കഥയാണെങ്കിലും പെരു മുഖത്തിന്റെ ചരിത്രം ഇതിന്നൊരപവാദമത്രെ.

കാലം സാക്ഷിയാണ്. ക്രാന്ത ദർശികളായിരുന്നവർ. കൈവഴികളിൽ കനകം വിളയിച്ചവർ. കരുത്തുറ്റ കാലടിപ്പാടുകളായിരുന്നു അവരുടെ ജീവി തം. കാലത്തിന്റെ കയ്യൊപ്പുകൾ. കരളുറപ്പിന്റെ പ്രഘോഷണങ്ങൾ. കാൽപനികതകൾക്കപ്പുറം കാര്യങ്ങളെ കണ്ടെത്തി. കിടപ്പാടമില്ലാത്ത വർ. കനൽപാടു പേറുന്നവർ. കഞ്ഞിക്കു വകയില്ലാത്തവർ. പ്രാരാബ്ധ ങ്ങളുടെ പട്ടിക നീണ്ടതായിരുന്നു. കണ്ണീരിൽ ചാലിച്ച കഥകളാണിവ. പട്ടിണിയും പരിവട്ടവും ഏറെ. ഒരു നേരത്തെ അന്നം പകുത്തെടുത്തിരു ന്നവർ. ഒരിറ്റു ദാഹജലത്തിന്റെ വിലയറിഞ്ഞിരുന്നവർ. പെരുമുഖത്തിന്റെ ഗതകാല ചരിത്രം ഇതായിരുന്നു.

കരിമ്പടം പുതച്ച പ്രതീതി. കനത്തമൂകത. കാടും നാടും തിരിച്ചറി യാൻ പ്രയാസം. കയ്യിൽ കാശുള്ളവർ നന്നേ വിരളം. കിട്ടാനുള്ള ഗതി യില്ല. കൊടുക്കാൻ കാവലാളുകളില്ല. കുറിയരിക്കു കുശുമ്പു കൂടുന്ന കാലം. പക്ഷെ, മതബോധം അവരിൽ അസ്തമിച്ചിരുന്നില്ല. പട്ടിണി കൾക്കിടയിലും പവിത്രത കാത്തവർ. പരിശുദ്ധിയുടെ പടച്ചട്ടയണിഞ്ഞ വർ. പാരമ്പര്യത്തിന്റെ പാത തെളിയിച്ചവർ. പണ്ഡിത മഹത്തുക്കളെ ആദ രിച്ചവർ അവരായിരുന്നു. അളവറ്റ സ്നേഹം അവർക്കു പകർന്നു നൽകി. പരിശിന്റെ പ്രതി രൂപങ്ങളാക്കി വാഴ്ത്തി.

സ്വാതന്ത്ര്യാനന്തര കാലഘട്ടം. സുകൃതങ്ങളുടെ സുവർണ്ണ സമയങ്ങൾ.

സാരോപദേശങ്ങൾക്ക് വിശ്വാസികൾ കാതോർത്തു. ശരിയും തെറ്റും വിവേചിച്ചറിയണം. മതാദർശങ്ങൾ മനസ്സിലാക്കണം. ആരാധനകൾ അർത്ഥപൂർണമാവാൻ അവർ വഴി തേടിയിറങ്ങി. ഒറ്റപ്പെട്ട മതപ്രഭാഷണങ്ങൾ. വിരലിലെണ്ണാവുന്ന പ്രഭാഷകർ. പള്ളിച്ചെരുവുകളും കടത്തിണ്ണകളും വേദിയായി. ഓലച്ചൂട്ടിന്റെ വെളിച്ചത്തിൽ ഒഴുകിയെത്തുന്ന ജനപ്രവാഹം. സമീപ നാടുകളിലെ വഴിയോരങ്ങളിൽ ഓലച്ചൂട്ട് വിൽപ്പന. സ്ത്രീകളുടെ നീണ്ടനിരതന്നെ കാണും. അണിയായി വരുന്ന ആ കാഴ്ചയെത്ര സുന്ദരം.

ഒരു നിശായാമം. പെരുമുഖം എണ്ണക്കാട് പള്ളിപ്പറമ്പിൽ വേദിയുയർന്നു. വഅ്ളിന്റെ വിളിയാളം കേട്ടവർ പലരും ഒത്തുകൂടി. അങ്ങിങ്ങ് ചൂട്ടുകൾ പലതും മിന്നിമറയുന്നു. എല്ലാം ദിശ തെറ്റിയിട്ടില്ല. സദസ്സിനെ ലക്ഷ്യമാക്കിത്തന്നെയാണ് പ്രയാണം. പെട്രോൾ മാക്സിന്റെ അരണ്ട വെളിച്ചത്തിലാണ് വേദി. കാറ്റിന്റെ ഗതിയിൽ വെളിച്ചത്തിന്റെ മങ്ങൽ വന്നും പോയുമിരുന്നു. ഇന്നൊരു പുതിയ മുസ്‌ലിയാരാണ്. പലരും പരസ്പരം പറഞ്ഞു. വഅളിന്റെ ഗതിവിഗതികൾ വിലയിരുത്തി ചിലരെങ്കിലും അടക്കം പറഞ്ഞുകൊണ്ടിരുന്നു.

സമയം അടുത്തെത്തി വെളുത്തു മെലിഞ്ഞ ആ ശരീരം സ്റ്റേജിലേക്കു കയറി. പ്രായാധിക്യമില്ലാത്തവരുടെ പെരുമുഖത്തെ പ്രഥമ പ്രഭാഷണം. എന്തൊരനുഭൂതി. എന്തൊരു വാചാലത. ചിന്തിപ്പിക്കുന്ന രംഗങ്ങൾ. കരയിപ്പിക്കുന്ന ചരിതങ്ങൾ. സദസ്സ് കോരിത്തരിച്ചു. പലരും കരഞ്ഞു കവിൾത്തടം നനഞ്ഞുകുതിർന്നു. സൈനുദ്ദീൻ മുസ്‌ലിയാരായിരുന്നു ആ പ്രഭാഷകൻ. പെരുമുഖത്തിന്റെ ചരിത്രത്തിലേക്ക് സൈനുദ്ദീൻ മുസ്‌ലിയാരുടെ ആഗമനമായിരുന്നു ഇത്. അണയാത്ത വിളക്കുമായി അവർ അന്ന് പാദമൂന്നി.

കാലത്തിന്റെ തേരിലേറി
കരുത്തുറ്റ കാലടിപ്പാടുകളിലൂടെ
കനക കാവ്യം പണി തീർത്തു
കാലയവനികക്കുള്ളിൽ മറഞ്ഞ
കഥാപുരുഷൻ പിറന്നുവീണത്
കിഴിയേരി വീട്ടിലായിരുന്നു
കദനം കിനിയുന്ന ഓർമകളും
കരിഞ്ഞുണങ്ങിയ വേദനകളുമായി
കാലാന്തരത്തിന്റെ പടവുകളേറി
കഴിഞ്ഞുപോയ ചരിതങ്ങൾ.
കുളിരണിയുന്ന മാനസങ്ങളിൽ
കിനാവിന്റെ ചമൽക്കാരങ്ങളേകി
കിളിർത്തു നിൽക്കുന്ന രംഗങ്ങൾ
കരിപുരണ്ട പഴമകളുടെ
കഥ പറയുന്ന തേഞ്ഞിപ്പലം.
കുലീനതകൾ അസ്തമിക്കാത്ത
കുടുംബത്തിന്റെ മഹിത പാരമ്പര്യം
കരളുറ[illegible] പ്രഘോഷകർ
കനത്ത [illegible] പേറിയവർ
കടന്ന[illegible]ഇടനാഴികയിലൂടെ..

# അനുഗ്രഹീത കുടുംബത്തിൽ

കാലത്തിന്റെ ഇടനാഴികയിലേക്ക് നാം ഇറങ്ങിച്ചെല്ലുക. ആറുപതിറ്റാണ്ട് പിറകോട്ടായിരിക്കട്ടെ ആ യാത്ര. ആത്മീയതയുടെ അനശ്വര അധ്യായങ്ങൾ തീർത്ത കഥാപുരുഷന്റെ ജനനം. അതൊരു റജബ് മാസത്തിലായിരുന്നു. ആയിരത്തി തൊള്ളായിരത്തി മുപ്പത്തി മൂന്നിലെ ഒരു ദിവസം. അഷ്ട സത്യങ്ങൾക്കും സാക്ഷ്യം വഹിച്ച ആ ജന്മം തേഞ്ഞിപ്പലത്തായിരുന്നു. ത്യാഗത്തിന്റെ കഥകൾ നിറഞ്ഞുനിൽക്കുന്ന തേഞ്ഞിപ്പലം.



തേഞ്ഞിപ്പലം കിഴിയേരി പറമ്പിലെ തറവാട് വീട്

എണ്ണിയാൽ തീരാത്ത സംഭവ ബഹുലതകളുടെ നാട്. ഈ നാട്ടിലെ കിഴിയേരി വീട്ടിലായിരുന്നു മഹാനവർകൾ പിറന്നുവീണത്.

മങ്ങാട്ട് ആ ലിക്കുട്ടി ഹാ ജി മകൻ അ ഹ്മദ് കുട്ടി മൊല്ലയുടെ സീമന്ത പുത്ര ൻ ഇമ്പിച്ചാലി മൊല്ലയാണ് പിതാവ്. ഇ മ്പിച്ചാലി മൊ ല്ല ബീഫാത്തി മ ദമ്പതികളുടെ ആറുമക്കളിൽ മൂന്നാമത്തെ പുത്രനാണ് സൈനുദ്ദീൻ മുസ്‌ലിയാർ. പണ്ഡിത തറവാട്ടിൽ തിളങ്ങിനിന്ന പിതൃ പരമ്പര പ്രസിദ്ധമാണ്. പഴയ കാലങ്ങളിലെ ഓത്തുപള്ളികൾ ആ ഓർമകൾക്ക് ജീവൻ നൽകുന്നു. പവിത്രതയുടെ പിതൃത്വം പതിഞ്ഞ പാതയോരങ്ങൾ. പ്രാരാബ്ധങ്ങളിൽ ഞെരുങ്ങിയമർന്ന പഠനങ്ങൾ. പുതിയ തലമുറയിലെ പ്രതാപ രാഹിത്യമോർത്ത് നാം നെടുവീർപ്പിടുക.

ആ കുടുംബ മാഹാത്മ്യം ഇതിഹാസ നിർഭരമാണ്. അറിവിന്റെ അനന്തതകളിലേക്കിറങ്ങിച്ചെന്നവർ. അത്ഭുതങ്ങളുടെ കലവറ തീർത്തവർ. അങ്ങനെ നീണ്ടുപോകുന്നു ആ പട്ടിക. ഇമ്പിച്ചാലി മൊല്ലയുടെ മാതാവ് ആയമ്മ ഉമ്മ അതീവ ഭക്തയും പണ്ഡിതയുമായിരുന്നു. കിഴിയേരി പറമ്പിലെ ഓത്തു പള്ളിയിൽ കുട്ടികളെ പലകയിൽ എഴുതി പഠിപ്പിച്ചും ഫത്ഹുൽ മുഈൻ കിതാബ് ഓതിക്കൊടുത്തും അവർ അധ്യാപനം നടത്തി. അമ്മ സൂറത്ത് പലകയിൽ എഴുതി പഠിപ്പിച്ചുകൊണ്ടിരിക്കെ അതിന്റെ അവസാന ഭാഗം എഴുതി പൂർത്തിയാക്കിയാണ് മഹതി ഈ ലോകത്തോട് യാത്ര പറഞ്ഞത്. മാതൃ മഹത്വത്തിന്റെ മങ്ങാത്ത ഓർമകൾ സഹോദര പത്നി കാരട്ടിയാട്ടിൽ ഉമ്മയ്യക്കുട്ടി അയവിറക്കിയതിങ്ങനെയായിരുന്നു.

ഇമ്പിച്ചാലി മൊല്ലയുടെ പിതാവ് അഹ്മദ് കുട്ടി മൊല്ല നീണ്ട കറാമത്തിന്റെ ഉടമയായിരുന്നു. രിഫാഈ ത്വരീഖത്തിന്റെ മുരീദായിരുന്ന മഹാനവർകളുടെ നിരവധി അനുഭവങ്ങൾ ഉമ്മയ്യക്കുട്ടിയുടെ സ്മൃതി പഥത്തിൽ തെളിഞ്ഞുവന്നു. ഇമ്പിച്ചാലി മൊല്ലയുടെ പിതാവിന്റെ മരണശേഷം ആയമ്മ ഉമ്മ കുട്ടികളേയും കൂട്ടി തേഞ്ഞിപ്പലത്തുനിന്നും യാത്ര പോയതും പിന്നീട് തിരിച്ചുവന്നതും ഒരു പഴങ്കാല കഥയായി അനുസ്മരിക്കവെ അവർ മന്ദഹാസം തൂകി.

ആയമ്മ ഉമ്മക്ക് ഏനിക്കുട്ടി എന്ന ഒരു സഹോദരനുണ്ടായിരുന്നു. തന്റെ പേരക്കിടാവിന് സഹോദരന്റെ പേരിടാൻ ആയമ്മ വസ്വിയ്യത്ത് ചെയ്തിരുന്നത്രെ. വസ്വിയ്യത്ത് നടപ്പിലാക്കി ഇമ്പിച്ചാലി മൊല്ല തന്റെ പുത്രന്



തേഞ്ഞിപ്പലം പടിഞ്ഞാറെ ജുമുഅത്ത് പള്ളി

എനിക്കുട്ടി എന്ന് നാമകരണം ചെയ്തു. ചെറുപ്രായം മുതൽ തേഞ്ഞിപ്പലം പടിഞ്ഞാറെ ജുമുഅത്ത് പള്ളിയിലെ മുഅദ്ദിനായിരുന്നു ഇമ്പിച്ചാലി മൊല്ല. ആ കുടുംബത്തിന്റെ മുഴു സമയവും പടിഞ്ഞാറെ പള്ളിയിലായിരുന്നു വ്യയം ചെയ്തത്. ചെറുപ്പം മുതൽ തന്നെ അധ്യാപന സേവന രംഗങ്ങളിൽ അവർ സ്ഥിര പ്രതിഷ്ഠ നേടി. ഉധൃത പാരമ്പര്യമാണ് സൈനുദ്ദീൻ മുസ്‌ലിയാരുടെ വിജയത്തിന്റെയും ചരിത്ര നിദാനം.

ഇമ്പിച്ചാലി മൊല്ലയുടെ ഉപ്പാപ്പ ആലിക്കുട്ടി ഹാജിക്ക് രണ്ടു ഭാര്യമാരുണ്ടായിരുന്നു. തേഞ്ഞിപ്പലത്തുള്ള ഭാര്യയിലാണ് പിതാവ് അഹ്മദ് കുട്ടി മൊല്ലയും കോയക്കുട്ടി മൊല്ലയും ജന്മമെടുക്കുന്നത്. കോയക്കുട്ടി മൊല്ലക്ക് അഹ്മദ് കുട്ടി, അബ്ദുല്ലക്കുട്ടി എന്ന ബാവമൊല്ല, ആലിക്കുട്ടി മൊല്ല, അബ്ദുറഹ്മാൻ, സിദ്ദീഖ് മൊല്ല എന്നിങ്ങനെ അഞ്ച് പുത്രന്മാരും ഒരു പുത്രിയുമുണ്ടായിരുന്നു. ഇമ്പിച്ചാലി മൊല്ലക്ക് ഏക സഹോദരൻ മുഹമ്മദ് മൊല്ലയെ കൂടാതെ ഒരു സഹോദരി മാത്രമേ ഉണ്ടായിരുന്നുള്ളൂ.

കുഞ്ഞഹമ്മദ്, മൂസ, കോയക്കുട്ടി, മുഹമ്മദ് കുട്ടി, ആയമ്മ തുടങ്ങിയവർ പിതാമഹൻ മുഹമ്മദ് മൊല്ലയുടെ മൂന്ന് ഭാര്യമാരിലെ സന്താനങ്ങളാ

യിരുന്നു. സൈനുദ്ദീൻ മുസ്‌ലിയാരുടെ മൂത്ത സഹോദരൻ അഹ്മദ് കുട്ടി മൊല്ല പെരുമുഖം കാരട്ടിയാട്ടിൽ ഉമ്മയ്യക്കുട്ടിയെയാണ് വിവാഹം ചെയ്തത്. പ്രഥമ സഹോദരി ആയമ്മയെ വിവാഹം ചെയ്തയച്ചത് ചാലിയത്തേക്കാണ്. മൊയ്തീൻ മൊല്ലയാണ് രണ്ടാമത്തെ സഹോദരൻ. നാലകത്ത് കുണ്ടിൽ ഫാത്വിമയാണ് ഭാര്യ. കരിപ്പൂരിലേക്ക് വിവാഹിതയായ ആമിനയാണ് രണ്ടാമത്തെ സഹോദരി. മണ്ണിൽ ഖദീജയെ വിവാഹം ചെയ്ത അബ്ദുല്ല മഹാനവർകളുടെ ഇളയ സഹോദരനത്രെ.

സ്വന്തം സഹോദരീ സഹോദരന്മാരുടെ യാതന വേദനകൾ കണ്ടറിഞ്ഞു പ്രവർത്തിക്കുന്നതിൽ സൈനുദ്ദീൻ മുസ്‌ലിയാർ ഏറെ വിജയിച്ചിരുന്നു. 1960ൽ ആദ്യമായി ഹജ്ജ് യാത്രക്ക് ഒരുക്കിവെച്ച സംഖ്യ സ്വന്തം സഹോദരിയെ ചികിത്സിക്കാൻ ചിലവഴിക്കുകയായിരുന്നു. പിന്നീട് ബോംബെയിൽ ചെന്ന് വഅ്ള് പറഞ്ഞാണ് ആ വർഷം ഹജ്ജ് യാത്രക്കുള്ള പണം സ്വരൂപിച്ചത്. സ്വശരീരം മറന്ന് ഇതരരെ സേവിക്കുന്നതിൽ അദ്ദേഹം നിസ്തുലനും നിതാന്തകർമിയുമായിരുന്നു.

ഉപ്പാപ്പ ആലിക്കുട്ടി ഹാജി അക്കാലത്ത് കാൽനടയായി ഹജ്ജ് നിർവ്വഹിച്ചവരായിരുന്നു. കോളറ പടർന്നു പിടിച്ചിരുന്നതിനാൽ രോഗം പിടിപെട്ട് കോഴിക്കോട് വെച്ചാണ് അദ്ദേഹം മരണമടഞ്ഞത്. ഖബറടക്കം ചെയ്തു വന്ന ഉടനെ മകൻ അഹ്മദ്കുട്ടി മൊല്ലയും വഫാത്തായി. സൈനുദ്ദീൻ മുസ്‌ലിയാരുടെ ഉമ്മ ബീഫാത്തിമ അക്കാലത്ത് ഓത്തുപള്ളികളിൽ കുട്ടികളെ പഠിപ്പിച്ചിരുന്നു. മഹതി എനിക്ക് ഓത്ത് പഠിപ്പിച്ചിരുന്നു എന്ന് തേഞ്ഞിപ്പലം വലിയപറമ്പിൽ പള്ളിയാളി ബാവക്ക ഏറെ ഉൾപ്പുളകത്തോടെ അനുസ്മരിച്ചു.

പെരുമുഖം പുത്തലത്ത് വീട്ടിൽ നിന്നായിരുന്നു കഥാപുരുഷന്റെ വിവാഹം. ഇന്നത്തെപ്പോലെ ആർഭാടങ്ങൾ അക്കാലത്തില്ല. ഒരു പ്ലെയിറ്റിൽ നിന്ന് കൂട്ടമായിരുന്നു ഭക്ഷണം കഴിക്കും. തോണിയിലായിരുന്നു യാത്ര. പുതിയാപ്പിള ചമഞ്ഞൊരുങ്ങി തോണിയിൽ സഞ്ചരിച്ച് പെരുമുഖത്തെത്തി. അനുഭൂതി ദായകമായ ആ വിവാഹ ചടങ്ങ് പലരും ഇന്ന് സ്മരിച്ചു കൊണ്ടിരിക്കുന്നു.

പെരുമുഖം പുത്തൻവീട്ടിൽ കുഞ്ഞഹമ്മദ് ഇത്തിക്കുട്ടി ദമ്പതികളുടെ പെൺമക്കളിൽ മൂന്നാമത്തെ മകൾ ആസ്യയായിരുന്നു ഭാര്യ. ഐശ്വര്യ ദായകമായ ആ ദാമ്പത്യ വല്ലരിയിൽ നിരവധി കുസുമങ്ങൾ വിരിഞ്ഞു.

നിർലോഭമായ സ്നേഹ വാത്സല്യങ്ങൾ ആ പിതാവ് കോരിച്ചൊരിഞ്ഞു. താലോലപ്പാട്ടുകൾക്കിടയിലും മനസ്സുകങ്ങളെ തമസ്കരിക്കപ്പെടാതെ സംരക്ഷിച്ചു. ഹാജറ, ആതിഖാ ഹിന്ദ്, ജമീല, മാശിത, എന്നീ നാല് പെൺമക്കളും അബ്ദുൽ സമദ്, ബഹാഉൽ ഹഖ്, മിഖ്ദാദ് ഇങ്ങനെ മൂന്ന് ആൺമക്കളുമാണ് സന്താന നിരയിലുള്ളത്. മൂത്തഒരു പെൺകുഞ്ഞ് മരണമടഞ്ഞിരുന്നു.

ഒലിപ്രം കടവിലെ അബ്ദുൽ ലത്വീഫ്, ഫാറൂഖ് കോളേജിലെ അബ്ദുറഹീം, വള്ളിക്കുന്നിലെ ഇസ്മായീൽ, ചേലേമ്പ്ര പാറയിലെ എ.വി. അബ്ദുൽ അസീസ് സഖാഫി തുടങ്ങിയവർ ജാമാതാക്കളാണ്. മഹാനവർകളുടെ ഉറ്റമിത്രവും സന്തത സഹചാരിയുമായിരുന്ന കടക്കാട്ട് പാറയിലെ മർഹൂം എൻ.കെ. ബാവയുടെ പുത്രി സൈഫുന്നിസയാണ് മരുമകൾ. മകൻ അബ്ദുസ്സമദിന് ഒരാൺകുഞ്ഞും മൂന്ന് പെൺകുഞ്ഞുമുണ്ട്.



വിനയത്തിന്റെ വിമല ഭാവങ്ങളിൽ
വിരിഞ്ഞുനിന്ന വിജ്ഞാന തൃഷ്ണ.
വിജയത്തിന്റെ വജ്രദീപം തെളിയിച്ച
വിദ്യാഭ്യാസ വിപ്ലവം.
വൈജ്ഞാനിക വീഥിയിൽ
വൈജയന്തിയേന്തി അദ്ദേഹം കടന്നുവന്നു.
വിശാലമായ വഴികളിലൂടെ
വിജനതകളും വിഷമതകളും താണ്ടി
വിശ്വാസത്തിന്റെ കരുത്തുമായി
വിദൂരങ്ങളിൽ നടന്നടുത്തു.
വിജ്ഞാനത്തിന്റെ മുത്തുമണികൾ
വിലമതിക്കാനാവാത്ത ഗുരുത്വങ്ങൾ
വിസ്മയം വിതറിയ സഹപാഠികൾ
വിരുന്നുകാരായി വന്നണഞ്ഞു.
വിവരത്തെ വെല്ലാൻ ആർക്കുമായില്ല.
വിസ്ഫോടനങ്ങൾ സൃഷ്ടിച്ച
വിദ്യാഭ്യാസ വീഥിയിലൂടെ....

# അറിവിന്റെ ആഴം തേടി

വൈജ്ഞാനിക രംഗത്തെ ചുവടുവെപ്പുകൾ ലളിതമായിരുന്നു. സാംക്രമികമായി വിസ്ഫോടനങ്ങൾ സൃഷ്ടിച്ച വിദ്യാഭ്യാസം. വൈകല്യങ്ങളിൽ കുരുങ്ങിക്കഴിഞ്ഞ അക്കാലത്തെ വിദ്യാഭ്യാസ രീതി. വിജയിപ്പിച്ചെടുക്കാൻ വിപ്ലവങ്ങൾ ആവശ്യമായിരുന്നു. മൂല്യനിർണയങ്ങൾക്ക് മാനദണ്ഡങ്ങളില്ലാതിരുന്ന കാലം. സർവ്വം മൂല്യാധിഷ്ഠിതമായിരുന്നു. ഇന്ന് അടിസ്ഥാന സൗകര്യങ്ങളേറെ. പക്ഷെ, മൂല്യം നാലയലത്തു പോലും കാണില്ല. നാലക്ഷരത്തിന് നാനൂറിന്റെ മേനി അന്നുണ്ടായിരുന്നു. നിരക്ഷരരായിരുന്നു ഏറെ പേരും.

ഓത്തുപള്ളികളുടെ ആധിക്യം മത വിദ്യാഭ്യാസ മേഖലയെ ധന്യമാക്കി. തേഞ്ഞിപ്പലം മേത്തഞ്ചീരി ഓത്തു പള്ളിയിലായിരുന്നു മുസ്‌ലിയാരുടെ പ്രാഥമിക മതപഠനം. ഭൗതിക പഠനം ചെനക്കൽ മാപ്പിള എൽ.പി. സ്കൂളിലായിരുന്നു. അച്ചുതൻ നായരായിരുന്നു സ്കൂളിന്റെ മാനേജർ. അഞ്ചാം സ്റ്റാന്റേർഡ് വരെയുള്ള മുസ്‌ലിയാരുടെ വിദ്യാഭ്യാസം ഔപചാരികതയെ വെല്ലുന്നതായിരുന്നു. പ്രായത്തെ വെല്ലുന്ന മഹാനവർകളുടെ ബുദ്ധി സാമർത്ഥ്യം പലരും എടുത്തു പറഞ്ഞ ഒന്നാണ്.

പ്രഥാമിക പഠനകാലത്തെ ഗുരുനാഥന്മാർ ജ്യേഷ്ഠൻ അഹ്മദ് കുട്ടി മൊല്ലയും ഉപ്പ ഇമ്പിച്ചാലി മൊല്ലയുമായിരുന്നു. മുഹഖിഖും ആബിദുമായിരുന്ന തേഞ്ഞിപ്പലം കുട്ടിക്കമ്മു മുസ്‌ലിയാർ കുട്ടിക്കാലത്തെ ഉസ്താദുമാരിൽ പ്രമുഖനാണ്. തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിലായിരുന്നു പിന്നീട് ദർസ്പഠനം. ശുജാഇ മൊയ്തു മുസ്‌ലിയാരുടെ പേരക്കുട്ടി കെ.എം. അബ്ദുല്ലക്കുട്ടി മുസ്‌ലിയാരായിരുന്നു അന്നത്തെ ഗുരു. ശേഷം തേഞ്ഞിപ്പലം കിഴക്കെ പള്ളിയിൽ അരിയാക്കോളി പുതുക്കുടി അലവി

മുസ്‌ലിയാരുടെ ദർസിൽ മുതഅല്ലിമായി. പൂകയൂർ പൊറ്റാണിൽ പള്ളിയിൽ അലവി മുസ്‌ലിയാരുടെ ദർസിൽ ത ന്നെ പഠനം തുടർ ന്നു. പിന്നീടാണ് താനൂർ ഇസ് ലാഹുൽ ഉ ലൂം അറബിക് കോ ളേജിൽ ചേർന്നത്. പറവണ്ണ മൊയ്തീൻ കുട്ടി മുസ്‌ലിയാരായിരുന്നു അവി ടെ മുദരിസ്. ഏനിക്കുട്ടി സൈനുദ്ദീൻകുട്ടി എന്നാക്കി പുനർനാമകരണം ചെയ്തതും പ്രസംഗ രംഗത്തേക്ക് മഹാനവർകളെ കൈപിടിച്ചുയർത്തിയതും പറവണ്ണയായിരുന്നു. മാറ്റങ്ങളുടെ തിരികൊളുത്തിയ പഠന കാലങ്ങളായിരുന്നു അത്.


തേഞ്ഞിപ്പലം അലവി മുസ്‌ലിയാരുടെ ഖബറിടം

പറവണ്ണയുടെ ദർസിലുള്ള ഓരോ വിദ്യാർത്ഥികളെയും വെള്ളിയാഴ്ചകളിൽ പ്രസംഗ പരിശീലനത്തിനയക്കും. ഇങ്ങനെ നിരന്തര പ്രസംഗങ്ങളിലൂടെ സൈനുദ്ദീൻ മുസ്‌ലിയാർ ശ്രദ്ധേയനായി. ഈ രംഗത്തേക്കുള്ള പ്രധാന മാർഗ്ഗദർശി വന്ദ്യഗുരു പറവണ്ണയായി രുന്നു.

മഹാനായ എ.പി. അഹ്മദ് കുട്ടി മുസ്‌ലിയാർ പാഴൂർ 1951 മുതൽ കക്കോവിൽ ദീർഘകാലം മുദർരിസായിരുന്നു. ഈ ദർസിലാണ് പിന്നീട് സൈനുദ്ദീൻ മുസ്‌ലിയാർ ചേർന്നത്. 1952ലായിരുന്നു ഈ പഠനം. മത പ്രഭാഷണ രംഗപ്രവേശം ചെയ്തുകൊണ്ടിരുന്ന കാലമായിരുന്നു. പഠന പ്രസംഗ കഴിവുകളെപ്പോലെത്തന്നെ ദർസ് വിദ്യാർത്ഥികളുടെ വിനോദമായ അന്ത്യാക്ഷര പ്രാസമുള്ള ബൈത്ത് ചൊല്ലുന്നതിലും മുസ്‌ലിയാർക്ക് അതിവൈദഗ്ധ്യമായിരുന്നു.

ഉസ്താദ് സ്ഥലത്തില്ലാത്ത ഒരു ദിവസം ഞങ്ങൾ ബൈത്ത് ചൊല്ലി. സമയം നീങ്ങിയതറിഞ്ഞില്ല. സുബ്ഹി വാങ്ക് കൊടുക്കാൻ കെവി. വന്നു. തമാശയെന്നോണം പറഞ്ഞു. നിങ്ങളുടെ ഈ പണി ഞാൻ നിറുത്തി

ത്തരാം. ഉസ്താദ് വരട്ടെ. അങ്ങിനെ എത്രയെത്ര ദിനങ്ങൾ. മറുഭാഗത്ത് എത്ര പേരുണ്ടായാലും ഞങ്ങൾ രണ്ടു പേരും നേരിടും. സൈനുദ്ദീൻ മുസ്‌ലിയാരുടെ സാമർത്ഥ്യം അന്നു ഞാൻ സമ്മതിച്ചു. ആർക്കും പരാജയപ്പെടുത്താൻ കഴിയാറില്ല. തോറ്റുകൊടുക്കാറില്ല. ജീവിതത്തിലുടനീളം ആ പാത ദർശിക്കാമായിരുന്നു. സഹപാഠിയായിരുന്ന കക്കോവിലെ പാറപ്പുറത്ത് കുഴിയിൽ അബൂബക്കർ മൊല്ല ആ പഠനകാലം അനുസ്മരിച്ചതിങ്ങനെയാണ്.

തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്‌ലാം ദർസിലായിരുന്നു ശേഷമുള്ള പഠനം. ശംസുൽ ഉലമ ഇ.കെ. അബൂബക്കർ മുസ്‌ലിയാരും താജുൽ ഉലമ സയ്യിദ് അബ്ദുറഹ്മാൻ അൽ ബുഖാരി ഉള്ളാൾ അവർകളും പ്രധാന ഗുരുനാഥന്മാരായിരുന്നു. പഠന പ്രസംഗ രംഗത്തെ മികവു മൂലം ശിഷ്യന്മാരിൽ ഏറെ പ്രിയങ്കരനായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ.

വാത്സല്യപൂർവ്വം എന്റെ കുട്ടി, എന്റെ സൈനുദ്ദീൻ കുട്ടി എന്നിങ്ങനെയായിരുന്നു ഇരുവരും സംബോധന ചെയ്തിരുന്നത്. ഖുവ്വത്തിലെ സീനിയർ പഠനത്തിനു ശേഷം ഗുരുത്വം തേടി മാന്യ ഗുരു കൊയപ്പ കുഞ്ഞായിൻ മുസ്‌ലിയാരുടെ വെളിമുക്കിലെ വീട്ടിൽ പോയി കിതാബുകളോതി. ഉള്ളാളത്ത് സയ്യിദ് കുഞ്ഞി സീതിക്കോയ തങ്ങളുടെ ദർസിലാണ് അവസാന പഠനം. ആയുരാരോഗ്യം മുഴുവൻ പഠന പരിചിന്തനങ്ങളായിരുന്നു. നീണ്ട പഠന പ്രയാണത്തിനിടയിൽ കുറെയധികം ഉസ്താദുമാരെയും നിരവധി സഹപാഠികളെയും മഹാനവർകൾ സൃഷ്ടിച്ചെടുത്തു. വലിയ്യുല്ലാഹി സി.എം. അബൂബക്കർ മുസ്‌ലിയാർ, ഇ.കെ. ഹസൻ മുസ്‌ലിയാർ, താഴെക്കോട് അബ്ദുല്ല മുസ്‌ലിയാർ തുടങ്ങിയവർ ഇവരിൽ പ്രമുഖരാണ്. സയ്യിദ് ജമലുല്ലൈലി തങ്ങൾ, ചെറുകുഞ്ഞി തങ്ങൾ കടലുണ്ടി, കെ.കെ. മുഹമ്മദ് മുസ്‌ലിയാർ (മർഹൂം) ഹാജി മുഹമ്മദ് മുസ്‌ലിയാർ പെരുമുഖം, ഷിറിയ ആലിക്കുഞ്ഞി മുസ്‌ലിയാർ തുടങ്ങിയ സന്തത സഹചാരികൾ മഹാനവർകളുടെ പൂർണ ശരീക്കുമാരാണ്. പ്രതിജ്ഞാബദ്ധമായ പഠനകാല സ്മരണകൾക്ക് ഇവിടെ താൽകാലിക വിരാമമാവാം.

സ്വാതന്ത്ര്യാനന്തര ഇന്ത്യ.
സ്വാസ്ഥ്യം ലഭിച്ച ജനത.
സുവർണ്ണ സൂര്യോദയങ്ങളിൽ
സാരോപദേശങ്ങൾക്ക് കാതോർത്തു.
സ്കൂളുകളിലെ മത വിദ്യാഭ്യാസം
സാംക്രമികമായി നീങ്ങിത്തുടങ്ങി.
സമുദായം ഖിന്നരായി.
സകല ദരിദ്രതകളും മറന്ന്
സടകുടഞ്ഞെഴുന്നേറ്റു.
സ്വന്തം മദ്രസാ കെട്ടിടങ്ങൾക്ക്
സ്റ്റേജു കെട്ടി വിളിച്ചുണർത്തി.
സൈനുദ്ദീൻ മുസ്ലിയാർ സജീവമായി.
സദസ്സുകൾ വിങ്ങിപ്പൊട്ടി.
സംഭാവനകൾ പരന്നൊഴുകി.
സമൂലമായ പരിവർത്തനത്തിന്
സ്വന്തത്തെ മറന്ന് ഓടി നടന്നു.
സാഹസങ്ങളുടെ പട്ടിക നിരത്താതെ
സേവനത്തിന്റെ മാനം കാത്ത
ശൈഖുനായുടെ പടയോട്ടങ്ങളിലൂടെ...

# അവിസ്മരണീയ കർമ പഥങ്ങൾ

മുസ്‌ലിം വിദ്യാഭ്യാസ രംഗം എന്നും ചർച്ചാ വിധേയം. അപര്യാപ്തതകളുടെ ആധിക്യം അതിന് ആക്കം കൂട്ടി. വൈദേശികാധിപത്യത്തിലായിരുന്നു അന്ന് ഇന്ത്യ. നാൽപത്തിയേഴിനു മുമ്പ് നാം പാരതന്ത്ര്യരാണല്ലോ. നാലുകെട്ടു ചുമരിനുള്ളിലെ വിദ്യാഭ്യാസം. നിലം പൊത്താറായ ഓല ഷെഡുകളിലെ അക്ഷരക്കളരി. കലാലയക്കോലങ്ങൾ അതായിരുന്നു. വിവേചനങ്ങളില്ലാത്ത സാമൂഹികാന്തരീക്ഷം. വിധി വിശ്വാസങ്ങളെ വിലക്കെടുത്തജനത. വാശിയും വക്കാണവും അവർക്കന്യം. സ്കൂൾ വിദ്യാഭ്യാസത്തിന് അടിസ്ഥാന സൗകര്യങ്ങളില്ലായിരുന്നു. ദേശീയ സ്വാതന്ത്ര്യത്തിന്റെ പേരിൽ ഇംഗ്ലീഷ്കാരന്റെ ഭാഷക്ക് വിലക്ക് കൽപ്പിച്ചിരുന്ന കാലം. എല്ലാ മതക്കാരും തോളോട് തോൾ ചേർന്ന് നടന്നുനീങ്ങി.

മദ്റസാ വിദ്യാഭ്യാസം അന്ന് സ്കൂളുകളിലായിരുന്നു. മുസ്‌ലിം വിദ്യാർത്ഥികൾ വെളുപ്പിന് സ്കൂളുകളിലെത്തും. മുല്ലാക്കമാർ എഴുത്തും വായനവും പഠിപ്പിക്കും. മരപ്പലകയിലായിരുന്നു അക്കാലത്തെ പഠനം. വിരളമായ ഓത്തുപള്ളികളുമുണ്ടായിരുന്നു. വിദ്യാഭ്യാസ രംഗത്തെ ഈ കൂട്ടായ്മ അധിക കാലം നീണ്ടുനിന്നില്ല. സ്വാതന്ത്ര്യാനന്തര ഇന്ത്യ സജീവമായി. മതേതരത്വത്തിന്റെ പുതിയ മാനം ചൂടി. ഒരു നിയോഗമെന്നോണം അതു വന്നെത്തി. സ്കൂളുകളിലെ മദ്റസാ വിദ്യാഭ്യാസം എടുത്തുമാറ്റപ്പെട്ടു.

മുസ്‌ലിംകൾ ഖിന്നരായി. തങ്ങളുടെ മക്കൾക്ക് മതവിദ്യ നൽകണം.

ഒരിടമില്ലാതെ വിഷമിച്ചു. പലരും വളരെയേറെ വേദനിച്ചു. ഈ സാഹചര്യം മറികടക്കണം. അതിനെന്തു ചെയ്യും. സാമ്പത്തിക സ്ഥിതി തന്നെ ദയനീയം. നിത്യവൃത്തിക്കു കഷ്ടപ്പാട്. പട്ടിണിയും പരമദാരിദ്ര്യവും കൊടികുത്തിവാഴുന്നു. പരിതസ്ഥിതി ഏറെ പരിതാപകരം. ത്യാഗം ചെയ്യണം. പലരും തറപ്പിച്ചു പറഞ്ഞു. വിഷമൊട്ടിയ വയറിനുടമകൾ പക്ഷെ വിട്ടുനിന്നില്ല. ഒരു പരീക്ഷണത്തിന് തയ്യാറെടുത്തു. വിജ്ഞാനത്തിന്റെ മഹത്വം വിളിച്ചറിയിച്ചു. വിളികേട്ട ആ ജനത പിന്നെ അമാന്തിച്ചുനിന്നില്ല.

വിളിച്ചറിയിക്കാൻ അവർ സ്റ്റേജു കെട്ടി. വീറും വാശിയും പ്രകടമായി. വിഷപ്പും പൈദാഹവും പ്രശ്നമാക്കിയില്ല. വഅള് വേദികൾ മുക്കു മൂലകളിൽ സജീവമായി. കേരളം കാതോർത്തിരുന്ന വേദികൾ. കൈരളിക്ക് ആവേശം പകർന്നു. അംഗുലീപരിമിതരായ പ്രസംഗകർ. കോരിത്തരിപ്പിക്കുന്ന ഘനഗാംഭീര്യത. വഴിഞ്ഞൊഴുകുന്ന വാഗ്ധോരണി. വിശേഷണങ്ങൾ ഒത്തിണങ്ങിയവരെ ജനങ്ങൾ തേടിയെത്തി. അത്തരക്കാരിൽ പ്രസിദ്ധനായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ എന്ന തേഞ്ഞിപ്പലത്തുകാരൻ.

അക്കാലങ്ങളിൽ സൈനുദ്ദീൻ മുസ്‌ലിയാർ വളരെയേറെ ഓടിനടന്നു. മദ്രസാ പ്രസ്ഥാനം പടുത്തുയർത്തുക തന്നെ പ്രധാനം. സംസ്ഥാപനം ലക്ഷ്യമായിക്കണ്ട് സേവനനിരതനായ മഹാ മനീഷി. കേവലം മതപ്രഭാഷണം മാത്രമായിരുന്നില്ല. കയറിയിറങ്ങിയ ഇടങ്ങളിലെല്ലാം തദ്ദേശീയനെപ്പോലെയായിരുന്നു. സർവ്വ കാര്യങ്ങളിലും സാന്നിധ്യം പ്രകടമായി. സർവ്വോപരി ജീവ നാഡിയായി വർത്തിച്ചു. കമ്മിറ്റി രൂപീകരണം തൊട്ട് തുടങ്ങും ആ ബന്ധം. കർമോത്സുകത മുറ്റിനിന്ന പ്രായമായിരുന്നു. കാറ്റും കോളും നിറഞ്ഞ അന്തരീക്ഷത്തിലും കരുത്തുകാട്ടിയ വ്യക്തിത്വം. കാലത്തിന്റെ തേരിലേറി ആ മഹാത്മാവ് പടുത്തുയർത്തിയ ചില സ്ഥാപനങ്ങളെ നമുക്കിനി പരിചയപ്പെടാം.

# തെന്നല തറയിൽ ഖുവ്വത്തുൽ ഇസ്‌ലാം മദ്റസ

സ്മരണികയിൽ ഫീച്ചർ വേണം. സേവന രംഗങ്ങൾ പ്രധാനം. വിവരങ്ങൾ ശേഖരിക്കണം. ഞങ്ങൾ തീരുമാനത്തിലെത്തി. തെന്നലയിൽ നിന്നു തുടങ്ങാം. ഞങ്ങൾ മൂന്നു നാലു പേർ അവിടെയെത്തുമ്പോൾ അസ്ർ വാങ്ക് വിളിച്ചിരുന്നു. പലരും ജമാഅത്തു നിസ്കാരം കഴിഞ്ഞു പുറത്തിറങ്ങുന്നു. പീടികത്തിണ്ണയിൽ വൈകുന്നേര ചായക്കുവേണ്ടി കാത്തിരിക്കുന്ന വയോവൃദ്ധന്മാർ. ഈമാനികാവേശം തുളുമ്പുന്ന ആ ദൃഷ്ടികൾ ഞങ്ങൾക്കു നേരെ വന്നു. സന്ദേഹ സാന്ദ്രമായ നിമിഷങ്ങൾ. അപരിചിതരെ കണ്ടതിലുള്ള ഭാവഭേദങ്ങൾ. ഞങ്ങൾ നീട്ടി സലാം ചൊല്ലി. ചാരിതാർത്ഥ്യ ചമൽക്കാരങ്ങളോടെ അവർ സലാം മടക്കി. ഞങ്ങളെ ചായ കുടിക്കാൻ ക്ഷണിച്ചു. ക്ഷണം സ്വീകരിക്കാൻ അൽപം മടിച്ചു. തെന്നലയിൽ നേരത്തെ ജോലി ചെയ്തിരുന്ന അലവിക്കുട്ടി സഖാഫി ഞങ്ങൾക്കൊപ്പമുണ്ടായിരുന്നു. അദ്ദേഹം ഞങ്ങളെ സൗമ്യമായി പരിചയപ്പെടുത്തി. കൂട്ടത്തിൽ സൈനുദ്ദീൻ മുസ്‌ലിയാരുടെ സീമന്തപുത്രൻ അബ്ദുസ്വമദിനെ പ്രത്യേകം എടുത്തുപറഞ്ഞു. തങ്ങളുടെ ഉസ്താദിന്റെ മകനാണിതെന്നറിഞ്ഞപ്പോൾ പലരും ആശീർവദിച്ചു. നയനങ്ങളിൽ അശ്രുകണങ്ങൾ നിറച്ചു. ആദരപൂർവ്വം കൈപിടിച്ചിരുത്തി.

ആ സ്മരണകൾ അവരെ ഈറനണിയിച്ചു. കുശലാന്വേഷണങ്ങൾക്ക് ശേഷം പ്രായം ചെന്ന ആ ഹൃദയങ്ങൾ ഇത്തിരി ഓർമകൾ തുറന്നു. എഴുതിയെടുക്കാൻ തുനിയാതെ ഞങ്ങൾ കാളമ്പ്ര മുഹമ്മദ് മുസ്‌ലിയാരുടെ വീട്ടിലേക്കു നീങ്ങി. വാത്സല്യപൂർവ്വം ഞങ്ങളെ യാത്രയാക്കിയ ആ വന്ദ്യ വയോധികന്മാർ ഇന്നും മനസ്സകങ്ങളിൽ മിന്നിമറയുന്നു.

തെന്നലയിലെ കാളമ്പ്ര മുഹമ്മദ് മുസ്‌ലിയാർ സൈനുദ്ദീൻ മുസ്‌ലിയാരുടെ അടുത്ത സുഹൃത്തായിരുന്നു. 1958ൽ തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിൽ നിന്നാണ് പരിചയപ്പെട്ടത്. മതപ്രഭാഷണ രംഗത്ത് തെളിഞ്ഞു

വന്നിരുന്ന മുസ്‌ലിയാരെ തെന്നലയിൽ കൊണ്ടുവരണം. മുഹമ്മദ് മുസ്‌ലിയാർ മനസ്സിൽ കരുതി. ആ ഇടക്കായിരുന്നു തെന്നല കല്ലുവെട്ടും കുഴിങ്ങരയിലെ വഅ്ള് പരിപാടി. സൈനുദ്ദീൻ മുസ്‌ലിയാർ ക്ഷണിക്കപ്പെട്ടു. തെന്നല നാട്ടിലെ പ്രഥമ പ്രസംഗം മുസ്‌ലിയാർ ഇവിടെയാണ് നടത്തിയത്. പിന്നീട് പത്തുവർഷം ഇവിടെ വഅ്ള് പറഞ്ഞു. തെന്നല വെസ്റ്റ് ബസാർ, കരങ്ങുളത്തിൽ, ഇല്ലിക്കൽ തുടങ്ങിയ വ്യത്യസ്ത സ്ഥലങ്ങളിൽ തുടർച്ചയായി അദ്ദേഹം പ്രസംഗിച്ചു. ഈ പ്രസംഗ വിപ്ലവത്തിനിടയ്ക്കാണ് ഖുവ്വത്തുൽ ഇസ്‌ലാം മദ്റസ രൂപംകൊണ്ടത്. ചരിത്രത്തിന്റെ ചിരപുരാതന ഇതിവൃത്തങ്ങളായി ഇന്നും ഈ ശേഷിപ്പുകൾ വാതുറക്കുന്നു.



ഖുവ്വത്തുൽ ഇസ്‌ലാം മദ്റസ

തെന്നല തറയിൽ ഒരു മദ്റസ സ്ഥാപിക്കണം. ആശയം പലരും മുമ്പിൽ വെച്ചു. പട്ടിണി പരിവട്ടങ്ങൾക്കറുതിയില്ലാതിരുന്ന കാലം. പണത്തിന്റെ പഞ്ഞം മൂലം കഞ്ഞിനിറഞ്ഞ ഗാർഹികാന്തരീക്ഷം. ഒരു കെട്ടിടം പണിതുയർത്തുക ശ്രമകരം തന്നെ. പലരും മൂക്കത്ത് വിരൽവെച്ചു. പഠിപ്പിക്കാൻ ഒരാലയം വേണം. പലർക്കും ആവേശമായി. പടച്ചട്ടയണിഞ്ഞ

പ്രതീതി. സൈനുദ്ദീൻ മുസ്‌ലിയാർ എന്ന തേഞ്ഞിപ്പലം സ്വദേശിയുടെ പ്രഭാഷണ തരംഗങ്ങളാണെവിടെയും. തറയിൽ 'മുസ്‌ലിയാർ' സന്നിഹിതനായി. ഘനഗാംഭീര്യത നിറഞ്ഞ പ്രഭാഷണം. ആരുടെയും കരളലിയിപ്പിക്കുന്ന ചരിത്രാവതരണം. ദീനീ പ്രബോധന രംഗത്ത് മഹാന്മാർ സഹിച്ച ത്യാഗങ്ങൾ എണ്ണിപ്പറഞ്ഞു. പിന്നെ താമസമുണ്ടായില്ല. മദ്റസക്കു വേണ്ട സ്ഥലം ഒരു സ്ത്രീ വഖഫ് ചെയ്തുനൽകി. ഇനി ബിൽഡിംഗ് നിർമാണമാണ്. അതും ഒരു പ്രശ്നമായി കണ്ടില്ല. രണ്ടാം തവണ നടന്ന വഅ്ള് പരിപാടിയിൽ അതും സഫലീകരിക്കപ്പെട്ടു. സാംക്രമികമായ ആ വഅ്ള് പരമ്പരയിൽ മദ്റസ അതി വിപുലമായി സ്ഥാപിച്ചെടുത്തു. 1957, 58 കാലങ്ങളിൽ പണിതുയർത്തിയ ഈ സ്ഥാപനത്തിൽ ഇന്ന് നൂറുകണക്കിന് വിദ്യാർത്ഥികൾ പഠിച്ചുകൊണ്ടിരിക്കുന്നു.

മദ്റസ കെട്ടിടമാക്കി സ്ഥാപിച്ചു നൽകിയ ശേഷം തെങ്ങ് സംഭാവന തുടങ്ങിയ വരുമാന മാർഗ്ഗങ്ങളും അവിടുത്തെ ശ്രമഫലമായിരുന്നു. കമ്മിറ്റിയുടെ പ്രവർത്തനങ്ങളിലും നിർദ്ദേശോപദേശങ്ങളിലും മഹാനവർകളുടെ നിറഞ്ഞ സാന്നിധ്യം ഏറെക്കാലമുണ്ടായിരുന്നു. ഈ നാട്ടുകാർക്ക് എന്നെന്നും സ്മരിക്കാനുള്ള മഹത്തായ ദൗത്യങ്ങളായിരുന്നു അവ. തേഞ്ഞിപ്പലം സൈനുദ്ദീൻ മുസ്‌ലിയാർ എന്നു കേൾക്കുമ്പോൾ ഈ പ്രദേശത്തുകാർ ഉൾപ്പുളകമണിയും. വാക്കുകളിൽ പരിമിതപ്പെടുത്താവുന്നതല്ല ആ തിളങ്ങുന്ന ഓർമകൾ.

1968ൽ തിരുവണ്ണൂർ കോട്ടുമ്മലിൽ നിന്ന് അറബിക് മുൻഷീസ് പരീക്ഷ എഴുതി പാസായ ശേഷം എന്നോട് ഇങ്ങനെ പറഞ്ഞു. നിങ്ങൾ പെരുമുഖം സ്കൂളിൽ ചാർജെടുക്കണം. അവിടെ വേറെ മുജാഹിദുകൾ കയറിക്കൂടരുത്. മുസ്‌ലിയാരുടെ ഈ വാക്കുകളായിരുന്നു മാത്തോട്ടത്തു നിന്നും എന്നെ പെരുമുഖത്തെത്തിച്ചത്. കാളമ്പ്ര മുഹമ്മദ് മുസ്‌ലിയാർ ജീവിതത്തിലെ സുപ്രധാന വഴിത്തിരിവുകൾ ഓർമ്മിച്ചുകൊണ്ടു പറഞ്ഞു. 1959ൽ നടന്ന വിവാഹത്തിൽ പുതിയാപ്പിളക്കൊപ്പം തോണിയിൽ പോയ അനുഭവം മുഹമ്മദ് മുസ്‌ലിയാരെ ഹർഷചിത്തനാക്കി.

# കടക്കാട്ടുപാറ ജുമുഅത്ത് പള്ളി & ശംസുൽ ഹുദാ മദ്റസ

പഠനകാല ശേഷം സേവന പ്രവർത്തനങ്ങളിൽ മുഴുകി. പ്രഭാഷണ രംഗത്തെ മികവു മൂലം അതു വിജയിപ്പിച്ചെടുക്കാൻ സാധിക്കുകയും ചെയ്തു. ഇന്നത്തെ പ്രഭാഷകരെപ്പോലെ കേവല ദൗത്യമായിരുന്നില്ല മഹാനവർകൾ നിർവ്വഹിച്ചത്. ഏതൊരു നാട്ടിലും വഅ്ളിനു ചെന്നാൽ സ്ഥിതിഗതികൾ ചോദിച്ചറിയും. പള്ളി മദ്റസകളാണ് ലക്ഷ്യമെങ്കിൽ സാധിപ്പിച്ചു കൊടുത്തേ അടങ്ങൂ. നൈരന്തര്യ പരിശ്രമങ്ങൾ നടത്തും. സ്ഥാപനം പടുത്തുയർത്തി സമാധാനിച്ചിരിക്കില്ല. കമ്മിറ്റിയുണ്ടാക്കി ചല



ശംസുൽ ഹുദാ മദ്റസ

നാത്മകമാക്കുന്നതുവരെ പിന്തുടരും. ചിലയിടങ്ങളിൽ ആ ദേശക്കാര നായി മാറി താമസിച്ചു കഴിഞ്ഞ ചരിത്രവുമുണ്ട്. അത്തരം മഹല്ലുകളി ലൊന്നായിരുന്നു കടക്കാട്ടുപാറ.

1951 മുതൽ പള്ളി മദ്റസാ വിപുലീകരണാവശ്യാർത്ഥം നിരവധി തവണ ഇവിടെ മതപ്രഭാഷണം നടത്തി. അക്കാലങ്ങളിലെല്ലാം പുരോ ഗതി നന്നേ തൊട്ടു തീണ്ടിയിട്ടില്ലാത്ത പ്രദേശമായിരുന്നു കടക്കാട്ടുപാറ. സാമ്പത്തിക പരാജയം വലിയൊരു തടസ്സമായി നിന്നു. ആളുകൾ നന്നേ കുറഞ്ഞ അന്തരീക്ഷം. ഉള്ള വീടുകളിൽ തന്നെ അരപ്പട്ടിണിയും മുഴുപ്പ ട്ടിണിയും. വീട് വീടാന്തരം കയറിയിറങ്ങിയും വഅ്ള് വേദികളിൽ വിത രണം ചെയ്ത കവർ വഴി സംഭാവനകൾ സ്വീകരിച്ചും അന്ന് ധനശേഖ രണം നടത്തി.

ഈ കാലഘട്ടങ്ങളിൽ കടക്കാട്ടുപാറയിലായിരുന്നു മുസ്‌ലിയാരുടെ സ്ഥിര താമസം. ഈ ബന്ധം വർഷങ്ങളോളം നീണ്ടുനിന്നു. ഒരു വീട്ടു കാരന്റെ റോളിൽ നാട്ടിലെ വികസന പ്രവർത്തനങ്ങൾക്കെല്ലാം സമഗ്ര മായ നേതൃത്വം നൽകി. 1951ൽ ഖുവ്വത്തുൽ ഇസ്‌ലാം മഹല്ല് കമ്മിറ്റിയുണ്ടാക്കിയാണ് പ്രവർത്തനത്തിന് നാന്ദി കുറിച്ചത്. പള്ളിയിലാ യിരുന്നു താമസം. പലരുമായും അടുത്ത ബന്ധം പുലർത്തിയിരുന്നു. അദ്ദേഹത്തിന്റെ സുഹൃദ് വലയത്തിൽ അരീക്കര കോലോത്തു തയ്യിൽ കുഞ്ഞിക്കമ്മു, പുതുക്കുളങ്ങര സെയ്താലിക്കുട്ടി എന്നിവർ പ്രധാനിക ളായിരുന്നു. സഹചാരിയായിരുന്ന ആച്ചു പറമ്പിൽ തൂളേരി മൊയ്തീ നാണ് പര്യടനത്തിനിടയിൽ ഞങ്ങൾക്ക് ഈ വിവരങ്ങൾ തന്നത്.

മഹാനവർകളുടെ ഉജ്ജ്വല വാഗ്‌വിലാസം പരിവർത്തനങ്ങൾ സൃഷ്ടി ച്ചു. മദ്റസക്കു വേണ്ട സ്ഥലം ഒരു വ്യക്തി വഖഫ് ചെയ്യുകയായിരുന്നു. ഇപ്പോൾ പത്താം തരം വരെയുള്ള ഈ മദ്റസയുടെ അംഗീകാരം ലഭി ച്ചത് മുസ്‌ലിയാർ പ്രസിഡന്റായ കമ്മിറ്റിയുടെ കാലത്തായിരുന്നു. ആറ്റു പറമ്പിൽ ഹൈദ്രു, കള്ളിയിൽ മങ്ങാട്ട് ഏനിക്കുട്ടി തുടങ്ങി പലരും അന്നത്തെ സഹപ്രവർത്തകരായിരുന്നു.

കടക്കാട്ടുപാറ ജുമുഅത്തു പള്ളിയും ശംസുൽ ഹുദാ മദ്റസയും സൈനുദ്ദീൻ മുസ്‌ലിയാരുടെ ശ്രമഫലം തന്നെയായിരുന്നു. ദീനീ കാര്യ ങ്ങളിൽ കണിശതയുണ്ടായിരുന്ന മഹാനവർകൾ മതമൈത്രി നിലനിർത്തു ന്നതിലും നിർബന്ധബുദ്ധി കാണിച്ചു. ഇവിടെ താമസിച്ചിരുന്നപ്പോഴും ശേഷവും ഈ പല്ലവി തുടർന്നു. അന്യമതസ്ഥരുമായി സഹവർത്തിത്വ

ത്തിൽ കഴിയാൻ എപ്പോഴും ഉപദേശിക്കും. പവിത്രമായ ആ പാരമ്പര്യം ഇന്നും നിലനിന്നു പോരുന്നു. മതസൗഹാർദ്ദവും പരസ്പര സഹകരണവും ഇന്നും ഈ നാടിന്റെ അഭിമാനമാണ്. സമീപനം വഴി ശത്രുവിനെ മിത്രമാക്കിയ ചരിത്രം ഇവിടെ നമുക്കു ചേർത്തു വായിക്കാം. മണ്ണിൽ തൊടി അബൂബക്കറിന്റെ അനുസ്മരണ വാചകങ്ങളിൽ ചിലതാണിത്.



കടക്കാട്ടുപാറ ജുമുഅത്ത് പള്ളി

ഏറെക്കാലം ഒരിടത്തു താമസിച്ചു സേവന നിരതനാവുക. ഈ മഹത്വം കടക്കാട്ടുപാറക്കു മാത്രം അവകാശപ്പെട്ടതാണ്. കർമ്മകുശലത സിരകളിൽ പടർന്നുകയറിയ സമയങ്ങളായിരുന്നതെന്നു പറയാം. കഥാപുരുഷന്റെ ചരിത്രത്തിൽ ഇത്തരം സേവനങ്ങൾ നിരവധിയാണ്. ലാഭേച്ഛകളില്ലാത്ത ധന്യരംഗങ്ങൾ. ലളിതമായ സമീപനങ്ങൾ. സേവനാധ്യായങ്ങളിൽ സർവ്വോപരി ശ്രദ്ധാലുവായി. സാഹസങ്ങളുടെ പട്ടിക നിരത്താതെ സേവനത്തിന്റെ മാനം കാത്ത ശൈഖുന. ആ മാതൃക നമുക്കു പാഠമാകട്ടെ.

# വള്ളിക്കുന്ന് നോർത്ത് ബയാനുൽ ഇസ്‌ലാം മദ്‌റസ

തികഞ്ഞ ആശങ്കയോടെയാണ് ഞങ്ങൾ അവിടെയെത്തിയത്. വള്ളിക്കുന്ന് നോർത്തായിരുന്നു സ്ഥലം. മുൻപരിചയമുള്ള അരിമ്പ്രതൊടി അലവി എന്നവരുടെ വീട്ടിൽ കയറി. ആഗമനോദ്ദേശം അറിയിച്ചു. അതിരറ്റ സന്തോഷമാണ് ഞങ്ങളെ എതിരേറ്റത്. വിപ്ലവത്തിന്റെ മാറ്റൊലി കൊണ്ട പ്രദേശം.' വിനയാന്വിതരായ ഭാരവാഹികൾ. വിജയ ചാരിതാർത്ഥ്യം നിറഞ്ഞ വിവരണങ്ങൾ. വിസ്മയത്തിന്റെ വിമല ഭാവങ്ങൾ ഞങ്ങൾക്ക് സമ്മാനിച്ചു.

1954നു മുമ്പ് ഓത്തു പള്ളികൾ ഇവിടെ നിലനിന്നിരുന്നു. പലകയിൽ എഴുതി പഠിപ്പിച്ചിരുന്ന പാരമ്പര്യ ശൈലി. ശമ്പളം പറ്റാത്ത മുല്ലാക്കമാർ. ഖുർആൻ ജുസ്അ് പൂർത്തിയാക്കുമ്പോൾ ലഭിക്കുന്ന തുകയാണ് പ്രധാന വരുമാന മാർഗ്ഗം. ഈ പ്രദേശത്ത് കേവലം ആറ് വീട് മാത്രമേ അന്നുണ്ടായിരുന്നുള്ളൂ. ഇന്നത് അറുനൂറായി. പരമ ദാരിദ്ര്യം. ഓടിട്ട വീടുകൾ അന്നില്ല. ഓല മേഞ്ഞ പുരകളായിരുന്നെവിടെയും.

1954ൽ സൈനുദ്ദീൻ മുസ്‌ലിയാർ മുൻകയ്യെടുത്തു അൻസാറുൽ ഇസ്‌ലാം സംഘം രൂപീകരിച്ചു. ഷെഡ് കെട്ടി മദ്‌റസ തുടങ്ങി. ബയാനുൽ ഇസ്‌ലാം മദ്‌റസ എന്ന് നാമകരണം ചെയതു. മദ്‌റസ സ്ഥാപിക്കുന്നതിനുള്ള സ്ഥലം തച്ചോളി പാത്തുമ്മയി എന്ന സ്ത്രീ വഖ്ഫ് ചെയ്തു നൽകി. പിന്നീട് ബിൽഡിംഗ് നിർമ്മാണത്തിനുള്ള ഒരുക്കങ്ങൾ തുടങ്ങി. ഉധൃത ലക്ഷ്യ സാക്ഷാൽകാരത്തിനായി വഅ്ള് സംഘടിപ്പിക്കപ്പെട്ടു.

പത്തിരുപത് ദിവസത്തെ മതപ്രഭാഷണ പരിപാടി തുടക്കത്തിൽ നടന്നു. മുസ്‌ലിയാരുടെ വശ്യ വാഗ്ധോരണി വഴി നിരവധി സംഭാവനകളൊഴുകി. സ്ത്രീകൾ സ്വർണ്ണാഭരണങ്ങളും പുരുഷന്മാർ മരം, ഓട്, പണം എന്നിവയും അകമഴിഞ്ഞു ഹദ്‌യ ചെയ്തു. പരിസരങ്ങളിലൊന്നും മദ്‌റ

സകളില്ലാതിരുന്ന അക്കാലത്ത് ഇതൊരു വൻ വിപ്ലവം തന്നെയായിരുന്നു. അക്കാലത്ത് ഈ പള്ളി മദ്റസകൾ മാത്രമേ ഇവിടെ ഓടിട്ട നിലയിലുണ്ടായിരുന്നുള്ളൂ. തങ്ങളുടെ അദ്ധ്വാനം വഴി സാക്ഷാത്കരിക്കപ്പെട്ട ഈ സ്ഥാപനം ഇന്നും ഈ നാട്ടുകാർ നെഞ്ചിലേറ്റുന്നു. വാർഷിക പരിപാടികൾ അതിഗംഭീരമായി ആഘോഷിക്കുന്നു. അതിവിപുലമായ സംഘടനാ സംവിധാനം ഇവിടുത്തെ കമ്മിറ്റി നടത്തിപ്പിൽ കാണാനിടയായി. ആരംഭകാലം മുതലുള്ള എല്ലാ വിധ രേഖകളും ഇപ്പോഴും ചിതലരിക്കാതെ ശേഷിക്കുന്നുണ്ടെന്ന് ജനറൽ സെക്രട്ടറി പറമ്പിൽ ടി. മുഹമ്മദ് കുട്ടി തികഞ്ഞ ചാരിതാർത്ഥ്യത്തോടെ പറഞ്ഞു. മദ്റസ സ്ഥാപിച്ചു നൽകിയ ശേഷം നിരവധി തവണ മുസ്‌ലിയാർ ഇവിടെ വഅള് പറഞ്ഞു. ധനശേഖരണാർത്ഥവും അല്ലാതെയും നടന്ന മതപ്രഭാഷണങ്ങളിൽ നൂറുകണക്കിനാളുകളുടെ സാന്നിധ്യമുണ്ടായിരുന്നു.



ബയാനുൽ ഇസ്‌ലാം മദ്റസ

മദ്റസയുടെ സിൽവർ ജൂബിലി ഏറെ കൊട്ടിഘോഷത്തോടെയായിരുന്നു നടന്നത്. ഈ പ്രദേശത്തെ ഏറ്റവും വലിയ ഈ പരിപാടി 1979 ജനുവരി 9,10 തിയ്യതികളിലായിരുന്നു. മുസ്‌ലിയാർ അവസാനമായി പങ്കെടുത്തത് ഈ സിൽവർ ജൂബിലി പരിപാടിയിലാണ്. വാർഷികാഘോഷങ്ങളിലെല്ലാം മുസ്‌ലിയാർ പ്രധാന പ്രസംഗകനായിരുന്നു.

ഈ മദ്റസയിൽ തുടക്കത്തിൽ മൂന്നാം ക്ലാസ് വരെ നിലനിർത്തിയ ഈ മദ്റസയിൽ
തുടക്കത്തിൽ മൂന്നാം ക്ലാസ് വരെ നിലനിർത്തിയ
ഇന്ന് ഔദ്യോഗികമായി ആറാം തരം വരെ പഠിപ്പിക്കുന്നു. സമസ്ത
കേരള ഇസ്‌ലാം മത വിദ്യാഭ്യാസ ബോർഡിന്റെ 379/54 നമ്പർ രജിസ്ട്രേ
ഷനുള്ള മദ്റസയുടെ ഇപ്പോഴത്തെ പ്രസിഡന്റ് മലയിൽ കണ്ണഞ്ചേരി എം.
കെ. പോക്കർ സാഹിബാണ്. സേവന നിരതനായ കാലത്തും ശേഷവും
ഈ നാട്ടിലെ പലരുമായും മഹാനവർകൾ അഭേദ്യമായ ബന്ധം പുലർത്തി.
പ്രശ്ന പരിഹാരങ്ങൾക്കും മറ്റുമായി നിരവധി തവണ ബന്ധപ്പെട്ട കാര്യം
പറമ്പിൽ ടി. മുഹമ്മദ് കുട്ടി ആവർത്തിച്ചനുസ്മരിച്ചു.

പര്യടനത്തിനിടയിൽ കണ്ടുമുട്ടിയ പലർക്കും ഏറെ സംതൃപ്തമായ വിവരങ്ങളാണ് പറയാനുണ്ടായിരുന്നത്. വാലയിൽ ജുമുഅത്ത് പള്ളി പ്രസിഡന്റ് നാരങ്ങാവിൽ ആലിക്കുട്ടി പഴയകാല സംസ്കാരങ്ങളോട് പുറം തിരിഞ്ഞുനിൽക്കുന്ന പുതിയ തലമുറയുടെ ചെയ്തികളെ ദു:ഖപൂർവ്വം അയവിറക്കി. ഗതകാല സ്മരണകൾ തൻമയത്വത്തോടെ അവതരിപ്പിച്ച ടി. അബൂബക്കർ മാസ്റ്ററുടെ ധ്വനിയും ഇതിൽ നിന്നും ഏറെ ഭിന്നമായിരുന്നില്ല.

# പരുത്തിക്കാട് ജുമുഅത്ത് പള്ളി & മഅ്ദനുൽ ഉലൂം മദ്റസ

വള്ളിക്കുന്ന് പഞ്ചായത്തിലെ പരുത്തിക്കാട് പ്രദേശം ചിരപുരാതന ചരിത്ര നാടുകളിലൊന്നാണ്. വള്ളിയത്ത് എന്നായിരുന്നു പഴയ നാമം. ആദ്യകാല ഓത്തുപള്ളികൾ പഴയകാല പ്രതാപം വിളിച്ചറിയിച്ചു ഇവിടെയും നടന്നുവന്നിരുന്നു. അക്കാലം മുതൽ മതപ്രഭാഷണ രംഗത്ത് ഇവിടെ സ്ഥിരപ്രതിഷ്ഠനായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ.



പരുത്തിക്കാട് ജുമുഅത്ത് പള്ളി

ഒട്ടനവധി മതപ്രസംഗ വേദികൾക്ക് ഈ നാട് സാക്ഷ്യം വഹിച്ചിട്ടുണ്ട്. കുറിയേടം എന്ന സ്ഥലത്ത് ഒരു നിസ്കാര പള്ളിയുണ്ടായിരുന്നു. അവിടം കേന്ദ്രീകരിച്ചായിരുന്നു മതപ്രഭാഷണങ്ങൾ. മുസ്‌ലിയാരുടെ ഭാഷണം ഇവിടെ വലിയ മാറ്റങ്ങളുണ്ടാക്കി. തൻബീഹുൽ അനാം കമ്മിറ്റി രൂപവത്കരിച്ചു യുവാക്കളെ സജ്ജരാക്കി. മഅ്ദനുൽ ഉലൂം മദ്റസ കെട്ടിടമാക്കി ഉയർത്താനുള്ള പ്രവർത്തനങ്ങൾക്ക് നാന്ദി കുറിച്ചു. കമ്മിറ്റിയം

ഗങ്ങളെ കർമോത്സുകരാക്കി. പരുത്തിക്കാട് ജുമുഅത്തു പള്ളിയും മദ്റ
സയും നിർമ്മിക്കാൻ എല്ലാവരെയും കൂട്ടുപിടിച്ചു പ്രയത്നിച്ചു. ഉപദേശ
നിർദ്ദേശങ്ങൾ നൽകി. പ്രവർത്തനങ്ങൾക്ക് സർവ്വതോന്മുഖ നേതൃത്വം
നൽകി മുസ്ലിയാർ ജ്വലിച്ചു നിന്നത് കള്ളിയിൽ മുഹമ്മദ് ഹാജി ഞങ്ങ
ളോട് വിശദീകരിച്ചു. 1965-70 നുമിടക്കായിരുന്നു ഈ സംഭവം. മർഹൂം.
കെ.എം. കുഞ്ഞാവ ഹാജി, കെ.എം. കുഞ്ഞാലി ഹാജി, മൂളക്കൽ
മൊയ്തീൻ ഹാജി, കെ.എം. മുഹമ്മദ് ഹാജി തുടങ്ങിയവർ അന്നത്തെ
പ്രധാന സഹപ്രവർത്തകന്മാരായിരുന്നു. മദ്റസ ഇപ്പോൾ 6-ാം തരം വരെ
പ്രവർത്തിക്കുന്നു.



മഅ്ദനുൽ ഉലൂം മദ്റസ

പള്ളി നിർമ്മാണത്തിനു തുടക്കം കുറിച്ചപ്പോൾ ഇഞ്ചക്ഷൻ വന്നതും മൂന്നു വർഷം നീണ്ട കേസിന് അനുകൂലമായി വിധി വന്നതും പ്രവർത്തന കാലയളവിനിടക്കുള്ള സുപ്രധാന സംഭവങ്ങളായി ഹാജി ഇന്നും ഓർക്കുന്നു. പള്ളിക്ക് തറക്കല്ലിട്ടതും ഉദ്ഘാടനം ചെയ്തതും മുസ്ലിയാരായിരുന്നു. ആദ്യം മദ്റസ പിന്നെ പള്ളി. ഇങ്ങനെയായിരുന്നു നിർമ്മാണം. ഇതര മതവിശ്വാസികളിൽ നിന്നും അക്കാലത്ത് വലിയ സംഖ്യകൾ പള്ളിക്കു വേണ്ടി പിരിഞ്ഞുകിട്ടിയിട്ടുണ്ട്. അന്ന് സെക്രട്ടറിയായിരുന്ന കെ.എം. അബ്ദുൽ ഖാദിർ പറഞ്ഞു. പള്ളി മദ്റസ സംസ്ഥാപനത്തിന് ശേഷവും നിരവധി തവണ ഇവിടെ വഅ്ള് പറഞ്ഞിട്ടുണ്ട്. വളരെക്കാലത്തെ ബന്ധം തന്നെ ഈ നാടുമായി ഉണ്ടായിരുന്നു.

# കൊളക്കാട്ടു ചാലി തർബിയത്തുൽ ഉലൂം മദ്റസ

സാമ്പ്രദായിക വിദ്യാഭ്യാസ രീതി നാടുവാഴുന്ന കാലം. താഴെ സ്കൂളിൽ കാലത്ത് പത്തു മണി വരെയായിരുന്നു ഖുർആൻ പഠനം. വയലിലകത്ത് മരക്കാരുട്ടിക്കായിരുന്നു സ്കൂളിന്റെ ആദ്യകാല മാനേജിംഗ്. പിന്നീട് കുറ്റീരി മൊയ്തീൻ കുട്ടി മൊല്ല അതേറ്റെടുത്തു. ക്രമേണ ആ അധികാരം ആർ.വി. ശങ്കരൻ നായർ മാസ്റ്റർക്കു തീരു കൊടുത്തു. അക്കാലത്തായിരുന്നു സ്കൂളിൽ നിന്ന് മദ്റസാ പഠനം എടുത്തുമാറ്റൽ നിലവിൽ വന്നത്.

1954ൽ നടന്ന ഈ സംഭവത്തെത്തുടർന്ന് മുസ്‌ലിയാർ അവിടെ കുതിച്ചെത്തി. ചെറുപ്പക്കാരെ വിളിച്ചുവരുത്തി വിപുലമായ യോഗം ചേർന്നു. ഇർശാദുൽ അനാം സംഘത്തിനു രൂപം നൽകി. രണ്ട് റൂമിൽ ഒരു മദ്റസ തുടങ്ങി. തർബിയത്തുൽ ഉലൂം മദ്റസ. കളത്തിങ്ങൽ പാത്തുമ്മേയി എന്ന സ്ത്രീയായിരുന്നു ഇതിനുള്ള സ്ഥലം അന്ന് വഖഫ് ചെയ്തത്. പിന്നീട് പ്രവർത്തനം വിപുലപ്പെടുത്തി.

വിപുലമായ ഒരു മദ്റസ സ്ഥാപിക്കുന്നതിനുള്ള ശ്രമങ്ങളാരംഭിച്ചു. സാമ്പത്തിക ശേഷി നന്നേ കുറഞ്ഞ അക്കാലങ്ങളിൽ മുസ്‌ലിയാരുടെ അസാധാരണ വാഗ്‌വിലാസം ഒന്നു മാത്രമാണ് ധനശേഖരണ യജ്ഞത്തിനു ആക്കം കൂട്ടിയത്. പഴയ മദ്റസ നിലനിന്ന സ്ഥലത്ത് ഒരു ചെറിയ നിസ്കാരപ്പള്ളിയും മുസ്‌ലിയാർ നിർമ്മിച്ചുനൽകി. മതപ്രഭാഷണ പരിപാടിയിൽ സംഭാവന, വാഗ്ദത്തം, വസ്തുശേഖരം തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ മദ്റസയുടെ ഒരു നല്ല കെട്ടിടം അദ്ദേഹം പണിയിച്ചുകൊടുത്തു.

ജുമുഅത്തു പള്ളിയുടെ കട്ടില വെക്കൽ കർമ്മത്തിന് സയ്യിദ് ജമലുല്ലൈലി സെയ്ദു തങ്ങളും സൈനുദ്ദീൻ മുസ്‌ലിയാരുംവന്നത് ചന്ദ്രൻതൊടി വി. അബൂബക്കർ സാഹിബ് കൂടിക്കാഴ്ചക്കിടയിൽ അനുസ്മരിച്ചു. പിന്നീട് മുസ്‌ലിയാരും എം.കെ.എം. കോയ മുസ്‌ലിയാരും വഅ്ള് പറഞ്ഞു

ധനം സ്വരൂപിച്ചു. മർഹും പാച്ചീരി മുഹമ്മദ്, വയലിലകത്ത് മുഹമ്മദ്, പാച്ചീരി അബ്ദുർറഹ്മാൻ, ഇ.കെ. കമ്മുകുട്ടി ഹാജി, ഇ.കെ. മുഹമ്മദ് ഹാജി തുടങ്ങിയവർ അക്കാലത്തെ സഹപ്രവർത്തകരായിരുന്നു.

ഇ.കെ. മുഹമ്മദ് ഹാജി അന്നും ഇന്നും സംഘം പ്രസിഡന്റാണ്. എട്ടാം തരം വരെ നടന്നു വരുന്ന മദ്റസയുടെ ഇപ്പോഴത്തെ സെക്രട്ടറി ചന്ദ്രൻ തൊടി മുഹമ്മദാണ്. പള്ളി സെക്രട്ടറി വി. മുഹമ്മദ് കോയയും. കൊള ക്കാട്ടുചാലി പ്രദേശത്തുകാർക്ക് മുസ്‌ലിയാരുടെ സാന്നിധ്യം വലിയൊരു അനുഗ്രഹമായിരുന്നു. സന്നിഗ്ധ ഘട്ടങ്ങളിൽ മുസ്‌ലിയാരുടെ സാന്നിധ്യം ഇന്നാട്ടിലുണ്ടാക്കിയ പരിവർത്തനം ചെറുതല്ല. മത വിദ്യാഭ്യാസ പ്രബോധന രംഗത്തെ ഈ സേവനം എന്നും സ്മർത്തവ്യമാണ്. മദ്റസ നടത്തിപ്പിനു വേണ്ടി കുറെയധികം തെങ്ങുകൾ ശേഖരിച്ചു വരുമാനമാർഗ്ഗം തെളിയിച്ചുകൊടുത്ത അദ്ദേഹം നാട്ടുകാർക്കും കമ്മിറ്റികൾക്കും അതീവ പ്രിയങ്കരനായിരുന്നു. സേവന രംഗത്തെ ഇത്തരം കാൽവെപ്പുകൾ ജീവിക്കുന്ന സ്മരണകളാണെന്നതിൽ സന്ദേഹമില്ല.



കള്ളിത്തൊടി ജുമുഅത്ത് പള്ളി

# കള്ളിത്തൊടി ജുമുഅത്ത് പള്ളി & മുനവ്വിറുൽ ഇസ്‌ലാം മദ്റസ

ടിപ്പുവിന്റെ പാദം പതിഞ്ഞ ഈ നാടിന്റെ വിസ്മയകരമായ കഥകൾക്ക് വിരാമമില്ല. ഫറോക്ക് ടൗണിന്റെ അൽപം കിഴക്കുമാറി സ്ഥിതി ചെയ്യുന്ന പെരുമുഖം കള്ളിത്തൊടി പ്രദേശം എന്നും എപ്പോഴും പ്രാധാന്യമർഹിക്കുന്നു. സ്മര്യപുരുഷന്റെ സേവനകഥകൾക്കു ജീവന്റെ തുടിപ്പു നൽകുന്ന ഓർമകൾ. ചിരപുരാതന സ്മരണകൾക്കു കനകചാരുതയേകുന്ന ദൃശ്യാനുഭവങ്ങൾ. മനസ്സിൽ നിന്നും മാഞ്ഞുപോവാത്ത ഒരായിരം ഹൃദയ വിലാപങ്ങൾ. എല്ലാം ഒരു നിയോഗമായി വഴിഞ്ഞൊഴുകിയെത്തിയ പകലിന്റെ ഏതാനും യാമങ്ങൾ ഇവിടെ നമുക്ക് പങ്കുവെക്കാം.

കള്ളിത്തൊടിയുടെ കഥയറിയാത്ത പലരും നമ്മുടെ നാട്ടിലുണ്ട്. പഴയകാല പ്രതാപത്തിന്റെ പത്തരമാറ്റിൽ ഇന്നും പ്രശോഭിതമാണ് ഈ നാട്. കാലപ്പഴക്കങ്ങൾക്കു മുമ്പിൽ നാം പലതും വിസ്മരിച്ചു. ഓർക്കാൻ ശ്രമിക്കാതെയും ഓർത്തോർത്ത് കരയാതെയും നാം ജീവിക്കുകയാണ്. എന്തെന്തു പ്രതാപത്തിന്റെ കഥ പറഞ്ഞാലും പഴമയെല്ലാം പുച്ഛരിച്ചുതള്ളുന്നവർ. പുതിയ മേച്ചിൽ പുറങ്ങളും പുത്തൻ സങ്കൽപ്പങ്ങളും മനസ്സിൽ കൂടുകൂട്ടുന്നവർ. ഈ കൂട്ടരോടുണ്ടോ പഴങ്കഥകൾ വിളമ്പിയിട്ടുകാര്യം.

മതപരമായ ചടങ്ങുകൾക്ക് വേദിയില്ലാതിരുന്ന കാലം പരിമിതമായ പാഠശാലകൾ. പരമ ദാരിദ്ര്യത്തിന്റെ ഓരം പറ്റി മുഷിഞ്ഞു വിഷണ്ണൊട്ടിയെത്തുന്ന വിദ്യാർത്ഥികൾ. വിനയം തൂകുന്ന മുഖഭാവത്തോടെ വളഞ്ഞ കാലിന്റെ കുടയും പിടിച്ച് മുല്ലാക്കമാർ ഓത്തു പള്ളികളിലെത്തുന്നു. നിസ്കാരത്തഴമ്പിന്റെ വിലയറിഞ്ഞ ഉമ്മമാർ മുല്ലാക്കമാർക്ക് നൽകുന്ന ബഹുമാനാദരവുകൾക്ക് അതിരുണ്ടായിരുന്നില്ല. അരപ്പട്ടിണിക്കിടയിലും മുല്ലാക്കമാർക്കുള്ള 'ഖത്തപ്പൈസ' നൽകാൻ അത്യുത്സാഹത്തോടെ ധൃതികൂട്ടുമായിരുന്നു.

കള്ളിത്തൊടി സെയ്താലി മൊല്ലയുടെ നേതൃത്വത്തിൽ ചുങ്കം ഓത്തുപള്ളിയിലായിരുന്നു ആദ്യകാലത്ത് ഈ നാട്ടുകാർ മതപഠനം നടത്തിയിരുന്നത്. പിന്നീടിത് സെയ്താലി മൊല്ലയുടെ വീട്ടിലേക്കു മാറ്റുകയായിരുന്നു. ഓത്തുപള്ളി വീട്ടിൽ വെച്ചു നടത്തുന്നതിലെ അസൗകര്യവും അപ്രായോഗികതയും ചർച്ചാവിഷയമായി. സ്വന്തമായി ഒരു കെട്ടിടം പണിയണമെന്ന ഉൾവിളി കടന്നുവന്നു. ആ ഇടക്കായിരുന്നു എല്ലായിടങ്ങളിലും മദ്റസകൾ സ്ഥാപിച്ചുതുടങ്ങിയത്. നാടിന്റെ പല ഭാഗങ്ങളിലും സൈനുദ്ദീൻ മുസ്‌ലിയാരുടെ വാഗ്വിലാസം വഴി നിരവധി മദ്റസകൾ ഉയർന്നുവന്നുകൊണ്ടിരുന്നു. കള്ളിത്തൊടി നിസ്കാരപ്പള്ളിയുടെ നിർമ്മാണങ്ങൾക്കും മതപ്രഭാഷണങ്ങൾക്കും നേതൃത്വം നൽകിയിരുന്ന കാളംപുറം കോയക്കുട്ടി മുസ്‌ലിയാർ അക്കാലത്ത് ഇവിടെ സജീവ രംഗത്തുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ 1964 ഒക്ടോബറിൽ സൈനുദ്ദീൻ മുസ്‌ലിയാർ ഇർശാദുൽ അനാം സംഘത്തിന് രൂപം നൽകി.

കമ്മിറ്റിയുടെ പ്രഥമ പ്രവർത്തനം തന്നെ മദ്റസയുടെ ശിലാസ്ഥാപനമായിരുന്നു. 4-11-1964ൽ ബഹുവന്ദ്യരായ ഉലമാക്കളുടെ മഹനീയ സാന്നിധ്യത്തിൽ മുനവ്വിറുൽ ഇസ്‌ലാം മദ്റസയുടെ ശില പാകി. സ്ഥാപന ധന ശേഖരണാർത്ഥം ഫറോക്ക് ചന്തയിൽ വെച്ച് മുസ്‌ലിയാർ നേതൃത്വം നൽകി നടത്തിയ മതപ്രഭാഷണ പരിപാടിയിൽ നിരവധി പണ്ഡിതന്മാരുടെ നിറസാന്നിധ്യമുണ്ടായിരുന്നു. മുസ്‌ലിയാരുടെ വാഗ്വിലാസം വഴി വലിയൊരു ധനശേഖരം തന്നെ ലഭ്യമായി.

സ്വരൂപിച്ച ധനം സ്ഥിര വരുമാനത്തിന് നീക്കിവെക്കാൻ അഭിപ്രായപ്പെടുകയും സ്ഥലം വാങ്ങി ഉപയോഗപ്പെടുത്തുകയും ചെയ്തു. ഈ ധനസ്വരൂപണത്തിന് ശേഷവും നിരവധി തവണ സൈനുദ്ദീൻ മുസ്‌ലിയാർ ഇവിടെ വഅ്ള് പറഞ്ഞിരുന്നു. അക്കാലങ്ങളിൽ പെരുമുഖത്ത് സ്ഥിരമായി വഅ്ള് നടക്കുന്ന ഒരു പ്രദേശം കള്ളിത്തൊടി മാത്രമായിരുന്നു. പഴയ ആ കീഴ്‌വഴക്കം നിലനിർത്തി എല്ലാ വർഷവും വിപുലമായ മതപ്രഭാഷണങ്ങൾ ഇവിടെ നടക്കാറുണ്ടായിരുന്നു. വിദൂര ദിക്കുകളിൽ നിന്നും ആളുകൾ ചൂട്ടുകെട്ടി വഅ്ളിനു വരുന്ന കാഴ്ച കള്ളിത്തൊടിയുടെ പ്രത്യേകതയും പ്രൗഢിയും വിളിച്ചോതുമായിരുന്നു.

മദ്റസാ സ്ഥാപന വിപുലീകരണ പ്രവർത്തനങ്ങളിൽ രാപ്പകലില്ലാതെ വ്യാപൃതനായ അദ്ദേഹം കമ്മിറ്റി പ്രവർത്തനങ്ങളിൽ അദ്വിതീയ സ്ഥാനം

അലങ്കരിച്ചിരുന്നു. 1966 മാർച്ച് 27ന് ചേർന്ന സംഘം ജനറൽ ബോഡി യോഗം ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാരെ പ്രസിഡന്റായി തെരഞ്ഞെടുക്കുകയും ചെയ്തു.

പ്രസിഡന്റായി ഭാരവാഹിത്വമേറ്റെടുത്ത ശേഷം കമ്മിറ്റിയുടെ എല്ലാ പ്രവർത്തനങ്ങളിലും സജീവ സാന്നിധ്യം പ്രകടമായിരുന്നു. ഭാരവാഹി എന്നതിലുപരി സ്ഥാപനത്തെ ആത്മാർത്ഥമായി സേവിച്ച പ്രകൃതക്കാരനായിരുന്നു മുസ്‌ലിയാർ. കമ്മിറ്റി കാര്യങ്ങളിലും നാട്ടു വിഷയങ്ങളിലും തദ്ദേശീയനെ പോലെ കടന്നുചെന്നിരുന്ന ബഹുമാനപ്പെട്ടവർ മിക്ക ദിവസങ്ങളിലും ഇവിടെ അന്തിയുറങ്ങാറുണ്ടായിരുന്നു. സേവന തൽപരത സമൂല പരിവർത്തനത്തിന്റെ സാഫല്യത്തിലെത്തിക്കുകയായിരുന്നു.



മുനവ്വിറുൽ ഇസ്‌ലാം മദ്‌റസ

കള്ളിത്തൊടിയുടെ സർവ്വതോന്മുഖ പുരോഗതിയിലും മുസ്‌ലിയാരുടെ അനൽപമായ പങ്കുണ്ട്. വിദ്യാഭ്യാസപരമായ ഉന്നമനങ്ങൾ മുഴുവനും മഹാനവർകളുടെ ശ്രമഫലമായിത്തന്നെയായിരുന്നു. കൊല്ലംതോറും നടത്തിവന്നിരുന്ന മതപ്രഭാഷണങ്ങളിൽ അദ്ദേഹം സ്വരൂപിച്ചുതരുന്ന ധനശേഖരങ്ങൾ വളരെ വിലപ്പെട്ടതും ഫലപ്രദവുമായിരുന്നു.

ഉപര്യുക്ത ധനശേഖരങ്ങളെല്ലാം എന്തെങ്കിലും ഒരു വരുമാന മാർഗ്ഗ

ത്തിന് വിനിയോഗിച്ച ചരിത്രമേ ഉണ്ടായിട്ടുള്ളൂ. മദ്റസാ വരുമാനത്തിന് കുറ്റിക്കാട്ടിൽ പറമ്പ് എന്ന സ്ഥലം വാങ്ങിയത് മഹാനവർകളുടെ പ്രവർത്തന കാലയളവിലായിരുന്നു. കമ്മിറ്റിയുടെയും നാട്ടിന്റെയും നാനാ വിധ പുരോഗതികളിലും സൈനുദ്ദീൻ മുസ്‌ലിയാരുടെ സാന്നിധ്യം തെളിഞ്ഞു കാണാമായിരുന്നു. പഴയ കാല പ്രവർത്തനങ്ങൾ അനുസ്മരിക്കവെ പെരുഞ്ചിക്കര അബ്ദുൽ അസീസ് മൗലവി തികഞ്ഞ ചാരിതാർത്ഥ്യത്തോടെ പറഞ്ഞു.

മർഹൂം പറക്കോട്ടിൽ ബിച്ചുമുഹമ്മദ് ഹാജി വഖഫ് ചെയ്ത ഭൂമിയിലുണ്ടായിരുന്ന പഴയ നിസ്കാരപ്പള്ളി പൊളിച്ചു പുനർനിർമ്മാണം നടത്തിയത് മുസ്‌ലിയാർ പ്രസിഡന്റായി വർത്തിച്ച കാലത്തായിരുന്നു. പിന്നീട് ഇവിടെ ജുമുഅ സ്ഥാപിക്കുന്നതിലും അദ്ദേഹം സജീവ പങ്കുവഹിച്ചിരുന്നു. ഈ നാട്ടിലെ തർക്കങ്ങൾക്ക് യുക്തവും സ്വീകാര്യവുമായ പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിച്ചുതന്ന് ഏവരുടെയും പ്രശംസ പിടിച്ചുപറ്റാൻ മഹാനവർകൾക്ക് സാധിച്ചിരുന്നു. എന്ത് പ്രശ്നങ്ങൾക്കും അവിടുന്ന് പരിഹാരമുണ്ടായിരുന്നു. ഏതു നിർദ്ദേശവും അനുസരണയോടെ സ്വീകരിക്കുന്ന ചുറ്റുപാട് ഈ നാട്ടുകാർക്കുണ്ടായിരുന്നുവെന്ന കാര്യം പ്രത്യേകം എടുത്തു പറയേണ്ടതു തന്നെയാണ്. അദ്ദേഹത്തിന്റെ വാക്കുകൾക്കുണ്ടായിരുന്ന ഫലം പറഞ്ഞറിയിക്കാനാവാത്തതാണ്. ഒരുപാട് അനുഭവങ്ങൾ തന്നെ ഇവിടെയുണ്ട്. യഥാർത്ഥത്തിൽ ഈ നാട്ടിന്റെയും ഈ സ്ഥാപനത്തിന്റെയും എല്ലാവിധ വികസനങ്ങളിലും ആ നാമം സ്മരിക്കപ്പെടും. സ്ഥാപനത്തിന്റെ ജീവനാഡിയായി വർത്തിച്ച അദ്ദേഹം ഇതരരിൽ നിന്നും വ്യത്യസ്തനായി എന്നും ഒരു സ്മര്യപുരുഷൻ തന്നെയാണ്. മുഹമ്മദ് കക്കാട് അനുസ്മരിച്ചതിങ്ങനെയായിരുന്നു.

മർഹൂം പെരിഞ്ചിക്കര സെയ്താലി മൊല്ല, പരേതനായ വണ്ടിത്തൊടി കുഞ്ഞാമുട്ടി, മർഹൂം പി.കെ. മാമുക്കോയ, പാണ്ടികശാല ഹസൻ കുട്ടി, പരേതരായ തലേക്കര മോയിൻകുട്ടി, പൊയിൽത്തൊടി ഹസൻ തുടങ്ങിയവർ അക്കാലത്തെ മുസ്‌ലിയാരുടെ സഹപ്രവർത്തകരായിരുന്നു. ഇന്ന് നമ്മോടൊപ്പം അവരില്ല. സേവനത്തിന്റെ തേരിൽ സദ്‌വൃത്തരോടൊപ്പം അവരെയും നമ്മെയും അല്ലാഹു അവന്റെ സുഖലോക സ്വർഗ്ഗത്തിൽ സംഗമിപ്പിക്കട്ടെ - ആമീൻ.

# കള്ളിക്കൂടം മമ്പഉൽ ഉലൂം മദ്റസ

*സ്വന്തം നാടിന്റെ മതകീയ ചലനങ്ങളിൽ സൈനുദ്ദീൻ മുസ്‌ലിയാർ കാണിച്ച താത്പര്യവും സേവന പ്രവർത്തനങ്ങളും ഇന്നും ജീവിക്കുന്ന തെളിവായി നിലനിൽക്കുകയാണ്. പ്രശംസയുടെ തരി പോലും ആഗ്രഹിക്കാതെ കഴിയുന്നതെന്തും ആ മഹാത്മാവിന്റെ ഹസ്തങ്ങളാൽ ഈ നാടിന് ലഭ്യമായിട്ടുണ്ട്. സേവനത്തിന്റെ മഹത്വം നാടുനീളെ പ്രസംഗിച്ചു നടക്കുന്നതിലുപരി കർമ പഥത്തിൽ കാണിച്ചു തന്ന അപൂർവ്വ വ്യക്തിത്വം അദ്ദേഹത്തിൽ നമുക്ക് കണ്ടെത്താനാവും. ആ മഹാ മനുഷ്യന്റെ പടയോട്ടങ്ങൾക്ക് ഈ നാട് എന്നും സാക്ഷിയാണ്.*



മമ്പഉൽ ഉലൂം മദ്റസ

പെരുമുഖത്തിന്റെ വടക്കുഭാഗത്ത് സ്ഥിതിചെയ്യുന്ന കള്ളിക്കൂടം മത വേദികളാൽ എന്നും സജീവമാണ്. ഒട്ടനവധി പ്രഭാഷകരുടെ മത ഉപദേശങ്ങൾക്ക് കളമൊരുങ്ങിയ ഈ കൊച്ചുപ്രദേശം പഴയ പ്രതാപം നിലനിർത്തി ഇന്നും ദീനീ ചലനങ്ങളിൽ മുന്നേറുന്നു. പുത്തൻ ചിന്താഗതികൾക്ക് വഴിമാറാതെ ഇസ്‌ലാമിന്റെ തനത് പാഠങ്ങൾ എപ്പോഴും ഈ ഗ്രാമത്തിന്റെ കൂടെയാണ്. പുരോഗതികളിലും പഴമ വെടിയാത്ത പാരമ്പര്യത്തിന്റെ വക്താക്കൾ.

സൈനുദ്ദീൻ മുസ്‌ലിയാരുടെ സേവനോന്മുഖത ഈ കൊച്ചു ഗ്രാമത്തെയും തേടിയെത്തി. കള്ളിക്കൂടം മമ്പഉൽ ഉലൂം മദ്റസയുടെ

പുനർനിർമ്മാണം ഒരനിവാര്യ ഘട്ടത്തിലെത്തി നിൽക്കുന്ന സമയമായിരുന്നു. പട്ടിണിയും പരാശ്രയവും തന്നെയാണ് നാട്ടിന്റെ ഗതി. ഓല മാറ്റി ഓടു മേയാൻ പോലും നാട്ടിലിറങ്ങിയാൽ കഴിയില്ല. നാലു പണത്തിന്റെ കരുത്തിൽ നൂറു കാര്യങ്ങൾ നേടിയിരുന്ന അക്കാലം ഐശ്വര്യനിബദ്ധമായിരുന്നു. ഇന്ന് പക്ഷെ,അതില്ല. മൂല്യം നഷ്ടപ്പെട്ട ഇക്കാലത്ത് സമ്പാദ്യത്തിലെ ഐശ്വര്യം എങ്ങനെ ലഭിക്കും.?

സന്നിഗ്ദ്ധ ഘട്ടമായിരുന്നു അത്. മുസ്‌ലിയാരുടെ ആഗമനം പലർക്കും ഊർജ്ജസ്വലത പകർന്നു. മതപ്രഭാഷണ വേദികളൊരുക്കി ധനാഗമന മാർഗ്ഗങ്ങൾക്ക് ആക്കം കൂട്ടി. കേവല സംഭാവനകളിലോ ലേലം വിളികളിലോ ഒതുക്കി തന്റെ കർത്തവ്യം അവസാനിപ്പിക്കാൻ മുസ്‌ലിയാർ തയ്യാറായിരുന്നില്ല. നൈരന്തര്യ പിരിവു തന്നെയായിരുന്നു. ഇതര നാടുകളിൽ ഇറങ്ങിച്ചെന്ന് ധനശേഖരം നടത്തി. ധനസ്രോതസ്സുകളെ കണ്ടെത്തി വലിയ വലിയ സംഭാവനകൾ സ്വരൂപിക്കുമായിരുന്നു.

താൻ പ്രവർത്തന നിരതനാവുന്ന വിഷയത്തിനു വേണ്ടി ആരുടെയടുത്തും മുഖം നോക്കാതെ കയറിച്ചെല്ലും. ധനശേഖര യജ്ഞത്തിൽ വ്യാപൃതനായിരുന്നപ്പോൾ ഉണ്ടായ അനുഭവങ്ങൾ കള്ളിക്കൂടം എടക്കാട്ടുപറമ്പ് മൊയ്തീൻ കോയ ഹാജി ഞങ്ങളോട് പങ്കുവെക്കുകയായിരുന്നു. മുസ്‌ലിയാരുടെ ഡ്രൈവറായി ഏറെക്കാലം സേവനം ചെയ്ത അദ്ദേഹം പറയുന്നു. ഞങ്ങൾ പാതിരാ സമയങ്ങളിൽ പല വീടുകളിലും കയറി ച്ചെല്ലും. ഏതു വമ്പൻ മുതലാളിയാണെങ്കിലും അവരെ വിളിച്ചുണർത്താൻ മഹാനവർകൾ മടി കാണിക്കാറില്ല. ഒരിക്കൽ ഞാൻ തന്നെ ചോദിച്ചിട്ടുണ്ട്. പാതിരാ സമയമല്ലേ? അപ്പോൾ എനിക്ക് തന്ന മറുപടി "സ്വന്തം കാര്യത്തിനല്ലല്ലോ?" കമ്മറ്റിയുടെ കാര്യത്തിനല്ലേ" എന്നായിരുന്നു. സേവന പ്രവർത്തനങ്ങളെല്ലാം സ്വന്തം താൽപര്യങ്ങളാക്കി മാറ്റി അവയോട് സർവ്വാത്മനാ ഇണങ്ങിച്ചേരുകയായിരുന്നു.

മുനവ്വിറുൽ ഇസ്‌ലാം സംഘത്തിന്റെ മുഖ്യ ഉപദേശകനായി വർത്തിച്ചിരുന്ന അദ്ദേഹം ഒട്ടേറെ പ്രവർത്തനങ്ങൾക്ക് ഇവിടെ കാർമ്മികത്വം ചെയ്തിട്ടുണ്ട്. സംഘടിപ്പിക്കപ്പെടുന്ന മതപ്രഭാഷണ വേദികളിലെല്ലാം മഹാനവർകളുടെ നിറഞ്ഞ സാന്നിധ്യമുണ്ടായിരുന്നു. പ്രസ്തുത പരിപാടികളിലെല്ലാം സംഘത്തിന്റെ ഉയർച്ചക്കു വേണ്ട ധന സ്വരൂപണവും മറ്റും നടത്തി എന്നും കമ്മിറ്റിയോടൊപ്പമുണ്ടായിരുന്നു. സേവനത്തോടൊപ്പം ആവശ്യമായ ഉപദേശ നിർദ്ദേശങ്ങൾ വേണ്ട സമയങ്ങളിൽ ചെയ്തുതന്നത് പ്രത്യേകം സ്മരിക്കപ്പെടേണ്ടതു തന്നെയാണ്.

# കല്ലംപാറ മിഫ്താഹുൽ ഉലൂം മദ്റസ & രിഫാഇൗ മസ്ജിദ്

പെരുമുഖത്തിന്റെ തെക്കേ അറ്റത്ത് സ്ഥിതി ചെയ്യുന്ന സാമാന്യം ഭേദപ്പെട്ട ഒരു പ്രദേശമാണ് കല്ലംപാറ. ജനസാന്ദ്രതയേക്കാളുപരി കച്ചവട സ്ഥാപനങ്ങളുടെ കാലോചിതമായ അരങ്ങേറ്റം ഈ കൊച്ചുനാടിന്റെ



രിഫാഇൗ മസ്ജിദ്

മികവ് വർദ്ധിപ്പിച്ചു. പഴമയുടെ പരിശുദ്ധി ഈ നാടിനൊപ്പം നടന്നുനീ ങ്ങിയിരുന്നു. വിശ്വാസ ധാരയിൽ വൈകല്യത്തിന്റെ അംശങ്ങൾ കടന്നു കൂടിയിരുന്നില്ല. മഹാത്മാരെയും മഹിതമാർഗ്ഗങ്ങളെയും തിരസ്കരിച്ചിരു ന്നില്ല. ഇന്നതു മാറി. പുത്തൻ ചിന്താഗതികളും കടന്നുകൂടി തുടങ്ങി.

പുഴയുടെ ഓരം ചാരി നിൽക്കുന്ന പഴയ കല്ലംപാറ ഇന്ന് നമുക്ക് കാണാൻ കഴിയില്ല. അതൊരു വിശാല കാഴ്ചയായിരുന്നു. ആ കാഴ്ച കൾക്കു മുമ്പിൽ ആതുരാലയം പണിയപ്പെട്ടു. ഒരു ആരാധനാലയം അവി ടെയുണ്ടായിരുന്നു. റോഡിന്റെ തെക്കുഭാഗത്ത് ഒരു പഴയ നിസ്കാര പള്ളി. പള്ളിയോട് ചേർന്ന് ഒരു കുളവും. എന്തൊരു ഹരമായിരുന്നു ആ രംഗം. പൊളിഞ്ഞു വീഴാറായതാണെങ്കിലും പഴയ പ്രതാപത്തിന്റെ പൊന്നാടയ ണിഞ്ഞ പ്രതീതി. പുതുമക്കുണ്ടോ പഴമയുടെ ധാർമികത്തിളക്കം?

മച്ചിങ്ങൽ കുഞ്ഞാലൻ കുട്ടി ഹാജിയുടേതായിരുന്നു ഈ പള്ളി. കമ്മി റ്റിയില്ലാതെ സ്വന്തമായി നടത്തിപ്പോന്നിരുന്ന ഈ മസ്ജിദ് ജീർണിച്ച അവ സ്ഥയിലായി. ഈയിടക്കാണ് റോഡിന്റെ വടക്കുഭാഗത്തേക്ക് പള്ളി മാറ്റി സ്ഥാപിക്കാൻ ആലോചന വന്നത്. സൗകര്യാർത്ഥം വിപുലീകരിച്ചു നിർമ്മിക്കപ്പെടുന്ന ഈ പള്ളിക്ക് മച്ചിങ്ങൽ ബിച്ചാവ ഹാജി സ്ഥലം വഖ്ഫ് ചെയ്തു. ഇതിന്റെ കൂടെ മദ്റസക്ക് വേണ്ടിയും അദ്ദേഹം സ്ഥലം നൽകി. ചെറുതായൊരു മദ്റസയും സ്ഥാപിക്കപ്പെട്ടു. അന്ന് പള്ളിക്ക് കുറ്റിയടി ച്ചത് സയ്യിദ് ജമലുല്ലൈലി സൈതു തങ്ങളായിരുന്നു.

പള്ളിയുടെ നിർമ്മാണ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ ആളി ല്ലാതെ കഷ്ടപ്പെട്ടു. അവസാനം ഞങ്ങൾ കുറച്ചുപേർ സൈനുദ്ദീൻ മുസ്ലിയാരുടെയും ബീരാൻ കോയ മുസ്ലിയാരുടെയും നിർദ്ദേശ പ്രകാരം വീടുതോറും കയറിയിറങ്ങി വിപുലമായ ജനറൽ ബോഡി വിളിച്ചു. അതൊരു സാഹസം തന്നെയായിരുന്നു. വിശദീകരിക്കവെ പാറാളി പോക്കുട്ടി എന്ന ബിച്ചുട്ടി പറഞ്ഞു.

1984ൽ സൈനുദ്ദീൻ മുസ്ലിയാരും ബീരാൻ കോയ മുസ്ലിയാരും പങ്കെടുത്ത ജനറൽ ബോഡിയോഗത്തിൽ വെച്ച് കമ്മിറ്റിക്ക് രൂപം നൽകി. മിഫ്താഹുൽ ഉലൂം മദ്റസ & രിഫാഈ മസ്ജിദ് റീകൺസ്ട്രക്ഷൻ കമ്മിറ്റി എന്നായിരുന്നു ഇതിന്റെ നാമം. സൈനുദ്ദീൻ മുസ്ലിയാർ കമ്മിറ്റി പ്രസിഡന്റായി. പിന്നീടുള്ള ദിവസങ്ങൾ നിർണ്ണായകമായിരുന്നു. ധന ശേഖരണ യജ്ഞങ്ങളുമായി ആ മഹാ മനുഷ്യൻ കടന്നുചെന്ന സ്ഥല ങ്ങളും ധീരമായ ഇടപെടലുകളും ഇന്നും മറക്കാൻ കഴിയില്ല.



മിഫ്താഹുൽ ഉലൂം മദ്റസ

കമ്മിറ്റി പ്രസിഡന്റാകുന്നതിനു മുമ്പു തന്നെ വേണ്ട സഹായങ്ങൾ ചെയ്തു തന്നിരുന്നു. പള്ളി വിപുലീകരണത്തിനു വേണ്ട സ്ഥലങ്ങൾ പണം കൊടുത്തു വാങ്ങാൻ അവിടുന്നുത്സാഹിച്ചു. പലരെയും കണ്ട് സ്ഥലത്തിനു വേണ്ട പണം പിരിച്ചു നൽകി ഞങ്ങൾക്ക് ആത്മ വീര്യം പകർന്നിരുന്നു. അന്ന് ജനറൽ സെക്രട്ടറിയായി വർത്തിച്ചിരുന്നത് ഞാനായിരുന്നു. (പാറാളി പോക്കുട്ടി) അനേകമാളുകൾക്കിടയിൽ നിന്ന് എന്നിൽ ആ ഭാരം വച്ചുകെട്ടാൻ മുസ്ലിയാർക്ക് ഒരു നിർബന്ധ മനഃസ്ഥിതി ഉള്ളത് പോലെയായിരുന്നു.

പള്ളി നിർമ്മാണത്തിന് നാട്ടിലും മറുനാട്ടിലുമായി ഒട്ടനവധി ഓടി നടന്നു. പണത്തിനു വേണ്ടി പല വിധ വാതിലുകളും മുട്ടി. നാട്ടിലെ വ്യക്തികളിൽ നിന്നു പണം പിരിക്കാൻ വഅ്ള് തന്നെയായിരുന്നു പ്രധാന മാർഗ്ഗം. പ്രഥമ പരിപാടി തന്നെ മതപ്രഭാഷണമായിരുന്നു. നിരവധി സംഭാവനകൾ ലഭിച്ച ഈ വഅ്ള് പരിപാടികൾ പിന്നീടും നടന്നു. അതിനിടയിൽ പരപ്പനങ്ങാടി, ചാലിയം, സിദ്ദീഖ് പള്ളി, പുത്തൻ കടപ്പുറം, തുടങ്ങിയ ഒട്ടേറെ സ്ഥലങ്ങളിൽ വെള്ളിയാഴ്ചകളിൽ വഅ്ളിനു പോയി പണം പിരിച്ചു.

സേവനത്തിന്റെ പാതയിൽ സകല ജാഢകളേയും തകർത്തെറിഞ്ഞ വരായിരുന്നു അദ്ദേഹം. ഏതു വേദികളും അതിനുപയോഗപ്പെടുത്തും. ചെറുപ്പ വലിപ്പ വ്യത്യാസമില്ലാതെ ആവശ്യങ്ങൾ നിരത്തും. ഇങ്ങനെ വളരെ ധീരമായ മുന്നേറ്റങ്ങളായിരുന്നു അവ. തനിക്ക് സത്യമെന്നു ബോധ്യപ്പെട്ടതും തന്നിലേൽപ്പിക്കപ്പെട്ട ഉത്തരവാദിത്വങ്ങളും അശേഷം പാകപ്പിഴയില്ലാതെ നിറവേറ്റും. ധീരനും ധിഷണാപാടവം നേടിയ വ്യക്തിയുമായിരുന്നു മഹാനവർകൾ.

നാട്ടിൽ നടത്തിയ വഅ്ള് പരിപാടികൾക്കു പുറമെ ഗൾഫ് നാടുകളിലേക്കും കത്തയച്ചു. വിവിധ മാർഗ്ഗങ്ങളിലൂടെ നടത്തിയ ഈ ധന സ്വരൂപണം തികച്ചും മുസ്‌ലിയാരുടെ ശ്രമഫലമായി തന്നെയായിരുന്നു. തെക്കുംപുറം ബിച്ചാവ ഹാജി അക്കാലത്തെ കമ്മിറ്റി ഖജാൻജിയായി പ്രവർത്തിച്ചിരുന്നു. പള്ളി നിർമാണത്തോടൊപ്പം മദ്റസാ വിപുലീകരണത്തിനും മുസ്‌ലിയാർ കഠിനാദ്ധ്വാനം ചെയ്തു. അക്കാലത്തെ സേവനങ്ങൾ അർത്ഥവത്താക്കി പൂർത്തീകരിക്കൽ സൈനുദ്ദീൻ മുസ്‌ലിയാർ കണിശമാക്കിയിരുന്നു.

പ്രസിഡന്റ് സ്ഥാനം ഒഴിവായ ശേഷവും ദീർഘ കാലം മുസ്‌ലിയാരുടെ ഉപദേശ നിർദ്ദേശങ്ങൾ ഈ കമ്മിറ്റിക്കു ലഭിച്ചുപോന്നു. മദ്റസ ഇപ്പോൾ ഒമ്പതാം തരം വരെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. മദ്റസക്ക് മിഫ്താഹുൽ ഉലൂം എന്ന് പേരിട്ടത് അക്കാലത്തെ സ്ഥിര പ്രഭാഷകനായിരുന്ന മർഹൂം എടപ്പാൾ ആലിക്കുട്ടി മുസ്‌ലിയാരായിരുന്നു. സൈനുദ്ദീൻ മുസ്‌ലിയാർ രിഫാഈ മസ്ജിദ് എന്നും പള്ളിക്ക് നാമകരണം ചെയ്തു. പള്ളി മദ്റസ പുനർനിർമ്മാണങ്ങൾക്കുള്ള മുഴുവൻ സാമ്പത്തിക ലബ്ധിയും അദ്ദേഹത്തിന്റെ വാഗ്വിലാസം വഴിയായിരുന്നു. ഒരു ജനപഥത്തെ മുഴുവൻ അതു സ്വാധീനിച്ചിരുന്നു. ആ അനുഗ്രഹവായ്പുകൾ എന്നെന്നും സ്മരിക്കാൻ നാഥൻ നമ്മെ തുണക്കട്ടെ.




# പെരുമുഖത്തിന്റെ പെരുമ

ഫറോക്ക് ടൗണിന്റെ കിഴക്കു മാറി സ്ഥിതി ചെയ്യുന്ന ഉൾനാടൻ പ്രദേശമാണ് പെരുമുഖം. ധീരദേശാഭിമാനി ടിപ്പുസുൽത്താൻ കോട്ട പണിതു കാവലിരുന്ന ഫാറൂഖാബാദിന്റെ ചരിത്രവിസ്മയങ്ങൾക്ക് സാക്ഷ്യം വഹിച്ച നാട്. ടിപ്പുവാണത്രെ ഈ നാടിന്റെ നാമകരണം നിർവ്വഹിച്ചത്. ധീരയോദ്ധാവ് വിളിച്ച "പീർമുഖ്" സാംക്രമികമായി പെരുമുഖം എന്ന പേരിലറിയപ്പെട്ടു. ചരിത്രത്തിന്റെ ഗതി വിഗതികൾക്കൊപ്പം വീണ്ടും നടന്നും സഞ്ചരിച്ച ഈ നാട് മതകീയ കൂട്ടായ്മയുടെ മഹിത പാരമ്പര്യം വിളിച്ചറിയിച്ച കഥയാണ് ഇനി നമുക്ക് വായിക്കാനുള്ളത്.

മലബാർ ലഹളയുടെ വേളയിൽ പോലും സമര മുഖത്തേക്ക് എടുത്തെറിയപ്പെട്ട ചരിത്രം ഈ ദേശക്കാർക്കില്ലായിരുന്നു. വിവേകവും വിനയവും പൂർവ്വോപരി മതസൗഹാർദ്ദവും ഈ നാടിന്റെ മാതൃകയായിരുന്നു. മനുഷ്യത്വത്തിന്റെ മഹിത പാഠങ്ങൾ മായാതെ കാത്തു സൂക്ഷിച്ച ജനതതി. മറിമായങ്ങൾക്കും മറപിടിച്ച ഭാവപ്രകടനങ്ങൾക്കും ഇടം നൽകാത്ത സമൂഹം. സ്വാർത്ഥാംഭരികൾക്ക് സ്വാസ്ഥ്യം നഷ്ടപ്പെട്ട ഗതകാല യാമങ്ങൾ. അതിന്റെ തിരിച്ചുവരവിനായിരിക്കട്ടെ നമ്മുടെ പ്രാർത്ഥന.

പെരുമുഖം എന്ന നാടിന്റെ പ്രസിദ്ധി ചെറുതല്ല. പേരും പെരുമയും വർദ്ധിത വീര്യത്തോടെ എങ്ങും വായിക്കപ്പെടുന്നു. പൂർവ്വകാല പ്രതാപത്തിന്റെ ജ്വാലകൾ ഇന്നും അണയാതെ കത്തുകയാണെന്ന സത്യം ഉയർന്നു നിൽക്കുകയാണ്. പവിത്രമായ മത നിയമങ്ങളും സംസ്കാരങ്ങളും ഇവിടെ പോയി മറഞ്ഞിട്ടില്ല. കൊട്ടിഘോഷങ്ങളെക്കാളുപരി മഹത്വത്തിന്റെ മായാമുദ്രകളാണെവിടെയും. നേരിന്റെ വാഹകർ തീർത്ത നിറ

സാഫല്യതയുടെ നനുത്ത അധ്യായങ്ങൾ ഈ മണ്ണിന് ഉൺമയേകുന്നു. സരള സുന്ദരമായ ഈ ഭൂമികയിലൂടെ നമുക്കൽപം സഞ്ചരിക്കാം.

പെരുമുഖം എണ്ണക്കാട് ജുമുഅത്തു പള്ളി. ഈ ആരാധനാലയം പരിചയപ്പെടാത്തവർ വിരളമായിരിക്കും. നാട്ടിലും മറുനാട്ടിലുമുള്ള പരശ്ശതം ഹൃദയങ്ങളിലൂടെ ഈ നാമം കടന്നുപോകാതിരിക്കില്ല. മഹാനായ മമ്പുറം സയ്യിദ് അലവി തങ്ങളുടെ തൃക്കരങ്ങളാൽ കൊടുത്തയക്കപ്പെട്ട ശില പാകിയ അപൂർവ്വം പള്ളികളിൽ പ്രസിദ്ധമാണ് ഈ മസ്ജിദുർറബ്ബാനിയ്യ. ആ മഹാത്മാവിന്റെ ആത്മീയ സ്പർശമേറ്റ ഈ നാടിന്റെ ഔന്നത്യം ഒരിക്കലും വരികളിൽ ഒതുക്കി നിർത്താവുന്നതല്ല.

പഴയ കാല പെരുമുഖം ഇന്നു കാണുംവിധം വികസിതമല്ല. ഓല മേഞ്ഞ വീടുകൾ, കൃഷിയും കൂലിതൊഴിലുമെടുത്ത് ഉപജീവനം കഴിയുന്ന ഗൃഹനാഥന്മാർ, ഒരു നേരത്തെ കഞ്ഞി മാത്രം ഇലക്കുമ്പിളിൽ കോരിക്കുടിക്കുന്ന കരിഞ്ഞുണങ്ങിയ ഗൃഹാന്തരീക്ഷം. അതി ദയനീയമായിരുന്നു ആ കാഴ്ചകൾ. പുതു വസ്ത്രത്തിന്റെ ഗന്ധമേൽക്കാത്ത ഉട



എണ്ണക്കാട് ജുമുഅത്ത് പള്ളി

യാട സംസ്കാരം. നഗ്നതക്ക് മറതേടി നടന്നകലുമ്പോൾ ലഭിക്കുന്ന ഒരു തുണ്ട് വസ്ത്രം ഇതെല്ലാമായിരുന്നു ഒരു കാലത്തെ പെരുമുഖത്തിന്റെ സാമൂഹികാന്തരീക്ഷം.

മദ്റസാ കെട്ടിടങ്ങളോ സ്കൂൾ കലാലയങ്ങളോ കാര്യക്ഷമമായി പ്രവർത്തിച്ചിരുന്നില്ല. സ്കൂൾ കെട്ടിടങ്ങൾ പൊളിഞ്ഞു വീഴാറായതുണ്ടായിരുന്നെങ്കിലും മദ്റസകൾ അന്നു സ്വപ്നമായിരുന്നു. പെരുമുഖം ചെനപ്പറമ്പിൽ അക്കാലത്ത് ഒരു സ്കൂളുണ്ടായിരുന്നു. ദ്രവിച്ചു പൊളിഞ്ഞു വീഴാറായ ആ കെട്ടിടം ഒരു ദിവസം വൈകുന്നേര സമയത്ത് കാറ്റിൽ ഇടിഞ്ഞു പൊളിഞ്ഞു വീണു. കുട്ടികൾക്ക് പലർക്കും പരിക്ക് പറ്റി. സകല രക്ഷിതാക്കളും വെപ്രാളത്തോടെ ഓടിവന്നു.

അന്നതൊരു വലിയ സംഭവമായിരുന്നു. “എന്റെ ഊരക്കായിരുന്നു പരിക്കു പറ്റിയത്” സംഭവം വിശദീകരിക്കവെ പുത്തൻ വീട്ടിൽ ഡോ. മുഹമ്മദ് സാഹിബ് (കടലുണ്ടി) പറഞ്ഞു. പിന്നീട് ഈ സ്ഥാപനം (സ്കൂൾ) ഇപ്പോൾ സ്കൂൾ നിലനിൽക്കുന്ന പള്ളിക്കു തൊട്ടടുത്ത പറമ്പിലേക്ക് മാറ്റി സ്ഥാപിച്ചു. മദ്റസകളില്ലാതിരുന്ന അക്കാലത്ത് ഓത്തുപള്ളികൾ അപൂർവ്വമായുണ്ടായിരുന്നു. കുറ്റിയിൽ അഹ്മദ് കുട്ടി മൊല്ല എന്നവർക്ക് പെരുമുഖത്തുണ്ടായിരുന്ന ഒരു എൽ.പി.സ്കൂൾ അംഗീകാരം പോയപ്പോൾ ഓത്തുപള്ളിയാക്കി മാറ്റി. അങ്ങനെ ഓത്തുപള്ളികൾ ക്രമേണ സജീവമായി.

പെരുമുഖം വെള്ളക്കൊടക്കാട്ടു പറമ്പിൽ മാന്ത്രമ്മൽ കമ്മുക്കുട്ടി എന്നവരുടെ ശിക്ഷണത്തിൽ മറ്റൊരു ഓത്തുപള്ളിയും നടന്നുവന്നു. ഈ ഓത്തുപള്ളി ഇപ്പോൾ മദ്റസയുള്ള സ്ഥലത്തേക്ക് മാറ്റപ്പെട്ടു. മറച്ചു കെട്ടിയ ഒരു ഓത്തുപള്ളിയായിരുന്നു അത്. കാലക്രമേണ മദ്റസാ കെട്ടിടമാക്കി ഉയർത്തുകയും പഠന രംഗം സജീവമാക്കുകയും ചെയ്തു. ഖുർആൻ പഠിപ്പിക്കുന്നതിന് അക്കാലത്തെ ഉമ്മമാർ എപ്പോഴെങ്കിലും കഷ്ടപ്പെട്ടു നൽകുന്ന നാണയത്തുട്ടുകളായിരുന്നു മുല്ലമാരുടെ വരുമാനം.

ഓത്തുപള്ളികൾ ഖുർആൻ പഠന രംഗങ്ങളിൽ സജീവമായിരുന്ന അക്കാലങ്ങളിൽ നാട്ടിൽ മുല്ലാക്കമാർ നന്നേ വിരളമായിരുന്നു. പെരുമുഖത്ത് ഓത്തു പഠിപ്പിക്കാൻ പഴയ കാലത്ത് മുസ്ലിയാക്കന്മാരും മുല്ലമാരും വന്നിരുന്നു. തേഞ്ഞിപ്പലത്തു നിന്നുള്ളവരായിരുന്നു അധികപേരും. തേഞ്ഞിപ്പലത്തെ മങ്ങാട്ട് തറവാട് പ്രസിദ്ധമായ വൈദ്യ തറവാടാണ്. ഈ തറവാട്ടിലെ മിക്ക പേരും ഓത്തു പള്ളി മുല്ലാക്കമാരായി അക്കാ

ലങ്ങളിൽ സേവനം ചെയ്തവരായിരുന്നു. മങ്ങാട്ടെ വെളിച്ചെണ്ണ എന്ന പേരിൽ പ്രസിദ്ധമായ ഫലസിദ്ധിയുള്ള എണ്ണ തന്നെ അക്കാലത്തുണ്ടായിരുന്നു. മുല്ലമാരുടെ ഈ സേവന തൽപരത തേഞ്ഞിപ്പലത്തെ എങ്ങും പ്രസിദ്ധമാക്കി.

തേഞ്ഞിപ്പലത്തുനിന്നും ഓത്തുപള്ളി മുല്ലാക്കമാരായി സേവനം ചെയ്യാൻ മങ്ങാട്ടു തറവാട്ടുകാർ ഇതര നാടുകളിലെത്തി. സേവന നിരത രായ അവരിൽ പലരും ആ നാടുകളിൽ സ്ഥിര താമസമാക്കി. അവർ വിവിധ പേരുകൾ ചേർത്തി അറിയപ്പെട്ടു. ഇളന്നുമ്മൽ വന്ന് താമസമാക്കിയവർ മങ്ങാട്ട് കിഴക്കെ തൊടിക്കാർ എന്നും പെരുമുഖത്ത് വന്നു താമസിച്ചവർ മങ്ങാട്ട് കാളം പുറം എന്നും വിളിക്കപ്പെട്ടു. ചുരുക്കത്തിൽ മങ്ങാട്ടുകാർ മഹിതമായ പാരമ്പര്യത്തിന്റെ ഉടമകളായിരുന്നു.

തേഞ്ഞിപ്പലത്തുകാരൻ കുഞ്ഞാവ മുസ്‌ലിയാർ അക്കാലത്ത് ഇവിടങ്ങളിൽ ഓത്തു പഠിപ്പിച്ചിരുന്നു. താരതമ്യേന തേഞ്ഞിപ്പലവുമായി ഈ നാടിന് വലിയബന്ധമുണ്ടായി. ഗുരുക്കന്മാരുടെ നാടായി ഇന്നാട്ടുകാർ ആ നാടിനെ വിശേഷിപ്പിക്കാനും തുടങ്ങി. മതപരമായ ഈ ബന്ധങ്ങൾക്കിടയിൽ തേഞ്ഞിപ്പലത്തെ മങ്ങാട്ട് സൈനുദ്ദീൻ എന്ന ഒരു മുസ്‌ലിയാർ പ്രസംഗ രംഗത്ത് അതി വൈദഗ്ധ്യം തെളിയിക്കുന്നതായി പെരുമുഖത്തുകാർക്കു വിവരം കിട്ടി. ഒരു ചെറുപ്പക്കാരനായ മുസ്‌ലിയാർ അന്നാട്ടിലുണ്ടെന്നും വഅ്ള് പറഞ്ഞാൽ മതിവരാതെ കേട്ടു നിൽക്കുമെന്നുമൊക്കെയുള്ള പ്രചരണങ്ങൾ ഗംഭീരമായി.

പെരുമുഖം എണ്ണക്കാട് പള്ളിയുടെ പരിസരങ്ങൾ അക്കാലങ്ങളിൽ തന്നെ വഅ്ളുകളാൽ സജീവമായിരുന്നു. അരണ്ട വെളിച്ചത്തിൽ വഅ്ള് പറയുന്ന മുസ്‌ലിയാരും ആഞ്ഞു കത്തുന്ന ചൂട്ടിന്റെ അകമ്പടിയോടെയുള്ള ശ്രോതാക്കളുടെ വരവും ഗതകാല പെരുമുഖത്തിന്റെ കാഴ്ചകളായിരുന്നു. പെരുമുഖത്തെ പാറക്കൂട്ടങ്ങൾ ഗദ്ഗദങ്ങളോടെ ആ കഥകൾ നമുക്ക് പറഞ്ഞുതരും. ഗതകാല വീഥികൾ വിതറിയിട്ട പ്രതാപങ്ങളിൽ നാം അഭിമാനിതരാണ്. പക്ഷെ, ധാർമികത്തകർച്ചയുടെ വഴിവക്കിൽ ഈ നാട് എത്തിപ്പെട്ടത് നമുക്ക് കാണാതിരിക്കാനാവുമോ?

പെരുമുഖം ജുമുഅത്ത് പള്ളിയുടെ ഓരം ചാരി റാന്തലിന്റെ വെളിച്ചത്തിൽ മതപ്രഭാഷണം നടക്കുന്നു. ഇന്ന് പുതിയ മുസ്‌ലിയാരാണെന്ന ശ്രുതിയും നാട്ടിലുണ്ട്. തേഞ്ഞിപ്പലത്തുകാരനായ വെളുത്തു മെലിഞ്ഞ ആ മുസ്‌ലിയാർ പെരുമുഖത്ത് ആദ്യമായി സ്റ്റേജിൽ കയറി. ആരെയും

വിസ്മയിപ്പിക്കുന്ന ആ പ്രഭാഷണം ഈ നാട്ടുകാരുടെ ആകാംക്ഷ വർദ്ധിപ്പിച്ചു. വീണ്ടും വീണ്ടും കേൾക്കാനുള്ള ആർത്തി അവരെ പിടികൂടി. എന്തിനേറെ പിന്നീടുള്ള പ്രഭാഷണ വേദികളെല്ലാം ഇദ്ദേഹത്തിന്റെ സാന്നിധ്യം കൊണ്ടനുഗ്രഹീതമായിരുന്നു. സരളമായ ആ ശൈലി എത്ര ആകർഷണീയം.

മത പ്രഭാഷണ രംഗ പ്രവേശത്തിലൂടെ പെരുമുഖവുമായി ബന്ധപ്പെട്ടിരുന്ന മുസ്ലിയാർ പിന്നീട് പള്ളി, മഹല്ല് സേവന പ്രവർത്തനങ്ങളിലും ശ്രദ്ധചെലുത്തി. കേവല പ്രഭാഷകൻ എന്നതിലുപരി കമ്മിറ്റിക്കാർക്കും മഹല്ലിനും വേണ്ട മതോപദേശങ്ങൾ വേണ്ട സമയത്ത് മുസ്ലിയാർ നൽകിപ്പോന്നു. ഈ ബന്ധം മുസ്ലിയാരെ പെരുമുഖം എന്ന നാടുമായി വല്ലാതെ അടുപ്പിച്ചു. ഈ നാട്ടിന്റെ ദീനീ സ്പന്ദനങ്ങൾ നേരത്തെത്തന്നെ മനസ്സിലാക്കിയ അദ്ദേഹം ഒരു നവോത്ഥാന യജ്ഞത്തിന് തയ്യാറെടുക്കുകയായിരുന്നു.

അക്കാലത്ത് ഏനിക്കുട്ടി എന്ന് പേരിലായിരുന്നു അറിയപ്പെട്ടിരുന്നത്. വഅ്ളിന് ഏത് മുസ്ലിയാർ പള്ളിയിൽ വന്നാലും പുത്തൻ വീട്ടിൽ കുഞ്ഞമ്മദ്ക്കയുടെ വീട്ടിലായിരുന്നു അക്കാലത്തെ ഭക്ഷണം. പുതുതായി വരുന്ന മുസ്ലിയാക്കന്മാരെ കുഞ്ഞഹമ്മദ്ക്ക തന്നെയായിരുന്നു കൂട്ടിക്കൊണ്ടുപോവാറ്. പെരുമുഖത്തെ കാരട്ടിയാട്ടിൽ ഹസൻ കുട്ടി മുസ്ലിയാരുടെ മകളായിരുന്ന ഉമ്മയ്യക്കുട്ടിയെ വിവാഹം ചെയ്തിരുന്നത് തേഞ്ഞിപ്പലത്തെ സൈനുദ്ദീൻ മുസ്ലിയാരുടെ ജ്യേഷ്ഠനായിരുന്നു. എം.എം. ഹൈസ്കൂൾ അധ്യാപകനായിരുന്ന ഹസൻ കുട്ടി മുസ്ലിയാരുടെ കുടുംബവും മങ്ങാട്ട് കുടുംബവും തമ്മിലുള്ള ബന്ധം മറ്റൊരു വലിയ ബന്ധത്തിന് ആ കാലത്ത് കളമൊരുക്കി.

സൈനുദ്ദീൻ മുസ്ലിയാർക്ക് പെരുമുഖത്ത് നിന്നും വിവാഹാലോചന വന്നു. പുത്തൻ വീട്ടിൽ കുഞ്ഞമ്മദ്ക്കയുടെ മകൾ ആസിയയായിരുന്നു പ്രതിശ്രുത വധു. ഈ വിവാഹത്തിന് കാരണക്കാരിയായി വർത്തിച്ചത് കാരട്ടിയാട്ടിൽ ഉമ്മയ്യക്കുട്ടിയായിരുന്നു. അങ്ങനെ 1958ൽ ആ വിവാഹം നടന്നു.

പുത്തൻ വീട്ടിൽ കുഞ്ഞമ്മദ് എന്ന മുസ്ലിയാരുടെ ഭാര്യാപിതാവിന് ഒമ്പത് സന്താനങ്ങളുണ്ടായിരുന്നു. മൂത്ത പെൺകുട്ടി മരണപ്പെട്ടിരുന്നു. കടലുണ്ടിയിൽ താമസിക്കുന്ന മുഹമ്മദ് ഡോക്ടർ, ഫാത്തിമക്കുട്ടി, ആയിശ ബീവി, ആസിയ, സൈനബ, സെയ്തു മുഹമ്മദ്, അബൂബക്കർ,

ഹംസക്കോയ എന്നിങ്ങനെയാണ് ഈ സന്താന പരമ്പര. ഇത്തിക്കുട്ടി എന്നാണ് ഭാര്യാ മാതാവിന്റെ നാമം. ഈ വിവാഹ ബന്ധത്തിനു ശേഷവും മുസ്‌ലിയാർ പെരുമുഖവുമായി അഭേദ്യ ബന്ധം സ്ഥാപിച്ചു. അങ്ങനെ 1970ൽ മുസ്‌ലിയാർ പെരുമുഖത്ത് വീട് വെച്ചു. ജലാലിയ മൻസിലിൽ സ്ഥിരതാമസമാക്കിയ മുസ്‌ലിയാർ സദാ സേവനനിരതനായി.

ജലാലിയ മൻസിലിന്റെ കോലായി എന്നും കർമ്മ നിരതമായിരുന്നു. വീട്ടിൽ ഉള്ള സമയത്ത് തുണിയിച്ച ചാരുകസേരയിലിരുന്ന് ആ കോലായിൽ വെച്ച് നിരവധി പ്രശ്നങ്ങൾ പരിഹരിച്ചിട്ടുണ്ട്. എപ്പോഴും തിരക്ക്.


ജലാലിയ മൻസിൽ

മഹല്ല് പ്രശ്നങ്ങൾ, വിവാഹ പ്രശ്നങ്ങൾ, ചികിത്സാ പിരിവുകൾ, പുതുമുസ്‌ലിം സഹായം തുടങ്ങി നൂറുകൂട്ടം പ്രശ്നങ്ങളും പരാതികളും. എല്ലാറ്റിനും അവിടം ഒരു പരിഹൃത കേന്ദ്രമായിരുന്നു.

പെരുമുഖം മഹല്ലിന്റെ നാനോന്മുഖ വികസനങ്ങളിൽ സൈനുദ്ദീൻ മുസ്‌ലിയാർ തികഞ്ഞ പരിശ്രമിയായിരുന്നു. മുസ്‌ലിയാരെ പ്രകീർത്തിച്ചാൽ മതിവരാത്ത വിധം സേവന സന്നദ്ധത ഈ മഹല്ലത്തിന്റെ പുരോഗതികളിൽ അദ്ദേഹം അർപ്പിച്ചു. മതപ്രഭാഷണം മുതൽ മത രംഗത്ത് വേണ്ട മുഴുവൻ ചലനങ്ങൾക്കും അദ്ദേഹം അകമഴിഞ്ഞു പ്രവർത്തിച്ചു. ഈ നാടിന്റെ മുഖചരായ തന്നെ മാറ്റിയെടുത്തതിൽ മുസ്‌ലിയാർക്ക് ഗണനീയ

സ്ഥാനമുണ്ട്. പെരുമുഖത്തെ 'പെരുമുഖ' മാക്കിയത് മഹാനവർകൾ തന്നെയായിരുന്നു.

പെരുമുഖം എണ്ണക്കാട് ജുമുഅത്ത് പള്ളി രണ്ടു മൂന്ന് ഘട്ടമായി പുനർനിർമാണം നടത്തിയിരുന്നു. 1948ൽ നടന്ന ആദ്യഘട്ട പുനർ നിർമ്മാണം പഴയ ആളുകൾക്ക് ആഘോഷപ്പൊലിമയുടെ തിളങ്ങുന്ന ഓർമകളുമായി കടന്നുവരികയാണ്. അന്ന് രണ്ട് മൂന്ന് ആഘോഷ വരവുകൾ തന്നെ തൂണുവെക്കുന്ന ആ ചടങ്ങിന് ഉണ്ടായിരുന്നു. പുത്തലത്ത് നിന്നുള്ള വരവിൽ ഞാൻ ആദ്യമായി ആനപ്പുറത്ത് കയറിയെന്ന് ഓർമകളയവിറക്കി മുഹമ്മദ് ഡോക്ടർ പറഞ്ഞു. 1980കളിൽ നടന്ന മൂന്നാം ഘട്ട പുനർനിർമ്മാണം പൂർണ്ണമായും മുസ്‌ലിയാരുടെ നിയന്ത്രണത്തിലായിരുന്നു. പള്ളി പുനർനിർമ്മാണം നടത്തി 1986ൽ ശംസുൽ ഉലമ, കാന്തപുരം, ശിഹാബ് തങ്ങൾ തുടങ്ങിയവരെ പങ്കെടുപ്പിച്ച് അതിഗംഭീര ഉദ്ഘാടനകർമ്മം നിർവ്വഹിച്ചു.

1969ൽ പെരുമുഖം മഹല്ല് കമ്മിറ്റി നിലവിൽ വന്നു. മർഹൂം നീലാട്ടിൽ പോക്കുട്ടിയായിരുന്നു പ്രഥമ സെക്രട്ടറി. ഒരു കമ്മിറ്റിയാക്കി രൂപം നൽകുന്നതിനു പിന്നിൽ പ്രവർത്തിച്ചത് മുസ്‌ലിയാരായിരുന്നു. പിന്നീട് ദീർഘ കാലം സൈനുദ്ദീൻ മുസ്‌ലിയാർ കമ്മിറ്റി പ്രസിഡന്റായി തുടർന്നു. 1970 നു ശേഷമായിരുന്നു പ്രസിഡന്റായി സ്ഥാനമേറ്റെടുത്തത്. അതിനു മുമ്പ് സകല നിർദ്ദേശങ്ങളും അവിടുന്നായിരുന്നെങ്കിലും സ്ഥാനം ഏറ്റെടുക്കാൻ വിസമ്മതിക്കുകയായിരുന്നു. മഹല്ല് പ്രസിഡന്റായിരുന്നപ്പോഴും അല്ലാത്തപ്പോഴും അവിടുത്തെ നിർദ്ദേശം മൂലം മാത്രമായിരുന്നു കമ്മിറ്റിയുടെ ഗമനം.

ദർസിന് വരുമാനമില്ലാതിരുന്ന ആ കാലത്ത് എൻ. അബ്ദുല്ല മുസ്‌ലിയാർ ചേറൂർ വന്ന് 75 തെങ്ങ് സംഭാവന ചെയ്യിപ്പിച്ചായിരുന്നു വരുമാനമുണ്ടാക്കിയത്. പിന്നീട് മുസ്‌ലിയാർ വന്ന് 150 തെങ്ങാക്കി വർദ്ധിപ്പിച്ചു. ദർസ് തുടങ്ങുമ്പോൾ ഇരുനൂറ് തെങ്ങ് ദർസ് വരുമാനത്തിനായി ലഭിച്ച സ്ഥിതി വിശേഷം മുസ്‌ലിയാർ നാട്ടിലുണ്ടാക്കി. പഴയ കാലത്ത് കുഞ്ഞിപ്പോക്കരുട്ടി മുസ്‌ലിയാരായിരുന്നു ഇവിടെ ദർസ് നടത്തിയത്. പിന്നീട് കുറേ കാലം ദർസ് ഇല്ലാതായി. ശേഷം സൈനുദ്ദീൻ മുസ്‌ലിയാർ വന്നു തേഞ്ഞിപ്പലം അഹ്മദ് കുട്ടി മുസ്‌ലിയാരെക്കൊണ്ട് ദർസ് തുടങ്ങി. ശേഷം പെരുമുഖം മുഹമ്മദ് ഹാജി, തേഞ്ഞിപ്പലം അലവി മുസ്‌ലിയാർ, കുഞ്ഞായിൻ മുസ്‌ലിയാർ, മുഹമ്മദ് മുസ്‌ലിയാർ വെളിമുക്ക്, വാളക്കുളം



പള്ളി പുനർനിർമ്മാണ ഫണ്ട് ഉദ്ഘാടന ചടങ്ങിൽ
സൈനുദ്ദീൻ മുസ്‌ലിയാർ പ്രസംഗിക്കുന്നു.

അബ്ദുർറഹ്മാൻ മുസ്‌ലിയാർ, ഒതുക്കുങ്ങൽ സി.കെ. മുഹമ്മദ് മുസ്‌ലിയാർ, തെന്നല മൊയ്തീൻ മുസ്‌ലിയാർ, അബ്ദുർറഹ്മാൻ മുസ്‌ലിയാർ പട്ടാമ്പി, സയ്യിദ് അബ്ദുർറഹ്മാൻ ജമലുല്ലൈലി തങ്ങൾ, ഇ. ഹംസ ഫൈസി മൂന്നിയൂർ, സഅ്ദ് മദനി, എം.ഒ. അബ്ദുർറഹ്മാൻ ദാരിമി ചീക്കോട്, പി.എ. മുഹമ്മദ് ബാഖവി മുണ്ടംപറമ്പ് തുടങ്ങിയവർ വ്യത്യസ്ത കാലയളവിൽ ദർസ് നടത്തി. സുഗമമായ ദർസിന്റെ നടത്തിപ്പിന് മുസ്‌ലിയാർ തുടങ്ങിവെച്ച വരുമാന മാർഗ്ഗങ്ങൾ ധാരാളമായിരുന്നു.

ഇന്ന് വരുമാന മാർഗ്ഗങ്ങളേറെയാണ്. ഒരു ഉയർന്ന ദർസ് പെരുമുഖത്ത് നിലനിൽക്കൽ അദ്ദേഹത്തിന്റെ ഏറ്റവും ഉൽക്കടമായ ആഗ്രഹമായിരുന്നു. ദർസിന്റെ വരുമാനത്തിന് തെങ്ങുകൾക്ക് പുറമെ തേങ്ങ കായ്ക്കുന്ന സ്ഥലങ്ങളും മുസ്‌ലിയാർ പലരിൽ നിന്നും വഖ്ഫായി ശേഖരിച്ചിരുന്നു. കല്ലുവളപ്പിൽ പറമ്പ്, ചെറുകാട് മുഹമ്മദാജിയുടെ വീട്ടുവളപ്പിലെ രണ്ട് സെന്റ്, മർഹൂം ചെമ്മങ്ങോട്ട് കുഞ്ഞാലൻ കുട്ടി ഹാജി എന്നവരുടെ സ്ഥലം, തെക്കും പുറം ബിച്ചാവ ഹാജിയുടെ സ്ഥലം, പട്ടാഞ്ചേരി മൊയ്തീൻ കുട്ടി എന്നവരുടെ കച്ചവട ബിൽഡിംഗ്, മുട്ട്യാറ ഭാഗത്തെ സ്ഥലം തുടങ്ങിയവ ഇവയിൽ പ്രധാനമായിരുന്നു. വടക്കെ ബസാറിലെ 24 സെന്റ് ഭൂമിയും മുസ്‌ലിയാരുടെ ശ്രമഫലമായിത്തന്നെയായിരുന്നു.

വളരെയേറെ കഷ്ടപ്പെട്ട് പണം പിരിച്ചും സ്പോൺസർ ചെയ്യിപ്പിച്ചും വരുമാനമാർഗ്ഗം മുസ്ലിയാർ സാധിച്ചെടുത്തു. ആ കഴിവ് അപാരം തന്നെയായിരുന്നു. കൊല്ലം തോറും നടന്നുവരുന്ന വഅ്ളിൽ വെച്ചും വീടുകൾ തോറും കയറിയിറങ്ങിയും അന്ന് വരുമാനമുണ്ടാക്കി. രാപ്പകലില്ലാതെ സേവന നിരതനായ കർമ്മധീരന്റെ തുടിക്കുന്ന ഓർമ്മകളാണ് മഹല്ലത്തിലെ ഓരോരുത്തർക്കും അയവിറക്കാനുള്ളത്.

വർഷം തോറും നടത്തിവന്നിരുന്ന റസൂലുല്ലാഹിയുടെയും ബദ്രീങ്ങളുടെയും ആണ്ടുകൾ അതി വിപുലവും ജനകീയവുമാക്കിയത് മുസ്ലിയാരായിരുന്നു. നേർച്ചക്ക് മാത്രമായി വീടുകൾ തോറും സംഭാവനപ്പെട്ടികൾ സ്ഥാപിച്ചത് അവയിൽ ഗണനീയമാണ്. ഇതോടെ നേർച്ചകൾക്ക് പുതിയ മാനം കൈവന്നു. നിശ്ചിത വരുമാനം എല്ലാ വർഷവും ഏറെക്കുറെ ലഭിച്ചുകൊണ്ടിരുന്നു. ഈ മാറ്റത്തിന്റെ നിമിത്തക്കാരൻ മുസ്ലിയാരായിരുന്നു. പള്ളിയിൽ സ്വലാത്ത് സ്ഥാപിക്കാൻ മുസ്ലിയാർ മുൻകയ്യെടുത്തു. അന്നത്തെ മുഅദ്ദിനോട് ഇത് നടത്തിക്കൊണ്ടു പോവാൻ സാധിക്കുമോ എന്ന് ചോദിച്ച ശേഷമായിരുന്നു സ്വലാത്ത് സ്ഥാപിച്ചു നൽകിയത്.

1986-87ൽ മുസ്ലിയാർ പ്രസിഡന്റും തെക്കുംപുറം ബിച്ചാവ ഹാജി സെക്രട്ടറിയുമായി സേവനം ചെയ്തിരുന്ന കാലത്താണ് ഖബർ സ്ഥാന് വേണ്ടിയും കിണർ കുഴിക്കാനും മുതഅല്ലിംകൾക്ക് കഞ്ഞി വെച്ചു നൽകാനുമായി അൽപാൽപം സ്ഥലങ്ങൾ ബിച്ചാവ ഹാജി വഖഫ് ചെയ്തത്. ദർസ് വിപുലപ്പെടുത്താനുദ്ദേശിച്ച് ഒരു റഫറൻസ് കുതുബ്ഖാന അക്കാലത്ത് തന്നെ മുസ്ലിയാർ പള്ളിയിൽ സ്ഥാപിച്ചിരുന്നു.

പെരുമുഖത്ത് ആദ്യമായി എണ്ണക്കാട് ജുമുഅത്ത് പള്ളി മാത്രമേ നിലനിന്നിരുന്നുള്ളൂ. പിന്നീട് ചെമ്മഴിപ്പാടത്ത് ഒരു നിസ്കാര പള്ളി സ്ഥാപിക്കപ്പെട്ടു. ശേഷം മുതുവാട്ടുപാറ, ഈസ്റ്റ് നല്ലൂർ, തിണ്ണക്കൽ തുടങ്ങിയ സ്ഥലങ്ങളിൽ നിസ്കാര പള്ളികൾ നിലവിൽ വന്നു. ഈ പള്ളികളിൽ മിക്കതിന്റെയും പുനരുദ്ധാരണ പ്രവർത്തനങ്ങളിൽ മുസ്ലിയാരുടെ സജീവ സേവനമുണ്ടായിരുന്നു. ഈസ്റ്റ് നല്ലൂരിലെ മസ്ജുദുത്തസ്നീം നിർമ്മിച്ചതും അതിനു നാമകരണം നടത്തിയതും മുസ്ലിയാരായിരുന്നു. കള്ളിക്കൂടം പള്ളി, മദ്റസ, വടക്കെ ബസാറിലെ ജീലാനി മസ്ജിദ് കല്ലംപാറയിലെ മസ്ജിദു രിഫാഈ, പട്ടാഞ്ചേരി പള്ളി, കാരറ്റിപാടം പള്ളി എന്നിവ അവയിൽ സുപ്രധാനമത്രെ.

ജീലാനി മസ്ജിദിന്റെ ഉദ്ഘാട
1970ലായിരുന്നു വടക്കെ ബസാറിലെ ജീലാനി മസ്ജിദിന്റെ ഉദ്ഘാടനം. ശേഷം നടന്ന പുനർനിർമ്മാണത്തിലും സജീവ ഭാഗധേയത്വമുണ്ടായിരുന്നു. പെരുമുഖം ദേശത്തിന്റെ എല്ലാ വിധ ദീനീ ചലനങ്ങളിലും സർവ്വോപരി പള്ളി മദ്റസാ വിപുലീകരണ പ്രവർത്തനങ്ങളിൽ മുസ്ലിയാരുടെ സാന്നിധ്യം അനിഷേധ്യമാണ്. തികഞ്ഞ സേവന മനഃസ്ഥിതിതിളങ്ങിനിന്ന ഇത്തരം അധ്യായങ്ങളാണ് അദ്ദേഹത്തെ ഉന്നത സ്ഥാനീയനാക്കിയത്.

എണ്ണക്കാട് ജുമുഅത്തു പള്ളിയുടെ പുനർനിർമ്മാണ പ്രവർത്തനങ്ങളിൽ (1986) സൈനുദ്ദീൻ മുസ്ലിയാർ നിതാന്ത കർമിയായിരുന്നു. പള്ളി പുനരുദ്ധാരണത്തിന് കച്ച കെട്ടിയിറങ്ങി വിവിധ ധനശേഖര മാർഗ്ഗങ്ങൾ അവലംബിച്ചു. ഗൾഫിൽ പോയി പണം പിരിച്ചും പ്രമുഖരെ കണ്ട് സഹായങ്ങൾ വാഗ്ദാനം ചെയ്യിപ്പിച്ചും മുസ്ലിയാർ ഓടി നടന്നു. മഹല്ല് പ്രസിഡന്റ് എന്നതിലുപരി അക്ഷീണം പ്രയത്നിച്ചു. പരേതരായ കെ. അലവി ഹാജി, കൊടക്കാട്ട് മുഹമ്മദ് കുട്ടി, നാലകത്ത് മരക്കാർ, ടി.പി. മോയിൻ കുട്ടി, പി.വി. ഹംസ കോയ, സി.കെ. അബ്ദുറഹ്മാൻ എന്ന ഹൈദ്രു, ചെറുകാട്ട് മുഹമ്മദ്, പാറക്കൽ അബ്ദു, കാട്ടുങ്ങൽ അത്തൻ കുട്ടി, കാരട്ടിയാട്ടിൽ അബ്ദുള്ളക്കുട്ടി ഹാജി തുടങ്ങിയവരും ചെറീത് മൗലവി, പി.വി. സൈതു എന്നിവരും സഹ പ്രവർത്തകരിൽ പ്രധാനികളായിരുന്നു, നിരന്തര പരിശ്രമത്തിലൂടെ പള്ളിപ്പണി പൂർത്തീകരിച്ചു നാട്ടുകാർക്ക് നൽകി.

പള്ളിക്ക് തൂണു വെച്ച പഴയ പുനർനിർമ്മാണത്തിന് നേതൃത്വം നൽകിയത് തേഞ്ഞിപ്പലം അലവി മുസ്ലിയാരായിരുന്നു. കൊളമ്പൻ ഹസൻ ഹാജി, കോയക്കുട്ടി മുസ്ലിയാർ, കുഞ്ഞിമോയിൻ കുട്ടി മുസ്ലിയാർ, തുടങ്ങിയ പലരും അക്കാലത്തെ സഹപ്രവർത്തകരായിരുന്നു. വൻകിട മുതലാളിമാരെ മാത്രം ധനാഗമന മാർഗ്ഗത്തിന് ആശ്രയിക്കാതെ താഴെ തട്ടിലുള്ള സാധാരണക്കാരെ കൂടി അതിൽ പങ്കാളികളാക്കുന്ന പ്രവർത്തന രീതിയായിരുന്നു മുസ്ലിയാരുടേത്.

നാട്ടിലെ വിദ്യാർത്ഥികളെ പണം പിരിച്ചു നൽകി വിദേശ ദർസുകളിലയക്കാൻ മുസ്ലിയാർ ഉത്സാഹിച്ചിരുന്നു. നേതൃ പദവിയിലിരുന്നുകൊണ്ടുതന്നെ മുസ്ലിയാർ സംഘാടകനും പ്രവർത്തകനുമായി. "ലേലം" മഹാനവർകളുടെ ധനാഗമന മാർഗ്ഗങ്ങളിൽ വലിയ മുതൽകൂട്ടായിരുന്നു. ലേലം വഴി വിളിച്ചെടുക്കുന്ന സാധനങ്ങൾ ഉപയോഗിക്കുന്നതു മൂലം ശാരീരിക, മാനസിക ശാന്തി ലഭിക്കുന്നുവെന്ന ദൃഢ വിശ്വാസം അക്കാലത്തെ

ജനങ്ങൾക്ക് നന്നായുണ്ടായിരുന്നു. നിരന്തര പരിശ്രമങ്ങളിലൂടെ പെരുമുഖത്തിന്റെ ദീനീ മുഖഛായ മാറ്റാൻ മുസ്‌ലിയാർ യത്നിച്ചു. ശരീരവും കുടുംബവും മറന്ന് ഓടിനടന്നു. ഈ നാട്ടിന്റെ പ്രസിദ്ധി ഇവർക്കും കൂടി അവകാശപ്പെട്ടതാണ്. ആരാലും പ്രശംസിക്കപ്പെടുന്ന നാടായി പെരുമുഖം പരിണമിച്ചത് മഹാനവർകളുടെ അരങ്ങേറ്റം മൂലമായിരുന്നു. ബിദഈ കക്ഷികൾ ഇന്നും ഈ നാട്ടിൽ വേരു പിടിച്ചിട്ടില്ല. ഇവിടുത്തെ ജനങ്ങൾ ഇത്തരം മഹാന്മാരെ കൊണ്ട് നേടിയെടുത്ത ആത്മീയ ചൈതന്യം! അതായിരിക്കട്ടെ ഈ നാടിന്റെ എന്നെന്നേക്കുമുള്ള കാവൽ.

## ആദർശ വിപ്ലവം

അരങ്ങിലും അണിയറയിലും ആവേശം പകർന്ന ആദർശധീരനായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. സമസ്തയിലുണ്ടായ പിളർപ്പിനെ തുടർന്ന് സുന്നികൾ രണ്ടു ചേരിയായി. അനന്തര ഭവിഷ്യത്തുകൾ ഇതര നാടുകളെപ്പോലെ പെരുമുഖത്തും പടർന്നുപിടിച്ചു. സമീപ നാടുകളേക്കാൾ ഈ പ്രശ്നം ഗൗരവമായി. പണ്ഡിതർക്കു നേരെ പരസ്യമായ തെറിയഭിഷേകങ്ങളും പകപോക്കലുകളും നടന്നു.



മുനവ്വിറുൽ ഇസ്‌ലാം എഡ്യുക്കേഷണൽ സെന്റർ

സന്നിഗ്ധ ഘട്ടത്തിൽ മുസ്‌ലിയാർക്കുണ്ടായിരുന്ന അചഞ്ചലത അവാച്യമായിരുന്നു. ആദർശ വൈരികളുടെ സകലവിധ എതിർപ്പുകളും അവിടുന്ന് നേരിട്ടു. ആക്ഷേപ പ്രഹരങ്ങൾ കൊണ്ട് ആവോളം അവർ പീഡിപ്പിച്ചു. സഹിക്കാവുന്നതിലും അപ്പുറമായിരുന്നു അവ. ആദർശ നിഷ്ഠയുടെ കരുത്തിൽ എല്ലാം തൃണവൽഗണിച്ചു. കരിമ്പാറ പോലെ ഉറച്ചുനിന്നു. സുന്നത്ത് ജമാഅത്തിന്റെ സംസ്ഥാപനം ലക്ഷ്യമായിക്കണ്ടു ക്ഷമിച്ചുനിന്നു. ആർക്കു മുമ്പിലും പണയം വെക്കാത്ത ആ ധീരത ഇവിടെയും ആത്മവീര്യം പകർന്നു.

സുന്നത്ത് ജമാഅത്തിന്റെ സംഘടിത നീക്കങ്ങൾക്ക് അവിടുത്തെ നിർദ്ദേശങ്ങളും സഹായങ്ങളുമായിരുന്നു അത്താണി. സുന്നീ ചലനങ്ങൾക്ക് ജീവാത്മാവായി വർത്തിച്ചിരുന്ന മുസ്‌ലിയാർ തന്റെ സ്വന്തം കെട്ടിടം വരെ സംഘടനാ പ്രവർത്തനങ്ങൾക്ക് വേണ്ടി ഒഴിഞ്ഞുകൊടുത്തു. പെരുമുഖത്തെ സുന്നീ ചലനങ്ങൾക്ക് നേതൃത്വം നൽകി വരുന്ന മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്ററിന്റെ മുഖ്യശിൽപി അദ്ദേഹമായിരുന്നു. സ്ഥലം മുതൽ ശിലാസ്ഥാപനം വഴി നാമകരണം വരെ അവിടുത്തെ നേതൃത്വമായിരുന്നു.

ഇവിടെ നടന്നുവരുന്ന മാസാന്ത ജലാലിയ്യ ദിക്ർ ഹൽഖ അദ്ദേഹം അനുഗ്രഹിച്ചു നൽകിയതായിരുന്നു. നൂറുകണക്കിനാളുകൾ പങ്കെടുക്കുന്ന ഈ പരിപാടി ഒട്ടേറെ പേർക്ക് ആശ്വാസ സംരംഭം കൂടിയാണ്. ആദർശ ധീരതയുടെ പര്യായമായി പരിലസിച്ച മുസ്‌ലിയാർ രാമനാട്ടുകരയിൽ നടന്ന സിറാജ് ദിനപത്രം നാലാം വാർഷികത്തിന്റെ സ്റ്റാന്റിംഗ് കമ്മിറ്റി ചെയർമാനായിരുന്നു. പെരുമുഖത്തെ സുന്നീ മുന്നേറ്റങ്ങൾക്ക് ലഭിച്ച അജയ്യമായ നേതൃത്വം ഇന്ന് ഓർമകൾ മാത്രമാണ്. ആ ജ്വലിക്കുന്ന സ്മരണകൾക്ക് മുമ്പിൽ പ്രാർത്ഥനാ മനസ്സുകൾ മാത്രം.



പറക്കമുറ്റ പ്രായം തൊട്ട്
പ്രഭാഷണത്തിന്റെ മർമ്മമറിഞ്ഞു
പ്രയാണമാരംഭിച്ചു.
പഠന പര്യടന കാലത്ത്
പ്രസംഗ രംഗത്തേക്കാനയിച്ചത്
പറവണ്ണ ഉസ്താദായിരുന്നു.
പ്രതിഭാധനരായ ഖുതുബി മുഹമ്മദ് മുസ്‌ലിയാർ
പതി അബ്ദുൽ ഖാദിർ മുസ്‌ലിയാർ തുടങ്ങിയ
പണ്ഡിത ശീർഷരുടെ ആശീർവാദങ്ങൾ
പ്രതിപുരുഷനെ
പ്രസംഗ രംഗത്തെ മുടിചൂടാമന്നനാക്കി.
പരശ്ശതം ജന ഹൃദയങ്ങളിൽ
പരിവർത്തനത്തിന്റെ കൊടുങ്കാറ്റു സൃഷ്ടിച്ച
പാതിരാ പ്രസംഗങ്ങളുടെ അലയൊലികൾ
പഴങ്കാല ഓർമകളായി കടന്നുവരുന്നു.
പ്രസംഗ പ്രവർത്തന പടയോട്ടങ്ങൾ.
പ്രതിഭ തെളിയിച്ച പ്രഭാഷണ വിപ്ലവത്തിലൂടെ

# അനർഘ ഭാഷണങ്ങൾ

തൊള്ളായിരത്തി അൻപതുകളുടെ സായാഹ്ന ദശ. സമര വീര്യങ്ങളുടെ ചരിത്ര സന്ധ്യയിലൂടെ സഞ്ചരിച്ചെത്തിയവരായിരുന്നു അക്കാലത്തെ ജനത. മലബാർ കലാപത്തിന്റെയും സ്വാതന്ത്ര്യ സമര മുന്നേറ്റങ്ങളുടെയും കഥകൾ നെഞ്ചിലേറ്റിയ സമൂഹം. ചിര പുരാതന സ്മരണകളിൽ അലിഞ്ഞുചേർന്ന സാംസ്കാരിക ചേതന. മുസ്‌ലിംകളും വ്യത്യസ്ത പ്രഭാവത്തിലായിരുന്നില്ല. ഖിലാഫത്ത് പ്രസ്ഥാനങ്ങളുടെ രണഭൂമികളിൽ ഉയർന്നുകേട്ട വിപ്ലവ ഭേരികൾ അവർക്ക് ആവേശം പകർന്നു. അലയൊലികൾ ശബ്ദ സാന്ദ്രമായി. ഇസ്‌ലാമിക നവോത്ഥാനത്തിന്റെ പടച്ചട്ടയണിഞ്ഞ പണ്ഡിതന്മാർ. ഊമ്മ പകർന്ന പ്രതിഭാശാലികൾ ഇസ്‌ലാമിക ജിഹ്വയേന്തി കടന്നുവന്നു.

പ്രതാപത്തിന്റെ കഥ പറയുന്ന നാടുകളിൽ പണ്ഡിത പ്രതിഭാശാലികളുടെ പടയോട്ടത്തിന്റെ ചരിത്രം കാണാം. ജിഹാദിന്റെ ഭേരി മുഴക്കി വാളെടുക്കലായിരുന്നില്ല. ജീർണതകൾക്കെതിരെ ജിഹ്വയേന്തി നടത്തിയ സമരം. അതെത്ര വിസ്മയമായിരുന്നു. വിലപ്പെട്ടതായിരുന്നു. വിജയത്തിന്റെ വജ്രദീപം തെളിയിച്ച പ്രഭാഷണ വിപ്ലവം. വിജ്ഞാനത്തിന്റെ ശാദ്വല തീരം പണിത സാരോപദേശങ്ങൾ. വീഥികളിൽ തെളിഞ്ഞു കത്തിയ അക്കാലത്തെ റാന്തലുകൾ നമുക്കീ കഥകൾ നൂറു നാവോടെ പറഞ്ഞു തരും.

മതപ്രബോധന മാർഗ്ഗങ്ങൾ സുതാര്യമല്ലാതിരുന്ന അക്കാലങ്ങളിൽ മത വിജ്ഞാനത്തിന്റെ മഹത്വം കാക്കാൻ മുസ്‌ലിംകൾക്കായിരുന്നു. ഇന്നതില്ല. ഇസ്‌ലാമിക സ്ഥാപനങ്ങളും പണ്ഡിത പ്രതിഭാശാലികളും നന്നേ വിരളമായിരുന്നു. ഏറെക്കുറെ മുസ്‌ലിംകൾ തിങ്ങിത്താമസിക്കുന്ന പ്രദേ

ശങ്ങളിൽ വർഷം തോറും മതപ്രഭാഷണങ്ങൾ നടക്കും. ചിലയിടങ്ങളിൽ പരമ്പര തന്നെയുണ്ടാവും. ദിവസങ്ങൾ നീണ്ടുനിൽക്കുന്ന പരിപാടി. ഇന്നത്തെപ്പോലെ ഓരോ ദിവസത്തേക്കും വ്യത്യസ്ത പ്രഭാഷകരായിരുന്നില്ല. വിഷയങ്ങളിൽ അവഗാഹമുള്ള ഒരു പണ്ഡിതൻ തുടർച്ചയായ ദിവസങ്ങളിൽ പ്രസംഗിക്കും. ഒരു വിഷയത്തെയോ വ്യത്യസ്ത വിഷയങ്ങളെയോ പ്രതിപാദിക്കപ്പെടും. മിക്കതും വിഷയത്തെ ആസ്പദിച്ചുള്ളതായിരുന്നു.

ചുരുക്കം ചില പണ്ഡിതന്മാർ മാത്രമേ ആ കാലഘട്ടങ്ങളിൽ മതപ്രഭാഷണ രംഗത്തുള്ളൂ. വിശ്വാസികൾക്ക് ഈമാനികാവേശം പകർന്നുനൽകിയിരുന്ന പ്രഭാഷണങ്ങളായിരുന്നു അവ. ഒരു വഅ്ള് പരിപാടി സമാപിക്കുമ്പോൾ നിരവധി വിജ്ഞാനത്തിന്റെ മുത്തുമണികൾ വാരിക്കൂട്ടാൻ അവർക്ക് സാധിച്ചിരുന്നു. ഇന്ന് ശൈലികൾക്കും ശബ്ദ മാധുരികൾക്കും പിന്നാലെ പ്രഭാഷണം നീങ്ങി. അതോടെ ഇസ്‌ലാമിക മത പ്രസംഗങ്ങളുടെ പ്രൗഢിയും പ്രതാപവും നശിച്ചു നാമാവശേഷമായി.

പ്രഭാഷണ രംഗത്ത് അക്കാലത്ത് അറിയപ്പെട്ട പ്രമുഖരിൽ അദ്വിതീയനായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. നിറഞ്ഞ സദസ്സുകളിൽ മായാത്ത പുഞ്ചിരിയുമായി ആകൃശാംഗൻ കടന്നുചെന്നു. വെളുത്തു മെലിഞ്ഞ ആ ശരീര പ്രകൃതി സ്റ്റേജിൽ കയറുമ്പോൾ അപരിചിതരായ പലരും പറയുമത്രെ. ഇയാളാണോ ഇന്ന് വഅ്ള് പറയുന്നത്? ആശ്ചര്യജനകമായ ഈ ചോദ്യത്തിനു മറുപടി അദ്ദേഹത്തിന്റെ പ്രസംഗമായിരുന്നു. മണിക്കൂറുകൾ നീണ്ട ചടുലമായ പ്രഭാഷണം. ആരെയും കോരിത്തരിപ്പിക്കുന്ന അവതരണ പാടവത്തോടെ മധുര ശബ്ദത്തിന്റെ ഉടമയായ അദ്ദേഹം അനവധി വേദികളിൽ കയറിയിറങ്ങി.

ഇതിഹാസ നിർഭരമായിരുന്നു അന്നത്തെ വേദികൾ. സൈനുദ്ദീൻ മുസ്‌ലിയാരാണെന്നു കേട്ടാൽ ജനം ഒഴുകിയെത്തും. സമീപ നാടുകളിൽ നിന്ന് കാടും മേടും മലകളും താണ്ടി ചൂട്ടുവെളിച്ചത്തിന്റെ അകമ്പടിയോടെ വിശ്വാസികൾ പ്രവഹിക്കുമായിരുന്നു. തേഞ്ഞിപ്പലം സൈനുദ്ദീൻ മൗലവി എന്ന പേരിൽ അക്കാലത്ത് നോട്ടീസുകൾ പതിയും. ഈ നാമം എങ്ങും പ്രസിദ്ധമായിരുന്നു. പ്രഗത്ഭനായ ഈ വാഗ്മിയെ അറിയാത്തവരായി ആരുമുണ്ടായിരുന്നില്ല.

കേരളത്തിലുടനീളം ഓടിനടന്ന് മതപ്രഭാഷണ രംഗം സജീവമാക്കിയ അപൂർവ്വം വ്യക്തികളിൽ ഒരാൾ. ശ്രവണ സുന്ദരമായ ആ പ്രസംഗത്തിന്റെ

അലയൊലികൾ ഇന്നും പഴമക്കാർ ചാരിതാർത്ഥ്യപൂർവ്വം അനുസ്മരിക്കുന്നുണ്ടാവും. ആ ശബ്ദം കേൾക്കാൻ വീണ്ടും ആഗ്രഹിക്കാത്തവർ വിരളമായിരിക്കും. പ്രഭാഷണ രംഗത്ത് കഴിവു തെളിയിച്ച മഹദ് പണ്ഡിതരെ നാം എന്നും സ്മരിക്കുന്നു. ഇക്കൂട്ടത്തിൽ ഗണനീയനും സുപ്രസിദ്ധനുമായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. വാഗ് വൈഭവത്തിന്റെ വിലമതിക്കാനാവാത്ത ഏടുകൾ ഉദ്ധൃത പ്രഭാഷണങ്ങളിൽ നമുക്ക് കണ്ടെത്താനാവും. വശ്യമായ ആ ശൈലിയും ഏറെ ഉൾപ്പുളകമായിരുന്നു.

ചിന്തോദ്ദീപകമായ ചരിത്ര രംഗങ്ങൾ തനതു സ്വഭാവത്തോടെ അവതരിപ്പിക്കാൻ അദ്ദേഹത്തിന് അസാധാരണ കഴിവായിരുന്നു. ആളുകളുടെ ചിന്തയെ ഉദ്ദീപിപ്പിക്കുന്നതോടൊപ്പം മാനസങ്ങളെ ചരിത്രത്തോടൊപ്പം വഴിനടത്തിക്കാൻ ഇതു വഴി സാധിച്ചിരുന്നു. ഒരു യഥാർത്ഥ കഥാപ്രസംഗകനു നേടിക്കൊടുക്കാൻ കഴിയാത്ത ഫല സിദ്ധിയും അവതരണ നിപുണതയും ആ പ്രഭാഷണങ്ങളിൽ മേളിച്ചിരുന്നു. തീർത്തും വ്യതിരിക്തനായ ഒരു മതപ്രസംഗകൻ തന്നെയായിരുന്നു മഹാനവർകൾ.

## പ്രസംഗ രംഗത്തേക്ക്

കുട്ടിക്കാലത്ത് തന്നെ മുസ്‌ലിയാർ പ്രസംഗിച്ചു പരിശീലിച്ചിരുന്നു. 14-ാം വയസ്സിൽ വീട്ടിൽ വെച്ചു പ്രസംഗിച്ചു പഠിച്ചിരുന്നത്രെ. പഠിക്കാൻ വളരെ മിടുക്കനായിരുന്ന അദ്ദേഹം കൂടുതൽ അറിവു ലഭിക്കാതിരുന്ന കാലത്തും വലിയ പണ്ഡിതർ പ്രസംഗിക്കുന്ന പോയിന്റുകൾ നിരത്തി സംസാരിക്കുമായിരുന്നു. താനൂർ ഇസ്‌ലാഹുൽ ഉലൂം അറബിക് കോളേജിൽ പഠിക്കുന്ന കാലത്താണ് പ്രസംഗ രംഗത്തേക്ക് പാദമൂന്നിയത്. അന്ന് പറവണ്ണ മൊയ്തീൻ കുട്ടി മുസ്‌ലിയാരായിരുന്നു അവിടുത്തെ ഗുരുനാഥൻ. അക്കാലത്തെ മതപ്രസംഗകനായിരുന്ന പറവണ്ണയുടെ ശിക്ഷണത്തിൽ പ്രഭാഷണ കലയ്ക്ക് തുടക്കം കുറിച്ചു.

ഓരോ വിദ്യാർത്ഥികളെയും വെള്ളിയാഴ്ചകളിൽ 'ഉറുദി'കൾക്ക് (പ്രസംഗം) പറഞ്ഞയച്ചായിരുന്നു പഠിപ്പിച്ചിരുന്നത്. കൂടാതെ ഖണ്ഡന പ്രസംഗങ്ങൾക്കും പ്രത്യേക പരിശീലനം തന്നെ നൽകിയിരുന്നു. ഒരു വിഭാഗത്തെ മുജാഹിദും മറുവിഭാഗത്തെ സുന്നിയുമാക്കി വിദ്യാർത്ഥികളെ തരംതിരിച്ചു ഖണ്ഡനം പഠിപ്പിച്ചിരുന്നു. തർക്ക വിഷയങ്ങളിൽ വ്യക്തമായ കഴിവ് നേടാനും ഖണ്ഡന പ്രസംഗങ്ങളിൽ സധൈര്യം കയറിച്ചെല്ലാനും ഇതു സഹായകമായി. പറവണ്ണയായിരുന്നു മുസ്‌ലിയാർക്ക് പ്രസംഗത്തിനുള്ള ഇജാസത്ത് നൽകി ധൈര്യപൂർവ്വം യാത്രയാക്കിയത്.

പറവണ്ണയിൽ നിന്ന് പ്രസംഗത്തിന് അനുമതി ലഭിച്ച സൈനുദ്ദീൻ മുസ്‌ലിയാരെ അക്കാലത്തെ പ്രസംഗ രംഗത്തെ മുടിചൂടാമന്നനായ പതി അബ്ദുൽ ഖാദിർ മുസ്‌ലിയാർ പല തവണ ആശീർവദിച്ചു. പ്രോജ്ജ്വല പ്രസംഗത്തിന്റെ ഉടമയായിരുന്ന അദ്ദേഹത്തെ പതി തലയിൽ കൈവെച്ച നുഗ്രഹിക്കുകയായിരുന്നു. കരുവൻതിരുത്തി 'ഇംദാദ്' സംഘടിപ്പിച്ച നിക്കാഹ് വിവാദത്തിൽ ബേപ്പൂർ ഖാളിക്ക് അനുകൂലമായി പതിയുള്ള വേദിയിൽ മുസ്‌ലിയാർ സംസാരിച്ചപ്പോൾ "ഈ കുട്ടി എവിടെയുള്ളതാണെന്ന്" പതി ചോദിക്കുകയും പ്രസംഗത്തിന് ആശീർവാദം നൽകുകയും ചെയ്തു.



തിരുവണ്ണൂർ കോട്ടുമ്മലിൽ സംഘടിപ്പിക്കപ്പെട്ട ഖുതുബിയും മറ്റു പ്രമുഖരും പങ്കെടുത്ത മറ്റൊരു വേദിയിൽ വെച്ചും ഇതേ അനുഭവമുണ്ടായി. കുട്ടിയായിരുന്ന മുസ്‌ലിയാരെ പ്രസംഗിക്കാൻ ക്ഷണിക്കുകയും ശിരസ്സിൽ കൈവെച്ചു ആശീർവദിക്കുകയുമായിരുന്നു ഖുതുബി മുഹമ്മദ് മുസ്‌ലിയാർ. ഇങ്ങനെ നിരവധി അനുഗ്രഹാസ്സുകൾ മഹാനുഭാവനെ പ്രസംഗ രംഗത്തെ മുടിചൂടാമന്നനാക്കി. സ്വതസിദ്ധമായ ശൈലിയിൽ മണിക്കൂറുകളോളം ഒരിറ്റുവെള്ളം കുടിക്കാതെ അവിടുന്ന് പ്രസംഗിക്കും. "വെള്ളം കുടിക്കാത്ത പ്രസംഗകൻ" എന്നായിരുന്നു മറ്റുചിലർ അദ്ദേഹത്തെ വിശേഷിപ്പിച്ചിരുന്നത്.

സ്വഹാബത്തിന്റെയും മറ്റും ത്യാഗത്തിന്റെ കഥകൾ പറഞ്ഞു സാധാരണക്കാരായ ജനങ്ങൾക്കു ആത്മവീര്യം പകർന്നു നൽകാൻ മുസ്‌ലിയാരുടെ വാഗ്വിലാസം നിമിത്തമായിരുന്നു. പൂർവ്വ പിതാക്കളുടെ മഹച്ചരിതങ്ങൾ യുവമനങ്ങൾക്ക് ഈമാനിക കരുത്തു പകർന്നുനൽകി. ഇൽമിന്റെ സദസ്സുകളുടെ സ്വദഖകളും പ്രത്യേക വിഷയമായിരുന്നു. ജനമനങ്ങളിൽഇൽ വലിയൊരു മാറ്റത്തിന് തിരി കൊളുത്തിയ പ്രഭാഷണമായിരുന്നു മുസ്‌ലിയാരുടേത്. അർത്ഥ ഗാംഭീര്യവും സരള സുന്ദരവുമായ ആ പ്രസംഗത്തിന്റെ പ്രതിഫലനങ്ങൾ ഇന്നും വിവിധ നാടുകളിൽ തെളിഞ്ഞു നിൽക്കുകയാണ്.

## ഖണ്ഡന പ്രസംഗങ്ങൾ

കേരളത്തിലെ വിവിധ ഭാഗങ്ങളിൽ വിശിഷ്യാ മലബാറിലെ ഒട്ടേറെ നാടുകളിൽ നടത്തിയ പ്രഭാഷണങ്ങളിൽ ശ്രദ്ധേയമായിരുന്നു അദ്ദേഹത്തിന്റെ ഖണ്ഡന പ്രസംഗങ്ങൾ. ബിദഈ കക്ഷികൾക്കെതിരെ നടത്തിയ ഈ പ്രഭാഷണങ്ങൾ അക്കാലത്തെ വലിയൊരു വെല്ലുവിളി തന്നെയായിരുന്നു. തെളിവുകൾ നിരത്തിയ മുസ്‌ലിയാരുടെ പ്രസംഗം ആദർശ വൈരികളുടെ മുനയൊടിച്ചു. "ആ ഇല്ലിക്കോലുണ്ടെങ്കിൽ ഞങ്ങളില്ലാ" എന്നായിരുന്നു വാദപ്രതിവാദത്തിന് വിളിച്ചപ്പോൾ അവർ തന്ന മറുപടി.

ഇ.കെ. ഹസൻ മുസ്‌ലിയാരോടൊപ്പം അക്കാലങ്ങളിൽ നടത്തിയ പടയോട്ടം ചരിത്ര സംഭവങ്ങളായിരുന്നു. തേഞ്ഞിപ്പലം ചെനക്കലങ്ങാടിയിൽ സംഘടിപ്പിക്കപ്പെട്ട ഖണ്ഡന വേദിയിൽ ഉൽപതിഷ്ണുക്കൾ തൊടുത്തുവിട്ട മുഴുവൻ ചോദ്യങ്ങൾക്കും വ്യക്തമായ ഉത്തരം നൽകി മുട്ടുകുത്തിക്കാൻ സാധിച്ചത് ഇപ്പോഴും പലരും അയവിറക്കുന്നു. എന്തു പ്രതിസന്ധി നേരിട്ടാലും ഖണ്ഡനവേദികളിൽ സംസാരിക്കാൻ അദ്ദേഹം എത്താതിരുന്നില്ല. നല്ലളം ബസാറിൽ വഹാബികൾക്കെതിരെയുള്ള പ്രസംഗ വേദിയുടെ ദിവസം കാലിൽ ചോരക്കുരു മൂലം എഴുന്നേറ്റു നിന്നു പ്രസംഗിക്കാൻ സാധിച്ചിരുന്നില്ല. തൽകാലം പകരക്കാരനെ അയച്ചെങ്കിലും അദ്ദേഹത്തിന്റെ മറുപടി തൃപ്തികരമല്ലെന്നു കണ്ടപ്പോൾ മുസ്‌ലിയാർ തന്നെ ക്ഷണിക്കപ്പെട്ടു. രണ്ടര മണിക്കൂർ ഒരൊറ്റ നിർത്തത്തിൽ മുസ്‌ലിയാർ മറുപടി പറഞ്ഞു. പ്രസംഗം കഴിഞ്ഞപ്പോൾ ഷൂ നിറയെ ചോര തളം കെട്ടി നിൽക്കുന്നുണ്ടായിരുന്നു. പ്രതിസന്ധി ഘട്ടങ്ങളെല്ലാം ക്ഷമയോടെ തരണം ചെയ്ത മുസ്‌ലിയാരുടെ ചരിത്രം പുതുമയല്ല. ജീവിതത്തിലുടനീളം ഈയൊരധ്യായം തെളിഞ്ഞു കാണാമായിരുന്നു. ഇഷ്ടാനിഷ്ടങ്ങൾ ദീനീ വിഷയങ്ങളിൽ പരിഗണനീയമേ ആയിരുന്നില്ല.

തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്‌ലാം അറബിക് കോളേജിൽ പഠിക്കുന്ന കാലത്ത് നിരവധി പേർ ഖണ്ഡനത്തിന് ആളെത്തേടി എത്താറുണ്ട്. ഈ സമയത്ത് ശംസുൽ ഉലമ സൈനുദ്ദീൻ മുസ്‌ലിയാരെ പറഞ്ഞയക്കുമായിരുന്നു. നിരവധി സ്ഥലങ്ങളിൽ ഖണ്ഡന പ്രസംഗം നടത്തിയ അദ്ദേഹം ചേലേമ്പ്ര പുല്ലിപ്പറമ്പിലും മറ്റു പലയിടങ്ങളിലും ശംസിയ്യാ ഥരീഖത്തിനെതിരെ ഖണ്ഡിച്ചു ദിവസങ്ങളോളം നീണ്ടുനിന്ന പ്രഭാഷണങ്ങൾ ശംസിയ്യക്കെതിരിൽ പുല്ലിപ്പറമ്പിൽ നടത്തിയിരുന്നു. വലിയൊരു വിപ്ലവം തന്നെ ശംസിയ്യാ ഥരീഖത്തിനെ നാടുകടത്താൻ മുസ്‌ലിയാർക്കും സഹപ്രവർത്തകർക്കും അന്ന് നടത്തേണ്ടിവന്നു.

മതപ്രഭാഷണ രംഗത്തെ നിരവധി അനുഭവങ്ങൾ മഹാനവർകൾക്കു ണ്ടായിട്ടുണ്ട്. കേരളത്തിലും മദ്രാസിലും തമിഴ്നാട്ടിലെ ഇതര സ്ഥലങ്ങ ളിലും വഅ്ള് പരിപാടിയുമായി അദ്ദേഹം ചുറ്റിക്കറങ്ങി. തന്റെ പ്രസംഗ മികവ് പല കണ്ണ് ബാധകൾക്കും ഇടയാക്കി. നീരോൽപാലത്ത് ഒരിക്കൽ പ്രസംഗിച്ചുകൊണ്ടിരിക്കെ ഒരാൾ പറഞ്ഞു: "കുട്ടി തരക്കേടില്ല" ഉടനെ ബോധം കെട്ടുവീണു. പിന്നീട് ഉസ്താദ് അലവി മുസ്ലിയാർ ശിഹാബു ദ്ദീൻ അഹ്മദ് കോയ ശാലിയാത്തിയുടെ സന്നിധിയിൽ കൊണ്ടുപോയി. ശാലിയാത്തി "ഇത് നമ്മുടെ കുട്ടിയാണെന്ന് പറഞ്ഞു" അനുഗ്രഹിച്ചു. ശേഷം അത്തരം ബാധകൾ ഉണ്ടായിരുന്നില്ല.

ഖണ്ഡന പ്രസംഗങ്ങൾ നടത്തി കഴിവുതെളിയിച്ച സൈനുദ്ദീൻ മുസ്ലി യാർ മുണ്ടശ്ശേരി വിദ്യാഭ്യാസ മന്ത്രിയായിരുന്ന കാലത്ത് കമ്മ്യൂണിസ ത്തിനെതിരെ ഖണ്ഡിച്ചു. ഈ ഖണ്ഡന പ്രസംഗം പ്രധാനമായും നടന്നത് ബേപ്പൂരിലായിരുന്നു. കമ്മ്യൂണിസ്റ്റ് സിദ്ധാന്തം മുസ്ലിംകൾക്ക് ഒരിക്കലും ഉൾക്കൊള്ളാൻ പറ്റാത്തതും നിരീശ്വര നിർമത വാദികളുടെ കൂട്ടായ്മയാ ണെന്നും തെളിവുകൾ നിരത്തി മുസ്ലിയാർ സമർത്ഥിച്ചു.

ഒരു വിഷയത്തിൽ ദീർഘമായ ദിവസങ്ങൾ പ്രസംഗിച്ചിരുന്ന മുസ്ലി യാർ വിഷയത്തിന്റെ ആഴങ്ങളിലേക്കിറങ്ങിച്ചെന്ന് ഗഹനമായ വിശദീക രണം നടത്തിയിരുന്നു. പലർക്കും ഇത്തരം അനുഭവ പാഠങ്ങൾ സ്മരി ക്കാനുണ്ട്. ചെമ്മാട് ടൗണിലെ പഴയ ജുമുഅത്തു പള്ളിയിൽ "അലിഫ് ലാം മീം" എന്ന ആയത്ത് മാത്രം പരാമർശിച്ചു ഒരാഴ്ച നീണ്ടപ്രഭാഷണം നടത്തിയത് പഴയ ആളുകൾ ഇന്നും വല്ലാത്ത ഒരനുഭൂതിയായാണ് വിശേ ഷിപ്പിച്ചത്. പറവണ്ണയുടെ സന്നിധിയിൽ പഠിക്കുന്ന കാലത്ത് തുടർച്ച യായ 3,4, ദിവസങ്ങളൊക്കെ വഅ്ളിന് പോവും. എന്നാലും പാഠഭാഗ ങ്ങൾ ഓർമയുണ്ടാകുമായിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധി ശക്തിയും ധിഷ ണാപാടവവും പറവണ്ണ തന്നെ പ്രശംസിച്ചിരുന്നത്രെ.

തേഞ്ഞിപ്പലത്ത് കിഴക്കെ പള്ളി, പടിഞ്ഞാറെ പള്ളി എന്നിങ്ങനെ രണ്ടു ചേരിയായി നടന്നുവന്നിരുന്ന ജുമുഅ ഒന്നിപ്പിക്കാൻ ചെനക്കലങ്ങാടിയിൽ വഅ്ള് സംഘടിപ്പിച്ചു. ആദ്യം പടിഞ്ഞാറെ പള്ളിയിലും പിന്നീട് കിഴക്കെ പള്ളിയിലും ആവശ്യകത പ്രസംഗിച്ചു. പ്രസംഗിച്ചുകൊണ്ടിരിക്കെ ഒരാൾ വന്ന് വഅ്ള് നിർത്താൻ ഭീഷണിപ്പെടുത്തി. കത്തിയെടുത്ത് കുത്താൻ വന്ന ശത്രു പത്തി മടക്കി കുഴഞ്ഞു കാൽക്കൽവീണു. പിന്നീട് മാപ്പ് പറ ഞ്ഞു മിത്രമായി മാറിയ അനുഭവം പ്രസംഗ ചരിത്രത്തിലുണ്ടായി. ശത്രു

പക്ഷത്തെ പലരും മാപ്പു തേടി മിത്രമായി വന്ന നിരവധി സത്യങ്ങൾ മുസ്‌ലിയാരുടെ ജീവിതത്തിലൂടെ നമുക്ക് ദർശിക്കാനാവും.

## പുല്ലിപ്പറമ്പിലെ ശംസിയ്യാ വിവാദം

1951ൽ മദ്റസാ പള്ളി ധനശേഖരണാർത്ഥമാണ് സൈനുദ്ദീൻ മുസ്‌ലിയാർ പുല്ലിപ്പറമ്പിൽ മതപ്രഭാഷണം ആരംഭിച്ചത്. ദീർഘകാലം ഇവിടെ വഅ്ള് പറഞ്ഞ അദ്ദേഹത്തിന് ഇടക്കാലത്ത് വന്ന ശംസിയ്യാ വിവാദം ഒരു വലിയ ഖണ്ഡന വേദിക്ക് കളമൊരുക്കി. 1978, 79 കാലഘട്ടത്തിലായിരുന്നു ഈ കൊടുങ്കാറ്റ് ഇവിടെ അടിച്ചുവീശിയത്. കെട്ടടങ്ങാൻ ഒരു വലിയ വിപ്ലവം തന്നെ നയിക്കേണ്ടിവന്നു. വളരെ ഹ്രസ്വമായി അത് ഇവിടെ കുറിക്കട്ടെ.

പട്ടാമ്പി അബ്ദുർറഹ്മാൻ മുസ്‌ലിയാർ പെരുമുഖത്തും ശംസുദ്ദീൻ മുസ്‌ലിയാർ ഇരുമ്പുചോല ഇളന്നുമ്മലും ദർസ് നടത്തിയിരുന്ന 97ൽ ആ വർഷം അവസാനിക്കാനിരിക്കെ ഇദ്ദേഹം പിരിയുകയും പകരം എൻ.പി. അബ്ദുറഹ്മാൻ മുസ്‌ലിയാർ ഒളവട്ടൂർ മുദർരിസായി ചാർജെടുക്കുകയും ചെയ്തു. ഇദ്ദേഹം വഅ്ള് പറയും. ഈ വഅ്ളിനിടയിൽ ഇബ്റാഹീം നബി സൂര്യനെ കണ്ട സംഭവം വിശദീകരിച്ചു ദ്വീപുകാരൻ ആറ്റക്കോയ തങ്ങളുടെ പിൻഗാമി ദ്വീപുകാരൻ തന്നെയായ പൂക്കോയ തങ്ങളും ഇദ്ദേഹത്തിന്റെ സഹകാരിയായി അന്നുണ്ടായിരുന്നു. ശംസിയ്യാ ത്വരീഖത്തുകാരനായ ഇദ്ദേഹത്തോടൊന്നിച്ചുള്ള സഹവാസത്തിനിടക്ക് ഈ മുദരിസ് കൂട്ടാലിങ്ങൽ ശംസിയ്യാ പ്രഭാഷണം നടത്തി. കാസറ്റ് ചോദിച്ചു ചെന്നപ്പോൾ അദ്ദേഹം അതു നൽകാൻ വിസമ്മതിച്ചു. പ്രശ്നം നാട്ടിലറിഞ്ഞു. ഈ സന്ദർഭത്തിൽ സൈനുദ്ദീൻ മുസ്‌ലിയാർ കമ്മിറ്റി ഭാരവാഹികളെ വിളിപ്പിച്ചു. അവർ ക്ഷണം സ്വീകരിച്ചു മുസ്‌ലിയാരുടെ മുമ്പിൽ ഹാജരായില്ല. ഇതറിഞ്ഞ ബാപ്പു ഹാജിയും മറ്റും അപ്പോൾ തന്നെ മുസ്‌ലിയാരുടെ സന്നിധിയിലെത്തി.

സൈനുദ്ദീൻ മുസ്‌ലിയാർ ഈ സംഘത്തോട് ഇതിനെതിരെ ബോധവൽക്കരണം നടത്താനാവശ്യപ്പെടുകയും അന്വേഷണ വിധേയമാക്കുമ്പോൾ ശൈഖിനെയും ശൈഖിന്റെ ശൈഖിനെയും അറിയിച്ചു തരാനും കൽപ്പിച്ചിരുന്നു. ഇതിനിടെ മുദർരിസ് പെരുമ്പാവൂരിലേക്ക് രണ്ടു ചെറുപ്പക്കാരെ കൂട്ടിക്കൊണ്ടു പോയതും ചർച്ചാവിധേയമായി. തുടർന്ന് ഈ കൂട്ടർ വിശദമായ അന്വേഷണം നടത്തി. യാഥാർത്ഥ്യത്തിന്റെ ഒരു കണികപോലും ത്വരീഖത്ത് സംബന്ധമായി കണ്ടെത്താൻ കഴിഞ്ഞിരുന്നില്ല.

പുല്ലിപ്പറമ്പ് അറഫാ മൻസിലിലെ വി. ബാപ്പു ഹാജി സംഭവം വിശദീകരിച്ചതിങ്ങനെയായിരുന്നു. ഒരു ദിവസം ഞങ്ങൾ മുദരിസിന്റെ റൂമിൽ ചെന്ന് ചോദിച്ചപ്പോൾ അദ്ദേഹം തട്ടുത്തരം പറഞ്ഞു. ശൈഖിനെ ചോദിച്ചപ്പോൾ ഉത്തരം മുട്ടി. അങ്ങനെ വാക്ക് തർക്കമായി. ഞങ്ങൾ വീണ്ടും സൈനുദ്ദീൻ മുസ്‌ലിയാരുടെ സമീപത്തെത്തി. ഞങ്ങൾ പറഞ്ഞു. ഇതിന് പരിഹാരമുണ്ടാക്കിത്തരണം. ഞങ്ങൾ ഉമറാഅ് രംഗത്തുണ്ട്. നിങ്ങൾ ഉലമാഅ് വിധി പറഞ്ഞുതരണം. പിന്നീട് ഞങ്ങൾക്ക് ഊണും ഉറക്കുമില്ലാത്ത രാപ്പകലുകളായിരുന്നു. തെളിവുകൾക്കായി രേഖ തിരഞ്ഞു ഞങ്ങൾ പലയിടത്തും നടന്നു. കുറെയധികം തെളിവുകൾ ലഭിച്ചു.

റഈസുൽ മുഹഖിഖീൻ കണ്ണിയത്ത് അഹ്മദ് മുസ്‌ലിയാരുടെ അടുത്തു ചെന്നു. അത് കുഫ്‌രിയ്യത്താണെന്ന് മറുപടി പറഞ്ഞു. കോട്ടുമല അബൂബക്കർ മുസ്‌ലിയാർ, ശംസുൽ ഉലമ ഇ.കെ. അബൂബക്കർ മുസ്‌ലിയാർ തുടങ്ങിയവർ സമസ്തയുടെ ഫത്‌വ തന്നു. പത്രത്തിൽ റിപ്പോർട്ട് കൊടുക്കാൻ തുനിഞ്ഞപ്പോൾ ശംസിയ്യാ ത്വരീഖത്തിന്റെ നേതാവ് സി.പി. ലീഗുകാരനായതുകൊണ്ട് ചന്ദ്രിക ദിനപത്രത്തിൽ കൊടുത്തില്ല. ലീഗ് ടൈംസുകാർ പറഞ്ഞു. ചന്ദ്രികയിൽ കൊടുത്താൽ ഞങ്ങൾ കൊടുക്കാം.

അവസാനം കോഴിക്കോട് ഖാളിയുടെ അടുത്തേക്ക് തീരുമാനത്തിനു വിട്ടു. 'ശംസിയ്യ' തെറ്റാണെന്നും തുടരാൻ പറ്റില്ലെന്നും പറഞ്ഞു. ഈ മുദർരിസിനെ പുറത്താക്കാൻ ഒരു വിദ്യയും കൂട്ടത്തിൽ പറഞ്ഞുതന്നു. "ഞാൻ ഒരു കത്തയക്കാം. ഖത്തീബ് സ്ഥാനം രാജിവെക്കാനുള്ള കൽപനയായിരിക്കും കത്തിലെ ഉള്ളടക്കം" ഖാളിയാർ പറഞ്ഞു. കത്ത് കമ്മിറ്റിക്കാർക്ക് കിട്ടി. കത്ത് വായിച്ച കമ്മിറ്റിക്കാർ പറഞ്ഞു. നമ്മുടെ മുദർരിസിന് കുഴപ്പമൊന്നുമില്ല. ഖാളിയാരുടെ കത്തിൽ ഖത്തീബ് സ്ഥാനം രാജിവെക്കാനേ പറഞ്ഞിട്ടുള്ളൂ. മുദർരിസായി വാഴുന്നതിന് യാതൊരു തടസ്സവുമില്ല. അങ്ങനെ അദ്ദേഹം മുദർരിസായി തുടർന്നു. പ്രശ്നമായി.

ഈ ഹിക്മത്തും ഫലിക്കാതെ വന്നു. ഇതിനെതിരെ അക്കാലത്ത് പ്രധാനമായി എതിർത്തു ത്യാഗം സഹിച്ചവർ രണ്ടുപേരായിരുന്നു. ഞാനും എ.കെ. അഹമ്മദും. അങ്ങനെ ശംസിയ്യക്കെതിരെ നിരന്തരം പ്രഭാഷണങ്ങൾ നടന്നു. ഇ.കെ. ഹസൻ മുസ്‌ലിയാർ അവസാനമായി പ്രസംഗിച്ചതും ഇവിടെയാണ്. പിന്നെ സുഖമില്ലാതെയായി. സി.എച്ച്. ഹൈദ്രൂസ് മുസ്‌ലിയാർ, ദ്വീപുകാരായ രണ്ട് സയ്യിദന്മാർ, എം.കെ.എം. കോയ മുസ്‌ലിയാർ, ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ, കെ.കെ. അബ്ദുർറഹ്മാൻ

മുസ്‌ലിയാർ, കല്ലൂർ മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാർ, ഹാജി കെ. അബ്ദുൽ ഖാദിർ മുസ്‌ലിയാർ ചേലേമ്പ്ര തുടങ്ങിയ പ്രമുഖർ അന്ന് ശംസിയ്യക്കെതിരെ പ്രസംഗ പട നയിച്ചു. പ്രധാനമായും സൈനുദ്ദീൻ മുസ്‌ലിയാരുടെ പ്രഭാഷണം തന്നെയായിരുന്നു ദിവസങ്ങളോളം. ശംസിയ്യക്കെതിരെ പ്രസംഗിച്ചും പരിപാടി സംഘടിപ്പിക്കാൻ ഓടി നടന്നും മുസ്‌ലിയാർ കഠിനാദ്ധ്വാനം ചെയ്തു. അതോടെ ശംസിയ്യാ ത്വരീഖത്ത് ഇവിടെ നിന്നും പമ്പകടന്നു. പിന്നീട് ഇവിടെ പ്രവർത്തിച്ചിട്ടില്ല. അക്കാലങ്ങളിൽ മുസ്‌ലിയാർ ഇവിടങ്ങളിൽ ചെയ്ത സേവന പ്രവർത്തനങ്ങൾ നിരവധിയാണ്. ഇളന്നുമ്മലെ മുതവല്ലി ഭരണത്തിന് മാറ്റം വരുത്തിയതും പുല്ലിപ്പറമ്പിനെ മഹല്ലാക്കി തിരിച്ചതും അദ്ദേഹമായിരുന്നു.

## ചിറ്റുമുറിയൻ പ്രഭാഷകൻ

കേരളത്തിലെ അനവധി സ്ഥലങ്ങളിൽ സൈനുദ്ദീൻ മുസ്‌ലിയാരുടെ പ്രഭാഷണ വിപ്ലവം അരങ്ങേറി. കേവല പ്രഭാഷണം എന്നതിലുപരി പ്രഭാഷണ വിപ്ലവം തന്നെയായിരുന്നു അദ്ദേഹത്തിന്റേത്. ആ വാഗ്വിലാസം വഴി നിരവധി സാമ്പത്തിക സ്രോതസ്സുകൾ ഉടലെടുത്തു. വിവിധ ധനാഗമനാർത്ഥം സൈനുദ്ദീൻ മുസ്‌ലിയാരെ പ്രഭാഷണത്തിനായി തേടിയെത്തിയിരുന്ന പലർക്കും മറക്കാനാവാത്ത അനുഭവങ്ങൾ സമ്മാനിച്ചാണ് മുസ്‌ലിയാർ തിരിച്ചുപോന്നിരുന്നത്. അക്കാലത്തെ മറ്റു പല പ്രഭാഷകർക്കും സാധിക്കാതിരുന്ന ഈ മഹത് സിദ്ധി തികച്ചും അനുഗ്രഹീതം തന്നെയായിരുന്നു.

സാമ്പത്തിക വഴികൾ നന്നേ ഇരുളടഞ്ഞ ഒരു യുഗത്തിലായിരുന്നു ഈ വിപ്ലവം. പ്രസംഗ വൈഭവത്തിലൂടെ സാമ്പത്തിക മേഖല കെട്ടിപ്പടുക്കാൻ അദ്ദേഹം സഹിച്ച ത്യാഗം ചെറുതല്ല. പട്ടിണിയും പരമ ദരിദ്രതയും അരങ്ങു വാണിരുന്ന കാലം. പണത്തിന്റെ പാരവശ്യം ഏവരുടെയും കൂടെപ്പിറപ്പായിരുന്നു. ഉള്ളവർ നന്നേ വിരളം. ഇല്ലാത്തവരാണ് എവിടെയും. സാമൂഹികാന്തരീക്ഷം തികച്ചും പ്രതികൂലമായിരുന്നു.

പ്രസംഗത്തിനിടയിൽ ദാനധർമ്മങ്ങളുടെ മഹത്വവും പ്രസക്തിയും ഊന്നിപ്പറയുന്ന അദ്ദേഹത്തിന്റെ അവതരണ ശക്തി തികച്ചും വ്യതിരിക്തമായിരുന്നു. എന്തെന്തു ദാരിദ്ര്യങ്ങളിൽ പെട്ടുഴലുന്ന വ്യക്തികളും തന്റെ കയ്യിലുള്ളത് ദാനം ചെയ്യാൻ ആ സമയത്ത് തയ്യാറാവും. പക്വവും ധീരവുമായ ആ വാഗ്ധോരണി ജനമനങ്ങളെ കോൾമയിർക്കൊള്ളിക്കുന്നതായിരുന്നു. മനസ്സിൽ തട്ടുന്ന ആ പ്രഭാഷണ പാടവം എല്ലാ വിധ സങ്കൽപ

ങ്ങളെയും തകർത്തെറിയുന്നതായിരുന്നു. ഉടുവസ്ത്രവും കിടപ്പാടവും തന്നെ വിറ്റ് ദാനം ചെയ്യാൻ ആ സമയത്ത് പല മനസുകളിലും ആശ വരും.

മുസ്‌ലിയാരുടെ മതപ്രഭാഷണങ്ങളിലൂടെ മഹതികളായിരുന്നു ദാന രംഗത്തേക്ക് കടന്നുവന്നത്. പുരുഷന്മാർ കല്ലും, മരങ്ങളും, സിമന്റും, മണലും പൂർവ്വോപരി പണവും ദാനം ചെയ്യുമ്പോൾ സ്ത്രീകൾ ഒരു പടി കൂടി മുന്നോട്ടായിരുന്നു. തങ്ങളുടെ കാതുകളിൽ തൂങ്ങിക്കിടക്കുന്ന ചിറ്റുകൾ പറിച്ചെടുത്ത് അവർ ചരിത്രം തിരുത്തുമായിരുന്നു. നിരവധി 'ചിറ്റുകൾ' സംഭാവനയായി കിട്ടിയ ചരിത്രമാണ് മുസ്‌ലിയാരുടെ മതപ്രഭാഷണ വിപ്ലവത്തിന്റെ മാറ്റു വർദ്ധിപ്പിച്ചത്.

പഴയ കാല മഹതികളുടെയും സ്വഹാബി വനിതകളുടെയും ചരിത്രങ്ങൾ പറഞ്ഞു സ്ത്രീകളിൽ നിന്നും വൻ വസ്തുവഹകൾ മുസ്‌ലിയാർ ശേഖരിക്കുമായിരുന്നു. പ്രധാനമായും സ്ത്രീകളുടെ ചിറ്റുകളായിരുന്നു മിക്കയിടങ്ങളിലും ലഭിച്ചിരുന്നത്. അദ്ദേഹത്തിന്റെ വാഗ്സാമർത്ഥ്യം ഒന്നുകൊണ്ടു മാത്രം സ്ത്രീകൾ തങ്ങളുടെ ചിറ്റുകൾ പറിച്ചെടുത്ത് സംഭാവന ചെയ്തിരുന്നു. തന്റെ ഭർത്താവിന്റെയോ ബന്ധപ്പെട്ടവരുടെയോ സമ്മതം പരിഗണിക്കാതെ തന്നെ സദസ്സിൽ വെച്ചു സ്ത്രീകൾ ഇത് ഹദ്‌യ ചെയ്തിരുന്നു. മുസ്‌ലിയാരുടെ ഈ കഴിവ് തികച്ചും പ്രശംസനീയമാണ്. ഇതുമൂലം 'ചിറ്റു മുറിയൻ' എന്ന ഒരു അപരനാമം തന്നെ അദ്ദേഹത്തിനു ലഭിച്ചു.

മഹതികളുടെ ചരിത്രങ്ങൾ അവതരിപ്പിക്കുമ്പോൾ ആ ത്യാഗ നിർഭരതയും ദാന മന:സ്ഥിതിയും സ്ത്രീകളെ ബോധ്യപ്പെടുത്താൻ മുസ്‌ലിയാർക്ക് കഴിഞ്ഞിരുന്നു. പല സ്ത്രീകളും പരിസരം മറന്ന് തങ്ങളുടെ ചിറ്റുകൾ പറിച്ചെടുത്തു. ഇങ്ങിനെ വഅ്ളിനിടക്ക് ചിറ്റു പറിച്ചെടുത്തപ്പോൾ സമീപത്തുള്ള സ്ത്രീകളുടെ മുഖത്ത് രക്തം തെറിച്ചു വീണ അനുഭവങ്ങൾ വരെ ഉണ്ടായിട്ടുണ്ട്. അത്രയധികം വിസ്മയകരമായ ചരിത്രമായിരുന്നു അത്.

ഇല്ലായ്മയുടെ കഥ പറയുന്ന അക്കാലത്ത് സ്ഥാപനങ്ങൾ മുന്നോട്ട് കൊണ്ടുപോകാൻ മുസ്‌ലിയാർ അദ്ധ്വാനിച്ച ത്യാഗം നമുക്ക് വാക്കുകളിൽ ഒതുക്കാനാവില്ല. ഒരു പുരുഷായുസ്സ് മുഴുവൻ ആ മഹാ മനീഷി ദീനീ രംഗത്ത് പ്രശോഭിച്ചു. പ്രസംഗകൻ എന്നതിലുപരി മാറ്റത്തിന് തിരി കൊളുത്തിയ തികഞ്ഞ സംഘാടകനായിരുന്നു അദ്ദേഹം. പ്രസംഗത്തിൽ

മാത്രമെ പലർക്കും തത്വം പറയാൻ കഴിയൂ. പ്രവർത്തി പഥത്തിൽ അതു കാണില്ല. ഈ കീഴ് വഴക്കത്തിന് തികച്ചും എതിരായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ എന്ന സേവനധീരൻ.

1958 മുതൽ തെന്നലയിൽ തുടർച്ചയായി പത്തുവർഷം വഅ്ള് പറഞ്ഞ അദ്ദേഹം പരപ്പനങ്ങാടി, ഒട്ടുമ്മൽ, കടലുണ്ടി നഗരം, വള്ളിക്കുന്ന്, അരിയല്ലൂർ, കൊടുവള്ളിക്കടുത്ത പ്രാവിൽ, വള്ളിയത്ത്, കിഴക്കെ മല, കടലുണ്ടി ബീച്ച്, തെന്നല വെസ്റ്റ് ബസാർ, തെന്നല തറയിൽ, കരങ്ങുളത്തിൽ, ഇല്ലിക്കൽ, കല്ലുവെട്ടും കുഴിങ്ങര, വടകര, എലത്തൂർ, തലശ്ശേരി, വേങ്ങര, മുതുവട്ടുവണ, നല്ലളം, കോട്ടുമ്മൽ, അരീക്കാട്, കൊട്ടപ്പുറം, മാത്തോട്ടം, ഒളവണ്ണ, മദ്രാസിലെ മുത്താൽ പേട്ട, ഓട്ടേരി, ചെറിയ നഗർ, പുതുവണ്ണാർ, പേട്ട, അരീപ്പാറ, കക്കോവ്, വേങ്ങര, വലിയോറ, മാട്ടിൽ ബസാർ, കോട്ടക്കൽ, മറ്റത്തൂർ തുടങ്ങിയ സ്ഥലങ്ങളിലും വർഷം തോറും വഅ്ള് പറയാറുണ്ടായിരുന്നു. പരപ്പനങ്ങാടി ഒട്ടുമ്മൽ സൗത്തിൽ ദീർഘകാലം വഅ്ള് പറഞ്ഞതും ജുമുഅത്ത് പള്ളിയുടെ ധനശേഖരണത്തിനും മറ്റും സജീവമായി പങ്കുവഹിച്ചതും കണ്ടം പറമ്പത്ത് കെ.പി. മുഹമ്മദ് മുസ്‌ലിയാരും, കെ.പി. ഹസനാർട്ടി മൊല്ലയുടെ മകൻ അബൂബക്കർ ഹാജിയും പര്യടനത്തിനിടെ അനുസ്മരിച്ചു. വേങ്ങര വലിയോറയിലും പുത്തനങ്ങാടിയിലും, കച്ചേരിപ്പടി, തിരൂരിനടുത്ത കുറ്റിപ്പാല എന്നിവിടങ്ങളിലും മദ്റസാ വിപുലീകരണത്തിന് പലതവണ പ്രസംഗിച്ചു. പുത്തനങ്ങാടിയിലെ അഞ്ചുകണ്ടം പള്ളിക്കൽ യൂസുഫ് ഹാജി ആ പഴയ ഓർമ്മ പുതുക്കുമ്പോൾ വിതുമ്പുന്നുണ്ടായിരുന്നു. വലിയോറ മാട്ടിൽ ജുമുഅത്ത് പള്ളി, മദ്റസ എന്നിവയുടെ ധനശേഖരണാവശ്യാർത്ഥം മതപ്രഭാഷണം നടത്തിയകാര്യം മുസ്‌ലിയാരുമായി അടുത്ത ബ ന്ധമുണ്ടായിരുന്ന മണ്ണോടൻ ഹസൈൻഹാജി അനുസ്മരിച്ചു. നല്ലളം വെസ്റ്റ് ബസാറിലും, കുന്നുമ്മൽ, അരീക്കാട് ടൗൺ എന്നിവിടങ്ങളിലും മദ്റസ പള്ളി നിർമ്മാണാവശ്യങ്ങൾക്കും കമ്മ്യൂണിസത്തിനും ബിദഈ കക്ഷികൾക്കുമെതിരായും പ്രസംഗത്തിലൂടെ വിപ്ലവം നയിച്ചത് 1959-60 കാലഘട്ടങ്ങളിലായിരുന്നു. ചിരപുരാതന ചരിത്രങ്ങളാണ് പ്രസംഗരംഗത്തെ പുത്തൻസാക്ഷ്യങ്ങൾ. കാലത്തിന്റെ ചുമരെഴുത്തുകൾ മായ്ച്ചുകളയില്ലെന്നാശ്വസിക്കാം.

# ആധ്യാത്മികതയിലൂടെ...

അനന്തമായ ത്യാഗത്തിന്റെ കഥകളിലൂടെ ആ ജീവിതം നടന്നു നീങ്ങുകയായിരുന്നു. തീവ്രമായ സേവന തൽപരത മുറ്റിനിന്ന ദിനരാത്രങ്ങൾ ആ പുരുഷ ഗാത്രത്തെ തീക്ഷ്ണമയമാക്കി. പ്രഭാഷണ പ്രവർത്തന വിപ്ലവങ്ങളിലൂടെ തന്റെ കർമ മേഖല ധന്യമാക്കിയ സൈനുദ്ദീൻ മുസ്‌ലിയാർ പുതിയ മേച്ചിൽ പുറം തേടിയിറങ്ങുകയായിരുന്നു. ആരോരുമറിയാത്ത ആത്മീയ മേഖലയായിരുന്നു ലക്ഷ്യം. അലോസരപ്പെടുത്തുന്ന അധ്യായങ്ങൾ മാറ്റി ആത്മ നിർവൃതിയുടെ അനുഗ്രഹീത തീരം തേടി മുസ്‌ലിയാർ യാത്ര തിരിച്ചു.

സിയാറത്ത് യാത്രകൾക്ക് ആക്കം കൂട്ടി. നാട്ടിലും മറുനാട്ടിലുമുള്ള അനവധി മസാറുകൾ അദ്ദേഹം കയറിയിറങ്ങി. ആത്മീയ പര്യടനങ്ങൾക്കിടയിൽ നാഗൂർ ശരീഫിലെത്തിച്ചേർന്നു. ദക്ഷിണേന്ത്യയിലെ ഉന്നത തീർത്ഥാടന കേന്ദ്രമായ ഇവിടെ മഹാനവർകൾ മാസങ്ങളോളം കഴിച്ചുകൂട്ടി. മഹാനായ വലിയുല്ലാഹി ശാഹുൽ ഹമീദുന്നാഹൂരിയുടെ തിരുസന്നിധിയിൽ തപസ്സിരുന്ന് ഇബാദത്തുകളിൽ മുഴുകുകയായിരുന്നു.

തന്റെ മനസ്സിലുള്ള ഉദ്ദേശ്യം പൂർത്തീകരിക്കപ്പെടും വരെ അവിടെ തങ്ങാൻ മഹാനവർകൾ ആത്മഗതം ചെയ്തു. നാട്ടിൽ നിന്ന് പലരും ചെന്ന് ക്ഷണിച്ചെങ്കിലും തന്റെ ലക്ഷ്യം നേടുംവരെ നാട്ടിലേക്കില്ലെന്ന് തറപ്പിച്ച് പറഞ്ഞു. മറുപടി കേട്ട് നിരാശയോടെ അവർ മടങ്ങി. ദിവസങ്ങളും ആഴ്ചകളും നടന്നുനീങ്ങി. തന്റെ ലക്ഷ്യം പൂവണിഞ്ഞതായി സ്വപ്നദർശനം ലഭിച്ചു. ഇതിനുശേഷമാണ് അദ്ദേഹം നാട്ടിലേക്ക് തിരിച്ചത്

പിന്നീട് രിയാളയുടെ യാമങ്ങളായിരുന്നു. അധിക സംസാരങ്ങളില്ലാതെ ദിക്റിലും ഇബാദത്തുകളിലുമായിരുന്നു ആ ജീവിതം. ആധ്യാത്മികതയുടെ ശാദ്വല തീരം തേടി അന്വേഷണ നിരതനായി. നാഗൂരിൽ നിന്ന് ആത്മീയ കണക്ഷൻ ലഭിച്ചെങ്കിലും ഒരു പ്രത്യക്ഷ ബൈഅത്തിനുള്ള

ചിന്തയിലായി. ഒരു മുറബ്ബിയായ ശൈഖിനെ കണ്ടെത്തണം. അവരുടെ ആത്മീയ ശിക്ഷണത്തിൽ ആധ്യാത്മിക മേഖല കെട്ടിപ്പടുക്കാൻ അവിടുന്ന് തികഞ്ഞ ജിജ്ഞാസ കാണിച്ചു.

ഇതിനിടെയാണ് ആലുവായിലെ അബുൽ ഫള്ൽ അസ്സയ്യിദ് മുഹമ്മദുജലാലുദ്ദീൻ ആറ്റ്രോത്തി എന്ന ഖാദിരിയ്യാ ത്വരീഖത്തിന്റെ ശൈഖിനെക്കുറിച്ച് വിവരം ലഭിച്ചത്. മഹാനവർകൾ ആ തിരുസന്നിധിയിലേക്ക് യാത്രതിരിച്ചു. തന്റെ ശൈഖിനെ പൂർണമായി പഠിച്ചറിഞ്ഞു. എനിക്ക് ആത്മീയ ശിക്ഷണം നൽകാൻ യോഗ്യനാണെന്ന തിരിച്ചറിവ് നേടിയ ശേഷം ബൈഅത്ത് ചെയ്തു. മുസ്‌ലിയാരെ കണ്ട മാത്രയിൽ തന്നെ ശൈഖ് തിരിച്ചുചോദിച്ചിരുന്നത്രെ. " കിട്ടേണ്ടതു കിട്ടിയില്ലേ? ഇനിയെന്തിന് ഇവിടെ വന്നു?

ഗുരു തന്റെ ശിഷ്യഗണങ്ങൾക്ക് ആത്മീയ ശിക്ഷണം നൽകി വന്നതോടൊപ്പം പല പ്രത്യേക പദവികളും നൽകിയിരുന്നു. പ്രഭാഷകനായിരുന്ന മുസ്‌ലിയാരെ ഗുരുവിന് വളരെയധികം പ്രിയമായിരുന്നു. തന്റെ 'നാവ്'ന്റെ പ്രത്യേകത കണ്ടറിഞ്ഞ് സൈനുദ്ദീൻ മുസ്‌ലിയാർക്ക് സൈഫുൽ ഇലാഹ് എന്ന ശ്രേഷ്ഠ നാമം നൽകി ഗുരു ആദരിച്ചു. ഈ ആശീർവാദം മുസ്‌ലിയാരെ ഉന്നതനും ഇതരരിൽ നിന്നും ഏറെ വ്യത്യസ്തനുമാക്കിത്തീർത്തു. ഖാദിരിയ്യാ ത്വരീഖത്തിന്റെ നാൽപത്തി രണ്ടാമത്തെ മുർശിദായിരുന്ന മുസ്‌ലിയാരുടെ നിരവധി കറാമത്തുകളും ആത്മീയ ഔന്നത്യങ്ങളും പലർക്കും അപരിചിതമായിരുന്നു. തന്റെ പദവികൾ പുറത്തറിയരുതെന്ന ചിന്താഗതിക്കാരനായിരുന്നു അദ്ദേഹം. ശ്രദ്ധേയമായ പ ലവിധ സംഭവങ്ങളും ആ ജീവിതത്തിന്റെ ആത്മീയ അധ്യായങ്ങളി ൽ നമുക്ക് വായിച്ചെടുക്കാനുണ്ട്. ചിലതെങ്കിലും പരാമർശിക്കപ്പെട്ട ഏതാനും കുറിപ്പുകൾ സ്മരണികയിൽ കണ്ടെത്താനായേക്കും.

സകലമാന പ്രശ്നങ്ങൾക്കും പരിഹാരം തേടി നാനാ മതസ്ഥർ ഈ തിരുസവിധത്തിൽ എത്താറുണ്ടായിരുന്നു. ആത്മീയ ശാന്തിയോടൊപ്പം ശാരീരികാസ്വാസ്ഥ്യങ്ങൾക്കും പ്രതിവിധി നിർദ്ദേശിച്ചു. എന്തിനേറെ നീറുന്ന പ്രശ്നങ്ങൾക്ക് വരെ അതൊരു അഭയ കേന്ദ്രമായിരുന്നു. ആ തണൽ ഇന്ന് നമ്മോടൊപ്പമില്ല. ആത്മീയ പ്രഭ വിതറി പൊലിഞ്ഞു പോയ ദീപം. ദീപ്തമാക്കിയ വഴികളിൽ നമുക്ക് മുക്തി തേടാം. ആരാമ സ്വർഗ്ഗത്തിന്റെ അനുഗ്രഹീത വീഥികളിൽ ഇവരോടൊപ്പം റബ്ബ് നമ്മെയും സംഗമിപ്പിക്കട്ടെ.

**തയ്യാറാക്കിയത്: മുഹമ്മദലി പെരുമുഖം**

നിറ സാഫല്യതയുടെ
നനുത്ത അദ്ധ്യായങ്ങളിലൂടെ
നറുപുഞ്ചിരിയുമായി
നടന്നകന്ന ഉസ്താദ്
നമ്മോടു യാത്രയായി.
നന്മയുടെ കിരണങ്ങളിൽ
നിലാവുകൾ പെയ്തിറങ്ങിയ
നിശയുടെ യാമങ്ങളിൽ
നിലയ്ക്കാത്ത ആ ശബ്ദം ഇനി കേൾക്കില്ല.
നീറുന്ന വ്യഥകൾ സമ്മാനിച്ചു
നിതാന്ത കർമ മണ്ഡലങ്ങളേകി
നാളെയുടെ ലോകത്തേക്ക്...!
നാഥന്റെ സവിധത്തിലേക്ക്....!
നൊമ്പരങ്ങൾ തീർത്ത അന്ത്യ നിമിഷങ്ങളിലൂടെ.

# അന്ത്യനിമിഷങ്ങൾ

## ഡോ. എം.എ. ഹമീദ് കോട്ടക്കൽ

ഒരു ദിവസം ഞങ്ങൾ ഒരുമിച്ചു തിരൂരിൽ വന്ന് ഡോ. സിദ്ദീഖിന്റെ ക്ലിനിക്കിൽനിന്നും പല്ല് പരിശോധന കഴിഞ്ഞപ്പോൾ തലചുറ്റലും ഛർദ്ദിക്കാൻ തോന്നലും ഉണ്ടായി. കോട്ടക്കലേക്ക് ചികിത്സക്ക് പോരാൻ തീരുമാനിച്ചിരുന്നെങ്കിലും ഇതുകാരണം തിരിച്ചു പെരുമുഖത്തേക്ക് വിടാൻ പറഞ്ഞു. വഴിയിൽ യൂനിവേഴ്സിറ്റിയുടെ അടുത്തെത്തിയപ്പോൾ വല്ലാതെ അസ്വസ്ഥത അനുഭവപ്പെട്ടു. അൽപം വികാരാധീനനായി കാണപ്പെട്ടു. "എന്നെ നിങ്ങൾ എങ്ങോട്ട് കൊണ്ടുപോകുന്നു ഇവിടെ ഇറക്കിതരണം" എന്ന് വെപ്രാളത്തോടെ പറഞ്ഞു. ഉസ്താദേ വീട്ടിലേക്കാണ് പോകുന്നത്. വീട്ടിൽ എത്താറായല്ലോ? എന്ന് പറഞ്ഞ് സമാധാനിപ്പിച്ചു. വീട്ടിലെത്തിയപ്പോൾ അൽപം ഛർദ്ദിച്ചു. അതിന്ശേഷം ഒരൽപം ആശ്വാസമായി. "നിങ്ങൾ പൊയ്ക്കൊളിൻ, ഇപ്പോൾ ആശ്വാസമുണ്ട്. രാത്രി ഡോ. അബ്ദുർറഹിമാനേയും കൂട്ടി വരിക' കുറെ കാലമായി അദ്ദേഹത്തിന്റെ മേൽനോട്ടത്തിലുള്ള ചികിത്സയിലായിരുന്നു ഉസ്താദ്. രാത്രി ഞാൻ ഡോ. അബ്ദുറഹിമാനെയും കൂട്ടി ചെന്നു. പരിശോധന കഴിഞ്ഞപ്പോൾ ഡോ. പറഞ്ഞു. നമുക്ക് നല്ല ഒരു ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്യണം. വലതു കാലിന്റെ ഞരമ്പിന് ഒരു ചെറിയ ബ്ലോക്ക് ഉണ്ട്. അതുകൊണ്ടാണ് ആ കാൽ സഞ്ചാരപ്പെടുന്നത്. എങ്കിൽ നാളെ തന്നെ അഡ്മിറ്റ് ചെയ്യാം. അവിടെ നിങ്ങളും ഉണ്ടല്ലോ?" പിറ്റെ ദിവസം കോഴിക്കോട്ടെ ഒരു ഹോസ്പിറ്റലിൽ എത്തി. പോകുമ്പോൾ തന്നെ പറയുന്നുണ്ട്, എന്നെ ഇനി എവിടെയും കൊണ്ടു പോകേണ്ട, ഇതെന്റെ അവസാനത്തെ രോഗമാണ്. "ഉസ്താദേ, അങ്ങനെ പറയരുത്, കുടുംബങ്ങൾക്കും കുട്ടികൾക്കും വേണ്ടിയെങ്കിലും ചികിത്സിക്കണം എന്ന് പറഞ്ഞപ്പോൾ എതിരൊന്നും പറഞ്ഞില്ല.

വിദഗ്ധ പരിശോധനയിൽ രോഗം TAO ആണെന്നും അതിന് കോയമ്പത്തൂരിൽപോയി ഓപ്പറേഷൻ ചെയ്യണമെന്നും. കിഡ്നിക്ക് തകരാറുള്ളതിനാൽ ഇവിടെ വന്ന് ചികിത്സിക്കാമെന്നും ഡോക്ടർമാർ പറഞ്ഞതനുസരിച്ച് കോയമ്പത്തൂരിലെ കോവൈ മെഡിക്കൽ സെന്ററിൽ പോയി Angio gram ടെസ്റ്റ് നടത്തിയപ്പോൾ മരുന്നിലൂടെ മാറാവുന്ന തരത്തിലുള്ള ബ്ലോക്ക് മാത്രമേ ഉള്ളൂവെന്നും ഓപ്പറേഷൻ വേണ്ടെന്നും കിഡ്നിയുടെ അസുഖത്തിനുള്ള ചികിത്സ നാട്ടിൽ വന്ന് തുടരാനും കൽപ്പിച്ചു. ഡോക്ടർമാരുടെ നിർദ്ദേശ പ്രകാരം അഞ്ച് ദിവസത്തിന് ശേഷം നാട്ടിലേക്ക് തിരിച്ചു. പിന്നീട് ഫാത്വിമ ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്തു വിദഗ്ധ ചികിത്സ മാറി മാറി ചെയ്തു. ഡയാലിസിസ്, രക്തം നൽകൽ എന്നിവ ഇടവിടാതെ ചെയ്തുകൊണ്ടിരുന്നു. പറയത്തക്ക മാറ്റങ്ങളൊന്നും കിട്ടിയില്ല. അവസാന നാളുകളിൽ ഭക്ഷണവും മരുന്നും പാടെ നിരസിക്കുന്ന രീതിയായിരുന്നു. ഒരിക്കൽ വെള്ളം കുടിക്കാൻ മകൻ നിർബന്ധിച്ചപ്പോൾ ഉസ്താദ് പറഞ്ഞു انى حرمت علي اطعمة الدنيا ودواها ദുനിയാവിലെ മരുന്നും ഭക്ഷണവും എനിക്ക് ഹറാമാക്കി. ആ വാക്കിന് ശേഷം ഉസ്താദ് സ്വന്തം ആവശ്യപ്രകാരം ഒരിറക്ക് വെള്ളമോ ഭക്ഷണമോ കഴിച്ചിട്ടില്ല.

ഫാത്വിമ ഹോസ്പിറ്റലിൽ ചികിത്സയിലായിരുന്നപ്പോൾ 24-6-01ന് എന്നെ രാവിലെ തന്നെ ഹോസ്പിറ്റലിലേക്ക് വിളിപ്പിച്ചു. അന്നേരം ഉസ്താദ് വളരെ സന്തോഷവാനായി കാണപ്പെട്ടു. ഇന്നലെ വെറും അര ഗ്ലാസ് വെള്ളം മാത്രമാണ് വാപ്പിച്ച കഴിച്ചത്. വളരെ നിർബന്ധിച്ചപ്പോൾ മാത്രം" എന്ന് മകൻ വിഷമം പറഞ്ഞു.

ഉസ്താദ് പറഞ്ഞു: 'ഇരിക്കിൻ, എഴുതിക്കൊള്ളുക. എന്റെ വസ്വിയ്യത്തുകൾ, എല്ലാം വ്യക്തമായി എഴുതി ഓരോ മുരീദുമാർക്കും നമുക്ക് വേണ്ടപ്പെട്ടവർക്കും എല്ലാവർക്കും ബുക്ക് രൂപത്തിലാക്കി എത്തിച്ചുകൊടുക്കണം. വിശദീകരണം കുട്ടിമോനോടും അലി മുസ്‌ലിയാരോടും ചോദിച്ചു എഴുതണം. ആ ചുമതല നിങ്ങളെ ഏൽപ്പിച്ചു. അതിന് വീഴ്ച വരുത്തിയാൽ നിങ്ങൾ കുറ്റക്കാരനാകും"

ഞാൻ എഴുതാൻ തുടങ്ങി. ഒരുങ്ങി വരാത്തത് കൊണ്ട് കീശയിൽ നിന്ന് തുണ്ടു കടലാസെടുത്താണ് തുടങ്ങിയത്. പിന്നീട് കടലാസ് പോരാതെ വന്നു. താഴെ പോയി കൂടുതൽ സംഘടിപ്പിച്ചു. ഉസ്താദ് പറഞ്ഞുകൊണ്ടേയിരുന്നു. എഴുതി എഴുതി രാത്രി പത്തര വരെ സംസാരവും എഴുത്തും തുടർന്നു. ദൃഢതയുള്ള ബുദ്ധിപൂർവ്വമായ സംസാരം. രാവിലെ തുടങ്ങിയതായിരുന്നു. ഏകദേശം 24ഓളം പേജ്. (വസ്വിയ്യത്തിലെ ചിലത് അന്യത്ര ചേർത്തിട്ടുണ്ട്) പിറ്റേന്ന് രാവിലെ ഉണർന്നപ്പോൾ ഹാല് അൽപം

മാറ്റം കണ്ടു. "കുട്ടിമോനെ, അവർ (ഡോക്ടർമാർ) എന്താ പറയുന്നത്, നമുക്ക് വീട്ടിൽ പോകാം. ഞാൻ പിച്ചും പേയും പറയുകയാണെന്നും എനിക്ക് സന്നിയാണെന്നും അവർ പറയുന്നുണ്ടോ?

'ഇല്ല, അവർ അങ്ങനെ ഒരിക്കലും പറയുന്നില്ല, അസുഖം ഭേദമായാൽ നമുക്ക് വീട്ടിൽ പോകാം. ഇക്കാക്ക നന്നായി ഭക്ഷണവും വെള്ളവും കഴി ക്കണമെന്നാണ് അവർ പറയുന്നത്. എന്നാൽ സുഖമാകും" എന്ന് കോയ മുസ്‌ലിയാർ പറഞ്ഞപ്പോൾ അവരോട് ഈ രോഗം ഭേദമാകാനുള്ളതല്ലെ ന്ന് പറഞ്ഞോ? അവർക്കത് മനസ്സിലായിട്ടില്ല. ഇത് സുഖമാകാനുള്ളതല്ല കുട്ടിമോനെ, ഇക്കാക്കക്ക് ഓർമ്മയുണ്ടോ, മുഹമ്മദ് മുസ്‌ലിയാർക്ക് രോഗം വന്ന് മെഡിക്കൽ കോളേജിൽ അഡ്മിറ്റ് ചെയ്തു. ഇത് ഭേദമാകില്ല, വീട്ടിൽ കൊണ്ടുപോകാൻ പറഞ്ഞപ്പോൾ ഇക്കാക്കയല്ലേ കൊണ്ടുപോക രുതെന്ന് പറഞ്ഞത്. എന്നിട്ടും നാല് കൊല്ലം മുഹമ്മദ് മുസ്‌ലിയാർ (പാ ണമ്പ്ര) ജീവിച്ചില്ലേ. എന്ന് കോയ മുസ്‌ലിയാർ പറഞ്ഞപ്പോൾ പിന്നെ ഒന്നും മിണ്ടിയില്ല. ഈ വസ്വിയ്യത്തിന് ശേഷം നാൽപതു ദിവസം കൂടി ജീവിച്ചു. നാൽപത്തി ഒന്നാം ദിവസം ഈ ലോകത്തോട് യാത്രപറഞ്ഞു.

ആദ്യമാദ്യം ദിവസത്തിൽ ഒന്നും, പിന്നീട് ഓരോ ദിവസം ഇടവിട്ട് ഓ രോന്നും പിന്നീട് 4-5 ദിവസം കൂടുമ്പോൾ ഒന്നും ഡയാലിസിസ് ചെയ്തു കൊണ്ടിരുന്നു. 3-8-01ന് ഡയാലിസിസ് ചെയ്തു വീട്ടിലേക്ക് തിരിച്ചുപോ ന്നു. അപ്പോഴും മലത്തിലൂടെ രക്തം പോകുന്നുണ്ടായിരുന്നു.3-8-01ന് വീ ട്ടി ൽ പോകാം. എന്റെ കാറെവിടെ? ഉസ്താദ് ചോദിച്ചു. ഞാൻ പറഞ്ഞു. താഴെ ഉണ്ടെന്ന്, എങ്കിൽ എന്നെ ആ കാറിൽ ഉടനെ കൊണ്ടുപോയി വീ ട്ടിൽ എത്തിക്കണം. വീട്ടിലെത്തിയാൽ ഞാൻ ഭക്ഷണവും വെള്ളവും ഒ ക്കെ കുടിക്കാം" (എന്റെ കാർ എന്നാണ് എപ്പോഴും പ്രയോഗിച്ചിരുന്നത്)

ഉസ്താദേ, ഡോക്ടർമാർ സമ്മതിക്കാതെ നമുക്ക് പോകാൻ പറ്റില്ല ല്ലോ. വീണ്ടും ഇങ്ങോട്ട് വരേണ്ടിവരില്ലേ?" എന്ന് ഞാൻ പറഞ്ഞപ്പോൾ നിങ്ങൾ എന്നെ കൊണ്ടുപോകുന്നുണ്ടോ? ഇല്ലെങ്കിൽ വേറെ വണ്ടി വിളി ച്ചുപോകാം. ഇന്ന് നിങ്ങൾ കൊണ്ടുപോയാൽ ഇനി നാളെ നിങ്ങളെന്നെ ഇങ്ങോട്ട് കൊണ്ടു വരേണ്ടിവരില്ല. എന്ന് ഒരൽപ്പം ദൃഢതയിൽ പറഞ്ഞു. അതുപോലെ തന്നെ സംഭവിച്ചു. പിന്നീട് ഹോസ്പിറ്റലിലേക്ക് കൊണ്ടു വരേണ്ടിവന്നില്ല. 3-8-01ന് വൈകുന്നേരം സമദിന്റെ ഫോൺ വന്നു ബാപ്പ ച്ചിക്ക് അൽപം കൂടുതലാണ്. ഉടനെ വരണം. ചെന്നപ്പോൾ, അൽപം കൂടുതലായിരുന്നു. ഉസ്താദ് സലാം മടക്കി എന്നെ നോക്കി. ഇരിക്കാൻ ഇശാറത്താക്കി. ഞാൻ ഇരുന്നില്ല. അകത്ത് കുട്ടിമോൻക്ക, അസീസ്ക്ക,

അളിയൻ തുടങ്ങിയവരൊക്കെ ഉണ്ട്. ശ്വാസം ദീർഘമായി വലിച്ചുവിടുന്നു. ഞാൻ കട്ടിലിന്ന് താഴെ ഇരുന്നുകൊണ്ട് കൈതടവികൊടുത്തു. കൈ വീങ്ങി തുടുത്തിരുന്നു. മുഖത്തും നീരുണ്ട്. മുഖം ചെരിച്ചു എന്നെ നോക്കി. ഞാൻ കരഞ്ഞു. അറിയാതെ വിതുമ്പി. എനിക്ക് സുഖമുണ്ട്, നിങ്ങൾ പൊയ്ക്കോളിൻ, നാളെ വരിക, കുഞ്ഞോനെ നീയും പൊയ്ക്കോ" ഞാൻ പോകുന്നില്ല, ഉസ്താദേ; ഇവിടെ കിടക്കാൻ ഒരുങ്ങിയാണ് വന്നത്. എന്ന് ഞാൻ പറഞ്ഞപ്പോൾ മുഖത്ത് സന്തോഷം, തലയാട്ടി. ഞാൻ പുറത്ത് വരാന്തയിൽ വന്നിരുന്നു. കോമുക്കുട്ടിഹാജി, സമദ്, കോയ മുസ്ലിയാർ എന്നിവരുമായി പ്രശ്നം ചർച്ച ചെയ്തു. ഇപ്പോൾ ആശുപത്രിയിൽ കൊണ്ടുപോകേണ്ട, അൽപം ആശ്വാസം തോന്നുന്നു" കോയ മുസ്ലിയാർ പറഞ്ഞപ്പോൾ എല്ലാവരും അംഗീകരിച്ചു.

ഞാൻ ഇരുന്നു, രാത്രി 11.50 ആയപ്പോൾ വല്ലാത്ത ഉറക്കം വരുന്നു. അൽപം കിടക്കാം, അതിനു മുമ്പ് ഉസ്താദിനെ ഒന്നുകൂടി കാണാം എന്ന് കരുതി റൂമിലേക്ക് കടന്നു. റൂമിൽ ചുമർ ചാരി അൽപം നിന്നു. ഉസ്താദിനെ നോക്കി. ഉസ്താദ് കണ്ണടച്ചു ദീർഘമായി ശ്വസിച്ചുകൊണ്ടിരിക്കുന്നു. ഓരോ ശ്വാസവും അല്ലാഹു അല്ലാഹു എന്ന മന്ത്രമായിരുന്നു. രോഗിയാകുന്നതിന് മുമ്പ് അല്ലാഹു അല്ലാഹു എന്നു എപ്പോഴും ഉരുവിടാറുണ്ടായിരുന്നു. അല്ലാഹു എന്ന് അൻഫാസിയായ ദിക്റ് ആയി ചൊല്ലാൻ കൽപ്പിച്ചിരുന്നു. ഓരോ ശ്വാസവും അല്ലാഹു എന്നാക്കി മാറ്റുക എന്ന് ഉസ്താദ് പറഞ്ഞിരുന്നു. ഉറക്കം വല്ലാതെ ബാധിച്ചപ്പോൾ ഞാൻ റൂമിൽ നിന്ന് പുറത്ത് കടക്കാൻ ഭാവിച്ചു ഒരുകാൽ പുറത്ത് വെച്ചു. അന്നേരം ഉസ്താദ് പറഞ്ഞു. "ഡോക്ടറെ, എന്നെ തിരിച്ചുകിടത്തിൻ' എന്ന്. ഉടനെ അസീസ്കാ, കോമുക്കുട്ടി ഹാജി, സമദ്, തുടങ്ങിയവരെല്ലാം കൂടി തല കിഴക്കോട്ടും കാൽ പടിഞ്ഞാറോട്ടും ആക്കി കിടത്തി. വസ്ത്രവും ബെഡ്ഷീറ്റുമൊക്കെ മാറ്റി. എല്ലാം അവിടുത്തെ നിർദ്ദേശപ്രകാരമായിരുന്നു. ആ നിമിഷം വരെ ഞാൻ കണ്ട നാൾ മുതൽ തല പടിഞ്ഞാറും കാൽ കിഴക്കോട്ടുമായിട്ടായിരുന്നു ഉസ്താദ് കിടന്നിരുന്നത്.

കിടത്തിയ ശേഷം എനിക്ക് തോന്നി പടച്ചവനെ, എന്റെ ഉസ്താദ് മരിക്കാൻ ഒരുങ്ങുകയാണല്ലോ? മരിക്കാറായാൽ ഇങ്ങനെ കിടത്തണം എന്ന് കേട്ടിട്ടുണ്ട്. ഉസ്താദ് സ്വയം കിടത്താനാണല്ലോ പറഞ്ഞത് അർത്ഥവത്തായ ഒരു 'മൂള'ലിന് ശേഷമാണ് കിടത്താൻ പറഞ്ഞത്. മൂളലിന്നർത്ഥം ഇനി മതി, ഇവിടെ നിന്ന് പോകാം എന്നല്ലെ? പടച്ചവനെ, രാത്രി തന്നെ ഉസ്താദ് മരിക്കുമോ? എന്നിങ്ങനെ പല ചിന്തകളും എന്നെ മഥിച്ചുകൊ

ങ്ങിരുന്നു. ക്ഷീണത്തോടു കൂടി ഓഫീസ് മുറിയിൽ ഞാൻ കിടന്നു. രാവിലെ ഒരു കിനാവ് കണ്ടാണ് ഉണർന്നത്. ഞാൻ ഒരു കസേര എടുത്തുകൊണ്ട് പുറത്തിറങ്ങി. മുറ്റത്ത് ഒരു ഹൗള് അതിൽ വെള്ളം വറ്റിയിരിക്കുന്നു. അസീസ് കാക്ക അതിനരികിൽ നിൽക്കുന്നുണ്ട്. ഞാൻ പറഞ്ഞു. അസീസ് കാക്കാ ഇനി ഈ ഹൗളിന്റെ ആവശ്യം ഇല്ല. അത് മീൻ വളർത്താൻ ഉപയോഗിക്കാം. എന്ന് പറഞ്ഞുകൊണ്ട് കസേരയും എടുത്ത് ഞാൻ കോട്ടക്കലേക്ക് തിരിക്കുന്നതാണ് സ്വപ്നം. സ്വപ്നത്തിൽ നിന്ന്



അഷ്ട സത്യങ്ങൾക്കും മൂക സാക്ഷ്യം

ഞെട്ടിയുണർന്നു. ഇനി ഇത്രയും കാലം എനിക്കിവിടെ ഉണ്ടായിരുന്ന ഇരിപ്പിടം (സീറ്റ്) ഇല്ലാതായിരിക്കുന്നു. എന്റെ ഉസ്താദിന്റെ വിയോഗം ഈ സ്വപ്നത്തിൽ ഫലിക്കുന്നു എന്ന് എനിക്ക് മനസ്സിലായി. അതിന് മുമ്പ് ഞാൻ കണ്ട സ്വപ്നവും ഇതിന് തെളിവായി. ഒരുനാൾ ഉസ്താദ് ഹോസ്പിറ്റലിലായിരുന്നപ്പോൾ ഒരു സ്വപ്നം കണ്ടു. ഞാൻ ഖുർആൻ തുറന്നപ്പോൾ രണ്ടു പേജുകളും എഴുത്തുകൾ മാഞ്ഞതായി കണ്ടു. ഇത് എന്നെ വല്ലാതെ വേദനിപ്പിച്ചു. പണ്ഡിതന്റെ മരണം ലോകത്തിന്റെ മരണമാണ് എന്ന നബിവചനം ഞാൻ ഓർത്തു. ഞാൻ കരഞ്ഞുപോയി. പിറ്റേദിവസം ഞാൻ ഹോസ്പിറ്റലിൽ ചെന്നപ്പോൾ ഉസ്താദ് ചോദിച്ചു: "ഇന്നലെകണ്ട കിനാവ് എന്തായിരുന്നു? എന്ന ചോദ്യവും കൊണ്ടാണ് എന്നെ എതിരേറ്റത്. ഞാൻ അൽപം പരുങ്ങി. കാരണം, ഈ കിനാവ് പറയാൻ എനിക്ക് വളരെ വിഷമംതോന്നി. ഉസ്താദ് മരിക്കുക എന്നത് ഊഹി

ക്കാൻ പോലും സാധിച്ചിരുന്നില്ല. അങ്ങോട്ട് പറയാതെതന്നെ ഇങ്ങോട്ട് പറഞ്ഞത്കൊണ്ട് കിനാവ് ഉസ്താദ് അറിഞ്ഞിട്ടുണ്ടെന്ന സത്യവും ബോധ്യമായി. എന്നാലും പറയാൻ മനസ്സനുവദിച്ചില്ല. അന്ന്കണ്ട മറ്റു പല കിനാവുകളും പറഞ്ഞു. ഇതു പറഞ്ഞില്ല. ഈ ലോകത്തോടുള്ള യാത്ര മുൻകൂട്ടി തീരുമാനിക്കുകയും അത് ശിഷ്യന്മാരെ അറിയിക്കുകയുമാണ് ഉസ്താദ് ചെയ്തത്. ഇതുപോലെ കിനാവ് കണ്ട പല ശിഷ്യന്മാരും ഉണ്ട്.

രാവിലെ എട്ടര മണിയായപ്പോൾ ശ്വാസഗതി കൂടുതലായി. ഓർമ്മയും ചലനശേഷിയും കുറഞ്ഞു. ബന്ധപ്പെട്ട ഒരുപാട് പേർ അവിടെയുണ്ടായിരുന്നു. ഉടനെ ഡോ.അബ്ദുറഹിമാനെ വിളിച്ചു. ഗ്ലൂക്കോസ് കൊടുക്കാനും ഉടനെ ഹോസ്പിറ്റലിൽ എത്തിക്കാനും പറഞ്ഞു. ആംബുലൻസ് ആക്കിയാലോ? എന്ന അഭിപ്രായം ഉണ്ടായപ്പോൾ 'വേണ്ട' ഇന്നലെവരെ ഈ കാറിലാണ് ബാപ്പച്ചി യാത്ര ചെയ്തത്, ബാപ്പച്ചിക്കിഷ്ടം ഈ കാറാണ്. ഈ കാറിന്റെ ബാക്ക് സീറ്റിൽ കിടത്തി കൊണ്ടുപോകാം. എന്ന് സമദ് പറഞ്ഞു. അന്നേരം ഞാൻ കാർമുറ്റത്തേക്ക് കയറ്റിനിർത്തി. റൂമിലേക്ക് കടന്നുചെന്നു. കുട്ടിമോൻകാക്കപറഞ്ഞു. ഇപ്പോൾ കൊണ്ടുപോകേണ്ട, സ്ഥിതി വളരെ മോശമാണ്, ഈ നിലയിൽ കൊണ്ടുപോകേണ്ട എന്ന്. മരണം വീട്ടിൽവെച്ച് തന്നെയാവണം എന്ന ഉസ്താദിന്റെ കടുത്ത ആഗ്രഹവും കൽപനയും ഈ തീരുമാനത്തിലെത്താൻ പ്രേരിപ്പിച്ചു. അതുകേട്ട് ആകാംക്ഷയോടെ ഉസ്താദിനെ തന്നെ നോക്കിനിന്നു. ദീർഘമായ ശ്വാസങ്ങൾ. അല്ലാഹു എന്ന ഉച്ചാരണം മാത്രം. കണ്ണ് മേൽപോട്ടേക്ക് നോക്കുന്നു. കൈകാൽ അനങ്ങാതെ നിവർത്തി വെച്ചിരിക്കുന്നു. സമദ് ബുർദ ഓതുന്നു. കുട്ടിമോൻക്ക സിൽസില എടുത്ത് ഫാതിഹ ഓതാൻതുടങ്ങി. ഏകദേശം പകുതി ആയിക്കാണും. അളിയൻ ഡോ. മുഹമ്മദ് റസൂലിന്റെ മുടിഇട്ട വെള്ളവും, സംസം വെള്ളവും കൊടുത്തുകൊണ്ടിരിക്കുന്നു. പെട്ടെന്ന് തിരിഞ്ഞുകൊണ്ട് അളിയൻ പറഞ്ഞു. ടീസ്പൂൺ വായിൽ കൊള്ളുന്നില്ല, വെള്ളം കൊടുക്കാൻ കഴിയുന്നില്ല". ഉടനെ കുപ്പി ഞാൻവാങ്ങി വിരൽ കുപ്പിയുടെ മുഖത്ത് വെച്ച് വിരലിൽ കൂടി വെള്ളം വായിലേക്ക് ഉറ്റിച്ചുകൊടുത്തുകൊണ്ടിരുന്നു. 2-3 ശ്വാസംകൂടി വിട്ടുകൊണ്ടു. അല്ലാഹു അല്ലാഹു എന്നു ഉരുവിട്ടുകൊണ്ടു എന്റെ പ്രിയപ്പെട്ട ഉസ്താദ് ദീർഘമായി കണ്ണടച്ചു. 4-8-01ന് രാവിലെ 10.20ന് ആ മഹാത്മാവ് എന്നന്നേക്കുമായി നമ്മോട് യാത്ര പറഞ്ഞു. (ഇന്നാലില്ലാ..) ഞാൻ പൊട്ടിക്കരഞ്ഞു.

എന്റെ ജീവിതത്തിലെ ഏറ്റവും വലിയ ദു:ഖം അണപൊട്ടി ഒഴുകി. ആ പൂമുഖം കെട്ടിപ്പിടിച്ചു നെറ്റിയിൽ ചുംബിച്ചു. അവസാന ചുംബനം. ബാപ്പച്ചി മരിച്ചു എന്നറിഞ്ഞ സമദ് പൊട്ടിക്കരഞ്ഞുകൊണ്ട് നിലത്തിരുന്നു.

ഞാൻ എന്റെ വികാരത്തെ നിയന്ത്രിച്ചു. വിവേകപൂർവ്വം. കാരണം, ഉസ്താദ് നേരത്തെ എന്നോട് പറഞ്ഞിരുന്നു. ഞാൻ മരിച്ചാൽ മനസ്സ് പതറരുത്. മനസ്ഥൈര്യത്തോടെ എല്ലാ ശേഷക്രിയകളും ഭംഗിയായി ചെയ്യണം. എന്റെ മക്കളെ സമാധാനിപ്പിക്കണം. എല്ലാവരേയും അറിയിക്കണം. ഒരാളും കയ്യും ആഴത്തിൽ വർഷങ്ങൾക്ക് മുമ്പ്തന്നെ കിളച്ചിട്ട ഖബറിൽനിന്ന് മണൽ വാരണം. തലഭാഗം അൽപം ഉയർത്തിവെക്കണം. ചിലവിന് വേണ്ട കാശ് സമദിനെ ഏൽപ്പിച്ചിട്ടുണ്ട്. ആരും കരയരുത്. വിഷമിക്കരുത്, ഞാൻ നല്ല സുഖത്തിലാണ്, എന്റെ കാര്യത്തിൽ ഒരു ബേജാറുമില്ല” എന്നെല്ലാം വസിയ്യത്തിൽ പറഞ്ഞിരുന്നു. ഒരുനിമിഷം അതെല്ലാം ഓർത്തുപോയി. പെട്ടെന്ന് വികാരത്തെ നിയന്ത്രിച്ചുകൊണ്ട് ഞാൻ സമദിനെ സമാധാനിപ്പിച്ചു. “ക്ഷമിക്കൂ, അനിയാ, അല്ലാഹുവിന്റെ വിധി അംഗീകരിക്കുക”

അന്നേരം ആരോ വന്നുപറഞ്ഞു ബീവിമോൾ ബോധം കെട്ടിരിക്കുന്നു. നിങ്ങളെ വിളിക്കുന്നുണ്ട്. ഉടനെ അകത്തേക്ക് ഓടി. സമദിന്റെ റൂമിൽ ഒരു കൂട്ടം സ്ത്രീകൾ. പലരും പൊട്ടിക്കരയുന്നു. ബീവി ബോധം കെട്ടു കട്ടിലിൽ കിടക്കുന്നു. ഉടനെ പ്രതിവിധി ചെയ്തു. അവളെ എഴുന്നേൽപ്പിച്ചിരുത്തി സമാധാനിപ്പിച്ചു. പുറത്ത് വന്നു മറ്റു മക്കളോടും സമാധാനിക്കാൻ പറഞ്ഞു.

വേണ്ടപ്പെട്ടവരെല്ലാം എത്തി ഏകദേശം അഞ്ചര മണിക്ക് കഫം ചെയ്ത മയ്യിത്ത് കാണാൻ ബാക്കിയുള്ളവരെ കൂടി കാണിച്ചു. അവസാനമായി ആ പുന്നാര മുഖം ഒരിക്കൽ കൂടി കാണാൻ ആർത്തിയോടെ നോക്കി. എന്നെ സ്വീകരിക്കാനും ഇരിക്കി എന്ന് പറയാനും, കുട്ടികളോട് ഡോക്ടർക്ക് ചായ കൊടുക്കിൻ എന്ന് പറയാനും എന്റെ ഉസ്താദ് ഇനി ഇവിടെ ഉണ്ടാകില്ലല്ലോ എന്നോർത്തപ്പോൾ വികാരം അണപൊട്ടി കണ്ണുനീർ ധാരയായി ഒഴുകി.

മയ്യിത്ത് കട്ടിലിൽ വെച്ചു. അലി മുസ്‌ലിയാരുടെ പ്രാർത്ഥനക്ക് ശേഷം പള്ളിയിലേക്കെടുത്തു. അകത്ത് മക്കളും ഉറ്റവരും ഉടയവരും വിങ്ങിക്കരയുന്നു. ഉസ്താദ് യാത്ര പറഞ്ഞു. മന്ത്രധ്വനികളുടെ അകമ്പടിയോടെ ഉസ്താദിനെ വഹിച്ചുകൊണ്ടുള്ള കട്ടിൽ അകന്നകന്ന് പോകുന്നത് നിറഞ്ഞ കണ്ണുകൾ കൊണ്ട് ഉറ്റവരും ഉടയവരും നോക്കിനിന്നു. ഞങ്ങളുടെ ബാപ്പച്ചീ.... ആ തേങ്ങൽ അന്തരീക്ഷത്തിൽ ലയിച്ചുചേർന്നു.

പള്ളിയിൽ വമ്പിച്ച ജനാവലിയുടെ സാന്നിധ്യത്തിൽ മകൻ സമദിന്റെ നേതൃത്വത്തിൽ നിസ്കാരം നടത്തി. ആ ഭൗതിക ജഢം ആറടി മണ്ണാകുന്ന വീട്ടിന്റെ വക്കിൽ എത്തി.

ഇഷ്ടപ്പെട്ടവർ മയ്യിത്തെടുത്ത് ഖബറിൽ താഴ്ത്തിതുടങ്ങി. പ്രാർത്ഥ

നാവചനങ്ങൾ ആലപിച്ചുകൊണ്ട് അവർ സസൂക്ഷ്മം ആ ഭൗതിക ശരീരം മെല്ലെ മെല്ലെ താഴ്ത്തിക്കിടത്തി. മൂടുകല്ലുകൾ ഓരോന്നോരോന്നായി വെച്ചുതുടങ്ങി. അവസാനത്തെ കല്ലും വെച്ചു. ഇനി എന്റെ ഉസ്താദിന്റെ ഭൗതിക ശരീരം കാണില്ല. കല്ലിന് മീതെ മണ്ണ് നിറഞ്ഞു. "ഈ മണ്ണിൽ നിന്ന് നിങ്ങളെ നാം സൃഷ്ടിച്ചു..' എന്നുള്ള ഖുർആൻ സൂക്തം ഉച്ചരിച്ചു കൊണ്ട് വിറയാർന്ന കൈകളോടെ മൂന്ന് പിടി മണ്ണ് വാരിയിട്ടു. ഹൃദയം മരവിച്ചു, ശരീം വിറങ്ങലിച്ചു. ചുണ്ടുകൾ തമ്മിൽ കടിച്ചു. കണ്ണുനീർ ഭൂമിക്ക് ഈർപ്പം നൽകി. നെഞ്ചുവേദന വരുന്നുണ്ടോ? ഇല്ല. പാടില്ല. എല്ലാം ക്ഷമിക്കണം, നിയന്ത്രിക്കണം, എന്ന് ഉസ്താദ് പറഞ്ഞതാണല്ലോ? വികാരത്തെ നിയന്ത്രിച്ചു. അവസാനം പ്രാർത്ഥനയിൽ ഉള്ളറിഞ്ഞു ആമീൻ പറഞ്ഞു. അവസാനമായി സലാം പറഞ്ഞു പിരിഞ്ഞു. വീട്ടിലേക്ക് നടക്കുമ്പോൾ ആ രൂപം, ഭാവം, സംസാരം, പരിഗണന, സാന്ത്വനം എന്നിത്യാദി വിശേഷണങ്ങൾ മനസ്സിൽ നിറഞ്ഞുനിന്നു. ഇനി എല്ലാം ഓർമ്മകൾ മാത്രം, മനസ്സ് മന്ത്രിച്ചുകൊണ്ടിരുന്നു.

ഉസ്താദിന്റെ വീട്ടിൽ തിരിച്ചെത്തി, ഒരു മണിക്കൂറിലധികം അവിടെ ഇരുന്നു. ഇനി മക്കളോട്, എന്റെ അനുജന്മാരോട്, പെങ്ങന്മാരോട് പോവാൻ സമ്മതം ചോദിക്കാം എന്ന് കരുതി അകത്തേക്ക് കയറി. എന്നെ കണ്ടതോടു കൂടി മക്കളെല്ലാവരും തേങ്ങി തേങ്ങി കരഞ്ഞു. "ഞങ്ങളുടെ ബാപ്പച്ചി പോയി, ബാപ്പച്ചിക്ക് പകരം ഇനി കാണാനുള്ളത് നിങ്ങളെയൊക്കെയാണ് എന്ന് പറഞ്ഞുകൊണ്ട് ഹിന്ദ്മോൾ പൊട്ടിക്കരഞ്ഞു. ഇല്ല, ഞാൻ നിങ്ങളെ വിട്ട് ഒരിക്കലും പോകില്ല, നിങ്ങൾ എനിക്ക് പെങ്ങന്മാരും ഇവർ എനിക്ക് അനുജന്മാരുമാണ്" പൊട്ടിക്കരഞ്ഞു കൊണ്ട് ഞാൻ പറഞ്ഞൊപ്പിച്ചു. സമദും ബഹാഉവും, ദാതുവും തൊട്ടടുത്ത് നിൽക്കുന്നുണ്ടായിരുന്നു. ദാതുവിനെ കൂട്ടിപ്പിടിച്ച് കരഞ്ഞുകൊണ്ട് സമാധാനിപ്പിച്ചു. എല്ലാം അല്ലാഹുവിന്റെ വിധിയാണ് ക്ഷമിക്കുക. വീണ്ടും ആ മക്കളുടെ കരഞ്ഞ് വീർത്ത മുഖത്തേക്ക് നോക്കാനുള്ള ശക്തി എനിക്കില്ലായിരുന്നു. എല്ലാ നിയന്ത്രണവും വിടുന്നതായിതോന്നി. അന്യോന്യം നോക്കുമ്പോഴേക്ക് ദുഃഖം അണപൊട്ടാൻ തുടങ്ങി. സഹിക്കുന്നില്ല, ക്ഷമിക്കാൻ കഴിയുന്നില്ല. ഇനിയും ഇവിടെ നിന്നാൽ ഞാനും കുട്ടികളും എന്തെങ്കിലും ആയിപ്പോകും. ഞാൻ പറഞ്ഞു. മക്കളെ "ഇക്കാക്ക നാളെ വരാം (ഇ.അ) എല്ലാം ക്ഷമിക്കൂ, സഹിക്കൂ...

അല്ലാഹുവിന്റെ വിധിയാണ്. ഇടറിയ സ്വരത്തിൽ പറഞ്ഞൊപ്പിച്ചു. പടിയിറങ്ങി. വണ്ടിയിൽ കയറി, സ്റ്റാർട്ട് ആക്കി. ആക്സിലേറ്റർ കൊടുക്കുന്നതിനു മുമ്പ് ഒരിക്കൽ കൂടി ആ വീട്ടിലേക്ക് കണ്ണോടിച്ചു. സാധാരണ

പോലെ കൈവീശി എന്നെ യാത്രയാക്കാൻ ഉസ്താദിനെക്കണ്ടില്ല. എല്ലാ മക്കളും എന്റെ വണ്ടി അകലുന്നതും നോക്കി നിൽക്കുന്നു. ബാപ്പച്ചി ഇന്നലെ വരെ യാത്ര ചെയ്ത വണ്ടി, ഇന്ന് ബാപ്പച്ചിയില്ലാതെ. അതാ.. ഇക്കാക്ക മാത്രം... അവർ വിതുമ്പിക്കൊണ്ടിരുന്നു. ഞാൻ കൈവീശി അകന്നകന്ന് മറഞ്ഞു.



പെരുമുഖം എണ്ണക്കാട് പള്ളി ശ്മശാനത്തിലെ മഹാനവർകളുടെ മഖ്ബറ

ആ കരയുന്ന കുട്ടികളുടെ മുഖം മനസ്സിൽ തെളിഞ്ഞുവരുന്നു.

"കരയാതിരിക്കാമൊരാൾക്കു പക്ഷെ
കരളിന്നു കാഠിന്യമേറെ വേണം"
കരുണ തൻവാതിലടച്ചിരുന്നാൽ
കഴിയും ചിരിക്കാൻ മരിക്കുവോളം"

എന്ന കവിവാക്യം ഓർമ്മയിൽവന്നു. മനസ്സിൽ ഒരുകൂട്ടം ചിന്തകൾ തേരട്ടകളെ പോലെ അരിച്ചുനടക്കുന്നു. ഇനി ഒരത്താണി ആരുണ്ട്. ബേജാറാകുമ്പോൾ ധൈര്യം തരാനും സമാശ്വാസിപ്പിക്കാനും! ഇങ്ങിനെ പല ചിന്തകളും.. സമയം 1 മണിക്കൂർ കഴിഞ്ഞതറിഞ്ഞില്ല. കോട്ടക്കൽ എത്തിയതും. കാരുണ്യവാനായ അല്ലാഹു ഇഹത്തിൽ ആ മഹാ പുരുഷന്റെ കൂടെ ഒരുമിച്ചു കൂട്ടിയതു പോലെ പരത്തിലും നമ്മെ അവരോടൊപ്പം ഒരുമിച്ചുകൂട്ടട്ടെ - ആമീൻ.

മായാത്ത കാൽപാടുകൾ.
മങ്ങാത്ത വാഗ്ധോരണികൾ.
മറയാത്ത ഗുരുവചനങ്ങൾ.
മനസിന്റെ ഉള്ളറകളിൽ
മഹിത സന്ദേശങ്ങൾ വരച്ച
മതപ്രബോധന വീഥിയിൽ
മിനാര വിപ്ലവങ്ങൾ തീർത്ത
മഹദ് ജീവിതത്തിന്റെ
മിന്നിത്തിളങ്ങുന്ന ഓർമകൾ!.
മിഴിനനയുന്ന അനുഭവങ്ങൾ!.
മറക്കാനാവാത്ത വരികളിലൂടെ..



# എന്റെ ആത്മ സുഹൃത്ത്

## സയ്യിദ് ഫള്ൽ ജമലുല്ലൈലി ചേളാരി

എന്റെ ആത്മ സുഹൃത്ത് പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരുടെ വിയോഗ വാർത്തയറിഞ്ഞപ്പോൾ എനിക്ക് അടക്കാൻ കഴിയാത്ത വിഷമം അനുഭവപ്പെട്ടു. ഏറിയ കൂട്ടുകാരെയും സഹപാഠികളെയും ഞാൻ ജീവിതത്തിനിടയിൽ കണ്ടെത്തിയെങ്കിലും ഇത്രയധികം ബന്ധം സ്ഥാപിച്ച ഒരു സ്ഥിതി വിശേഷം അവരോടൊന്നും എനിക്കുണ്ടായിരുന്നില്ല. ഞങ്ങളെ ഇത്രമാത്രം അടുപ്പിച്ചതിനു പിന്നിലെ രഹസ്യങ്ങൾ വിവിധ ഘടകങ്ങളായിരുന്നു എന്നതാണ് യാഥാർത്ഥ്യം.

തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിൽ നിന്നു തുടങ്ങിയ ഞങ്ങളുടെ ഒരുമിക്കൽ ഒരു ദീർഘകാല കൂട്ടുകെട്ടിന് വഴിതെളിക്കുമെന്ന് വിചാരിച്ചിരുന്നില്ല. സഹപാഠികളായി ദർസിൽ പഠിച്ചിരുന്ന അക്കാലങ്ങളിൽ മറ്റു പലരും സുഹൃത്തുക്കളായി ഉണ്ടായിരുന്നു. തേഞ്ഞിപ്പലം അലവി മുസ്‌ലിയാരുടെ ശിക്ഷണത്തിൽ പഠനം തുടങ്ങിയ ഞങ്ങൾ പുകയൂർ പൊറ്റാണിൽ, തളിപ്പറമ്പ് എന്നിവിടങ്ങളിൽ ഒന്നിച്ചു തന്നെയായിരുന്നു. പുകയൂരിൽ നിന്നു വിട്ട ശേഷം ഞങ്ങൾ അൽപ കാലം വേർപിരിഞ്ഞു. പിന്നീട് ഞാൻ പന്താരങ്ങാടിയിലും മുസ്‌ലിയാർ വെളിമുക്കിലും പഠനം തുടർന്നു. അൽപ കാലത്തെ ഇടവേള ഉണ്ടായെങ്കിലും ബന്ധം നിലനിർത്തുന്നതിൽ ഞങ്ങൾ കണിശത കാണിച്ചിരുന്നു. പിന്നീട് തളിപ്പറമ്പ് ഖുവ്വത്തിൽ വെച്ചാണ് ഞങ്ങൾ ഒരുമിക്കുന്നത്. ഞാൻ ദയൂബന്തിൽ പോയി. എന്റെ ദയൂബന്തി യാത്രക്ക് പ്രചോദനം പൂർണമായും മുസ്‌ലി

യാരായിരുന്നു. പ്രസംഗ രംഗത്ത് അന്നു മുതൽ ശ്രദ്ധേയനായ അദ്ദേഹം മത വേദികളിലൂടെ സേവന നിരതനായി. പിന്നീട് മദ്രാസിൽ പോയി കുറെയധികം കാലം താമസിച്ചു. വഅള് പരിപാടികളും മറ്റുമായി അവിടെ കഴിഞ്ഞു കൂടുകയായിരുന്നു.

മദ്രാസിൽ നിന്ന് വന്ന ശേഷവും അതിനു മുമ്പും നാട്ടിലും ഇതര നാടുകളിലും മത പ്രസംഗ രംഗത്ത് നിറഞ്ഞുനിന്നിരുന്നു. ദർസ്, മദ്റസ പള്ളി എന്നിവയുടെ നിർമാണം സുപ്രധാന സേവനമായി ഏറ്റെടുത്തു. എത്രയോ ദിവസങ്ങൾ രാവും പകലും അദ്ധ്വാനിച്ചായിരുന്നു ഈ സേവ നങ്ങൾ. പിന്നീട് രിയാളയുടെ വഴി തേടി നാഗൂരിലെത്തുകയായിരുന്നു. 1960ൽ മുസ്‌ലിയാർ ആദ്യമായി ഹജ്ജിന് പോയി. അടുത്ത വർഷം ഞാനും ഹജ്ജിനെത്തി. ഇതിനു പിന്നിൽ അദ്ദേഹത്തിന്റെ വാക്കായിരു ന്നു. "ഇക്കൊല്ലം ഞാൻ പോവാം. അടുത്ത കൊല്ലം നിങ്ങളും അവിടെ യെത്തും." ഈ വാക്ക് പുലരുകയായിരുന്നു.

നാഗൂരിൽ മാസങ്ങളോളം മുസ്‌ലിയാർ താമസിച്ചു. പിന്നീട് തമിഴ്നാ ട്ടിലെ ഒട്ടേറെ സ്ഥലങ്ങളിൽ അദ്ദേഹം സിയാറത്തുമായി ചുറ്റിക്കറങ്ങി. നാഗൂരിലേക്കുള്ള ആദ്യത്തെ യാത്ര ഞങ്ങൾ ഒന്നിച്ചായിരുന്നു. നെയ്‌വേ ലിയിലുള്ള പരിചയക്കാരെ കണ്ടു ബന്ധം പുതുക്കിയ ശേഷം ഞങ്ങൾ യാത്ര ചെയ്തു നാഗൂരിൽ എത്തി. നാഗൂരിൽ എത്തിച്ചേർന്ന ശേഷം വുളു എടുക്കാൻ ഞങ്ങൾ കുളത്തിലിറങ്ങി. ആ സമയം മുസ്‌ലിയാർ കുളത്തിൽ വീണു. കാര്യമായി ഒന്നും പറ്റിയില്ലെങ്കിലും വയറിന്റെ പാർശ്വ ഭാഗം കുളത്തിന്റെ കല്ലിൽ തട്ടി. തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിൽ ഓതുന്ന കാലത്ത് വാതിലിന്റെ ഓടാമ്പൽ തട്ടിയ സ്ഥലമായിരുന്നു അത്. കണ്ടമാത്രയിൽ ഞാൻ പറഞ്ഞു. പഴയ സ്ഥലത്തു തന്നെയാണല്ലോ വീണ്ടും തട്ടിയത്. വേദന കാണുമല്ലേ? മുസ്‌ലിയാർ പറഞ്ഞു. ഇല്ല. ആ വേദനക്ക് ഇപ്പോൾ മാറ്റമുണ്ട്. പിന്നീട് മരണം വരെ ആ വേദന ഉണ്ടായി ട്ടില്ല. ഇങ്ങനെ പല അനുഭവം ആ യാത്രയിൽ ഞങ്ങൾക്കുണ്ടായി. യഥാർത്ഥത്തിൽ ഏറെക്കാലം മുസ്‌ലിയാരെ അസ്വസ്ഥനാക്കിയിരുന്ന ആ ചെറിയ വേദന അസ്തമിക്കാൻ അതൊരു നിമിത്തമായി. നാഗൂരിലെ യാത്ര ഓർക്കുമ്പോൾ ഈ സംഭവം ഒരു ഉൾപുളകത്തോടെ കടന്നുവരും.

അന്ന് നാഗൂരിൽ പൊന്നാനിക്കാരനായ ഒരു സൈനുദ്ദീൻ മുസ്‌ലിയാ രുണ്ടായിരുന്നു. അവിടെ താമസിച്ചു കഴിഞ്ഞിരുന്ന അദ്ദേഹത്തിന്റെ നിയ ന്ത്രണത്തിലായിരുന്നു മുസ്‌ലിയാർ മാസങ്ങളോളം അവിടെ കഴിച്ചുകൂട്ടി യത്. ഒരുപാട് ദിനരാത്രങ്ങൾ പിന്നിട്ട മുസ്‌ലിയാർക്ക് ഒന്നു രണ്ടു തവണ

സ്വപ്ന ദർശനമുണ്ടായി. ഒരാൾ വന്നു തബർറുകാത്തുകളും മറ്റും നൽകു ന്നതായിരുന്നു സ്വപ്നം. പൊരുളറിയാതെ മുസ്ലിയാർ വീണ്ടും മഖാ മിൽ തന്നെ കഴിഞ്ഞുകൂടി. ഇതിനിടയിൽ ഒരു ദിവസം ഒരു ഫഖീർ പ്രത്യക്ഷപ്പെട്ടു. ഇങ്ങനെ പറഞ്ഞു. കിട്ടേണ്ടതു കിട്ടിയില്ലേ? ഇനി പോവുക"

നാഗൂരിലെ വാസത്തിനു ശേഷം അവിടുത്തെ നിർദ്ദേശ പ്രകാരം പിന്നീട് അജ്മീരിലേക്കു പോയി. ശേഷമുള്ള കാലങ്ങൾ സിയാറത്തു കൾക്കു വേണ്ടി ഉപയോഗപ്പെടുത്തുമായിരുന്നു. ആത്മീയ ചൈതന്യം തേടിയുള്ള ഈ യാത്ര മുസ്ലിയാരെ സമുന്നത വ്യക്തിപ്രഭാവത്തിലെ ത്തിച്ചു.

## ഉപ്പയുമായുള്ള ബന്ധവും ആണ്ടുനേർച്ചയും

എന്റെ ഉപ്പ ചേളാരി നൊസ്സൻ തങ്ങൾ ഉപ്പാപ്പയുമായി മുസ്ലിയാർക്ക് അടുത്ത ബന്ധമുണ്ടായിരുന്നു. തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിൽ ഓതിപഠിക്കുന്ന കാലത്തു തുടങ്ങിയ ആ ബന്ധം വളരെ വലുതും വിലമ തിക്കാനാവാത്തതുമായിരുന്നു. സൈനുദ്ദീൻ മുസ്ലിയാരുടെ വഅ്ളിനോട് ഉപ്പാക്ക് വലിയ പ്രിയമായിരുന്നു. ആ ശബ്ദ മാധുരിയും വശ്യമായ ശൈലിയും ഉപ്പായെ വല്ലാതെ ആകർഷിപ്പിച്ചിരുന്നു.

ബൈത്തുകൾ ഈണത്തിൽ ചൊല്ലുന്നത് ഉപ്പാക്ക് താൽപര്യം വർദ്ധി പ്പിച്ചു. ബൈത്തുകൾ ചൊല്ലാൻ മുസ്ലിയാർ തന്നെ വരണമെന്നായി. ആരു തന്നെയുണ്ടായാലും 'അശ്റഖ' ബൈത്തുകളെല്ലാം മുസ്ലിയാരെ കൊണ്ടു മാത്രമേ ചൊല്ലിക്കാറുള്ളൂ. വഅള് പരിപാടികൾ സംഘടിപ്പി ക്കുമ്പോൾ മുസ്ലിയാരുടെ പ്രഭാഷണം മുഖ്യമായിരുന്നു. സൈനുദ്ദീൻ മുസ്ലിയാർക്കും ഈ ബന്ധം വളരെയധികം ഇഷ്ടപ്പെട്ടു. സാംക്രമിക മായി മുസ്ലിയാരും ഈ കുടുംബവുമായി അഭേദ്യമായ ഒരു ബന്ധം സ്ഥാപിക്കപ്പെടുകയായിരുന്നു.

നാഗൂരിൽ നിന്നുള്ള നിർദ്ദേശ പ്രകാരം അജ്മീറിൽ പോയ മുസ്ലി യാർക്ക് നൊസ്സൻ തങ്ങളുമായി ബന്ധപ്പെട്ട ഒരനുഭവം തന്നെയുണ്ടായി. അവിടുന്ന് യാദൃശ്ചികമായി ഒരു ഫഖീറിനെ കണ്ടപ്പോൾ മുസ്ലിയാർ ദുആ ചെയ്യാൻ ആവശ്യപ്പെട്ടു. ഉടനെ നീ എവിടെയാണെന്നു തിരിച്ചു ചോദിച്ചു. മുസ്ലിയാർ ആഗമനോദ്ദേശ്യങ്ങൾ വിശദീകരിച്ചപ്പോൾ ഇങ്ങനെ പറഞ്ഞു. "ഇവിടെ വരേണ്ട ആവശ്യമുണ്ടോ? നിങ്ങളുടെ നാട്ടി ൽ നൊസ്സൻ തങ്ങൾ ഇല്ലേ"?! അന്നുവരെ മലയാളം തീരെ സംസാരിക്കാ ത്ത വ്യക്തിയായിരുന്നു ആ ഫഖീറെന്ന കാര്യം നാം ചേർത്തുവായിക്കുക




തേഞ്ഞിപ്പലം സയ്യിദ് സ്വാലിഹ് ജമലുല്ലൈലി തങ്ങൾ (ന.മ) മഖാം

ഒരുവേള ഞാൻ ഗൾഫിൽ നിന്നും ചികിത്സാവശ്യാർത്ഥം നാട്ടിൽ വന്നു. പ്രമേഹമായിരുന്നു രോഗം. ഉപ്പയുടെ അരികെയെത്തിയ എന്നോട് യാസീൻ ഓതാനാവശ്യപ്പെട്ടു. പ്രമേഹ രോഗം മൂർഛിച്ച സമയമായതു കൊണ്ട് ഞാൻ പറഞ്ഞു ഓതാൻ കഴിയില്ല. ഉമ്മയും പറഞ്ഞു. സുഖമില്ലാത്തതാണ് ഇപ്പോൾ ഓതാൻ കഴിയില്ല. ആ സമയം ഉപ്പാക്ക് മധുരമുള്ളതും എനിക്ക് മധുരമില്ലാത്തതുമായ ചായ എത്തി. ഉപ്പ കുടിച്ച മധുരമുള്ള ചായ ഗ്ലാസ് എനിക്കു നേരെ നീട്ടി. ഞാൻ അത് വാങ്ങി ഗ്ലാസിനടിയിൽ ഊറിക്കിടക്കുന്ന പഞ്ചസാര ശകലങ്ങൾ തൊട്ടു നാവിൽ വെച്ചു. അത്ഭുതമെന്നു പറയട്ടെ പിന്നെ എനിക്ക് ഇന്നേവരെ പ്രമേഹം എന്ന രോഗം ഉണ്ടായിട്ടില്ല.

ലീവ് കാലാവധി കഴിയാറായപ്പോൾ പോകാനുള്ള ടിക്കറ്റെല്ലാം ശരിയാക്കി വിവരം പറയാൻ ഞാൻ ഉപ്പായുടെ അടുത്ത് ചെന്നു. വിവരം പറയുന്നതിനു മുമ്പ് തന്നെ ഇങ്ങോട്ടു ചോദിച്ചു. ഞാൻ മരിക്കുന്ന സമയത്ത് നിങ്ങൾ ഇവിടെ വേണ്ടേ? ഈ ചോദ്യം എന്നെ വല്ലാതെ അസ്വസ്ഥനാക്കി. ഞാൻ പറഞ്ഞു. ആ സമയത്ത് ഞാനില്ലെങ്കിൽ പിന്നെ എനിക്കെന്താണുള്ളത്. ഞാൻ പോവുന്നില്ല. ഇത് കേട്ടപ്പോൾ ഉപ്പ വീണ്ടും പറഞ്ഞു. വേണ്ട, നിങ്ങൾ പോവാതിരിക്കേണ്ട. പോവാതിരുന്നാൽ ബുദ്ധിമുട്ടാവും. നിങ്ങൾ പൊയ്ക്കോളീ.. എന്നു പറഞ്ഞുകൊണ്ട് നിങ്ങൾക്ക് എന്റെ ഗുരുത്വം വേണ്ടേ എന്നു ചോദിച്ചു സർവ്വവിധ ആശീർവാദങ്ങളും നൽകി.

ഞാൻ നേരെ പെരുമുഖത്ത് ചെന്നു സൈനുദ്ദീൻ മുസ്‌ലിയാരെ കണ്ടു വിവരങ്ങൾ ധരിപ്പിച്ചു. നബിയുടെയും സ്വഹാബത്തിന്റെയും ചരിത്രങ്ങൾ നിരത്തി മുസ്‌ലിയാർ എന്നെ സമാശ്വസിപ്പിച്ചു. എന്നോട് യാത്ര പോവാൻ ആവശ്യപ്പെടുകയും ഞാൻ യാത്ര പുറപ്പെടുകയും ചെയ്തു.

ഗൾഫിൽ പോയി മുപ്പത്തി രണ്ടാം ദിവസം ഞാൻ സ്വപ്നത്തിൽ ഇങ്ങനെ ദർശിച്ചു. ഇബ്റാഹീം മഖാമിനു പിന്നിള്ള എന്റെ നേരെ ബാബു ഉംറ് വഴി ത്വവാഫ് കഴിഞ്ഞു വാപ്പ പുറത്ത് വരുന്നു. വാപ്പയുടെ കൂടെ ത്വവാഫ് ചെയ്യാമെന്ന ആഗ്രഹത്തോടെ ഞാൻ എഴുന്നേറ്റിരുന്നു. ഇതാ യിരുന്നു ആ രംഗം. അപ്പോൾ സമയം സുബ്ഹിയോടടുത്തിരുന്നു. ഞാൻ സുബ്ഹി വരെ കാത്തിരുന്നു. കാലത്ത് ആറുമണിക്ക് എനിക്ക് വിവരം കിട്ടി. എന്റെ ഉപ്പ എന്നെന്നേക്കുമായി യാത്രയായ ദു:ഖ വാർത്ത.

## ഉപ്പയുടെ വസ്വിയ്യത്ത്

മരണപ്പെടുന്നതിന്റെ ഏതാനും ദിവസങ്ങൾക്ക് മുമ്പ് എല്ലാവരും ഒരു മിച്ചു ഉപ്പയുടെകൂടെ തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിൽ സിയാറത്തിനു പോയി. തിരിച്ചുവരുമ്പോൾ കിഴക്കെപള്ളിക്കു മുമ്പിൽ വണ്ടി നിർത്തി ഇങ്ങനെ പറഞ്ഞു. നമ്മുടെ മുസ്‌ലിയാരെ വിളിക്കുക. കൂടെയുള്ളവർക്ക് പെട്ടെന്ന് ഈ വാക്ക് മനസ്സിലായില്ല. വീണ്ടും ആവർത്തിച്ചു പറഞ്ഞു. നമ്മുടെ മുസ്‌ലിയാരെ വിളിക്കാനാണ് പറഞ്ഞത്. സൈനുദ്ദീൻ മുസ്‌ലി യാർ ആഗതനായി. മുസ്‌ലിയാരെ വിളിച്ചുകൊണ്ടു ഉപ്പ ഇങ്ങനെ പറഞ്ഞു.

"നിങ്ങൾ ഇപ്പോൾ മദ്രാസിൽ പോകേണ്ട. ഞങ്ങളെ ഇവിടെ കിടത്തി യിട്ട് പോയാൽ മതി" വളരെ ഗൗരവത്തിൽ തന്നെയായിരുന്നു ഈ വാച കം. പിന്നീട് പറഞ്ഞു. "ആണ്ടു കഴിക്കണം. എല്ലാം ഭംഗിയായി നിർവ്വ ഹിക്കണം" എല്ലാ കാര്യങ്ങളും മുസ്‌ലിയാരെ അന്ന് ഉപ്പ ഏൽപ്പിച്ചു. മദ്രാ സിൽ പോവാൻ പിറ്റേ ദിവസത്തേക്ക് ടിക്കറ്റെടുത്ത മുസ്‌ലിയാർ അത് കാൻസൽ ചെയ്തു. ഈ വസ്വിയ്യത്തിന്റെ അഞ്ചാം ദിവസം ഉപ്പ മരിച്ചു. ഹിജ്റ 1402 ജമാദുൽ അവ്വൽ 7നായിരുന്നു ഈ വഫാത്ത്.

ഒന്നാം ആണ്ടിന്റെ അടുത്ത ദിവസമായിരുന്നു ഞാൻ ഗൾഫിൽ നിന്നും വന്നത്. 1403 ജമാദുൽ അവ്വൽ 6 നായിരുന്നു പ്രഥമ ആണ്ട്. ആണ്ട് അതി ഗംഭീരമായി നടത്തി. സൈനുദ്ദീൻ മുസ്‌ലിയാർ മരിക്കുന്നത് വരെ തന്റെ ദൗത്യം പൂർത്തീകരിച്ചിരുന്നു. ഉപ്പയുടെ ആണ്ട് വർഷംതോറും അതി വിപുലമായി കൊണ്ടാടാൻ മുസ്‌ലിയാർ ഉത്സാഹിച്ചിരുന്നു.മുറപോലെ ന ടത്തി ഉപ്പയുടെ വസ്വിയ്യത്ത് നിറവേറ്റാൻ അവിടുന്ന് ബദ്ധശ്രദ്ധ കാണിച്ചു.

ഞാൻ നേരെ പെരുമുഖത്ത് ചെന്നു സൈനുദ്ദീൻ മുസ്‌ലിയാരെ കണ്ടു വിവരങ്ങൾ ധരിപ്പിച്ചു. നബിയുടെയും സ്വഹാബത്തിന്റെയും ചരിത്രങ്ങൾ നിരത്തി മുസ്‌ലിയാർ എന്നെ സമാശ്വസിപ്പിച്ചു. എന്നോട് യാത്ര പോവാൻ ആവശ്യപ്പെടുകയും ഞാൻ യാത്ര പുറപ്പെടുകയും ചെയ്തു.

ഗൾഫിൽ പോയി മുപ്പത്തി രണ്ടാം ദിവസം ഞാൻ സ്വപ്നത്തിൽ ഇങ്ങനെ ദർശിച്ചു. ഇബ്റാഹീം മഖാമിനു പിന്നിലുള്ള എന്റെ നേരെ ബാബു ഉംറ് വഴി ത്വവാഫ് കഴിഞ്ഞു വാപ്പ പുറത്ത് വരുന്നു. വാപ്പയുടെ കൂടെ ത്വവാഫ് ചെയ്യാമെന്ന ആഗ്രഹത്തോടെ ഞാൻ എഴുന്നേറ്റിരുന്നു. ഇതായിരുന്നു ആ രംഗം. അപ്പോൾ സമയം സുബ്ഹിയോടടുത്തിരുന്നു. ഞാൻ സുബ്ഹി വരെ കാത്തിരുന്നു. കാലത്ത് ആറുമണിക്ക് എനിക്ക് വിവരം കിട്ടി. എന്റെ ഉപ്പ എന്നെന്നേക്കുമായി യാത്രയായ ദു:ഖ വാർത്ത.

## ഉപ്പയുടെ വസ്വിയ്യത്ത്

മരണപ്പെടുന്നതിന്റെ ഏതാനും ദിവസങ്ങൾക്ക് മുമ്പ് എല്ലാവരും ഒരുമിച്ചു ഉപ്പയുടെകൂടെ തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിൽ സിയാറത്തിനു പോയി. തിരിച്ചുവരുമ്പോൾ കിഴക്കെപള്ളിക്കു മുമ്പിൽ വണ്ടി നിർത്തി ഇങ്ങനെ പറഞ്ഞു. നമ്മുടെ മുസ്‌ലിയാരെ വിളിക്കുക. കൂടെയുള്ളവർക്ക് പെട്ടെന്ന് ഈ വാക്ക് മനസ്സിലായില്ല. വീണ്ടും ആവർത്തിച്ചു പറഞ്ഞു. നമ്മുടെ മുസ്‌ലിയാരെ വിളിക്കാനാണ് പറഞ്ഞത്. സൈനുദ്ദീൻ മുസ്‌ലിയാർ ആഗതനായി. മുസ്‌ലിയാരെ വിളിച്ചുകൊണ്ടു ഉപ്പ ഇങ്ങനെ പറഞ്ഞു.

“നിങ്ങൾ ഇപ്പോൾ മദ്രാസിൽ പോകേണ്ട. ഞങ്ങളെ ഇവിടെ കിടത്തിയിട്ട് പോയാൽ മതി” വളരെ ഗൗരവത്തിൽ തന്നെയായിരുന്നു ഈ വാചകം. പിന്നീട് പറഞ്ഞു. “ആണ്ടു കഴിക്കണം. എല്ലാം ഭംഗിയായി നിർവ്വഹിക്കണം” എല്ലാ കാര്യങ്ങളും മുസ്‌ലിയാരെ അന്ന് ഉപ്പ ഏൽപ്പിച്ചു. മദ്രാസിൽ പോവാൻ പിറ്റേ ദിവസത്തേക്ക് ടിക്കറ്റെടുത്ത മുസ്‌ലിയാർ അത് കാൻസൽ ചെയ്തു. ഈ വസ്വിയ്യത്തിന്റെ അഞ്ചാം ദിവസം ഉപ്പ മരിച്ചു. ഹിജ്റ 1402 ജമാദുൽ അവ്വൽ 7നായിരുന്നു ഈ വഫാത്ത്.

ഒന്നാം ആണ്ടിന്റെ അടുത്ത ദിവസമായിരുന്നു ഞാൻ ഗൾഫിൽ നിന്നും വന്നത്. 1403 ജമാദുൽ അവ്വൽ 6 നായിരുന്നു പ്രഥമ ആണ്ട്. ആണ്ട് അതി ഗംഭീരമായി നടത്തി. സൈനുദ്ദീൻ മുസ്‌ലിയാർ മരിക്കുന്നത് വരെ തന്റെ ദൗത്യം പൂർത്തീകരിച്ചിരുന്നു. ഉപ്പയുടെ ആണ്ട് വർഷംതോറും അതി വിപുലമായി കൊണ്ടാടാൻ മുസ്‌ലിയാർ ഉത്സാഹിച്ചിരുന്നു. മുറപോലെ നടത്തി ഉപ്പയുടെ വസ്വിയ്യത്ത് നിറവേറ്റാൻ അവിടുന്ന് ബദ്ധശ്രദ്ധ കാണിച്ചു.



സയ്യിദ് സ്വാലിഹ് ജമലുല്ലൈലി തങ്ങളുടെ മൗലിദ് കോട്ടക്കൽ ഡോ. ഹമീദിന് കോപ്പി നൽകി സൈനുദ്ദീൻ മുസ്‌ലിയാർ പ്രകാശനം ചെയ്യുന്നു.

മുസ്‌ലിയാർ രോഗബാധിതനായി കഴിയുമ്പോഴും ആണ്ടു കഴിക്കുന്ന കാര്യത്തിൽ ജാഗ്രത കാണിച്ചിരുന്നു. മരണപ്പെടുന്ന ആ വർഷം ആണ്ടു നേർച്ചക്കു വന്നു മഖാമിൽ കയറി വാതിലടച്ചു. ഞങ്ങളോട് എല്ലാവരോടും പള്ളിയിൽ പോകാൻ പറഞ്ഞു. പിന്നീട് സ്റ്റേജിൽ കയറി വസ്വിയ്യത്തുകൾ അൽപം പറഞ്ഞു. ജീവിതത്തിന്റെ അവസാന യാമങ്ങളിലും തന്റെ ഉത്തരവാദിത്വം നിർവ്വഹിക്കാൻ അദ്ദേഹം മറന്നിരുന്നില്ല. എല്ലാ വർഷവും ജമാദുൽ അവ്വൽ ഒന്നു മുതൽ അഞ്ചുവരെ മതപ്രഭാഷണവും ആറിന് അന്നദാനവും സമാപനവും. ഇന്നുവരെ നടന്നുവന്ന ആണ്ടിന്റെ രീതി ഇതായിരുന്നു.

മുസ്‌ലിയാർക്കു പുറമെ കോയ മുസ്‌ലിയാരും അന്നുമുതൽ ഇന്നുവരെ എല്ലാ പരിപാടിയിലും പങ്കെടുക്കാറുണ്ട്. എന്റെ ഉപ്പയുടെ ബന്ധം സൈനുദ്ദീൻ മുസ്‌ലിയാരുമായുള്ള എന്റെ ബന്ധത്തിന് ഈടും ഉറപ്പും നൽകി. മഖാമിന്റെയും ആണ്ടിന്റെയും കാര്യങ്ങൾ മുഴുവൻ മുസ്‌ലിയാർ വസ്വിയ്യത്ത് പ്രകാരം നിറവേറ്റി. സ്വന്തം കുടുംബത്തെക്കാളുപരി ഒരു വേള ഞങ്ങളെ സ്നേഹിച്ച മുസ്‌ലിയാരെ ഞങ്ങൾക്ക് ഒരിക്കലും മറക്കാൻ കഴിയില്ല.

ഞങ്ങളുടെ സുഹൃദ് ബന്ധത്തിന്റെ ഘട്ടകങ്ങൾ ഇങ്ങനെ നിരവധിയാണ്. വളരെ ക്ഷീണം പിടിച്ച സമയമായിരുന്നു ഞങ്ങളുടെയൊക്കെ പഠന കാലങ്ങൾ. ദയൂബന്തിൽ നിന്നു വന്നശേഷം കാസർഗോഡ് ഉപ്പിനങ്ങാടിയിൽ ഞാൻ ദർസ് ആരംഭിച്ചു. മുസ്‌ലിയാരുടെ നിർദ്ദേശ പ്രകാരമായിരുന്നു ഇത്. പഠന കാലത്തും ശേഷവും അദ്ദേഹത്തിന്റെ ഉപദേശ നിർദ്ദേശങ്ങളായിരുന്നു എന്റെ പല കാര്യങ്ങളെയും നിയന്ത്രിച്ചിരുന്നത്. ഒട്ടേറെ അനുഭവങ്ങൾ ഞങ്ങളുടെ കൂട്ടു ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്. ഓർമയുള്ള ഏതാനും ചിലത് കുറിക്കട്ടെ.

ഞങ്ങൾ ഒരുമിച്ചു ഹജ്ജിനു പോയ സമയം. ഹജ്ജ് കഴിഞ്ഞ ശേഷം ഞങ്ങൾ ബദ്റിൽ പോയി. രാത്രി ഏറെ വൈകിയിരുന്നു. കവാടം അടച്ചു കാവൽക്കാരൻ പോയി. ഞങ്ങൾ കാത്തിരിക്കെ കാവൽകാരൻ വന്നു വാതിൽ തുറന്നു തന്നു ഇങ്ങനെ പറഞ്ഞു. ഞാൻ ഇത് തുറന്നു അടക്കും. പിന്നെ ഞാൻ സുബ്ഹിക്കേ വരികയുള്ളൂ ശരി,... അങ്ങിനെയങ്കിൽ ആവട്ടെ. ഞങ്ങൾ ബദ്റിൽ കടന്നു. 313 ഇഖ്ലാസ് ഓതി ഞാനും സൈനുദ്ദീൻ മുസ്‌ലിയാരും നിർവൃതിയടഞ്ഞു. ഈ ഭാഗ്യം ഞങ്ങൾക്കു രണ്ടു പേർക്കു മാത്രമേ ലഭിച്ചിരുന്നുള്ളൂ.

ഹജ്ജ് സമയത്ത് തന്നെ മറ്റൊരു സംഭവം കൂടി ഉണ്ടായി. ഗാറ് സൗറിൽ അഥവാ സൗറ് ഗുഹയിൽ കടന്നു റസൂൽ (സ) ഒളിച്ചിരുന്ന പൊത്തിൽ ഒരു രാത്രി മുഴുവൻ കഴിച്ചുകൂട്ടി. ഭക്ഷണവും ഞങ്ങൾ കരുതിയിരുന്നു. മൂന്നു കോഴിയിൽ രണ്ടര കോഴി ഞങ്ങൾ വിശപ്പടക്കാൻ എടുത്തു. അരക്കോഴി ആരും കഴിക്കാതെ സൂക്ഷിച്ചുവെച്ചിരുന്നു. മുസ്‌ലിയാരുടെ നിർദ്ദേശ പ്രകാരമായിരുന്നു അങ്ങനെ ചെയ്തത്. ഞങ്ങൾ കടന്നു നോക്കുമ്പോൾ ഞങ്ങളെ കൂടാതെ മറ്റൊരാൾ കൂടി അവിടെയുണ്ടായിരുന്നു. മുസ്‌ലിയാരുടെ ദീർഘദൃഷ്ടി അപ്പോഴാണ് ബോധ്യമായത്. കരുതിവെച്ചിരുന്ന ആ അരകോഴി അതിഥിക്കു നൽകി ഞങ്ങൾ സംതൃപ്തരായി.

ചെറുപ്പം മുതൽ ഇന്നുവരെ വിട്ടുപിരിയാത്ത സ്വദാഖത്ത് മുസ്‌ലിയാരുമായിട്ടേ ഉണ്ടായിട്ടുള്ളൂ. ഏതൊരു കാര്യത്തിനും മുസ്‌ലിയാർ ഒരു ഹിമ്മത്തായിരുന്നു. വേർപിരിയാത്ത ആ ബന്ധത്തിന്റെ നിലയ്ക്കാത്ത ഓർമകൾ ബാക്കിയാക്കി എന്റെ ആത്മ സുഹൃത്ത് യാത്രയായി. അല്ലാഹു പരലോകത്തും ഞങ്ങളെ ഉറ്റമിത്രങ്ങളാക്കട്ടെ - ആമീൻ.

# ആ ജീവിതം; തിരിഞ്ഞുനോക്കുമ്പോൾ

## എം.കെ.എം. കോയ മുസ്‌ലിയാർ പെരുമുഖം

ബഹുമാനപ്പെട്ട മർഹൂം ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ (എന്റെ ഇക്കാക്ക) (ന.മ) ഹിജ്റ വർഷം 1422 ജമാദുൽ അവ്വൽ 14ന് എ.ഡി 2001 ആഗസ്റ്റ് 4ന് ശനിയാഴ്ച ഒമ്പത് മണിക്ക് തന്റെ ഭൗതിക ജീവിതത്തിൽ 68 വർഷം പിന്നിട്ടു ഈ ലോകത്തോട് യാത്ര പറഞ്ഞു. ഇന്നാലില്ലാ... പാരത്രിക ജീവിതത്തിൽ ഉന്നത പദവിക്കർഹരിലും ആത്മീയ മരണം സംഭവിക്കാത്ത (മരിച്ചാലും മരിക്കാത്ത) മഹാത്മാക്കളിലും അല്ലാഹു അദ്ദേഹത്തെ പെടുത്തുമാറാവട്ടെ - ആമീൻ.

മരണാനന്തരം അദ്ദേഹത്തിന്റെ സ്മരണകൾ അയവിറക്കാനും അതിൽ നിന്ന് ജീവിതത്തിന് പ്രചോദനം ലഭിക്കാനും ഒരു സ്മരണിക പുറത്തിറക്കണമെന്ന ശിഷ്യഗണങ്ങളുടേയും സ്നേഹ ജനങ്ങളുടെയും അതിയായ ആഗ്രഹമാണ് ഈ സ്മരണികക്കുറിപ്പ് ജനിക്കാനുള്ള കാരണം. ഇതിന്റെ ജനനവും വളർച്ചയും ഉയർച്ചയും ഏകനാഥൻ അവന്റെ പൊരുത്തത്തിൽ ആക്കിത്തരുമാറാവട്ടെ

### സ്മരണികയുടെ നേട്ടം

വാക്കുകളിലൂടെ നാം അനുഭവങ്ങൾ അയവിറക്കുമ്പോൾ ആ ശബ്ദം എത്തുന്ന ദിക്കിൽ അത് ഒതുങ്ങിനിൽക്കുന്നു. ശബ്ദങ്ങൾ ഓർമ്മയിൽ പതിയുന്നു. ഓർമ്മകൾ കാലാന്തരത്തിൽ മാഞ്ഞുപോവുന്നു. വ്യക്തിത്വങ്ങൾ പിൽക്കാലത്ത് പിൻതലമുറയാൽ വിസ്മരിക്കപ്പെടുന്നു. എഴു

ത്തിലൂടെയും വരികളിലൂടെയും ആ കർമ്മം നേടിയെടുക്കുമ്പോൾ തലമുറ തലമുറയായി അതിന് നിലനിൽപ്പിന്റെ സൗഭാഗ്യം കൈവരുന്നു. ഈ തത്വത്തിന്റെ വെളിച്ചത്തിലാണല്ലോ എഴുത്തിന് പ്രേരണ നൽകിയ ഏതൊരു എഴുത്തുകാരൻ മരണപ്പെട്ട് ദ്രവിച്ച് മണ്ണടിഞ്ഞാലും അവന്റെ ലിഖിതങ്ങൾ കടലാസുകളിൽ മിന്നിത്തിളങ്ങുകയും ലോകത്തിന്നത് വെളിച്ചമേകുകയും ചെയ്യുമെന്ന മഹത്തുക്കളുടെ പ്രഖ്യാപനം. വിശിഷ്യാ ഇസ്‌ലാമിക മാനം പരതുമ്പോൾ മരണപ്പെട്ടവരുടെ നല്ല കാര്യങ്ങൾ എടുത്തുദ്ധരിക്കണമെന്നും ദീനിന്റെ നന്മക്ക് വേണ്ടിയല്ലാതെ അവരുടെ ചീത്ത വശം എടുത്ത് പറയരുതെന്നുമുള്ള ഹദീസ് വചനം സ്മരണിക രൂപത്തിലാക്കാൻ നമുക്ക് വെളിച്ചം കാണിക്കുന്നു. സജ്ജനങ്ങളെ സ്മരിക്കൽ പാപത്തിന്റെ കറ നീക്കിക്കളയുമെന്ന നബിവചനം സജ്ജനങ്ങൾ വിസ്മരിക്കപ്പെട്ടുകൂടാ എന്ന തത്വത്തിലേക്ക് വിരൽ ചൂണ്ടുന്നതായി നമുക്ക് കാണാം. നമ്മുടെ സ്മര്യ പുരുഷനെപ്പറ്റി അൽപം ചിന്തകൾ.

മർഹൂം ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ (ന.മ) അറുപത്തി എട്ട് വർഷം മുമ്പ് തേഞ്ഞിപ്പലം പ്രദേശത്ത് പ്രശസ്തമായ മങ്ങാട്ട് കുടുംബത്തിൽ ഇമ്പിച്ചാലി മൊല്ല, ഫാത്തിമ ദമ്പതികളുടെ മൂന്നാമത്തെ മകനായി ജനിച്ചു. ചെറുപ്പത്തിൽ തന്നെ തന്റെ കുടുംബപശ്ചാതലം ദീനീ ചിട്ടയിലധിഷ്ഠിതമായിരുന്നതിനാൽ കുട്ടിക്കാലം മുതൽ തന്നെ ദീനീ ചുറ്റുപാടിലൂടെ വളരാനുള്ള സാഹചര്യം അദ്ദേഹത്തിനു കൈവരികയും ജീവിതം അതേ പന്ഥാവിലൂടെ മുന്നേറുകയും ചെയ്തു. കുട്ടിക്കാലത്ത് തന്റെ കുടുംബത്തിൽ നിന്നും മറ്റുമുള്ള ഉസ്താദുമാരിലൂടെ അദ്ദേഹം ഖുർആനും മറ്റും പഠിച്ചുകൊണ്ടിരിക്കുമ്പോൾ തന്നിൽ ഏറ്റവും സ്വാധീനം ചെലുത്തിയ വന്ദ്യഗുരു തേഞ്ഞിപ്പലം അലവിഹാജി (ന.മ) എന്ന പേരിൽ പിൽകാലത്ത് പ്രശസ്തരായ ഒരു വാളക്ക് കൂടിയായ മഹാനരുടെ ശിഷ്യത്വം സ്വീകരിച്ച് തന്റെ വിദ്യാർത്ഥി ജീവിതം ഉയരങ്ങളിലേക്ക് നീങ്ങാൻ തുടങ്ങി. അപ്പോൾ തന്നെ വന്ദ്യഗുരുവിന്റെ ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠ നേടിയ ശിഷ്യനാവാനുള്ള ഭാഗ്യം അല്ലാഹു അദ്ദേഹത്തിന് നൽകുകയും ചെയ്തു. മഹാനായ ഉസ്താദ്, അലവി ഹാജി (ന.മ) ഒരു കാലത്ത് ജനമനസ്സുകളിൽ നിറഞ്ഞുനിന്ന സത്യത്തിന്റെ എതിരിൽ ഒരുത്തനേയും ഭയപ്പെടാത്ത ബിദഈ പ്രസ്ഥാനങ്ങളോട് പടപൊരുതുന്ന വിഷയത്തിൽ ഒരു നിലയ്ക്കും രാജിയാവാത്ത പ്രകൃതക്കാരനായിരുന്നു.

ആ ഗുരുവിന് തന്റെ ശിഷ്യനോടുള്ള ഹൃദയബന്ധത്തിന്റെ ആഴം അറിയാൻ ഉതകുന്ന ഒരു സംഭവം നമുക്കിവിടെ വിവരിക്കാം. ബഹുവന്ദ്യരായ ഹാജി അലവി ഉസ്താദിന്റെ കീഴിൽ പിൽകാലത്ത് ഒരു എളിയ വിദ്യാർത്ഥി

യാവാൻ എന്റെ നാട്ടിൽ വെച്ചും ഇടിമുഴിക്കൽ ഇപ്പോൾ പുതുക്കി പണിത
മസ്ജിദുസ്സഹാബയുടെ സ്ഥാനത്തുള്ള പഴയ പള്ളിയിൽ വെച്ചും അല്ലാഹു
എനിക്ക് തൗഫീഖ് ചെയ്തു. ആ കാലയളവിൽ അന്നത്തെ ചുറ്റുപാട്
വെച്ച് നോക്കുമ്പോൾ നിരവധി വിവിധങ്ങളായ കിതാബുകൾ വാങ്ങി ശേഖ
രിച്ചുവെച്ച മഹാനായിരുന്നു അദ്ദേഹം. ആത്മീയമായി ഉയർന്ന നിരവധി
സന്താനങ്ങളെ അല്ലാഹു അദ്ദേഹത്തിന് കൊടുത്തെങ്കിലും ശാരീരിക
സന്താന ലാഭം അവിടുത്തേക്ക് ലഭിച്ചിരുന്നില്ല. ഈ ചുറ്റുപാടിൽ വന്ദ്യ
രായ ശൈഖുനാ (ന.മ) പലപ്പോഴും പറയുന്ന ഒരു കാര്യമായിരുന്നു.
അല്ലാഹുവെ എനിക്ക് നീ ഒരു പെൺകുട്ടിയെ തന്നെങ്കിൽ എന്റെ സൈനു
ദ്ദീനെക്കൊണ്ട് വിവാഹം കഴിച്ചുകൊടുത്ത് എന്റെ കിതാബുകൾക്ക് ഒരാ
ളാകുമായിരുന്നല്ലോ. പിന്നീട് തന്റെ വിദ്യാർത്ഥി ജീവിതം നാട്ടിൽ നിന്ന്
വിട്ടുവിവിധങ്ങളായ സ്ഥലങ്ങളിലായിരുന്നു. വിദ്യ തേടി അദ്ദേഹം ചുറ്റി
ക്കറങ്ങിയ ആ കാലയളവിൽ ഉള്ളാൾ, തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്ലാം,
വെളിമുക്ക്, താനൂർ ഇസ്ലാഹുൽ ഉലൂം, കക്കോവ്, പുകയൂർ എന്നിവിട
ങ്ങളിൽ യഥാക്രമം. താജുൽ ഉലമാ ഉള്ളാൾ തങ്ങൾ, ശംസുൽ ഉലമാ ഇ.
കെ. അബൂബക്കർ മുസ്ലിയാർ (ന.മ) സമസ്തയുടെ മുഫ്തിയായിരുന്ന
കൊയപ്പ കുഞ്ഞായിൻ മുസ്ലിയാർ, പറവണ്ണ മൊയ്തീൻ കുട്ടി മുസ്ലി
യാർ, എ.പി. അഹമ്മദ് കുട്ടി മുസ്ലിയാർ, ഉസ്താദ് അലവി ഹാജി,(ന.മ)
എന്നിവരിൽനിന്ന് ശിഷ്യത്വം സ്വീകരിക്കുകയും അവരുടെയെല്ലാം പ്രധാന
ശിഷ്യരിൽ പെടാനുള്ള തൗഫീഖ് അല്ലാഹുവിൽ നിന്ന് അദ്ദേഹത്തിന്
ലഭിക്കുകയും ചെയ്തു. അൽഹംദുലില്ലാ...

സമസ്തയുടെ മുൻകാല സെക്രട്ടറിയും വിദ്യാഭ്യാസ ബോർഡിന്റെ
ആദ്യകാല പ്രസിഡന്റും ഇസ്ലാഹുൽ ഉലൂമിന്റെ മാനേജറുമായ പറവണ്ണ
മൊയ്തീൻ കുട്ടി മുസ്ലിയാരായിരുന്നു തന്റെ ശിഷ്യനിൽ മറഞ്ഞുകിട
ക്കുന്ന പ്രസംഗകനെ പുറത്ത് കൊണ്ടുവരാൻ സഹായിച്ചത്. സുന്നത്ത്
ജമാഅത്തിന്റെ ആശയങ്ങൾക്കെതിരിൽ പലരും രംഗത്ത് വരാൻ തുടങ്ങി
യപ്പോൾ ഭാവിയിൽ പ്രസംഗത്തിന്റെയും എഴുത്തിന്റെയും ആവശ്യകത
മനസ്സിലാക്കിയ പറവണ്ണ ഉസ്താദ് ബാഖിയാത്തിൽ പഠിക്കുന്ന കാല
ത്താണ് ബാഖിയാത്തിന്റെ ചരിത്രത്തിൽ ആദ്യമായി മലയാളീ വിദ്യാർത്ഥി
സമാജം രൂപപ്പെടുത്തുന്നത്. അദ്ദേഹമായിരുന്നു ആ സമയത്ത് സമാജ
ത്തിന്റെ പ്രഥമ പ്രസിഡന്റ്. അത്കൊണ്ട് തന്നെ പറവണ്ണ അന്നു മുതൽ
ദറസുകളിൽ വിദ്യാർത്ഥി സമാജം രൂപീകരിച്ച് വിദ്യാർത്ഥികളുടെ പ്രസംഗ
കഴിവിനെ പുറത്തുകൊണ്ടുവരാൻ കഴിവതും ശ്രമിക്കുമായിരുന്നു. താനൂ
രിൽ നമ്മുടെ സ്മര്യ പുരുഷൻ പഠിച്ചുകൊണ്ടിരിക്കുമ്പോൾ സമാജത്തിൽ

പങ്കെടുക്കാനുള്ള ലജ്ജകൊണ്ട് റൂമിൽ വാതിലടച്ചോ മറ്റോ മാറിനിൽക്കു മ്പോൾ പറവണ്ണ ഉസ്താദ് സൈനുദ്ദീൻ മുസ്‌ലിയാരെ അന്വേഷിച്ച് പുറത്ത് വരികയും നിർബന്ധിച്ചു സംസാരിപ്പിക്കുകയും ചെയ്യുമായിരുന്നു. പല പ്പോഴും ഈ സംഭവം അനുഭൂതിയോടെ അവിടുന്ന് അയവിറക്കാറുണ്ടാ യിരുന്നു. ഒപ്പം വന്ദ്യഗുരുവിനോടുള്ള നന്ദിപ്രകാശിപ്പിക്കുകയും ചെയ്യു മായിരുന്നു.

## യുവത്വം

നീണ്ട് മെലിഞ്ഞ വെളുത്ത ശരീരപ്രകൃതി, കാലിൽ ഷൂവും മുട്ട് വരെ ഇറക്കമുള്ള ഫുൾ കൈഷർട്ടും കറുത്ത ജിന്നാകേപ്പും കൈലിത്തുണി യും. മിക്കപ്പോഴും അദ്ദേഹത്തിന്റെ വേഷവിധാനം അങ്ങിനെയായിരുന്നു.

## പ്രസംഗ രംഗവും തന്റെ ജീവിതവും

ഇന്ത്യ സ്വതന്ത്രമാവുന്നതിന് മുമ്പ് മത വിദ്യാഭ്യാസം എന്ത് ലക്ഷ്യ ത്തിലായാലും സ്കൂളുകളിൽ വെച്ച് നടത്താൻ അനുവാദമുണ്ടായിരുന്നു. സ്വതന്ത്ര്യാനന്തര ഭാരതത്തിൽ അത് സാധ്യമാവാതെ വരികയും മതപഠ നത്തിന് മുസ്‌ലിംകൾക്ക് സ്വന്തം മാർഗ്ഗം ആരായേണ്ടി വരികയും ചെയ്ത ഘട്ടത്തിൽ ഗൾഫ് ബന്ധമോ തൊഴിലവസരങ്ങളോ സാമ്പത്തികമായ മറ്റു വഴികളോ ഇന്നത്തെ അപേക്ഷിച്ച് അടഞ്ഞുകിടക്കുന്ന സമയം. ബഹു മാനപ്പെട്ട സമസ്തയുടെ കീഴിൽ മഹത്തുക്കളായ സാദാത്തുക്കളും വന്ദ്യ രായ ഉലമാക്കളും പ്രശ്നത്തിന്റെ ഗൗരവം കണക്കിലെടുത്ത് പല ഇടങ്ങ ളിലും മദ്റസകൾ സ്ഥാപിക്കാനുള്ള നീക്കവുമായി മുന്നോട്ടുവന്നു. ലക്ഷ്യം നേടിയെടുക്കുന്നതിൽ അന്നത്തെ മുഖ്യമായ മാർഗ്ഗം മഹല്ലുക ളിൽ നടത്തപ്പെടുന്ന മത പ്രസംഗങ്ങളായിരുന്നു. ദിവസങ്ങൾ നീണ്ടു നിൽക്കുന്ന വഅളിന്റെ സദസ്സിലൂടെ ലഭിക്കുന്ന സംഖ്യയും സ്വർണ്ണവും തെങ്ങുകളും മറ്റുമെല്ലാം മദ്റസകൾ നിർമ്മിക്കാനും അതിന്റെ നടത്തിപ്പി നുമുള്ള ഒരേ ഒരു മാർഗ്ഗമായിരുന്നു. ഈ മാർഗ്ഗം വഴി പല മഹല്ലുക ളിലും ദീനീ സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുന്നതിലും അത് നിലനിർത്തുന്ന തിലും സൈനുദ്ദീൻ മുസ്‌ലിയാരുടെ പങ്ക് ഒരിക്കലും മറക്കാൻ കഴിയാ ത്തതും പല മഹല്ലത്തുകളും ഇന്നും ആ സംഭവങ്ങൾ വിവരിക്കുമ്പോൾ അവർക്ക് ആയിരം നാവുള്ളത് പോലെ നമുക്ക് അനുഭവപ്പെടുകയും ചെയ്യു ന്നു. മാത്രവുമല്ല, വഅളുകൾ പറയാൻ പലർക്കും കഴിയുമ്പോൾ അതി ലൂടെ സാമ്പത്തിക രംഗം വിജയിപ്പിച്ചെടുക്കാൻ കഴിഞ്ഞിരുന്ന ചുരുക്കം ആളുകളിൽ ഒരാളായിരുന്നു അദ്ദേഹം. ആ സേവനമെല്ലാം പൂർണ്ണമായി

ഫലം ചെയ്യുന്ന അമലുകളിൽ അല്ലാഹു പെടുത്തുമാറാവട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. ആ കാലഘട്ടത്തിൽ ഏറ്റവും തിരക്കേറിയ ഒരു പ്രസംഗകനായിരുന്നു അദ്ദേഹമെന്നത് അദ്ദേഹത്തെ അറിയുന്നവർക്കെല്ലാം ഗ്രഹിക്കാവുന്നതാണല്ലോ. ആ തിരക്ക് തന്നെയായിരുന്നു തന്റെ മുന്നോട്ടുള്ള കോളേജ് പഠനത്തിന് കഴിയാതെ വന്നതും ബിരുദമെടുക്കാൻ തടസ്സമായതും.

## സൈനുദ്ദീൻ മുസ്‌ലിയാരും കാർ യാത്രയും

കാർ യാത്രകൾ പുതുമയോടെയും അതും ഉന്നതന്മാർക്ക് മാത്രവുമായിരുന്ന ഘട്ടത്തിൽ ഒരു മുസ്‌ലിയാരാവുന്ന സൈനുദ്ദീൻ മുസ്‌ലിയാർ തന്റെ എല്ലാ ആവശ്യങ്ങൾക്കും സദാ കാറിൽ തന്നെ യാത്രചെയ്യുന്നു. ഇതിന്റെ രഹസ്യമറിയാത്ത പലരും ഇത് അനാവശ്യമല്ലേ ദുർവ്യയമല്ലേ എന്ന് പറയുന്നവരോ സ്വയം ചിന്തിക്കുന്നവരോ ആയിരുന്നു. വഅളിനു ക്ഷണിക്കുന്നവരോട് എനിക്ക് യാത്രക്ക് കാർ വേണമെന്ന് അദ്ദേഹം ഒരിക്കലും ആവശ്യപ്പെട്ടിരുന്നില്ല. കാർ പിടിച്ചു യാത്ര ചെയ്യുമ്പോൾ വഅളുകൾ കഴിഞ്ഞ് വരുമ്പോൾ തനിക്ക് കിട്ടിയ ഹദ്‌യ കാറുകാരന് കൊടുത്ത് ബാക്കി സംഖ്യ തന്റെ സ്വന്തം കയ്യിൽ സൂക്ഷിക്കും. ചിലപ്പോൾ കൂട്ടേണ്ടി വരാറുണ്ട്. പക്ഷെ, ഒരിക്കലും തനിക്കത് ഒരു പ്രശ്നമായ് തോന്നാറില്ല എന്നതാണ് സത്യം. കാറിൽ തന്നെ യാത്ര ചെയ്യാനുള്ള ഒരു നിർബന്ധ കാരണം പ്രസംഗ മധ്യേ സംഭവിച്ച ഒരു പ്രശ്നമായിരുന്നു. സംഭവം നടക്കുമ്പോൾ കോഴിക്കോട് ജില്ലയുടെ ഭാഗവും ഇപ്പോൾ മലപ്പുറം ജില്ലയിൽ പെട്ടതുമായ ഒരു മഹല്ലത്തിൽ അദ്ദേഹം വഅള് പറയുമ്പോൾ സ്റ്റേജിൽ നിന്ന് പെട്ടെന്ന് തലകറങ്ങുകയും പ്രസംഗത്തിന് തടസ്സം നേരിടുകയും ചെയ്തു. അതിന് വഴിവെച്ചത് കണ്ണേറാണെന്നും മറ്റും പല അഭിപ്രായങ്ങൾ ഉയർന്നുവെങ്കിലും തന്റെ വന്ദ്യരായ ഗുരു ശൈഖുനാ അലവി ഹാജി (ന.മ) തന്റെ ശിഷ്യനേയും കൂട്ടി മഹാനായ അബുസ്സആദ ശിഹാബുദ്ദീൻ അഹമ്മദ് കോയ ശാലിയാത്തി (ഖ.സി) യുടെ സന്നിധിയിൽ കൊണ്ടുപോവുകയും കാര്യങ്ങൾ ധരിപ്പിക്കുകയും ചെയ്തു. അവിടുന്ന് നിർദ്ദേശിച്ചതനുസരിച്ച് ചില പ്രതിവിധികൾ നടത്തുകയും വിഷമം വിട്ട്മാറുകയും ചെയ്തുവെങ്കിലും അബുസ്സആദയുടെ രണ്ട് നിർദ്ദേശങ്ങൾ ജീവിതത്തിൽ പാലിക്കാൻ താൻ നിർബന്ധിതനായി. അതിൽ ഒന്ന് കാറിലൂടെ അല്ലാത്ത യാത്ര കഴിവതും ഒഴിവാക്കണമെന്നതായിരുന്നു. മറ്റൊന്ന് സ്റ്റേജിൽ കയറി നിൽക്കുമ്പോൾ ചെരിപ്പോ ഷൂവോ കാലിൽ ഉണ്ടായിരിക്കണമെന്നുമായിരുന്നു ആ നിർദ്ദേശം. ആ ഉപദേശം സ്വീക

രിച്ചുകൊണ്ട് ജീവിതാന്ത്യം വരെ അത് പാലിക്കാൻ അല്ലാഹു അദ്ദേഹ ത്തിന് അവസരം നൽകുകയും ചെയ്തു.

## മഹാനരും ബഹു. ശംസുൽ ഉലമാ ഖുതുബി തങ്ങളും (ന.മ)

മഹാനായ ഖുതുബി തങ്ങൾ കോട്ടുമ്മൽ വന്ന സമയം ഖുതുബിയെ കാണാനും മറ്റുമായി വന്ന നിറഞ്ഞ സദസ്സ്. വഅളിന്റെ സമയത്ത് ആരുണ്ട് വഅള് പറയാൻ? മഹാനരുടെ ചോദ്യം. ഖുതുബിയുടെ മുമ്പിൽ വെച്ച് സംസാരിക്കുക എന്നത് പലർക്കും ഉൾകിടിലമുണ്ടാക്കുന്ന കാലം. പലരും സൈനുദ്ദീൻ മുസ്‌ലിയാരെ സൂചിപ്പിച്ചു. അടുത്തു വിളിച്ചു ശരിക്കൊന്ന് നോക്കി. "പോയി, നന്നായി വഅള് പറയൂ, അല്ലാഹു ഫതഹാക്കട്ടെ. എന്ന് പ്രാർത്ഥിച്ചു. ആ സ്റ്റേജിൽ അദ്ദേഹം നീണ്ട സമയം സംസാരിക്കു കയും ചെയ്തു. ആ ബന്ധം മുറിയാതെ ഖുതുബി തങ്ങളുടെ വഫാ ത്തിന് ശേഷവും തനിക്ക് തുണയാകാറുണ്ടായിരുന്നു. ഒരിക്കൽ ഇന്ന് ബഹുമാനപ്പെട്ടവർ താമസിക്കുന്ന ജലാലിയ്യ മൻസിലിൽ താമസമാക്കി യതിന്റെ ശേഷം തനിക്കും വീട്ടിൽ കുട്ടികൾക്കുമെല്ലാം വിഷമകരമായ ഒരവസ്ഥ അനുഭവപ്പെട്ടു. എന്താണ് കാരണമെന്ന ചിന്തയിൽ അദ്ദേഹം മുഴുകിക്കൊണ്ടിരിക്കുമ്പോൾ മയങ്ങുന്ന ഉറക്കിൽ വന്ദ്യരായ ഖുതുബി തങ്ങളെ ദർശിക്കുന്നു. തന്റെ വീടിന്റെ വടക്ക് ഭാഗത്തുള്ള ഒരു തെങ്ങിൻ തൈ ചൂണ്ടികാണിച്ചു കൊടുത്തു. അതിന്റെ ചുറ്റുഭാഗത്ത് കിളച്ചുമറി ക്കാൻ നിർദ്ദേശിക്കുകയും ഉറക്കത്തിൽ നിന്ന് ഉണർന്ന് താൻ തന്നെ കൈക്കോട്ട് എടുത്ത് അടിഭാഗം മണ്ണ് മാന്തിയപ്പോൾ അതിൽ നിന്ന് ചില തകിടുകളും മറ്റു വസ്തുക്കളും പുറത്ത് വരികയും അത് നീക്കം ചെയ്ത തോടെ തന്റെ വിഷമങ്ങൾ നീങ്ങിയതുമായ വിവരം പറഞ്ഞുകൊണ്ട് ഖുതു ബിയുമായുള്ള ബന്ധം അദ്ദേഹം അനുസ്മരിക്കാറുണ്ടായിരുന്നു. മഹാ നായ ശൈഖ് സൈനീ ദഹ്‌ലാൻ തന്റെ തഖ്‌രിബുൽ ഉസൂൽ എന്ന ഗ്രന്ഥ ത്തിൽ പറയുന്നു. (ഉദ്ദേശ്യം ആത്മജ്ഞാനികളിൽപെട്ട പലരും വ്യക്ത മാക്കിയ കാര്യമാണ്. )

ആത്മീയ ഉന്നതി കൈവരിച്ച മഹത്തുക്കൾ മരണപ്പെട്ടാലും അവരുടെ മുരീദന്മാർക്കും സ്നേഹപ്പെട്ടവർക്കും ആത്മീയ ബന്ധം നിലനിൽക്കു കയും ജീവിതത്തിൽ ഉള്ളതിനേക്കാൾ ബന്ധം ശക്തമാവുകയും ചെയ്യു മെന്ന് ബഹു. ഖുതുബുൽ ഇർശാദ് സയ്യിദ് അബ്ദുല്ലാഹിൽ ഹദ്ദാദിനെ പോലുള്ളവർ വ്യക്തമായിതന്നെ പറഞ്ഞിരിക്കുന്നു. ജീവിത കാലത്ത് പല മഷാഇഖുകളിൽ നിന്നും തനിക്ക് വിലപ്പെട്ട നേട്ടം ഉണ്ടാക്കിയെടു ത്തതു പോലെ മഹാനരുടെ മരണശേഷം അദ്ദേഹവുമായി ആത്മ ബന്ധ

മുള്ള തന്റെ ശിഷ്യന്മാർക്ക് പല അനുഭവങ്ങളും യാഥാർത്ഥ്യമായ് പുല രുന്നു. പലതും പലർക്കും അറിയാമല്ലോ? ഇരുമ്പ് തിയ്യോട് അടുക്കു മ്പോൾ ഇരുമ്പിന് തിയ്യിന്റെ വിശേഷണമായ ചൂട് കൈവരുന്നു. ഇരുമ്പും തീയും കൂടുതൽ അടുപ്പം കൂട്ടുകയും ഒന്നിക്കുകയും ചെയ്യുമ്പോൾ ഇരുമ്പ് ഒട്ടും വ്യത്യാസമില്ലാതെ തീ പ്രകാശിക്കുന്നത് പോലെ പ്രകാശിക്കുന്നതും നമുക്ക് കാണാമല്ലോ. അടുപ്പവും ബന്ധവും യാഥാർത്ഥ്യമായിത്തീരണ മെന്ന് മാത്രം.

## സൈനുദ്ദീൻ മുസ്‌ലിയാരും മർഹും കോയപ്പാപ്പയും

കേരളത്തിലും പുറത്തും ചിലർക്കിടയിൽ പ്രസിദ്ധനും മറ്റു പലർക്കും തീരെ അറിയപ്പെടാത്തവരുമായ ഒരു മഹാ വ്യക്തിത്വമായിരുന്നല്ലോ മഹാ നായ താജുൽ ഔലിയ വേങ്ങര കോയപ്പാപ്പ. കുഞ്ഞഹമ്മദ്ക്ക എന്ന കോയപ്പാപ്പയെ ആദ്യമേ അറിയാൻ ഭാഗ്യം ലഭിച്ചവരിൽ പെട്ടവരായിരുന്നു നമ്മുടെ സ്മര്യപുരുഷൻ. ആ ബന്ധത്തിന്റെ തുടക്കം കുറിച്ച സംഭവം ഇതായിരുന്നു. മഹാനായ കോയപ്പാപ്പ ജനങ്ങളാൽ പൊതുവെ അറിയ പ്പെടാത്ത അവസ്ഥയിൽ കയ്യിൽ ഒരു തുണിക്കെട്ടും പൊടിപുരണ്ട വസ്ത്രവും ശരീരവുമായി ഒരു വടിയുമേന്തി വേങ്ങര അങ്ങാടിയിൽ ചുറ്റി ക്കറങ്ങുന്നു. ചിലരോടെല്ലാം കാണുമ്പോൾ എന്താ കോയാക്ക എന്ന് ചോദിക്കും ആരെങ്കിലും വല്ലതും കൊടുത്താൽ ചിലരുടേത് വാങ്ങും. ഈ അവസ്ഥയിൽ പൊതുജനത്തിന്റടുക്കൽ ബുദ്ധിഭ്രമം സംഭവിച്ച ഒരാളായി ധരിക്കുന്ന കാലഘട്ടം. ഏകദേശം 40 വർഷങ്ങൾക്കപ്പുറം സൈനുദ്ദീൻ മുസ്‌ലിയാർ സ്റ്റേജുകൾ കയ്യടക്കി വാഴുന്ന കാലം. വേങ്ങര യിൽ മൂന്ന് ദിവസം നീണ്ടുനിൽക്കുന്ന ഒരു പരിപാടി നടക്കുന്നു.

ആദ്യ ദിവസം തന്നെ തിങ്ങിനിറഞ്ഞ സദസ്സിനെ അഭിമുഖീകരിച്ചു മഹാനവർകൾ സ്റ്റേജിൽ പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ സ്റ്റേജിൽ പ്രൗഢിയോടെ നിൽക്കുന്ന യുവ പ്രസംഗകന്റെ കണ്ണിൽ അതു കാണാ നിടയായി. സദസ്സിന്റെ വളരെ പിന്നിൽ ഒറ്റപ്പെട്ട് ചിടയും മുടിയുമായ് മാറി നിൽക്കുന്ന ഒരു എളിയ വലിയ മനുഷ്യൻ. ആ പ്രസംഗകൻ നാക്കും ശരീരവുമേന്തി ജനങ്ങളോട് പ്രസംഗിക്കുമ്പോൾ തന്നെ തന്റെ ആത്മീയ മണ്ഡലം ആ വലിയ മനുഷ്യനിൽ നിന്ന് എന്തൊക്കെയോ വാരിയെടു ക്കുകയായിരുന്നു. സൈനുദ്ദീൻ മുസ്‌ലിയാരുടെ മനസ്സ് ഒരു ഉറച്ച തീരു മാനത്തിലെത്തി. വയള് കഴിഞ്ഞ് അദ്ദേഹത്തെ സമീപിക്കണം. വഅള് കഴിഞ്ഞു ദുആ നടത്തുമ്പോൾ സദസ്സ് പിരിയുന്നതിന്റെ മുമ്പ് കോയ പ്പാപ്പ സദസ്സിൽ നിന്ന് പോവുന്നു. ആദ്യ ദിവസം തന്റെ ഉദ്ദേശ്യം നടന്നി

ല്ല. രണ്ടാം ദിവസം വഅളിന്റെ സ്റ്റേജിൽ പ്രസംഗിക്കാൻ നിൽക്കുമ്പോൾ ആദ്യ ദിവസത്തെ അതേ അനുഭവം. ആ മഹാ വ്യക്തിത്വം സദസ്സിന്റെ പിന്നിൽ ഒറ്റക്ക് മാറി നിന്ന് പ്രസംഗം ശ്രദ്ധിക്കുന്നു. ശാരീരികമായി അകൽച്ചയുണ്ടെങ്കിലും ആത്മാവ് കൂടിച്ചേരാൻ വെമ്പൽ കൊള്ളു ന്നുണ്ടായിരുന്നു. അന്നും വഅള് കഴിഞ്ഞ് ദുആ ചെയ്യുമ്പോൾ കോയ പ്പാപ്പയെ ശ്രദ്ധിക്കുന്നു. ദുആ തീരാറാവുമ്പോൾ സദസ്സ് ഇളകുന്നതിന്റെ മുമ്പ് തന്നെ മഹാനവർകൾ സ്ഥലം വിടുന്നു. സൈനുദ്ദീൻ മുസ്‌ലിയാരാ വുന്ന പ്രസംഗകന്റെ ക്ഷമ നശിക്കുന്നു. അദ്ദേഹത്തെ കാണണം. കണ്ടേ പറ്റൂ. വഅളിന്റെ സംഘാടകരോടും അടുത്തുണ്ടായിരുന്ന പണ്ഡിതന്മാ രോടും അദ്ദേഹത്തെപറ്റി അന്വേഷിച്ചപ്പോൾ അവരുടെ മറുപടി ഒരിക്കലും തനിക്കനുകൂലമായിരുന്നില്ല. എന്നാലും എനിക്കദ്ദേഹത്തെ കണ്ടേ പറ്റൂ. തന്റെ മനസ്സ് മന്ത്രിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തെ പലരും വിശേഷി പ്പിച്ചിരുന്നത് അങ്ങാടിയിൽ എത്തിപ്പെട്ട ഒരു യാചകൻ എന്നായിരുന്നു. സൈനുദ്ദീൻ മുസ്‌ലിയാർ മനസ്സിൽ പറഞ്ഞു. അതെ എല്ലാവരും യാച കർ തന്നെ. പക്ഷെ, ചിലർ അല്ലാഹുവിനെ യാചിക്കുന്നു. കോയപ്പാപ്പ അവരിൽ പെട്ടവരല്ലെ. തന്റെ ചിന്തക്ക് ചൂട്ടുപിടിക്കാനും പരിസരം പ്രതി കൂലം. ഏതായാലും തന്റെ ഉറച്ച തീരുമാനം "കാണണം" വഴിയെന്തു ണ്ട്. അവസാനം കമ്മിറ്റി സെക്രട്ടറിയെ വിളിച്ചു ആവശ്യം മുന്നിൽവെച്ചു.

സെക്രട്ടറിയുടെ മറുപടി നിങ്ങൾ ഇപ്പോൾ അദ്ദേഹത്തെ കാണാൻ പോവരുത്. ഇവിടെ പ്രശ്നമാവും. അദ്ദേഹത്തെ പൊതുവെ ആളുകൾ കാണുന്നത് (ചുറ്റുപാടുമുള്ള പല പണ്ഡിതരടക്കം) ബുദ്ധിഭ്രമം സംഭവിച്ച ഒരാളായിട്ടാണ്. ആ നിലയ്ക്ക് നിങ്ങൾ കാണാൻ പോയാൽ ഇവിടെ അതൊരു സംസാര വിഷയമാവാൻ ഇടവരുമല്ലോ. സെക്രട്ടറിയോട് തന്റെ മറുപടി. സാരമില്ല. നിങ്ങൾ ദൂരെ നിന്ന് അയാൾ താമസിക്കുന്ന സ്ഥലം എനിക്കൊന്ന് ചൂണ്ടിക്കാട്ടിതരിക. നിങ്ങൾ ഒന്നും ഭയപ്പെടേണ്ട. സെക്ര ട്ടറി നിർബന്ധത്തിന് വഴങ്ങി. ആളുകൾ പിരിഞ്ഞ് പോയതിന് ശേഷം മഹാനരേയും കൂട്ടി ദൂരേ നിന്ന് കോയപ്പാപ്പയുടെ സങ്കേതം കാണിച്ചു കൊടുത്തു. സൈനുദ്ദീൻ മുസ്‌ലിയാർ പാതിരാത്രി ഒറ്റക്ക് തന്നെ ആ പീടിക കോലായിൽ കയറി ചെന്നു. കുറേ മുരുക്ക് പെട്ടികളും തുണിക ളുടെ കെട്ടുകളും. അതിനിടക്ക് കോയപ്പാപ്പ ഇരിക്കുന്നു. ബഹുമാനപ്പെട്ട വരെ കണ്ട മാത്രയിൽ കോയപ്പാപ്പയുടെ പ്രതികരണം. പടച്ചോനെ, എന്തിനാ ഇപ്പോൾ ഇങ്ങോട്ട് വന്നത്. അതെല്ലാം കുഴപ്പമാവുമല്ലോ. ഇപ്പോൾ വേഗം അങ്ങോട്ട് തന്നെ പോവുകയാണ് നല്ലത്. നമുക്ക് പിന്നീട്

കാണാം എന്ന് പറഞ്ഞു തൽക്കാലം അവിടുന്ന് പോന്നു. തന്നെ കാത്ത്നിൽക്കുന്ന സെക്രട്ടറിയുടെ അരികിലെത്തി. അദ്ദേഹത്തിന്റെ പ്രാർത്ഥന ഇത് ആരും അറിയാതിരിക്കട്ടെ എന്നായിരുന്നു. അടുത്ത ദിവസം ഈ സംഭവം പുറത്താവുകയും ചർച്ചക്ക് കളമൊരുങ്ങുകയും ചെയ്തു. അന്ന് ആ പരിസരങ്ങളിൽ ഉണ്ടായിരുന്ന ചില പണ്ഡിതന്മാർ (പേരുകൾ തൽക്കാലം ഒഴിവാക്കുന്നു) ഈ കാര്യത്തെപറ്റി ചർച്ച ചെയ്യാൻ താൻ താമസിച്ചിരുന്ന പള്ളിയിലേക്ക് വരുന്നത് കണ്ട പള്ളിയിലെ അന്നത്തെ മുദർരിസ് സൈനുദ്ദീൻ മുസ്ലിയാരോട് പറയുന്നു. കാര്യം കുഴപ്പമായ മട്ടുണ്ട്. പണ്ഡിതന്മാർ വരുന്നുണ്ട്, നിങ്ങൾ രാത്രി പോയ കാര്യത്തെപറ്റി ചോദ്യം ചെയ്യാനാണ്. ഉടനെ തന്റെ മറുപടി. നിങ്ങൾ എല്ലാം മാറിനിന്ന് കേൾക്കുക. നിങ്ങൾ ഇവിടുത്തെ മുദരിസല്ലേ. നിങ്ങൾ ഇടപെടേണ്ട.

ചോദ്യകർത്താക്കൾ വന്നു സൈനുദ്ദീൻ മുസ്ലിയാരുടെ അടുക്കൽവെച്ച് കുറച്ച് ഗൗരവത്തിൽ തന്നെ തുടങ്ങി. നിങ്ങളെ ഇവിടെ വഅളിന് കൊണ്ട് വന്നതല്ലേ, അതേ, ഞാൻ വഅള് പറഞ്ഞതിൽ വല്ല പിഴവും? വന്നെങ്കിൽ .. നമുക്ക് ഇന്ന് രാത്രി തിരുത്തിപ്പറയാമല്ലോ. വഅളിൽ പിഴവ് സംഭവിച്ചതല്ല കാര്യം. ഓ, പിന്നെന്താ, നിങ്ങൾ ഇന്നലെ രാത്രി ഇവിടെ പൊതുവെ ആരും ശ്രദ്ധിക്കാതെ പോവുന്ന ആ മനുഷ്യന്റെയടുക്കൽ പോയെന്ന് കേട്ടല്ലോ. അതേ, കേട്ടതെല്ലാം നമുക്ക് പറഞ്ഞ് നടക്കാനുള്ളതല്ലല്ലോ. ഇരിക്കട്ടെ നിങ്ങൾ അദ്ദേഹത്തിൽ കാണുന്ന പ്രശ്നം എന്താണ്. പല ഭാഗത്ത് നിന്നും ചില ആളുകൾ അയാളൊരു പ്രത്യേകതയുള്ള ആളാണെന്ന നിലയ്ക്ക് ഇവിടെ വരാറുണ്ട്. അയാൾ അങ്ങിനെയുള്ള ആളൊന്നുമല്ല. മുസ്ലിയാരുടെ ചോദ്യം: എന്ത്കൊണ്ടാണ് അയാൾ അങ്ങിനെയുള്ള ഒരാളല്ല എന്ന് നിങ്ങൾ പറയുന്നത്. നിങ്ങൾക്കെന്താണ് തെളിവ്. വന്നവരുടെ മറുപടി. അയാൾക്ക് ഇൽമില്ല. ഒരു വലിയ്യാണെങ്കിൽ അവർക്ക് അറിവ് വേണ്ടതല്ലേ. ശരി വലിയ്യിന് അറിവ് വേണ്ട! നമ്മളെല്ലാം സുന്നികളാണല്ലോ. മുഹ്യിദ്ദീൻ മാല ചൊല്ലുന്നവരും അത് ശരിയാണെന്ന് അംഗീകരിക്കുന്നവരുമല്ലേ. മുഹ്യിദ്ദീൻ മാലയിലെ ഒരു വരി ഇങ്ങിനെ കാണാമല്ലോ. "അപ്പോൾ കുലം പൂക്കെ പുതിയ ഇസ്ലാമിനെ അബ്ദാലുമാരാക്കി കൽപ്പിച്ചു വെച്ചോവർ"

ഗൗസുൽ അഅ്ളമിന്റെ അടുക്കൽ വന്ന് ദീൻ വിശ്വസിച്ച ആളുകളെ അപ്പോൾ തന്നെ ഔലിയാക്കളിൽ ഉന്നത പദവിയുള്ള അബ്ദാലുകളാക്കി. എങ്കിൽ എവിടെ നിന്നായിരുന്നു അവർക്ക് അറിവ് ലഭിച്ചത് എന്ന

സൈനുദ്ദീൻ മുസ്‌ലിയാരുടെ മറുപടി കേട്ട് എല്ലാം ശരിക്ക് കേട്ടുകൊണ്ടിരുന്ന മുദർരിസവർകൾ പറഞ്ഞു. സൈനുദ്ദീൻ മുസ്‌ലിയാരുടെ ആ ചോദ്യത്തിന് നിങ്ങൾ മറുപടി പറഞ്ഞേ പറ്റൂ. വീണ്ടും മുസ്‌ലിയാരുടെ ചോദ്യം. മാത്രമല്ല, മൂസാ നബിയെ പരാജയപ്പെടുത്താൻ ഫിർഔൻ ഹാജരാക്കിയ സാഹിരീങ്ങൾ മൂസാ നബിയുടെ മുഅ്ജിസത്ത് കണ്ട് മൂസാ നബിയിൽ വിശ്വസിക്കുകയും ഏറ്റവും ഉന്നതമായ പദവിക്കർഹരായതും ഞൊടിയിടകൊണ്ടായിരുന്നില്ലെ, അതേ അറിവ് പഠിച്ചു കരസ്ഥമാക്കുന്നതും അല്ലാഹുവിന്റെ പ്രകാശത്തിലൂടെ ലഭിക്കുന്നതുമുണ്ടല്ലോ. ഇൽമ് വേണം എന്നത് ശരി തന്നെയാണ്. അവർ പറയുന്ന കാര്യങ്ങളും മഹാന്മാർ എഴുതിവെച്ച വിഷയങ്ങളും ഒത്തുവരുമ്പോൾ നമുക്കംഗീകരിക്കുന്നതിലെന്താ പ്രശ്നം. ആ ഭാഗം തൽക്കാലം നിർത്തുന്നു. കോയപ്പാപ്പയും മഹാനുമായി നടന്ന ഒരുപാട് സംഭവങ്ങൾ വിവരിക്കാനുണ്ട്. അല്ലാഹു ആ ബന്ധം മുറിയാതെ നിലനിർത്തട്ടെ. ആമീൻ. ഈ സംഭവങ്ങളെല്ലാം സൈനുദ്ദീൻ മുസ്‌ലിയാരുടെ ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ തന്നെയായിരുന്നു. അപ്പോൾ മഹാനവർകൾ ജനമധ്യത്തിൽ വേണമെങ്കിൽ അൽപം പരിഷ്കരിച്ച ഒരു മുസ്‌ലിയാരെന്ന് പറയാമായിരുന്നു. വസ്ത്രത്തിൽ കാണുന്ന ചില മാറ്റങ്ങളും പ്രസംഗത്തിന്റെ ചില ശൈലിയും, പക്ഷെ അപ്പോഴെല്ലാം തന്റെ കുടുംബത്തിന്റെ പശ്ചാത്തലത്തിൽ നിന്നും ഉസ്താദുമാരുടെ കൂട്ടുകെട്ടിലൂടെയും ഇത്തരം ആത്മീയാചാര്യന്മാരുടെ ബന്ധങ്ങളിൽ നിന്നും തന്നിലേക്ക് കടന്നുവന്ന ആത്മീയ വെളിച്ചം തന്നിൽ നിക്ഷിപ്തമായ വെളിച്ചവുമായി കണ്ട്മുട്ടിയപ്പോൾ മഹാനരുടെ മനസ്സ് ഭൗതിക ചുറ്റുപാടിനപ്പുറം ആത്മീയ മേഖലയ്ക്ക് വേണ്ടി ദാഹിക്കുകയും ആത്മജ്ഞാനത്തിന്റെ ശുദ്ധജലം എവിടെ എന്നന്വേഷിച്ചു കൊണ്ടുള്ള നീക്കം ആരംഭിക്കുകയും ചെയ്തിരുന്നു. അപ്പോഴൊക്കെയും സൈനുദ്ദീൻ മുസ്‌ലിയാർ സൈനുദ്ദീൻ മുസ്‌ലിയാർ തന്നെയായിരുന്നു. അഥവാ ഭാര്യക്ക് ഇഷ്ടപ്പെട്ട ഭർത്താവ്, മക്കൾക്ക് സ്നേഹനിധിയായ പിതാവ്. നാട്ടുകാരുടെ എല്ലാ പ്രശ്നങ്ങൾക്കും ഒരത്താണിയും, സഹപാഠികൾക്ക് തമാശ പറയുന്ന ഫലിതം ചൊരിയുന്ന കൂട്ടുകാരനും എല്ലാമായിരുന്നു.

## ബഹുമാനപ്പെട്ട നാഗൂർ ശരീഫും മുസ്‌ലിയാരും

തന്റെ ആത്മീയ ദാഹത്തിന് പ്രതിവിധി അന്വേഷിച്ചുകൊണ്ടുള്ള യാത്രാ വേളയിൽ ആദ്യഘട്ടത്തിൽ ആഴ്ചകളും മാസങ്ങളുമായി തങ്ങിയിരുന്നത് തന്നിൽ ഏറ്റവും സ്വാധീനം ചെലുത്തിയവരും തൗഹീദിന്റെ കേന്ദ്രവുമായ ബഹു ഷാഹുൽ ഹമീദ് മീറാനുന്നാഹൂരി തങ്ങളുടെ സന്നി

ധിയിലായിരുന്നു. അതോടനുബന്ധിച്ച് തന്നിൽ സിയാറത്തു വാസന അധികരിക്കുകയും മറ്റു കാര്യങ്ങളിൽ നിന്ന് പൊതുവേ പിൻമാറാനും തുടങ്ങി. (സ്ഥിരമായ വരങ്ങളും പരിപാടികളും പൊതു പ്രവർത്തനവും) അങ്ങിനെ നാട്ടിലും മറ്റും സിയാറത്തുകൾ വർദ്ധിപ്പിച്ചുകൊണ്ടിരിക്കേ നാഗൂർ ശരീഫിൽവെച്ച് ഒരു വേള തന്റെ ചില പ്രത്യേക ഉദ്ദേശ്യങ്ങൾ മുന്നിൽവെച്ച് ഈ കാര്യങ്ങൾക്ക് വ്യക്തമായ മാർഗ്ഗനിർദ്ദേശം കിട്ടിയാല ല്ലാതെ ഇവിടുന്ന് ഞാൻ പോവുകയില്ല എന്ന ദൃഢ തീരുമാനത്തിൽ അവിടെ തന്നെ കഴിഞ്ഞുകൂടി. നാട്ടിലേക്ക് തിരിക്കാതിരുന്നത് കാരണം ബന്ധപ്പെട്ട പലരും അദ്ദേഹത്തെ അന്വേഷിച്ചു നാഹൂരിലേക്ക് പുറപ്പെ ട്ടെങ്കിലും തിരിച്ചുപോരാൻ അദ്ദേഹം കൂട്ടാക്കിയില്ല. എനിക്ക് ചില ഉദ്ദേ ശ്യമുണ്ട്. അതിന്റെ മാർഗ്ഗം വെളിവായതിനു ശേഷം വരാമെന്ന് പറഞ്ഞു തന്റെ അനുജനടക്കം പോയവരെ മടക്കിവിട്ടു. ഉറച്ച തീരുമാനത്തിലൂടെ നാഹൂരിലുള്ള താമസത്തിനിടക്ക് തന്റെ ലക്ഷ്യങ്ങളുടെ മാർഗ്ഗം ബോധ്യ മാവുകയും ചെയ്തപ്പോൾ താൻ നാട്ടിലേക്ക് തിരിച്ചു. വീണ്ടും സിയാ റത്തുകളുമായി ബന്ധപ്പെട്ടു. നാട്ടിലും വിശിഷ്യാ മമ്പുറവും പിന്നീട് നാഗൂർ, ബോംബെ, അജ്മീർ എന്നീ സ്ഥലങ്ങളിലും മാറി മാറി സന്ദർശി ച്ചുകൊണ്ടിരുന്നു. ഇതിനിടയിൽ പല മഹത്തുക്കളുമായി അദ്ദേഹം കണ്ടു മുട്ടുകയും തന്റെ ലക്ഷ്യത്തിന്നത് ശക്തിപകരുകയും ചെയ്തു. അപ്പോ ഴെല്ലാം അദ്ദേഹം ചികിത്സയിലൂടെയും കോൺട്രാക്ട് വർക്കുമായും നീങ്ങുകയാണെന്ന് പലരും ധരിച്ചു. അതിന് കാരണമായത് അദ്ദേഹവു മായി ബന്ധമുള്ള പലർക്കും അവിടുത്തെ നിർദ്ദേശപ്രകാരം ഇതെല്ലാം ഉണ്ടായിരുന്നു എന്നായിരുന്നു. തന്റെ ഉദ്ദേശം എന്തെന്ന് അദ്ദേഹം വെളി വാക്കിയതുമില്ല. നിരന്തരമായ സിയാറത്തുകളും ആത്മീയ വ്യക്തിത്വങ്ങളെ സന്ദർശിക്കലും പതിവാക്കികൊണ്ടിരിക്കെ തന്റെ ആത്മീയ വഴികാട്ടിയായ അബുൽ ഫള്ൽ അശ്ശൈഖ് സയ്യിദ് ജലാലുദ്ദീനുൽ ജീലിയ്യുമായി ബന്ധ പ്പെടുകയും ആ ഹള്റത്തിൽ ഒന്ന് രണ്ട് ദിവസം കഴിച്ചുകൂട്ടി തന്നിൽ ഉള വായ പല സംശയങ്ങൾക്കും ആ ഗുരുവിൽ നിന്ന് സംസാരമധ്യേ അപ്ര തീക്ഷിതമായ മറുപടി ലഭിക്കുന്നത് കണ്ടപ്പോൾ തനിക്കദ്ദേഹത്തിൽ മതിപ്പ് കൂടുകയും ഗുരുശിഷ്യ ബന്ധത്തിന്റെ കണ്ണിയായി ബൈഅത്തിന് ആവ ശ്യപ്പെടുകയും ചെയ്തു. ഗുരുവിന്റെ മറുപടി. തിരക്കേണ്ട. ഉറപ്പായ തിനു ശേഷം മതി. പല വാതിലും മുട്ടിയതല്ലേ. നാഹൂർ ശരീഫിൽ നിന്ന് അത് ലഭിച്ചിരിക്കുന്നു. അതിന്റെ ഒരു ളാഹിർ ബാഹ്യമേഖല ഇനി വേണം. അതിന് ഉറപ്പ് നല്ലത് പോലെ ആയിക്കൊള്ളട്ടെ എന്ന് പറഞ്ഞു. പിന്നെയും അദ്ദേഹത്തിനെ അവിടെ നിർത്തി. ആ താമസം ഒരാഴ്ചയോളം കഴിഞ്ഞു.

അനുഭവത്തിൽ ഗുരുവിൽ പൂർണ്ണത തനിക്കനുഭവപ്പെട്ടപ്പോൾ ബൈഅത്ത് ചെയ്തു. ഗുരുശിഷ്യ ബന്ധത്തിൽ ശൈഖ് ശിഷ്യന്ന് നൽകിയ സ്ഥാന പ്പേര് സൈഫുൽ ഇലാഹ്. അങ്ങിനെ കുടുംബ പശ്ചാതലത്തിലിട്ട പേരായ ഏനിക്കുട്ടി ഉസ്താദുമാരാൽ സൈനുദ്ദീൻ ആവുകയും പിന്നീടത് ലക്ഷ്യം പോലെ തന്നെ. സൈഫുൽ ഇലാഹ് ആകുകയും ചെയ്തു. അദ്ദേഹ ത്തിന്റെ ഹക്കിൽ അല്ലാഹു ഇതെല്ലാം യഥാർത്ഥ്യമാക്കിത്തരട്ടെ ആമീൻ. പിന്നിടുള്ള കാലഘട്ടം സൈഫുൽ ഇലാഹിന്റേത് വെട്ടുകളും തട്ടുകളും. ആ ഭാഗം വിശദീകരിക്കാതെ ഞാൻ വഴിമാറുന്നു.

## കൂടുതൽ അറിയുക കുറച്ച് പറയുക

താനും തന്റെ ഗുരുവുമായുള്ള ബന്ധം വളരെ ഈടുറ്റതായിരുന്നു. നിങ്ങൾ എന്തൊരു നല്ല കാര്യത്തിന് വേണ്ടി മുന്നിട്ടറങ്ങിയാലും ഒന്നും ഭയപ്പെടേണ്ട. ഞാൻ നിങ്ങളോടൊന്നിച്ചുണ്ടാവുമെന്ന തന്റെ ഗുരുവിന്റെ ആശിർവാദം തന്റെ ജീവിതത്തിൽ തനിക്ക് സത്യമായി തോന്നുന്ന കാര്യ ങ്ങളിൽ മുന്നിട്ടിറങ്ങാനും സാഹചര്യം എത്ര പ്രതികൂലമാണെങ്കിലും അത് വിജയത്തിലാക്കാനും അദ്ദേഹത്തിനെ സാധിപ്പിച്ചിരുന്ന ഒരു വസ്തുത യായി നിലനിൽക്കുന്നു. ഉദാഹരണങ്ങൾ ഒട്ടേറെ - ഗുരുവിനോട് തനി ക്കുള്ള ബഹുമാനത്തിന്റെ ഭാഗമായി. ഏത് സമയത്ത് മഹാനരെ പറയു ന്നുവോ അപ്പോഴെല്ലാം ശൈഖുനാ റഹ്മത്തുല്ലാഹി അലൈഹി എന്ന ല്ലാതെ അദ്ദേഹത്തിൽ നിന്ന് കേൾക്കാൻ കഴിഞ്ഞിരുന്നില്ല. സ്വന്തമായി താൻ ഒരു വീട് നിർമ്മിച്ച് ആ വീടിന് തന്റെ ശൈഖിനോടുള്ള കടപ്പാ ടെന്ന നിലയ്ക്ക് താനിട്ട പേര് ജലാലിയ്യ മൻസിൽ എന്നായിരുന്നു.

അതുകൊണ്ട് തന്നെയായിരിക്കാം തന്റെ വീടിന്റെ പണി തുടങ്ങിയ സമയത്ത് അതിന്റെ പ്ലേനും എടുപ്പിക്കുന്ന ശൈലിയും വലിപ്പവും എല്ലാം അന്നത്തെ ചുറ്റുപാടിൽ ഒരു മുസ്‌ലിയാർ പണിയേണ്ടുന്ന വീടിന്റെ രൂപ മായിരുന്നില്ല. ചിലർക്കെങ്കിലും മുസ്‌ലിയാക്കന്മാർക്കെന്തിനാ ഇതൊക്കെ എന്ന ചിന്തയും ഉണ്ടായിരുന്നു. വീട്ടിൽ താമസമാക്കിയതിന് ശേഷം ത ന്റെ ഗുരുവിന്റെ പ്രധാന ശിഷ്യരിൽ പെട്ട ഒരു സയ്യിദു കൂടിയായ മഹാൻ മഹത്തായ ഒരു ഗ്രന്ഥം അറബിയിൽനിന്ന് മലയാളത്തിലേക്ക് വിവർ ത്ത നം ചെയ്യുന്നതിന്റെ ഭാഗമായി സൈനുദ്ദീൻ മുസ്‌ലിയാരുടെ ജലാലിയ്യ മ ൻസിലിൽ താമസിച്ചിരുന്നു. ഈ ഇടവേളയിൽ തന്നിലും എന്തിനാ ഇത്ര വലിയ വീട്, ഇത് കുറച്ച് അധികം തന്നെയല്ലേ എന്ന ചിന്ത വന്നു. രണ്ടാം ഘട്ടം അദ്ദേഹം ഉറങ്ങുന്നു. ഉറക്കത്തിൽ തന്റെ വന്ദ്യരായ ഗുരുവിനെ ദർശിക്കുകയും ഗുരുവിന്റെ നിർദ്ദേശം ലഭിക്കുകയും ചെയ്തു. സൈനു

ദ്ദീൻ മുസ്‌ലിയാരോട് ആ വീടിന് കുറച്ച് കൂടി വിശാലതയും സൗകര്യവും കൂട്ടാൻ പറയണം. നമുക്ക് പലപ്പോഴും സ്ഥലം മതിയാവാതെ വരും. ഞെട്ടിഉണർന്ന ആ സയ്യിദവർകൾ അദ്ദേഹത്തിന്റെ ഹൃദയ ശുദ്ധി പ്രകടിപ്പിച്ചുകൊണ്ട് സൈനുദ്ദീൻ മുസ്‌ലിയാരോട് പറയുന്നു. നിങ്ങൾ എന്നോട് പൊറുക്കണം. എന്താ തങ്ങളെ നമ്മുടെ ഇടയിൽ പൊറുക്കാൻ എന്തുണ്ടായി. തങ്ങളുടെ മറുപടി. ഞാൻ നിങ്ങളുടെ വീടിനെപ്പറ്റി അൽപം ഏറെത്തന്നെയല്ലേ എന്ന് ചിന്തിച്ചു. അതിന്റെ ശേഷം കിടന്നു. ഉറക്കത്തിൽ ശൈഖുനാ എന്നോട് പറഞ്ഞു. സൈനുദ്ദീൻ മുസ്‌ലിയാരോട് വീട് കുറച്ച് കൂടി വലിപ്പവും സൗകര്യവുമാക്കാൻ പറയണമെന്ന്" എന്റെ തെറ്റായ ധാരണയിൽ നിന്ന് ശൈഖുനാ എന്നെ തിരുത്തി അൽ ഹംദുലില്ലാഹ്... അത് തന്നെയല്ലേ ആത്മീയ ബന്ധത്തിന്റെ പ്രസക്തിയും.

## പലരുടേയും അഭയകേന്ദ്രം

ഭൗതിക രംഗത്തും ആത്മീയ മേഖലയിലും പ്രയാസപ്പെടുന്ന പലർക്കും അവിടുന്നൊരു അഭയകേന്ദ്രമായിരുന്നു. ഒരു ഭാഗത്ത് വീടു ഇല്ലാത്തവരും വിവാഹ പ്രായമായ പെൺമക്കളെ വിവാഹം നടത്താൻ കഴിയാതെ വിഷമിക്കുന്നവരും കടത്തിൽ നിന്ന് രക്ഷപ്പെടാൻ വഴിതേടുന്നവരും കുടുംബം പുലർത്താൻ മാർഗ്ഗം കാണാതെ പ്രയാസപ്പെടുന്നവരുമായ പലരും. ജാതി മത വ്യത്യാസമില്ലാതെ പല ഭാഗത്തുനിന്നും തന്നോട് വന്ന് സങ്കടപ്പെടുമ്പോൾ അവരുടെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാക്കി കൊടുക്കാൻ അദ്ദേഹത്തിന്റെ നാക്കിനും കൈകൾക്കും അല്ലാഹു ചെയ്ത അനുഗ്രഹം അപാരമായിരുന്നു. എല്ലാം റബ്ബ് സ്വീകരിക്കുമാറാവട്ടെ- ആമീൻ. ആത്മീയ മേഖലയിൽ പ്രവേശിച്ച് വഴിമുട്ടി നിന്ന പലരും അവരുടെ പ്രശ്നങ്ങളുമായി തന്നെ സമീപിക്കുമ്പോൾ സംശയങ്ങളുടെ വേരറുക്കുന്ന ഉദാഹരണ സഹിതമുള്ള ലളിതമായ മറുപടികളിലൂടെ എല്ലാം നേടി എടുത്ത സന്തോഷത്തോടെ തിരിച്ചു പോവുന്ന പല ഘട്ടങ്ങളും ആ ജീവിതത്തിൽ കാണാമായിരുന്നു.

## മനോധൈര്യം

മനോധൈര്യമുള്ളവർ മാനത്തേയും കീഴ്പ്പെടുത്തുമെന്നാണല്ലോ പ്രമാണം. സങ്കീർണമായ ലോകത്ത് സാഹചര്യങ്ങൾ പെട്ടെന്ന് പെട്ടെന്ന് മാറിക്കൊണ്ടിരിക്കുമ്പോൾ അതിനനുസരിച്ച് സത്യാസത്യ വിവേചനമില്ലാതെ മനുഷ്യൻ മാറുമ്പോൾ നാം കാലത്തിന്റേയും സാഹചര്യത്തിന്റെയും അടിമയാകുന്നു. കാലവും സാഹചര്യവും നമ്മെ അതിജയിക്കുകയും ചെയ്യുന്നു. കാല, ദേശ ചുറ്റുപാടുകൾക്കതീതമായ യാഥാർത്ഥ്യങ്ങളെ ഹൃദയ

ത്തിൽ പിടിച്ചുനിർത്താൻ കഴിയുമ്പോഴാണ് മനോദാർഢ്യത എന്ന ഗുണം ഫലം ചെയ്യുന്നത്. ഈ ഗുണം പ്രസ്ഥാന നായകന്മാർക്കു പ്രസ്ഥാനങ്ങളെ നിലനിർത്തുന്നതിൽ മുഖ്യപങ്ക് വഹിക്കുന്നു. പല സ്ഥലങ്ങളിലും തന്റെ പ്രവർത്തനമേഖലയിൽ പ്രതിസന്ധി നിറഞ്ഞ ഘട്ടങ്ങളിൽ നിർഭയത്തോടെ മുന്നോട്ട് നീങ്ങാൻ ഈ ഗുണം അദ്ദേഹത്തിന് തുണയായിരുന്നു

## പെരുമുഖവും മുസ്‌ലിയാരും

വർഷങ്ങൾക്ക് മുമ്പേ പെരുമുഖവുമായി അദ്ദേഹം ബന്ധപ്പെടുകയും ഇന്ന് പെരുമുഖത്തിന്റെ പല ഭാഗങ്ങളിൽ സ്ഥിതിചെയ്യുന്ന പല പള്ളികളുടേയും മദ്റസകളുടെയും സ്വലാത്ത് ഹൽഖ, ദിക്റ് മജ്‌ലിസ്, ദർസ് തുടങ്ങിയതിന്റെയും പിന്നിലെല്ലാം അദ്ദേഹത്തിന്റെ ശക്തമായ നേതൃത്വവും ഉപദേശവുമുണ്ടാവുകയും ചെയ്തിരുന്നു. ഒറ്റവാക്കിൽ, പെരുമുഖത്തിന്റെ ദീനീ വളർച്ചയിൽ അദ്ദേഹത്തിന്റെ പങ്കിനെപ്പറ്റി എത്ര വർണ്ണിച്ചാലും ഇവിടുത്തെ മണ്ണുകൾക്ക് മതിവരിക ഇല്ല. ഇത്പോലെ തന്നെ അദ്ദേഹം രൂപപ്പെടുത്തി എടുത്ത പല മഹല്ലുകൾക്കും അദ്ദേഹത്തിന്റെ ആത്മാർത്ഥ സേവനത്തിന്റെ കാര്യം അനുഭൂതിയോടെ അയവിറക്കാനുണ്ട്. എല്ലാം അല്ലാഹുവിങ്കൽ സ്വീകാര്യമാവട്ടെ.

## ഈ കുറിപ്പുകാരനുമായുള്ള ബന്ധം

ഏകദേശം 40 വർഷത്തിൽ പരം കൊല്ലങ്ങൾക്ക് മുമ്പ് എന്റെ ഉപ്പ കാളംപുറത്ത് കോയക്കുട്ടി മുസ്‌ലിയാർ (അവിടുത്തെ പരലോക ജീവിതം അല്ലാഹു പൂർണ്ണ സന്തോഷത്തിലാക്കിക്കൊടുക്കട്ടെ - ആമീൻ) അഥവാ അവിടുത്തെ എളാപ്പ. ആ കുടുംബ ബന്ധത്തേക്കാൾ എത്രയോ ശക്തമായിരുന്നു അവരുടെ ജീവിതബന്ധം. തദടിസ്ഥാനത്തിൽ ഞങ്ങളുടെ എല്ലാ കാര്യത്തിലും അദ്ദേഹത്തിന്റെ അഭിപ്രായം പിതാവ് അംഗീകരിക്കുമായിരുന്നു. അങ്ങിനെ ആ ജീവിതം ഉപ്പയുടെ മരണം വരേയും മരണാനന്തരം അവിടുത്തെ മരണം വരേയും നിലനിർത്താൻ തൗഫീഖ് തന്ന അല്ലാഹുവിന് സ്തുതി ... രോഗശയ്യയിൽ കിടക്കുമ്പോൾ ഈ എളിയവനോട്, അവിടുന്ന് പറഞ്ഞു മോനേ, നീ എന്റെ അരികിൽ നിന്ന് പോവരുത് കെട്ടോ! ആ ഭാഗം ഞാൻ നിർത്തട്ടെ.

“എനിക്ക് എന്റെ ഇക്കാക്ക, ഇക്കാക്കക്ക് ഇക്കാക്കയുടെ കുട്ടിമോൻ” അല്ലാഹു അത് സ്വീകരിക്കട്ടെ. ഇതിന് വ്യത്യസ്തമായി ഈ സ്മരണികയിൽ സൈനുദ്ദീൻ മുസ്‌ലിയാർ എന്നോ മറ്റോ പദങ്ങൾ ഞാൻ ഉപയോഗിച്ചത് വായനക്കാരെ പരിഗണിച്ചുകൊണ്ടാണെന്ന് ഉണർത്തട്ടെ.

# ഈമാനിന്റെ കരുത്തിൽ ഇൽമിന്റെ വഴിതെളിയിച്ചവർ

സയ്യിദ് ഇബ്രാഹീം ഖലീലുൽ ബുഖാരി കടലുണ്ടി

പാണ്ഡിത്യത്തിന്റെ പ്രഭ പരത്തിയ അപൂർവ്വം വ്യക്തിത്വങ്ങളിൽ ശ്രദ്ധേയനായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. തികഞ്ഞ കർമ കുശലതയും സേവന മനഃസ്ഥിതിയും മനോധൈര്യവും മേളിച്ച അദ്ദേഹത്തിന്റെ വാഗ്വിലാസങ്ങൾ വഴി നാട്ടിലും ഇതര നാടുകളിലും ഉയർന്നുവന്ന ദീനീ സ്ഥാപനങ്ങൾ നിരവധിയാണ്. സാത്വിക ജീവിതത്തോടൊപ്പം തന്നെ വലിയൊരു വിപ്ലവം ദീനീ രംഗത്ത് സൃഷ്ടിച്ചെടുക്കാൻ മഹാനവർകൾക്ക് സാധിച്ചു.

തൊള്ളായിരത്തി എഴുപത്തിമൂന്ന് എഴുപത്തിനാല് കാലഘട്ടങ്ങളിൽ കടലുണ്ടിയിലെ മുജാഹിദ് ഖണ്ഡന വേദികളിൽ സൈനുദ്ദീൻ മുസ്‌ലിയാർ നയിച്ച വിപ്ലവം ചെറുതല്ല. ഇന്നും ഞാനത് അനുസ്മരിക്കുകയാണ്. പക്വമായ തന്റെ വാഗ്ധോരണി ബിദ്അത്തുകാർക്കെതിരെ പ്രയോഗിക്കാൻ അക്കാലത്തുണ്ടായിരുന്ന അദ്ദേഹത്തിന്റെ ആർജ്ജവം എടുത്തു പറയേണ്ടതു തന്നെയാണ്.

ഒരു മത പണ്ഡിതൻ തന്റെ ദൗത്യം നിർവ്വഹിക്കപ്പെടുന്നത് തികച്ചും ആത്മാർത്ഥ മനഃസ്ഥിതിയോടെയായിരിക്കണം. ആരുടെയെങ്കിലും ഭ്രഷ്ടോ പ്രീണനമോ മുഖവിലക്കെടുക്കാതെ സത്യം തുറന്നു പറയാൻ പണ്ഡിതൻ തയ്യാറാവണം. ഇന്ന് പല പണ്ഡിതർക്കും ഈ ഗുണം ഇല്ലാതെ പോയി. കാലത്തിനും കാര്യലാഭത്തിനുമനുസരിച്ച് അവർ പലതും മറച്ചു

വെക്കുന്നു. എന്തു വിധ പ്രതിസന്ധികൾ നേരിട്ടാലും സത്യം മുഖം നോക്കാതെ പറയുന്ന ധീരശാലിയായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ.

അക്കാലത്ത് കടലുണ്ടിയിൽ നടന്ന സുന്നി-മുജാഹിദ് വിഭജനം തീർത്തും സങ്കീർണമായിരുന്നു. മുല്ലമാരടക്കമുള്ള പല പ്രമുഖരും മുജാഹിദ് പക്ഷത്തായിരുന്നു. സ്വന്തം കുടുംബത്തിലുള്ളവർ വരെ അക്കൂട്ടത്തിലുണ്ടായിരുന്നു. മറുഭാഗത്താകട്ടെ വളരെ ദുർബലരായ സുന്നികൾ. ഈ സന്നിഗ്ധ ഘട്ടത്തിൽ മുസ്‌ലിയാരുടെ അടുത്ത ബന്ധുക്കൾക്കു വേണ്ടി ആദർശം പറയാതിരിക്കാൻ അദ്ദേഹം തയ്യാറായില്ല. എന്നു മാത്രമല്ല, അതി ധീരമായ പോരാട്ടം തന്നെ ബിദ്അത്തിനെതിരിൽ നടത്തുകയായിരുന്നു. മണിക്കൂറുകളും ദിവസങ്ങളും നീണ്ട പ്രഭാഷണങ്ങളിലൂടെ മുജാഹിദ് വിഭാഗത്തിന്റെ ആശയ പാപ്പരത്തം സ്ഥാപിച്ചെടുക്കാൻ അവിടുന്ന് പ്രയത്നിച്ചു. സേവനത്തിന്റെ കരുത്തിൽ എല്ലാം മറന്ന് സ്വയം താൽപര്യമെടുത്ത് കടലുണ്ടിയിൽ അദ്ദേഹം എത്തിച്ചേരുമായിരുന്നു.

സുന്നിപക്ഷത്ത് സഹായിക്കാൻ കഴിയുന്ന പരിതസ്ഥിതി അന്നുണ്ടായിരുന്നില്ല. പ്രഭാഷകന്റെ ഭക്ഷണം, താമസം, യാത്രക്കൂലി എന്നിവ പോലും അന്ന് ചോദ്യചിഹ്നമായിരുന്നു. തികച്ചും ആശങ്കാജനകമായ അന്തരീക്ഷത്തിൽ മുസ്‌ലിയാരുടെ ഈമാനിക കരുത്ത് തന്നെയാണ് അവിടെ പ്രകടമായത്. യഥാർത്ഥ ഈമാൻ ലഭിച്ചിട്ടില്ലാത്തവർക്ക് ഇത്തരം ധീരത ദീനീരംഗത്ത് കാണില്ല. പ്രസംഗിക്കാൻ എല്ലാവർക്കും കഴിയും. പ്രവർത്തിപഥമാണ് പ്രയാസം.

അല്ലാഹു (സു.ത) സൂറത്തുൽ മുജാദലയിൽ “ലാ തജിദു ഖൗമൻ' എന്നു തുടങ്ങുന്ന ആയത്തിൽ ഇങ്ങനെ പറഞ്ഞതു കാണാം. അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുന്ന ഒരു ജനത അല്ലാഹുവിനോടും അവന്റെ ദൂതനോടും മത്സരിക്കുന്നവരുമായി സ്നേഹബന്ധം പുലർത്തുന്നതായി താങ്കൾ കാണുകയില്ല. അവർ ആ ജനതയുടെ പിതാക്കളോ പുത്രന്മാരോ സഹോദരന്മാരോ കുടുംബക്കാരോ ആയിരുന്നാലും ശരി. അവരുടെ ഹൃദയങ്ങളിൽ അവൻ സത്യവിശ്വാസം രേഖപ്പെടുത്തുകയും തന്റെ പക്കൽ നിന്നുള്ള ഒരാത്മാവ് കൊണ്ട് അവൻ അവരെ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു. താഴ്ഭാഗത്തുകൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗ്ഗങ്ങളിൽ അവൻ അവരെ പ്രവേശിപ്പിക്കും. അവരതിൽ ശാശ്വതവാസികളായിരിക്കും. അല്ലാഹു അവരെ സംബന്ധിച്ചും അവർ അവനെ സംബന്ധിച്ചും തൃപ്തിപ്പെട്ടിരിക്കുന്നു. അല്ലാഹുവിന്റെ പാർട്ടി

ക്കാരാണവർ. അറിയുക. തീർച്ചയായും അല്ലാഹുവിന്റെ പാർട്ടിക്കാരാണ് വിജയികൾ.

ഈ ആയത്ത് നമുക്ക് നൽകുന്ന പാഠം ഈമാനിക ദൃഢതയാണ്. ശരിയായ ഈമാൻ നിലനിൽക്കുന്ന ഒരാൾക്ക് മാത്രമേ ഈ ദൃഢനിശ്ച തയും ധൈര്യവും പ്രകടിപ്പിക്കാൻ കഴിയുകയുള്ളൂ.

മഹാനായ സൈനുദ്ദീൻ മുസ്‌ലിയാർ മേൽ വിവരണത്തിന് മതിയായ തെളിവായിരുന്നു. സത്യം ആരുടെ മുമ്പിലും വെട്ടിത്തുറന്ന് പറയാനുള്ള ധൈര്യം ഇതരരിൽ നിന്നും അദ്ദേഹത്തെ വ്യതിരിക്തനാക്കി. ഭൗതികത യിൽ തീരെ താൽപര്യമില്ലാതെ പ്രവർത്തിക്കുന്നവർക്കു മാത്രമേ ഈ ധൈര്യം നേടിയെടുക്കാൻ സാധിക്കുകയുള്ളൂ. അതിന്റെ കാരണം ഈമാ നിന്റെ മികവ് ഒന്ന് മാത്രമാണ്. ഇരുട്ടും പ്രകാശവും ഒന്നിക്കാത്ത പോലെ സ്നേഹവും വിദ്വേഷവും ഒരിക്കലും മേളിക്കുകയില്ല. ഇതാണ് അവിടെ തെളിഞ്ഞുകണ്ടത്. സ്വന്തം നാട്ടിലും നിരവധി പ്രതിസന്ധികൾ ക്ഷമ യോടെ തരണം ചെയ്ത ചരിത്രമല്ലേ ജീവിതത്തിലുണ്ടായിരുന്നത്.

മികച്ച പ്രഭാഷകനായിരുന്ന അദ്ദേഹത്തിന് മറ്റാർക്കുമില്ലാത്ത ഒട്ടന വധി പ്രത്യേകതകളുണ്ടായിരുന്നു. സരളവും ലളിതവുമായ ആ പ്രഭാഷണം ജന ഹൃദയങ്ങളെ ആകർഷിക്കുന്നതും ചിന്തോദ്ദീപകവുമായിരുന്നു. ഏവർക്കും മനസിലാകുന്ന രീതിയിലുള്ള നാടൻ ഉദാഹരണങ്ങളിലൂടെ കാര്യങ്ങൾ ഗ്രഹിപ്പിക്കാൻ മഹാനവർകൾക്ക് പ്രത്യേക കഴിവായിരുന്നു. ഒരുകാലത്ത് കേരളത്തിലുടനീളം ആ നാമം പ്രസിദ്ധവുമായിരുന്നു. വിര ലിലെണ്ണാവുന്ന പ്രഭാഷകരിൽ ഒരാളായിരുന്നു മുസ്‌ലിയാർ.

നിരവധി പള്ളി മദ്റസകൾ ആ മതപ്രഭാഷണം വഴി പല സ്ഥലങ്ങ ളിലും ഉയർന്നുവന്നു. മഹാനുഭാവന്റെ കാര്യമായ പ്രവർത്തന മേഖലയും അതു തന്നെയായിരുന്നു. കടലുണ്ടിയിലെ സുന്നി പള്ളി മദ്റസ എന്നിവ യുടെ നിർമാണം മുസ്‌ലിയാരുടെ മതപ്രഭാഷണം വഴിയായിരുന്നു. നിസ്വാർത്ഥ സേവനം വഴി പള്ളി മദ്റസകൾ നിർമ്മിച്ചുനൽകാൻ വില പ്പെട്ട ആ വാഗ്ധോരണി നിമിത്തമായി. നാഥൻ അർഹമായ പ്രതിഫലം നൽകി നാളെ അവരോടൊപ്പം നമ്മെയും സ്വർഗ്ഗീയാരാമത്തിൽ ഒരുമിച്ചു കൂട്ടട്ടെ - ആമീൻ.

# പ്രതിഭ തെളിയിച്ച പ്രഭാഷകൻ

## എ.കെ. അബ്ദുറഹ്മാൻ മുസ്‌ലിയാർ

*പ്രിൻസിപ്പൽ, ജാമിഅ സഅദിയ്യ: (കാസർഗോഡ്)*

ഫറോക്ക് പഞ്ചായത്തിലെ ഒരു കുഗ്രാമമാണ് പെരുമുഖം. പണ്ഡിത പാമര മാനസങ്ങളിൽ ഇടം തേടിയ പ്രദേശമായി ഇന്നത് മാറിയിട്ടുണ്ട്. ഉന്നത വ്യക്തിത്വങ്ങൾ അവിടെ വസിച്ചതാണ് കാരണം. അടുത്ത കാലത്ത് നമ്മെ വിട്ട് പിരിഞ്ഞ മർഹൂം ബീരാൻ കോയ മുസ്‌ലിയാർ (ന.മ) അവർകളും, മർഹൂം സൈനുദ്ദീൻ മുസ്‌ലിയാർ (ന.മ) അവർകളും അവരിൽ പ്രധാനികളാണ്. മതാധ്യാപന രംഗത്ത് നിസ്വാർത്ഥ സേവനങ്ങളർപ്പിച്ച് നിരവധി പണ്ഡിത മഹത്തുക്കളെ സമുദായത്തിന് സംഭാവന ചെയ്ത മഹൽ വ്യക്തിയായിരുന്നു ബീരാൻ കോയ മുസ്‌ലിയാർ, സൈനുദ്ദീൻ മുസ്‌ലിയാരുടെ പ്രധാന പ്രവർത്തന വേദി മതപ്രഭാഷണമായിരുന്നു. അതിലദ്ദേഹം മികച്ച് നിന്നു. ആശയങ്ങൾ വളരെ സുന്ദരമായ രീതിയിൽ അവതരിപ്പിക്കാനുള്ള അദ്ദേഹത്തിന്റെ പാടവം എടുത്തു പറയേണ്ടതാണ്. കേരളത്തിനകത്തും പുറത്തും വഅള് സദസ്സുകളദ്ദേഹം ധന്യമാക്കി. സൈനുദ്ദീൻ മുസ്‌ലിയാരുടെ വഅള് എന്ന് കേട്ടാൽ പിന്നെ ജനങ്ങളുടെ തിക്കും തിരക്കുമാണ്. സമയത്തിന് മുമ്പ് തന്നെ സദസ്സ് നിറഞ്ഞ് കവിയുകയായി. എത്ര കേട്ടാലും മതിവരാത്ത മധുര ശബ്ദമാണദ്ദേഹത്തിന്റേത്. ഗഹനമായ വിഷയങ്ങൾ വളരെ ലളിതമായി അവതരിപ്പിക്കുന്ന അദ്ദേഹത്തിന്റെ പ്രഭാഷണം ഫലിതങ്ങളിലൂടെയും, ഉപമകളിലൂടെയും കടന്നുപോകും.

വിജ്ഞാനപ്രദമായ ആ പ്രഭാഷണം മനസ്സിന്റെ അഗാധതകളിൽ തറച്ച് നിൽക്കുന്നതായിരുന്നു.

ദീനീ സേവന രംഗത്ത് അദ്ദേഹത്തിന്റെ സാന്നിധ്യം സജീവമായിരുന്നു. ഫറോക്ക്, രാമനാട്ടുകര, ചേലേമ്പ്ര എന്നീ പഞ്ചായത്തുകളിലും പരിസര പ്രദേശങ്ങളിലും പള്ളി മദ്റസകളുടെ നിർമ്മാണം, പുനരുദ്ധാരണം, ദർസുകൾ സ്ഥാപിക്കൽ തുടങ്ങിയ നിരവധി പ്രവർത്തന മേഖലകളിലെ അദ്ദേഹത്തിന്റെ പങ്കാളിത്തം പ്രശംസനീയമാണ്.

താൻ മുന്നിട്ടിറങ്ങിയ ഏതു പ്രവർത്തിയും ഏത് പ്രതിബന്ധങ്ങളുണ്ടെങ്കിലും അതൊക്കെ തൃണവൽഗണിച്ച് അതു വിജയകരമായി പൂർത്തിയാക്കാനുള്ള കഴിവ് അസാധാരണമായിരുന്നു. ഭിന്നിപ്പുകളും തർക്കങ്ങളും പറഞ്ഞ് തീർക്കാനുള്ള അദ്ദേഹത്തിന്റെ മിടുക്ക് ആശ്ചര്യജനകമാണ്. അദ്ദേഹത്തിന്റെ വസതിയിൽ അത്തരം സദസ്സുകൾ എപ്പോഴും കാണാമായിരുന്നു. ഈ നിലയിൽ അദ്ദേഹം പൊതുജനങ്ങളുടെ ആശാകേന്ദ്രമായി മാറി.

സാദാത്തീങ്ങൾ, മുതഅല്ലിമീങ്ങൾ തുടങ്ങിയവരെ അദ്ദേഹം വളരെ സ്നേഹിച്ചിരുന്നു. ചേളാരിയിലെ ജമലുല്ലൈലി സാദാത്തുക്കളുമായി അദ്ദേഹത്തിന്റെ ബന്ധം സുശക്തമായിരുന്നു. അവിടെ നടക്കാറുണ്ടായിരുന്ന ആണ്ടു നേർച്ചകളിൽ അദ്ദേഹം സജീവമായി പങ്കുകൊണ്ടു.

ഇങ്ങിനെ വിവിധ തുറകളിലൂടെ സമുദായ സേവനത്തിനായി ജീവിതം നീക്കിവെച്ച മഹത് വ്യക്തിയായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. അവരെയും നമ്മെയും നാഥൻ ജന്നാതുന്നഈമിൽ ഒരുമിച്ച് കൂട്ടട്ടെ - ആമീൻ.

# പ്രിയപ്പെട്ട എന്റെ ഉസ്താദ്

ഡോ. എം.എ. ഹമീദ് കോട്ടക്കൽ

ഏകദേശം പതിനേഴ് വർഷങ്ങൾക്ക് മുമ്പാണ് പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ എന്ന മഹാനവർകളെ ഞാൻ പരിചയപ്പെടുന്നത്. അവരുമായി അടുത്ത് ബന്ധമുണ്ടായിരുന്ന മുഹമ്മദ് സാഹിബ് എന്ന ഒരു പുതുവിശ്വാസിയാണ് ഞങ്ങളെ തമ്മിൽ പരിചയപ്പെടുത്തിയത്.

1986ൽ പെരുമുഖം എണ്ണക്കാട് ജുമുഅത്ത് പള്ളി പ്രസിഡന്റായിരിക്കെ തന്റെ മേൽനോട്ടത്തിൽ പുതുക്കിപ്പണിയിച്ച പള്ളിയുടെ ഉദ്ഘാടന യോഗത്തിൽ അന്നത്തെ സമസ്തയിലെ പ്രമുഖ പണ്ഡിതരായ ഇ.കെ, എ.പി. പോലുള്ള മഹാന്മാർ പങ്കെടുത്തിരുന്നു. ഞാൻ പറയാതെ തന്നെ ആ വലിയ സദസ്സിൽ വെച്ചു ഈ എളിയവന് വേണ്ടി ഉസ്താദ് പ്രത്യേകം ദുആ ചെയ്യിപ്പിച്ചു എന്ന് മുഹമ്മദ് സാഹിബ് എന്നോട് വന്നുപറഞ്ഞപ്പോൾ ഒരു നിമിഷംപോലും വൈകാതെ ഞാൻ പെരുമുഖത്ത് ചെന്ന് മഹാനവർകളെ പരിചയപ്പെടുകയായിരുന്നു. അന്നുവരെ അന്യോന്യം കേട്ടറിവു മാത്രമേയുണ്ടായിരുന്നുള്ളൂ. കാണാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും സാധിച്ചിരുന്നില്ല. ഈ ബന്ധം അനുദിനം വളർന്നുപന്തലിച്ചു. ഗുരുശിഷ്യ ബന്ധത്തെക്കാളുപരി പിതൃ പുത്രബന്ധമായി മാറി. അതെ, ഉസ്താദ് എന്നെ മകനായും ഞാൻ ഉസ്താദിനെ ബാപ്പയായും കണ്ടു. ഉസ്താദ് എനിക്ക് ഗുരുവും ശൈഖും സ്നേഹനിധിയായ പിതാവും ഉപദേഷ്ടാവും ഉത്തമ സുഹൃത്തും എല്ലാം എല്ലാമായിരുന്നു. അവിടുത്തെ പ്രശ്നങ്ങൾ എന്റേതും എന്റെ പ്രശ്നങ്ങൾ അവിടുത്തേതുമായിത്തീർന്നു.

ആ ബന്ധം എന്റെ ജീവിതത്തിൽ സമൂല മാറ്റം വരുത്തി. എനിക്കുണ്ടായ എല്ലാ ഗുണങ്ങൾക്കും വിജയങ്ങൾക്കും അതു നിമിത്തമായി മാറി. അവസാന കാലങ്ങളിൽ ഒരുദിവസം പോലും ഞങ്ങൾ തമ്മിൽ കാണാതിരിക്കാൻ കഴിഞ്ഞില്ല. എന്നോട് പെരുമുഖത്തേക്ക് നിത്യം വരാൻ പറഞ്ഞു. പലപ്പോഴും ദിവസങ്ങളിൽ രണ്ടുപ്രാവശ്യം വന്നിരുന്നു. "നിങ്ങളോ കുട്ടിമോനോ ഉണ്ടെങ്കിൽ എനിക്ക് സന്തോഷം തോന്നും. അതിനാൽ നിങ്ങൾ നിത്യം വരണം. പെട്രോളിനുള്ള കാശ് ഞാൻ തരാം" എന്നാണ് അവിടുന്ന് പറഞ്ഞിരുന്നത്. ഒരു ദിവസമെങ്ങാനും കണ്ടില്ലെങ്കിൽ ഉടനെ ഫോൺ ചെയ്യും. കാരണമറിയാൻ. കോട്ടക്കൽ നിന്ന് പുറപ്പെട്ടുവെന്നറിഞ്ഞാൽ എന്റെ കാർ മുറ്റത്തെത്തും വരെ റൂമിന് പുറത്തേക്ക് നോക്കി കൊണ്ടിരിക്കും. കാണാൻ വൈകിയാൽ കുട്ടികളോട് ഫോൺ ചെയ്യാൻ പറയും" കോട്ടക്കൽ നിന്ന് പുറപ്പെട്ടു, ഇവിടെ എത്തേണ്ടെ ബാപ്പച്ചീ. ഇക്കാക്കക്ക് വഴിയിൽ പല കാര്യങ്ങളും ഉണ്ടാകുമല്ലോ? എത്താറാവുന്നേ ഉള്ളൂ' എന്ന് പറഞ്ഞു മക്കൾ സമാധാനിപ്പിക്കും. ഉസ്താദിന്റെ മക്കൾ എന്നെ 'കോട്ടക്കലെ ഇക്കാക്ക' എന്നാണ് വിളിക്കാറുള്ളത്. അതെ, എനിക്കവർ അനുജന്മാരും പെങ്ങന്മാരും ആണ്. ചില കുടുംബ കാര്യങ്ങൾ പോലും ചർച്ച ചെയ്തു തീരുമാനിക്കാൻ "കോട്ടക്കലെ ഇക്കാക്ക വരട്ടെ" എന്ന് ഉസ്താദ് പറയാറുണ്ടായിരുന്നു. സ്വന്തം രഹസ്യങ്ങളും കുടുംബ രഹസ്യങ്ങളും എന്നോടു പറയും. അതുപോലെ എന്റെ എല്ലാ കാര്യങ്ങളും ഉസ്താദാണ് കൈകാര്യം ചെയ്തിരുന്നത്. അവിടുത്തെ അഭിപ്രായപ്രകാരമാണ് ഞാൻ എല്ലാ കാര്യവും ചെയ്തിരുന്നതും.

ഒട്ടനവധി ആലിമീങ്ങളും സാദാത്തുക്കളുമായി ഈ എളിയവൻ പരിചയവും ബന്ധവും ഉണ്ടായിരുന്നെങ്കിലും പെരുമുഖം ഉസ്താദിന്റേതു പോലൊരു വ്യക്തിത്വം മറ്റാരിലും കണ്ടിട്ടില്ല. തന്റെ പ്രത്യേക സ്വഭാവ വൈശിഷ്ട്യം പലരിൽ നിന്നും തന്നെ വ്യത്യസ്തനാക്കി. നിസ്വാർത്ഥമായ സ്നേഹം, വശ്യമായ പെരുമാറ്റം, വിനയം, കാര്യങ്ങളെ വസ്തുനിഷ്ഠമായി വിലയിരുത്താനുള്ള അപാരമായ കഴിവ്, കുബേര, കുചേല വ്യത്യാസമില്ലാതെ പ്രായഭേദമില്ലാതെ ആരോടും സൗമ്യമായ പെരുമാറ്റം എന്നിവ ആരെയും ആകർഷിപ്പിക്കുന്നതായിരുന്നു. ശരീഅത്തിലും ഹഖീഖത്തിലും ഒരുപോലെ പാണ്ഡിത്യം നേടിയിരുന്ന ഉസ്താദിന്റെ ബുദ്ധികൂർമ്മതയും വാചാലതയും മറ്റു പണ്ഡിതന്മാരിൽ നിന്നും വ്യത്യസ്തനാക്കി. താൻ കൈകാര്യം ചെയ്ത എല്ലാ മേഖലകളിലും വിജയക്കൊടി നാട്ടി. ഒരു കാലത്ത് സ്വന്തം നാവുകൊണ്ട് സുന്നത്ത് ജമാഅത്തിന്റെ ശത്രുക്കളെ ആഞ്ഞുവെട്ടി.



മഹാനവർകളുടെ ഗ്രന്ഥശേഖരം

കോട്ടക്കലങ്ങാടിയും തന്റെ ആദർശ പടയോട്ടത്തിന് സാക്ഷിയായി. ആദർശ സംസ്ഥാപനത്തിന് വേണ്ടി പൊരുതിയ അദ്ദേഹം സ്വന്തം ശരീരവും കുടുംബങ്ങളെയും മറന്ന് ദീനീ പ്രവർത്തനത്തിൽ മുഴുകി. അതുകൊണ്ട് തന്നെ ഭൗതികമായി സമ്പാദ്യമില്ലായിരുന്ന മഹാനവർകൾ മരിക്കുമ്പോൾ കടക്കാരനായിരുന്നു. താൻ ഒരു കാര്യം ഏറ്റെടുത്താൽ അത് വിജയിപ്പിക്കുക എന്നത് അവരുടെ നിശ്ചയ ദാർഢ്യമായിരുന്നു. സ്ഫുടമായ ഭാഷ, അവതരണ ശൈലി, സമർത്ഥനം, ഫലിതം, ഗ്രാഹ്യശക്തി, ഉദാഹരണം, ഖണ്ഡനം, ഇരുളക്കുപ്പേരി പോലുള്ള മറുപടി എന്നിത്യാദി വിശേഷണങ്ങളിൽ മറ്റു പണ്ഡിതന്മാരിൽ നിന്നും വ്യത്യസ്തനായിരുന്നത് കൊണ്ട് അദ്ദേഹം ബിദ്അത്ത്കാരുടെ പേടിസ്വപ്നമായിരുന്നു. ഖണ്ഡന പ്രസംഗത്തിൽ അദ്ദേഹത്തോട് തോൽക്കാത്ത പുത്തനാശയക്കാരൻ ഉണ്ടായിട്ടില്ല. അവസാനം, ആ 'ഇല്ലിക്കോല്ലു' പോലോത്ത മനുഷ്യനുണ്ടെങ്കിൽ ഞങ്ങളില്ല' എന്ന് പറഞ്ഞ് അവർ വാദപ്രതിവാദത്തിൽ നിന്നും പിൻവാങ്ങി. ഒരിക്കൽ ഉസ്താദ് വെല്ലുവിളിച്ച ശംസിയ്യാ ത്വരീഖത്തിന്റെ ദീപിൽ നിന്നുള്ള കള്ള ശൈഖും "ആ മനുഷ്യനുമായി ഞങ്ങൾ വാദപ്ര

തിവാദത്തിനില്ലെ"ന്നതറിയിച്ചതാണ്. ഉസ്താദിന്റെ പ്രത്യേകമായ ഇത്തരം കഴിവുകളെ മുൻനിർത്തി ഉസ്താദിന്റെ ശൈഖ് ശൈഖുനാ റഹ്മത്തുള്ളാഹി ഉസ്താദിനെ "സൈഫുൽ ഇലാഹ്" എന്ന് വിളിച്ചു. (ഇലാഹിന്റെ വാൾ). മറ്റു ശിഷ്യർക്കൊക്കെ ഖലം കൊടുത്ത ശൈഖുനാ റഹ്മത്തുള്ളാഹി ഉസ്താദിന് ഒന്നും കൊടുത്തില്ല. എന്നിട്ട് പറഞ്ഞു. "സൈനുദ്ദീന് തന്റെ നാവ് മതി". ഒരിക്കൽ 'ഷംസിയ്യ'ക്കാരെ നേരിടാൻ പുത്തനത്താണിയിൽ ചേർന്ന സമസ്ത യോഗത്തിൽ വിഷയം അവതരിപ്പിച്ചതും ഉസ്താദായിരുന്നു. വമ്പിച്ച ഒരു ജനാവലിയെ സാക്ഷി നിർത്തി ഷംസിയ്യാ ത്വരീഖത്ത് നരകത്തിലേക്കുള്ള ത്വരീഖത്താണെന്ന് തെളിയിക്കുകയായിരുന്നു. ചെനക്കലങ്ങാടിയിലെ ഖണ്ഡന പ്രസംഗത്തിൽ ഒരത്ഭുതം ഉണ്ടായതായി മർഹൂം കണ്ണനാരി മുഹമ്മദ് മുസ്‌ലിയാർ പറഞ്ഞത് ഞാൻ ഓർക്കുന്നു. അന്ന് വളരെ വാശിയേറിയ പ്രസംഗമായിരുന്നു. ദിവസങ്ങളോളം അനേകം മണിക്കൂറുകൾ നിന്ന് പ്രസംഗിച്ച കാരണത്താൽ കാൽ വിരൽ പൊട്ടി വീങ്ങിയിരുന്നു. അതുകാരണം "ഇന്ന് നിങ്ങൾ പ്രസംഗത്തിന് പോകണ്ട" എന്ന് ഉസ്താദിന്റെ സുഹൃത്ത് മുഹമ്മദ് മുസ്‌ലിയാർ ഉപദേശിച്ചപ്പോൾ ഉസ്താദ് പറഞ്ഞു: "മുഹമ്മദ് മുസ്‌ലിയാരെ, വഅള് പറയുന്നത് ഞാനല്ല, എന്നെ കൊണ്ട് പറയിപ്പിക്കുകയാണ്. അയാൾ ആരാണെന്ന് ഞാൻ ഇന്ന് കാണിച്ചുതരും. പോവാതിരിക്കാൻ കഴിയില്ല" മുഹമ്മദ് മുസ്‌ലിയാർ പിന്നീടൊന്നും പറയാതെ കൂടെ പോയി. സ്റ്റേജിൽ ഉസ്താദിന്റെ കൂടെ ഇരുന്നു. പ്രസംഗം തുടങ്ങി. ഗാംഭീര്യം കൂടി, ആവേശം അലതല്ലി, ശ്രോതാക്കൾ പ്രസംഗത്തിൽ മുഴുകി. അന്നേരം ഒരാൾ സ്റ്റേജിലേക്ക് കയറിവന്ന് ഉസ്താദിന്റെ കസേരയിൽ ഇരുന്നു. വന്നിരുന്നയാളെ ഉസ്താദ് മുഹമ്മദ് മുസ്‌ലിയാർക്ക് ചൂണ്ടിക്കാണിച്ചുകൊടുത്തു. അത് അവരുടെ രണ്ടുപേരുടെയും ശൈഖായ ശൈഖുനാ മുഹമ്മദ് ജലാലുദ്ദീൻ(റ) ആയിരുന്നു. അദ്ദേഹം 1970ൽ വഫാത്തായിരുന്നെങ്കിലും ഈ സംഭവം ഒരു കറാമത്തായി അനുഭവപ്പെടുകയായിരുന്നു. ഇതുകണ്ട് അമ്പരന്ന മുഹമ്മദ് മുസ്‌ലിയാർ പിന്നീടൊരിക്കലും ഉസ്താദിനെ ഒരു വിഷയത്തിലും വിലക്കിയിട്ടില്ല. കാരണം, ശൈഖ് പറഞ്ഞിരുന്നു "സൈനുദ്ദീൻ മുസ്‌ലിയാരേ നിങ്ങൾ പ്രവർത്തിക്കുന്നതിലൊക്കെ ഞാനുണ്ടാകും". ഇത് നേരിട്ട് മുഹമ്മദ് മുസ്‌ലിയാർ കാണുകയായിരുന്നു. അതുപോലെ ബിദ്അത്തുകാർ ഉസ്താദിനെ കുത്തിക്കൊല്ലാൻ പറഞ്ഞയച്ച ഒരു റൗഡി കുഴഞ്ഞുവീണതും അവസാനം എഴുന്നേൽക്കാൻ ഉസ്താദിന്റെ സമ്മതം വേണ്ടിവന്നതും ആ റൗഡി മാപ്പു ചോദിച്ചു പിന്നീട് ഉസ്താദിന്റെ ശിഷ്യനായി തീർന്നതും ഉസ്താദിൽ നിന്നു തന്നെ പറഞ്ഞുകേട്ടിട്ടുണ്ട്. ഒരി

ക്കൽ വരമ്പ് കഴിഞ്ഞ് വീട്ടിലേക്ക് മടങ്ങുമ്പോൾ കുറേ ഗുണ്ടകൾ കാർ തടഞ്ഞു. മാരകായുധങ്ങളുമായി വളഞ്ഞു. അവർ കാറിന്നടുത്തേക്ക് പാഞ്ഞുവന്നു. "എവിടെ സൈനുദ്ദീൻ മുസ്‌ലിയാർ" എന്നു ആക്രോശിച്ചു കാറിലേക്ക് നോക്കി. പക്ഷെ, അവർ നിരാശപ്പെട്ടു. കാറിൽ ഉസ്താദ് ഉണ്ടായിരുന്നില്ല. അവിടെ നിന്ന് രണ്ടു കിലോമീറ്റർ മുമ്പ് തന്നെ ഉസ്താദ് ഇറങ്ങി സുഹൃത്തുക്കളോട് കാറുമായി പോകാൻ കൽപ്പിച്ചിരുന്നു. ഗുണ്ടകൾ വളഞ്ഞപ്പോഴാണ് ഉസ്താദ് നേരത്തെ ഇറങ്ങിയതെന്തിനാണെന്ന് മുഹമ്മദ് മുസ്‌ലിയാർക്കും മറ്റും അറിയാൻ കഴിഞ്ഞത്. ഉസ്താദിനെ കാണാതെ രോഷാകുലരായ റൗഡികൾ "ഞങ്ങൾ അവനെ പിന്നീട് കണ്ടു കൊള്ളാം" എന്ന് ഗർജ്ജിച്ചുകൊണ്ട് പിരിഞ്ഞുപോയി. അവർ പോയ ശേഷം മുഹമ്മദ് മുസ്‌ലിയാരും കൂട്ടുകാരും തിരിച്ചുപോയി ഉസ്താദിനെയും കയറ്റി വീട്ടിലെത്തി. അവിടെ ശത്രുക്കൾ കാത്തിരിക്കുന്നത് ഉസ്താദ് മുൻകൂട്ടി അറിഞ്ഞിരുന്നു. മറ്റത്തൂർ മുഹമ്മദ് സാഹിബ് എന്ന പുതുവിശ്വാസിയുടെ ശത്രുക്കൾ അദ്ദേഹത്തെ കൊല്ലാൻ വേണ്ടി ആയുധങ്ങളുമായി കാത്തുനിൽക്കുന്ന വിവരം അദ്ദേഹം പെരുമുഖത്ത് ചെന്ന് പറഞ്ഞപ്പോൾ 'അങ്ങനെ ഒരു ശത്രു അവിടെ ഇല്ല' ഉടനെ നിങ്ങൾ തിരിച്ചുപോകണം എന്ന് പറഞ്ഞു. മുഹമ്മദ് സാഹിബ് നാട്ടിലെത്തിയപ്പോൾ അറിഞ്ഞു. ആ അക്രമികളുടെ നേതാവിന് പെട്ടെന്ന് വലതു കൈക്ക് കടച്ചിൽ വന്ന് മെഡിക്കൽ കോളേജിലേക്ക് കൊണ്ടുപോയിരിക്കുന്നുവെന്ന്. ഒരാഴ്ച കഴിഞ്ഞപ്പോൾ അയാൾ മരിക്കുകയും ചെയ്തു.

എത്ര വലിയ പ്രശ്നങ്ങളേയും നേരിടാനുള്ള ഉസ്താദിന്റെ മനക്കരുത്ത് എടുത്ത് പറയേണ്ടതാണ്. നൂറ് ആന വരുന്നു എന്ന് പറഞ്ഞാൽ 'വരട്ടെ അപ്പോൾ നോക്കാം' എന്നായിരിക്കും ഉസ്താദിന്റെ മറുപടി. അതുകൊണ്ടുതന്നെ ബേജാറായി അനേകായിരങ്ങൾ 'ജലാലിയ മൻസിലി'ൽ ഓടി വന്ന് ആശ്വാസത്തോടെ തിരിച്ചുപോയിരുന്നു. ഒട്ടനവധി പണ്ഡിതന്മാരും സാദാത്തുക്കളും സാധാരണക്കാരും അഭ്യസ്ഥ വിദ്യരും ഉസ്താദിന്റെ ശിഷ്യന്മാരായിട്ടുണ്ട്.

മഹാനവർകൾ ധാരാളം പള്ളി മദ്റസകൾ ഉണ്ടാക്കുകയും ദീനീ വിജ്ഞാന സദസ്സുകൾ നിലനിർത്തുകയും ചെയ്തിട്ടുണ്ട്. ഭൗതിക വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിലും തൽപരനായിരുന്നു. സുന്നീ ആദർശത്തിൽ ഭൗതിക വിദ്യാഭ്യാസം നടത്താൻ വേണ്ടി ഉസ്താദിന്റെ ആശീർവാദത്തിൽ താൻ ആത്മീയ നേതൃത്വം നൽകി സ്ഥാപിച്ചതായിരുന്നു കോട്ടക്കൽ തർതീൽ ഇംഗ്ലീഷ് മീഡിയം സ്കൂൾ. ഉസ്താദാണ് അതിന് പേരിട്ടത്.

അന്ന് ഈയുള്ളവനെ അവിടുന്ന് തന്നെ അതിന്റെ സെക്രട്ടറിയും പൊന്മള ഉസ്താദിനെ പ്രസിഡന്റും ആക്കി. നാലു വർഷങ്ങൾക്ക് ശേഷം ചില പ്രധാന കാരണങ്ങൾ ഉണ്ടായപ്പോൾ ഒരു ദിവസം എന്നോട് പറഞ്ഞു: "ആ സ്ഥാനം രാജി വെക്കുക. അതിൽ ഖൈറില്ല എന്റെ സമ്മതം ഞാൻ പിൻവലിച്ചിരിക്കുന്നു" ഉടനെ ഞാൻ രാജിവെക്കുകയും ചെയ്തു.

പൊതുപ്രവർത്തനവുമായി പറന്നു നടക്കുന്നതിനിടയിൽ പെട്ടെന്നൊരു ദിവസം മാരകമായ വാതരോഗത്തിന് കീഴ്പ്പെട്ട് വീട്ടിലിരുപ്പായി. നാലു മതിൽ കെട്ടിനുള്ളിൽ വിശ്രമ ജീവിതം നയിക്കുമ്പോഴും പൊതു പ്രവർത്തനം നടത്തിയതിന്റെ ഫലമായിരുന്നു പെരുമുഖം മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്റർ എന്ന സ്ഥാപനത്തിന്റെ ജനനം. ഒരർത്ഥത്തിൽ തന്റെ മരണത്തിന് മുമ്പ് തന്നെ തനിക്ക് ഒരു സ്മാരകം പണി കഴിപ്പിക്കുകയാണുണ്ടായത്. ഇന്ന് ആ സ്ഥാപനം ആ മഹാനുഭാവന്റെ പേരിൽ സ്മാരകമായി നിലകൊള്ളുന്നു. പലതും മുൻകൂട്ടി കണ്ട് കാര്യങ്ങൾ ചെയ്തിരുന്ന ഉസ്താദ് ഇതും അങ്ങനെ കണ്ടിരുന്നു എന്നു വേണം കരുതാൻ.

1933 റജബിൽ തേഞ്ഞിപ്പലത്ത് മങ്ങാട്ട് ഇമ്പിച്ചാലി മൊല്ലയുടെയും ബീഫാത്തിമ്മയുടെയും മൂന്നാമത്തെ മകനായി ജനിച്ചു. കുട്ടിക്കാലത്തു തന്നെ വളരെ കുസൃതിയിൽ വളർന്നു. 10-11 വയസ്സുള്ളപ്പോൾ വലിയ വികൃതിയായിരുന്നു. ഒരിക്കൽ റമളാൻ മാസത്തിൽ മഗ്‌രിബിന് മുമ്പ് വീട്ടിലെ പത്തായത്തിനു മുകളിൽ കയറി വാങ്ക് വിളിച്ചതിന് ഇക്കാക്കയിൽ നിന്ന് പൊതിരെ തല്ലുകിട്ടി. മറ്റൊരിക്കൽ എല്ലാവരും ജമാഅത്തായി നിസ്കരിച്ചുകൊണ്ടിരിക്കുമ്പോൾ ഈ കുട്ടി ഒരാട്ടിൻകുട്ടിയെ സ്വഫ്ഫിന്നിടയിലേക്ക് വിട്ടു. ഒന്നും അറിയാത്ത മട്ടിൽ കൂട്ടത്തിൽ പോയി കൈകെട്ടി. ആട്ടിൻ കുട്ടി വരികൾക്കിടയിലൂടെ നടന്നുകൊണ്ടിരുന്നു. പലർക്കും നിസ്കാരത്തിൽ വസ്‌വാസ് വന്നു. അന്നും ഇക്കാക്കയിൽ നിന്നും കുറെ 'കിട്ടി'. ഇങ്ങനെയായിരുന്നെങ്കിലും പഠനത്തിൽ ഒന്നാമനായിരുന്നു. ഭൗതിക വിദ്യാഭ്യാസം നിർത്തി തേഞ്ഞിപ്പലം അലവി മുസ്‌ലിയാരുടെ ദറസിലാണ് ആദ്യം ചേർന്നത്. പഠിക്കാൻ സമർത്ഥനായ കുട്ടിയെ എല്ലാ ഉസ്താദുമാർക്കും വലിയ ഇഷ്ടമായിരുന്നു. കുട്ടിക്കാലത്തു തന്നെ അത്യാവശ്യം പ്രസംഗിക്കുമായിരുന്നു. ഈ സമയത്ത് നാട്ടിനടുത്തുള്ള ഒരു ടൗണിൽ മുസ്‌ലിം ലീഗിന്റെ ഒരു വലിയ സമ്മേളനം നടത്താൻ സംഘാടകർ എല്ലാ ഏർപ്പാടുകളും ചെയ്തു. പെട്ടെന്നാണ് സർക്കിൾ ഇൻസ്പെക്ടറും കുറേ പോലീസുകാരും വന്ന് സമ്മേളനം തടഞ്ഞത്. മുസ്‌ലിം

ലീഗ് നിരോധിച്ച സംഘടനയായതുകൊണ്ട് ഈ യോഗം ഇവിടെ നട ത്താൻ അനുമതി ഇല്ല. എല്ലാവരും പിരിഞ്ഞുപോകണം എന്ന് ആജ്ഞാ പിച്ചു. ഇതുകേട്ടപ്പോൾ നേതാവും സംഘാടക പ്രമുഖനുമായ അബ്ദുർറ ഹ്മാൻ ബാഫഖി തങ്ങൾ ഇടി വെട്ടേറ്റവനെ പോലെ സ്തംഭിച്ചുപോയി. എന്തു ചെയ്യണമെന്നറിയാതെ കുഴങ്ങി. വമ്പിച്ച ജനാവലിയും അമ്പര ന്നുനിന്നു. ഈ സമയത്ത് ആൾക്കൂട്ടത്തിനിടയിൽ നിന്ന് ഒരു കുട്ടി നുഴ ഞ്ഞുകയറി സി.ഐ. യുടെ അടുത്തെത്തി. സി.ഐയോട് പറഞ്ഞു. ഇത് ലീഗിന്റെ യോഗമല്ല, ഇത് ഞങ്ങളുടെ മതപ്രസംഗമാണ്. ഇത് പിരിച്ചുവി ടാൻ വല്ല നിയമവുമുണ്ടോ? ഇതുകേട്ട സി.ഐ. ഒന്നു പതറി. കുട്ടിയുടെ മുഖത്തും തങ്ങളുടെ മുഖത്തും മാറിമാറി നോക്കി. തങ്ങൾക്ക് വലിയ ഒരാശ്വാസം. കുട്ടിയുടെ ഐഡിയ തങ്ങൾക്ക് പിടികിട്ടി. ഉടനെ തങ്ങൾ പറഞ്ഞു. അതെ, ഇതു ഞങ്ങളുടെ വഅളിന്റെ സദസ്സാണ്. നിങ്ങളും കേൾക്കുക. വളണ്ടിയർമാരോട് കസേര ഇട്ടുകൊടുക്കാൻ പറഞ്ഞു. സി. ഐ. പിന്നീടൊന്നും പറഞ്ഞില്ല. കസേരയിൽ ഇരുന്നു. തങ്ങൾ ബേജാ റായി. വഅള് പറയാൻ വാഇള് എവിടെ? പെട്ടെന്ന് തങ്ങൾ ഈ കുട്ടി യുടെ പുറത്ത് ഒരടി അടിച്ചുകൊണ്ട് പറഞ്ഞു. കുട്ടീ, 'നീ തന്നെ സ്റ്റേജിൽ കയറി വഅള് പറയൂ'. അതനുസരിച്ച് സൈനുദ്ദീൻ എന്ന ചെറുപ്രായ ക്കാരൻ ഉഗ്രൻ ഒരു വഅള് നടത്തി. പ്രസംഗം ഉശിരനായപ്പോൾ തങ്ങൾ അടിച്ച ഭാഗത്ത് ഒരുതരം തുള്ളൽ അനുഭവപ്പെട്ടു. (പിന്നീടും ഈ അനു ഭവം പലപ്പോഴും ഉണ്ടായി) പ്രസംഗം ശ്രദ്ധിച്ച സി.ഐ. തങ്ങളോട് പറ ഞ്ഞു. "എന്നാൽ ഞാൻ പോകുന്നു. ഇനി നിങ്ങൾ നടത്തിക്കൊള്ളുക".

സി.ഐ. പോയപ്പോൾ കുട്ടി പ്രസംഗം നിർത്തി. തങ്ങളോട് പറഞ്ഞു. തങ്ങളേ, ഇനി നമുക്ക് ലീഗിന്റെ യോഗം നടത്താം. കുട്ടിയുടെ ബുദ്ധി സാമർത്ഥ്യം തങ്ങളിൽ ആശ്ചര്യമുളവാക്കുകയും തങ്ങൾ കുട്ടിക്ക് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു. ശേഷം വമ്പിച്ച ഒരു മുസ്ലിം ലീഗ് യോഗം നടത്തി. എല്ലാവരും പിരിഞ്ഞു. പിന്നീട് പലപ്പോഴും തങ്ങൾ പ്രസംഗി ക്കാൻ കാറയച്ചുകൊടുക്കാറുണ്ടായിരുന്നു. ഒരിക്കൽ മുസ്ലിം ലീഗിന് വേണ്ടി പ്രസംഗിക്കുമ്പോൾ എതിരാളികൾ ചാണകം വാരിയെറിഞ്ഞു. ചാണകം പുരണ്ട ആ ഷർട്ട് കുറെക്കാലം ഉസ്താദ് സൂക്ഷിച്ചുവെച്ചിരു ന്നു. പഠിച്ചും പ്രസംഗിച്ചും ഇബാദത്തുകൾ വർദ്ധിപ്പിച്ചുകൊണ്ടു ഉള്ളാൾ തങ്ങളുടെ പ്രിയ ശിഷ്യനായി കഴിയുമ്പോൾ മടവൂർ സി.എം. വലിയ്യു ള്ളാഹി ആറ് വർഷത്തെ ശരീക്കായിരുന്നു. മടവൂരിൽ നിന്ന് ആ കാലയ ളവിൽ ഒരു കറാഹത് പോലും ഞങ്ങൾക്കനുഭവമില്ലെന്ന് ഉസ്താദ് പറ

ഞ്ഞിരുന്നു. അവർ തമ്മിൽ വലിയ ബന്ധമായിരുന്നു. പലപ്പോഴും മട വൂർ പെരുമുഖത്തേക്ക് ആളുകളെ പറഞ്ഞയക്കാറുണ്ടായിരുന്നു. മടവൂരി ലേക്ക് ഉസ്താദും അയക്കാറുണ്ട്.

പ്രസംഗ പാടവത്തിൽ തന്നെ കവച്ചുവെക്കാൻ അന്ന് മറ്റാരും ഉണ്ടാ യിരുന്നില്ല. ഉസ്താദിന്റെ വഅളിനെക്കുറിച്ച് ഒരാൾ പറഞ്ഞത് ഞാനോർക്കുന്നു. "സൈനുദ്ദീൻ മുസ്‌ലിയാർക്ക് പകരം സൈനുദ്ദീൻ മുസ്‌ലിയാർ മാത്രമേയുള്ളൂ'. മറ്റൊരു പണ്ഡിതൻ ഉസ്താദിനെക്കുറിച്ച് പറഞ്ഞു: 'വാഇള് മുത്തഇള് ആയ ആൾ'. അതെ പറയുന്നത് ജീവിത ത്തിൽ പകർത്തുന്നയാളായിരുന്നു പെരുമുഖം. ഘണ്ഡനം, സമർത്ഥനം, ഉപമ, തെളിവ് മുതലായവ കൊണ്ടു എതിരാളികളെ ഉത്തരം മുട്ടിക്കാൻ അദ്ദേഹത്തിനുണ്ടായിരുന്ന കഴിവ് അപാരമായിരുന്നു. എത്ര ക്ഷീണം വന്നാലും കോട്ടുവായ ഇടൽ പതിവില്ലായിരുന്നു.

വഅളിന്നിടയിലും മറ്റു പ്രവർത്തനങ്ങൾക്കിടയിലും ഇബാദത്തിൽ ശ്രദ്ധ കുറഞ്ഞില്ല. ഭൗതിക സുഖാഢംബരങ്ങളിൽ നിന്നകന്ന് ദേഹേച്ഛ കളോട് യുദ്ധം ചെയ്യുന്നതിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചു. അതി നായി മഹാന്മാരുടെ പ്രസിദ്ധമായ പല മഖാമുകളിലും സിയാറത്ത് ചെയ്തുകൊണ്ടിരുന്നു. അവസാനം തമിഴ്നാട്ടിലെ പ്രസിദ്ധമായ നാഗൂർ ശരീഫിൽ പോയി താമസമാക്കി. ദിവസങ്ങൾക്ക് ശേഷം സ്വന്തം അനു ജനും ചിലരും ചേർന്ന് തിരിച്ചു കൊണ്ടുവരാൻ കാറുമായി ചെന്നപ്പോൾ സമയത്തിന് ഭക്ഷണവും മറ്റും ഇല്ലാതെ വളരെ ക്ഷീണിതനായിരുന്നു. 'വീട്ടിലേക്ക് പോരാൻ നിർബന്ധിച്ച അനുജനോട് ഉസ്താദ് പറഞ്ഞു: "ഞാനില്ല, എന്റെ ലക്ഷ്യം പൂർത്തിയായാൽ ഞാൻ വരാം, നിങ്ങൾ പോകുക". അവർ മടങ്ങി. ദിവസങ്ങൾ കഴിഞ്ഞു. രിയാളക്കൊടുവിൽ നാഗൂർ ശരീഫിലെ ഷാഹുൽ ഹമീദ് വലിയുല്ലാഹി എന്നവർ സ്വപ്ന ത്തിൽ ഒരു "അക്കൽബാരി തേങ്ങയുടെ ചിരട്ട ഉസ്താദിന് കൊടുത്തു. നാട്ടിലേക്ക് പോകാനുള്ള സമ്മതവും ഫറോക്ക് വരെയുള്ള ടിക്കറ്റും എടുത്തുകൊടുത്തു".

സ്വപ്ന വിവരം നാഗൂർ ശരീഫിലെ 'ഖാദിമ്' ആയ മൊല്ലാക്കയോട് പറഞ്ഞപ്പോൾ 'ഇവിടെ നിന്ന് ബൈഅത്ത് കൊടുക്കാറുള്ളത് ഇങ്ങനെ യാണ്. നിങ്ങൾക്കും ബൈഅത്ത് കിട്ടി. ഇനി നാട്ടിൽ പോകാം. സ്വപ്ന ത്തിൽ തന്നതായി കണ്ട ടിക്കറ്റിതാ' എന്ന് പറഞ്ഞു ഒരു ടിക്കറ്റു കൊടു ത്തു. നേരെ നാട്ടിൽ വന്നു. പിന്നെ കൂടുതൽ പുറത്തുപോകാറില്ലായിരു ന്നു. ആയിടക്കാണ് സ്നേഹിതന്മാരായ ജമലുല്ലൈലി തങ്ങൾ, മുഹമ്മദ്

മുസ്‌ലിയാർ, കോയ മുസ്‌ലിയാരുടെ ബാപ്പ (ഉസ്താദിന്റെ എളാപ്പ) എന്നി വർ ആലുവ ദോരത്ത് ദ്വീപിൽ നിന്ന് ഒരു ശൈഖ് വന്നിട്ടുണ്ടെന്നും കാണാൻ പോകണമെന്നും പറഞ്ഞത്. 'ഞാനില്ല, നിങ്ങൾ പോകുക' എന്ന് അവരോട് പറഞ്ഞെങ്കിലും അവരുടെ നിർബന്ധത്തിന് വഴങ്ങി കൂടെപോയി. നാലുപേരും കൂടി ചെന്നു കയറിയപ്പോൾ ശൈഖ് അവർകൾ ഉസ്താദിന്റെ മുഖത്ത് നോക്കി പറഞ്ഞു. "കിട്ടേണ്ടതൊക്കെ കിട്ടിയിട്ടു ണ്ടല്ലോ?' പിന്നെന്തിന് ഇങ്ങോട്ട് വന്നു. വലിയ പുഴയിൽ നിന്നും ചെറിയ കുളത്തിലേക്ക് വന്നതാണോ?". "ഒന്ന് പരിചയപ്പെടാൻ വന്നതാണെ"ന്ന് ഉസ്താദ് മറുപടിയും പറഞ്ഞു. ആ പരിചയം കൂടുതൽ കൂടുതൽ ബന്ധ മായി മാറി. ഉസ്താദിനുണ്ടായിരുന്ന തസവ്വുഫിന്റെ ഫന്നിലെ സംശയ ങ്ങൾ ശൈഖവർകൾ തീർത്തുകൊടുത്തു. ഉസ്താദിന് കൂടുതൽ ആവശ്യം കട്ടൻ ചായയും ചാർമിനാറും ആയിരുന്നു. അത് കിട്ടിക്കൊണ്ടിരുന്നാൽ രാത്രി എത്രയും ഉറക്കൊഴിക്കാനും കഴിയും. ശൈഖ് ഒരിക്കൽ പറഞ്ഞു: "സൈനുദ്ദീൻ മുസ്‌ലിയാർക്ക് കട്ടൻ ചായയും ബീഡിയും മതി'. മറ്റു ശിഷ്യ ന്മാർക്കൊക്കെ 'ഖലം' കൊടുത്ത് കൊണ്ട് ശൈഖ് പറഞ്ഞു. 'സൈനു ദ്ദീൻ മുസ്‌ലിയാർക്ക് തന്റെ നാവ് മതി. അതെ, പല സങ്കീർണ്ണ പ്രശ്നങ്ങ ളുമായും ഓടിവരുന്നവർക്ക് ഉസ്താദിന്റെ ഒരു വാക്ക് കൊണ്ട് മാത്രം പല തിനും പരിഹാരമുണ്ടായിട്ടുണ്ട്. 1970ൽ ശൈഖുനാ റഹ്മത്തുല്ലാഹി വഫാ താകുന്നതിന് അൽപം മുമ്പ് ആലുവായിലേക്ക് വിളിപ്പിച്ചു. എന്നിട്ട് ചോദി ച്ചു. എനിക്ക് പോകണ്ടേ?' എന്ന ചോദ്യത്തിന്റെ അർത്ഥം മനസ്സിലാ ക്കിയ ഉസ്താദ് പുറത്തിറങ്ങി കടകളിൽ പോയി ശൈഖുനായുടെ എല്ലാ കടങ്ങളും വീട്ടി തിരിച്ചുവന്നു പറഞ്ഞു. "എല്ലാം റെഡി. ഇനി പോകാം." കൂടി നിന്നവർക്കൊന്നും കാര്യം പിടികിട്ടിയില്ല. ശൈഖുനാ പറഞ്ഞു: "എന്റെ ആണ്ടുനേർച്ച കഴിക്കണം. എല്ലാവർക്കും കഴിക്കാം. മൂത്തമകനെ നോക്കികൊണ്ട് പറഞ്ഞു. ഇവൻ എന്റെ മൂത്ത മകനാണ്. അടുത്ത ഖലീഫ ആരാണെന്ന് പ്രത്യേകം പറഞ്ഞതും ഇല്ല. എന്നാൽ കാര്യങ്ങൾ ഉസ്താദ് മനസ്സിലാക്കി. ശൈഖുനാ പറഞ്ഞു "സൈനുദ്ദീൻ മുസ്‌ലിയാർ എന്തു പ്രവർത്തിച്ചാലും അതിലൊക്കെ ഞാനുണ്ടാകും" ഈ വാക്ക് എന്നെന്നും പുലർന്നതായി ഉസ്താദ് പലപ്പോഴും എന്നോട് പറഞ്ഞിട്ടുണ്ട്.

1990 വരെ വളരെ ഊർജ്ജസ്വലതയോടെ പൊതുപരിപാടികളിൽ പങ്കെ ടുത്തിരുന്നു. അക്കാലങ്ങളിൽ കോട്ടക്കൽ റാതീബിൽ ക്ലാസെടുത്തിരു ന്നു. 1987ലാണ് കോട്ടക്കൽ ഈ എളിയവന്റെ തറവാട്ട് വീട്ടിൽ വെച്ച് 'അസ്മാഉൽ ഹുസ്ന' റാതീബ് തുടങ്ങാൻ ഉസ്താദ് അനുമതി നൽകിയ ത്. തുടങ്ങുമ്പോൾ ഏകദേശം ഇരുപത് ആളുണ്ടായിരുന്നത് ഇന്ന് ഇരു

നൂറിൽ പരം ആളുകളായി. അത് അനുദിനം വളർന്നുകൊണ്ടിരിക്കുന്നു. ഒരു ദിവസം ഉസ്താദ് പറഞ്ഞു. അസ്മാഉൽ ഹുസ്ന റാത്തീബിന് അനുമതി നൽകാൻ ഒരു നിബന്ധന മാത്രമാണ് അതിന്റെ മശാഇഖൻമാർ പറഞ്ഞിട്ടുള്ളത്. അത് എന്നെന്നും നിലനിൽക്കുന്നേടത്തു മാത്രം സ്ഥാപിക്കുക എന്നതാണത്. അതനുസരിച്ചാണ് കോട്ടക്കൽ ഡോക്ടറുടെ വീട്ടിൽ സ്ഥാപിച്ചത്. ദുനിയാവും ആഖിറവും അതിലുണ്ട്. അതിൽ പങ്കെടുത്തവർ വിജയിക്കും. ഇരുലോകവും നിലനിൽക്കുന്നത് അസ്മാഉൽ ഹുസ്നയിലാണ്. ആര് ആ റാത്തീബിൽ പങ്കെടുക്കുന്നോ അവരുടെ കൂടെ ഇരുലോകത്തും ഞാനുണ്ടാകും. അവർ എവിടെയും പരാജയപ്പെടില്ല തീർച്ച."

തസവ്വുഫും ഹഖീഖത്തും ഉൾക്കൊള്ളുന്ന വിഷയങ്ങളായിരുന്നു അവസാന കാലങ്ങളിലെ പ്രസംഗങ്ങളിൽ അധികവും. റസൂലുല്ലാഹിയോടുള്ള സ്നേഹത്തിൽ ലയിച്ച ജീവിതമായിരുന്നു അവിടുത്തേത്. 'മദീന' എന്ന് കേൾക്കുമ്പോഴേക്ക് പൊട്ടിക്കരയുമായിരുന്നു. മദീനത്തു പോകണം, അവിടെയെത്തണം, എന്നിങ്ങനെ പറയുമായിരുന്നു. ഉസ്താദ് വഫാതാകുന്നതിന്റെ തലേന്നാൾ ഒരു മുരീദ് കണ്ട കിനാവ് ഇങ്ങനെയായിരുന്നു. ഉസ്താദിന്റെ വീട്ടിൽ ഒരുപാട് ആളുകൾ കൂടിനിൽക്കുന്നു, ഉസ്താദ് ഒരു ദീർഘയാത്രക്ക് ഒരുങ്ങിനിൽക്കുന്നു. ഡ്രസ്സ് ധരിച്ചു സൂട്ട്കെയ്സും എടുത്ത് ഒരു പച്ച ഷാൾ പുതച്ച് യാത്രപുറപ്പെട്ടു. അതാ പോകുന്നു. പോയി പോയി അവസാനം മദീനാ മുനവ്വറക്കുള്ളിലേക്ക് കടക്കുന്നു. മുരീദ് ഞെട്ടിയുണർന്നു. പിറ്റേന്ന് കേൾക്കുന്നത് ഉസ്താദ് വഫാത്തായി എന്നാണ്.


مولد
اَلشَّفِيعُ الْمُشَفَّعُ
تأليف
ابو الحق محمد عبد البارى
المليبارى
١٣٦٥ ذوالقعدة سنة

പല സങ്കീർണ പ്രശ്നങ്ങൾക്കും പരിഹാരമായി അവിടുന്ന് 'മൻഖൂസ്' മൗലിദ് ഓതാൻ കൽപ്പിക്കുമായിരുന്നു. റസൂൽ (സ)യുടെ പേര് കേൾക്കുമ്പോൾ പ്രത്യേകിച്ച് ബാങ്ക് കേൾക്കുമ്പോഴും സ്വലാത് ചൊല്ലുമ്പോഴും കഴിവതും എഴുന്നേൽക്കണമെന്നും ശിഷ്യരോട് കൽപ്പിച്ചിരുന്നു.

മൻഖൂസ് മൗലിദിനുള്ള അനുമതി ഉസ്താദിന് ലഭിച്ചത് സമസ്തയുടെ മുൻ പ്രസിഡന്റ് ബഹു. അബ്ദുൽ ബാരി (വാളക്കുളം) മുസ്ലിയാരിൽ നിന്നായിരുന്നു. ബഹുമാനപ്പെട്ടവർ രചിച്ച "അശഫീഉൽ മുശ്ശഫ്ഫഅ്" എന്ന റസൂലിന്റെ മദ്ഹ് ഗ്രന്ഥം സ്വന്തം ചിലവിൽ അച്ചടിച്ചു ഉസ്താദ് പ്രകാശനവും വിതരണവും ചെയ്തിട്ടുണ്ട്.

ചേളാരിയിൽ മറവ് ചെയ്യപ്പെട്ടിട്ടുള്ള അനവധി കറാമത്തിനുടമയായ നൊസ്സൻ തങ്ങളുമായി നല്ല ബന്ധമായിരുന്നു ഉസ്താദിന്. എന്റെ മോയ്ലിയാർ എന്നാണ് പറഞ്ഞിരുന്നത്. നൊസ്സൻ തങ്ങളും എപ്പോഴും ഒരു മൗലിദു കിതാബ് കൊണ്ടു നടക്കാറുണ്ടായിരുന്നു. ആരെയെങ്കിലും കണ്ടാൽ കിതാബ് കൊടുത്ത് ഒരു മൻഖൂസ് മൗലിദ് ഓതാൻ പറയും. മൗലിദ് കേട്ട് തങ്ങളവർകൾ പുഞ്ചിരിച്ചുകൊണ്ടിരിക്കും. ഒരിക്കൽ ഉസ്താദ് മദ്രാസിലേക്ക് പോകാൻ ടിക്കറ്റെടുത്ത വിവരം തങ്ങളോട് പറഞ്ഞു. അന്നേരം തങ്ങൾ പറഞ്ഞു: "എന്നെ കൊണ്ടുപോയി കിടത്തിയിട്ടു പോകാം, വിളക്ക് കത്തിക്കുകയും വേണം". തങ്ങളുടെ വഫാത്തിനെക്കുറിച്ചും നേർച്ച കഴിക്കാനുള്ള നിർദ്ദേശവുമായിരുന്നു ആ വാക്കിൽ എന്ന് മനസ്സിലാക്കിയ ഉസ്താദ് യാത്ര മാറ്റിവെച്ചു. മൂന്ന് നാലു നാൾ കഴിഞ്ഞപ്പോൾ തങ്ങൾ വഫാത്തായി. ശേഷക്രിയകൾ ചെയ്ത ശേഷമാണ് മദ്രാസിലേക്ക് പോയത്. തങ്ങളുടെ നിർദ്ദേശപ്രകാരം നേർച്ചയും മഖാമിൽ ഉസ്താദ് നിലനിർത്തി. ഇപ്പോഴും നടക്കുന്നു.

സുന്നികൾക്കിടയിൽ പ്രസിദ്ധനായ വേങ്ങര കോയപ്പാപ്പ എന്ന മഹാൻ വലിയ്യാണെന്ന് ജനങ്ങളെ അറിയിച്ചത് പെരുമുഖം സൈനുദ്ദീൻ മുസ്ലിയാരായിരുന്നു. ഒരു കാലത്ത് "ആരും കോയപ്പാപ്പയുടെ അടുത്ത് പോവരുതെന്നും അദ്ദേഹം ഭ്രാന്തനാണെന്നും" മഹല്ല് കമ്മിറ്റി വിലക്കിയിരുന്നു. ആയിടെ 4 ദിവസത്തെ വഅളിന്ന് വേങ്ങരയിൽ ഉസ്താദ് പങ്കെടുത്തു. ആദ്യദിവസം വഅള് തുടങ്ങിയപ്പോൾ മുഷിഞ്ഞ വസ്ത്രങ്ങളിട്ട്, വെറ്റില മുറുക്കിത്തുപ്പിയ ഒരു വയസ്സൻ നിൽക്കുന്നത് ഉസ്താദിന്റെ ശ്രദ്ധയിൽ പെട്ടു. അദ്ദേഹം സാധാരണക്കാരനല്ലെന്ന് മനസ്സിലാക്കിയ ഉസ്താദ് വഅളിന് ശേഷം അദ്ദേഹവുമായി ബന്ധപ്പെടാമെന്ന് കരുതി. വഅള് തീർന്ന ശേഷം ജോയിന്റ് സെക്രട്ടറിയോട് അയാളെക്കുറിച്ച് അന്വേഷിച്ചു. "അദ്ദേഹം ഒരു ഭ്രാന്തനാണ്, കോയപ്പാപ്പ എന്നാണ് പേര്. അദ്ദേഹത്തിന്റെയടുത്ത് ആരും പോകരുതെന്ന് കമ്മിറ്റി വിലക്കിയിട്ടുണ്ട്." എന്ന് ജോയിന്റ് സെക്രട്ടറി പറഞ്ഞു. "ശരി, നാളെ വരികയാണെങ്കിൽ എന്നെ ഒന്ന് കാണണം എന്ന് പറയണം."എന്ന് പറഞ്ഞു. ഉസ്താദ് പിറ്റേ ദിവ

സവും അദ്ദേഹം വന്നു വഅള് കേൾക്കുന്നതായും ചിരിച്ചുകൊണ്ട് നിൽക്കുന്നതായും കണ്ടു. ജോയിന്റ് സെക്രട്ടറി പറയുമല്ലോ എന്ന് കരുതി ഉസ്താദ് വഅള് തുടർന്നു. വഅള് അവസാനിച്ചപ്പോൾ ജോ. സെക്രട്ടറിയോട് ചോദിച്ചു. ആ വയസ്സൻ എവിടെ? നീ പറഞ്ഞോ?. ഇല്ല ഞാൻ പറഞ്ഞിട്ടില്ല. കമ്മിറ്റി വിലക്കിയതാണല്ലോ?' അതുകൊണ്ട്. എങ്കിൽ അവർ എവിടെ കാണും? 'അതാ ആ ഒഴിഞ്ഞ ബിൽഡിംഗിൽ, ഒരു കാളവണ്ടിക്കടുത്ത്, മണ്ണെണ്ണ വിളക്കും കത്തിച്ചിരിക്കുന്നുണ്ടാകും" "നീ പോരുന്നോ?" ഇല്ല, കമ്മിറ്റിക്കാർ കാണും, ആക്ഷേപിക്കും. ഞാനില്ല" ഒരു കള്ളിത്തുണി ധരിച്ച് ഒരു മഫ്ളറും തലയിൽ കെട്ടി ഉസ്താദ് കാളവണ്ടി ലക്ഷ്യം വെച്ച് നടന്നു. പഴയ ഒരു പീടിക കോലായിൽ ഒരു മണ്ണെണ്ണ വിളക്കും കത്തിച്ച് ആ വയസ്സൻ ഇരിക്കുന്നു. മുമ്പിൽ ഒരു പഴയ കാളവണ്ടിയും ഉണ്ട്. കണ്ടു, സലാം ചൊല്ലി, സലാം മടക്കി, 'എന്തിനാ ഇങ്ങോട്ട് പോന്നത്, അവർ കാണും, വേഗം പൊയ്ക്കോളിൻ" എന്ന് കോയപ്പാപ്പ പറഞ്ഞപ്പോൾ ഉസ്താദ് പറഞ്ഞു. ഞാൻ അവരെയൊന്നും ഭയപ്പെടുന്നില്ല. അപ്പോൾ ഇരിക്കാൻ പറഞ്ഞു.

"ആ ഭ്രാന്തന്റെയടുത്ത് നിങ്ങൾ എന്തിന് പോയി? ഞങ്ങൾ അദ്ദേഹത്തിന്റെയടുത്ത് പോകുന്നത് വിലക്കിയതാണ്. നിങ്ങൾ പോയതറിഞ്ഞാൽ ജനങ്ങളൊക്കെ പോകില്ലേ?" എന്ന് പറഞ്ഞുകൊണ്ട് ഏതാനും പണ്ഡിതന്മാർ അവിടെയെത്തി. ഉസ്താദ് പറഞ്ഞു: "എല്ലാവരും ഇരിക്കിൻ, മുദരിസിനേയും വിളിക്കുക. ആ വയസ്സൻ ഭ്രാന്തനാണെന്നല്ലേ നിങ്ങൾ പറഞ്ഞത്? 'അതെ' എങ്കിൽ ഭ്രാന്ത് എന്നത് ഒരു രോഗമല്ലേ? അതെ' 'രോഗിയെ കാണൽ സുന്നത്തില്ലേ' 'അതെ' "എങ്കിൽ പിന്നെ ആ സുന്നത്തിനെ നിങ്ങൾ എന്തിന് വിലക്കി?" ആരും മിണ്ടുന്നില്ല. മറുപടിയില്ല റസൂലുല്ല സുന്നത്താക്കിയത് വിലക്കിയത് തെറ്റല്ലേ? തന്നെയുമല്ല, അദ്ദേഹത്തിന് ബന്ധുക്കളാരുമില്ല, അദ്ദേഹത്തെ ചികിത്സിക്കൽ ഈ മഹല്ലിലെ ജനങ്ങളുടെ കടമയല്ലേ? ആ കടമ നിർവ്വഹിക്കാത്ത നിങ്ങൾ നാളെ അല്ലാഹുവിനോട് എന്ത് പറയും? അവിടെ നിങ്ങൾ കുറ്റക്കാരാവില്ലേ?. അതിനും മറുപടി ആരും പറഞ്ഞില്ല. മൗനം, എല്ലാവരും പരസ്പരം മുഖത്തുനോക്കി നിൽക്കുന്നു. ഉസ്താദ് വീണ്ടും തുടർന്നു: "എന്നാൽ ഞാൻ പറയുന്നു. അദ്ദേഹം ഭ്രാന്തനല്ല, അല്ലാഹുവിന്റെ വലിയ്യാണ്. ജദ്ബിന്റെ ഹാലുള്ള വലിയ്യാണെന്ന്. ഇതുകേട്ടപ്പോൾ ജനം അമ്പരന്നു. അതിനുവേണ്ട തെളിവുകൾ മുഹ്‌യിദ്ദീൻ മാലയിൽ നിന്നും മറ്റ് കിതാബുകളിൽ നിന്നുമായി നിരത്തി. "ഞാൻ പറഞ്ഞതിനുള്ള തെളിവിതാണ്, ഇനി

നിങ്ങൾ പറഞ്ഞതിനുള്ള തെളിവ് നിങ്ങൾ നൽകണം. അതിന് കഴിയി ല്ലെങ്കിൽ ഞാൻ പറഞ്ഞത് അംഗീകരിക്കണമെന്ന്. മുദരിസിനും കമ്മിറ്റി ക്കാർക്കും നാട്ടുകാർക്കും തെളിവ് നൽകാൻ കഴിഞ്ഞില്ല. അവർ ഉസ്താ ദിനോട് മാപ്പ് പറയുകയും ഉസ്താദ് പറഞ്ഞത് അംഗീകരിക്കുകയും അന്നു മുതൽ കോയപ്പാപ്പയുടെ അടുക്കൽ പോകാൻ പാടില്ല എന്ന വിലക്ക് നീക്കുകയും ചെയ്തു. അന്നു മുതൽ കോയപ്പാപ്പ എന്ന വലിയ്യ് മശ്ഹൂ റായി. ജനങ്ങൾ കൂട്ടം കൂട്ടമായി പോയിതുടങ്ങി. ഉസ്താദും കോയപ്പാ പ്പയും തമ്മിലുള്ള ബന്ധം കൂടുതൽ ആഴത്തിലായി. ഇടക്കിടക്ക് ഉസ്താദ് വേങ്ങര വരും. കുറേനേരം സംസാരിക്കും. ഉസ്താദ് പെരുമുഖത്ത് നിന്ന് ഇറങ്ങിയാൽ കോയപ്പാപ്പ പറയും 'ഒരു തുണി എടുത്തോളിൻ, വിരുന്നു കാർ വരുന്നുണ്ട്. ഇറച്ചിയും പൊറോട്ടയും ഉണ്ടാക്കുക. ഇത് കേട്ട ഖാദി മീങ്ങൾ തുണികൊടുക്കും. ഇറച്ചിയും പൊറോട്ടയും റഡിയാക്കും. ആരാണ് വിരുന്നുകാർ എന്ന് ഉൽക്കണ്ഠയോടെ ഖാദിമീങ്ങൾ നോക്കി ഇരിക്കും. കോയപ്പാപ്പ പുതിയ തുണിയുടുത്ത് അതിഥികളെ സ്വീകരി ക്കാൻ ഒരുങ്ങിയിരിക്കുന്നു. അതാ വരുന്നു അംബാസഡർ കാർ. ഡോർ തുറന്ന് അതിഥി കയറി വരുമ്പോൾ ഉപ്പാപ്പ പുഞ്ചിരിച്ചുകൊണ്ട് സ്വീക രിച്ചു കൈപിടിച്ചിരുത്തും. ആ അതിഥി പെരുമുഖം സൈനുദ്ദീൻ മുസ്ലി യാരായിരുന്നു. ഈ സംഭവങ്ങൾ പല പ്രാവശ്യം തുടർന്നതായിട്ടുണ്ട്.

പേപ്പട്ടി കടിച്ചു തേഞ്ഞിപ്പലം മുഹമ്മദു കുട്ടിയുടെ മകനെ ഉസ്താ ദിന്റെയടുത്ത് കൊണ്ടുവന്നപ്പോൾ കോയപ്പാപ്പയുടെ അടുത്തേക്കയച്ചു. കോയപ്പാപ്പ വെള്ളം മന്ത്രിച്ചു കൊടുത്തു. വന്ന കുട്ടിക്ക് പേ ഇളകിയില്ല. സുഖപ്പെട്ടു. ഒരിക്കൽ 3-4 ദിവസത്തെ വഅളിനു ഉസ്താദ് കാസർഗോഡ് പോയി തിരിച്ചുവന്ന ശേഷം വേങ്ങര ചെന്നു. അന്നേരം കോയപ്പാപ്പ പറഞ്ഞു "അവിടെയും ഇവിടെയും ഒക്കെ വഅളിനു പോകും, തൊട്ടി ലിന് തീപിടിച്ചപ്പോൾ ഞാൻ വേണ്ടിവന്നു കെടുത്താൻ. കാര്യം വ്യക്ത മായില്ല. വീട്ടിൽ വന്നു വിഷയം വീട്ടുകാരോട് പറഞ്ഞു. അന്നേരം ഭാര്യ പറഞ്ഞു: "രണ്ടുനാൾ മുമ്പ് വാതിലിൽ ആരോ ശക്തിയായി മുട്ടുന്നത് കേട്ടു അടുക്കളയിൽ നിന്ന് ഞാൻ ഓടിവന്നു. അന്നേരം ആരേയും കണ്ടി ല്ല. എന്നാൽ ഒരു കാര്യം കണ്ടു ഞാൻ അമ്പരന്നു. ചെറിയ കുട്ടി (ഹിന്ദ്മോൾ) ഉറങ്ങിക്കൊണ്ടിരിക്കുന്ന തൊട്ടിലിന് തീപിടിച്ചിരിക്കുന്നു. ഉടനെ ഞാൻ കുട്ടിയെ എടുത്തു തീ അണച്ചു. കുട്ടി രക്ഷപ്പെട്ടു. വാതി ലിൽ മുട്ടിയതാരാണെന്ന് മനസ്സിലായില്ല" ഇതുകേട്ടപ്പോൾ ഉസ്താദിന് കാര്യം മനസ്സിലായി. "തൊട്ടിലിന് തീപിടിച്ചപ്പോൾ കുട്ടിയെ രക്ഷിക്കാൻ

ഞാൻ വേണ്ടിവന്നു" എന്ന് കോയപ്പാപ്പ പറഞ്ഞതിന്റെ പൊരുൾ അപ്പോഴാണ് മനസ്സിലായത്.

ഒരു ദിവസം ഒരു കുറ്റവാളി വന്ന് സങ്കടപ്പെട്ടു. ഉസ്താദേ ഞാൻ ഒരു കേസിൽ ആകസ്മികമായി അകപ്പെട്ടിട്ടുണ്ട്. കരുതികൂട്ടി ചെയ്തതല്ല, ഇപ്പോൾ കുറ്റബോധമുണ്ട്. ആത്മരക്ഷക്കായി ചെയ്തു. വക്കീൽ പറയുന്നത് നമുക്ക് രക്ഷപ്പെടാൻ യാതൊരു പഴുതുമില്ല എന്നാണ്. എല്ലാ തെളിവുകളും നമുക്കെതിരാണ്, അപ്പീലിൽ നോക്കാം"എന്നാണ്. ഉസ്താദെ എന്നെ രക്ഷപ്പെടുത്തണം. അഞ്ചാറു പിഞ്ചു കുട്ടികളാണ് എനിക്കുള്ളത്. എന്റെ കുടുംബം അനാഥമായി പോകും" പൊട്ടിക്കരഞ്ഞ അദ്ദേഹത്തെ സാന്ത്വനിപ്പിച്ചുകൊണ്ട് ഉസ്താദ് പറഞ്ഞു: "നിങ്ങളുടെ കേസ് ഞാൻ വെറുതെ വിട്ടിരിക്കുന്നു." അദ്ദേഹം സമാധാനത്തോടെ പോയി. പിറ്റേന്ന് ഞായാറാഴ്ചയായിരുന്നു. അടുത്ത ദിവസം കോടതിയിൽ എത്തി. "പണവും ജാമ്യക്കാരും ഇല്ലേ" നമുക്ക് മേൽ കോടതിയിൽ നോക്കാം" കേസ് വിജയിക്കുമെന്ന് ഒരു പ്രതീക്ഷയുമില്ലാത്ത വക്കീൽ പറഞ്ഞു.

'ഉം' എന്ന് തലയാട്ടുക മാത്രം ചെയ്തു. സമയമായി. ജഡ്ജ് കേസ് വിധി വായിച്ചു. പ്രതി കുറ്റക്കാരനാണെന്ന് തെളിയിക്കാൻ പ്രോസിക്യൂഷന് കഴിയാത്തത് കൊണ്ട് കേസ് വെറുതെവിട്ടിരിക്കുന്നു. എന്ന വിധി കേട്ടപ്പോൾ പ്രതിയുടെ വക്കീൽ ഞെട്ടി. എന്ത്? ഒരിക്കലും ശിക്ഷിക്കാതിരിക്കില്ലെന്ന് ഉറപ്പിച്ച എന്റെ കക്ഷിയെ വെറുതെ വിട്ടെന്നോ? അദ്ദേഹത്തിന് വിശ്വസിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം പ്രതിയെ കെട്ടിപ്പിടിച്ചു സന്തോഷം കൊണ്ട് കരഞ്ഞുപോയി. അപ്പോഴും ഭാവഭേദമില്ലാതെ പ്രതി നിൽക്കുകയായിരുന്നു. തലേന്നാൾ ഉസ്താദ് വിധിച്ച വിധി ഓർത്ത് കൊണ്ടാണ് പ്രതി നിന്നത്. ഇക്കാര്യം വക്കീലിന്നറിയില്ലല്ലോ? കോടതിയിലും ഉസ്താദ് തന്നെ ജഡ്ജി. ഇത്തരം സംഭവങ്ങളൊക്കെ പല മഹാൻമാരുടെ ജീവിതത്തിലും ഉണ്ടായിട്ടുണ്ട്. ഉമർഖാളി(റ) മടവൂർ സി. എം. വലിയുല്ലാഹി പോലുള്ളവർ അവരിൽ ചിലരാണ്.

18 വർഷത്തോളം മാനസിക രോഗിയായ കോട്ടക്കൽ മറ്റത്തൂർ സ്വദേശി ഹസ്സനാജിയുടെ മകളെ കോയപ്പാപ്പയുടെ അടുത്ത് കൊണ്ടുപോയി. "കത്തനാരാണ് കോയാക്ക' കത്തനാരാണ് കോയാക്ക" എന്ന് കോയപ്പാപ്പ പറഞ്ഞതല്ലാതെ കേട്ടവർക്ക് കാര്യമൊന്നും മനസ്സിലായില്ല. അവർ തിരിച്ചുപോന്നു. ഇനി എന്തുവേണം? കൂട്ടത്തിൽ ഒരാൾ പറഞ്ഞു. നമുക്ക് പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരുടെ അടുത്ത് പോകാം. അവർ പെരു

മുഖത്ത് ചെന്നു കോയപ്പാപ്പ പറഞ്ഞ വാക്കുകൾ പറഞ്ഞു. അതു കേട്ടപ്പോൾ ഉസ്താദ് കരഞ്ഞു. വന്നവർക്ക് കാര്യം പിടികിട്ടാതെ ബേജാറായി. പിന്നീട് ഉസ്താദ് പറഞ്ഞു. കോയപ്പാപ്പ പറഞ്ഞത് കത്തനാര് എന്ന പിശാചാണ്. ആ പിശാച് പോകാൻ എന്ത് വേണം എന്ന് രോഗിയുടെ ആൾക്കാർ ആരാഞ്ഞപ്പോൾ "യതീംഖാനയിലേക്ക് ഒരു ചാക്ക് അരി ധർമ്മം ചെയ്യുക, എന്നാൽ സുഖമാകും' എന്ന് ഉസ്താദ് പറഞ്ഞതനുസരിച്ച് ഒരു ചാക്ക് അരി യതീംഖാനയിലേക്ക് കൊടുത്തു. രോഗം സുഖപ്പെട്ടു. ഈ വിവരം മറ്റത്തൂർ പൊട്ടിക്കല്ല് സ്വദേശി മൂസ മുസ്‌ലിയാരാണ് എന്നോട് പറഞ്ഞത്. അദ്ദേഹം ഈ സംഭവത്തിന് ദൃക്സാക്ഷിയാണ്.

ഒട്ടനവധി സ്ഥലങ്ങളിലേക്ക് ഞങ്ങൾ ഒന്നിച്ച് യാത്ര ചെയ്തിട്ടുണ്ട്. അവയിൽ ഏറ്റവും ദീർഘമേറിയ യാത്ര തിരുവനന്തപുരം ഭീമാപള്ളി മുതൽ മംഗലാപുരം വരെയുള്ള സിയാറത്ത് യാത്രയായിരുന്നു. മറ്റൊന്ന് മധുര കണ്ണാശുപത്രിയിലേക്കുള്ള യാത്രയും. കാറിൽ ഏറ്റവും ചെറിയ യാത്ര ഉസ്താദിന്റെ പുരയിൽ നിന്ന് ഉസ്താദ് ഉണ്ടാക്കിയ പെരുമുഖം മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്ററിന്റെ കുറ്റിയടിക്കാൻ കാറിൽ പോയതായിരുന്നു. ഏതാണ്ട് 50 മീറ്റർ ദൂരം. വഴികളിൽ ഓരോ പുണ്യവാളന്മാരുടെ മഖ്ബറയിലും സിയാറത്ത് ചെയ്തു. മഖ്ബറക്കുള്ളിൽ കടന്നാൽ കാലിന്റെ ഭാഗത്താണ് ഉസ്താദ് ഇരിക്കുകയോ നിൽക്കുകയോ ചെയ്യാറുള്ളത്. കുറേനേരം മൗനമായി നിൽക്കുന്നതുകാണാം. ഖബറാളിയുമായി ആത്മീയ സംഭാഷണം നടത്താറുണ്ടായിരുന്നു. ഒരിക്കൽ കോട്ടക്കലിന്നടുത്ത കാഞ്ഞിരപ്പള്ളി എന്ന സ്ഥലത്തെ മഖ്ബറ ഞങ്ങൾ ഒന്നിച്ച് സിയാറത്ത് ചെയ്തു. അവരുടെ ചരിത്രം ഉണ്ടോ എന്നന്വേഷിച്ചു. ലിഖിതമായതൊന്നും ഇല്ലെന്ന് പറഞ്ഞപ്പോൾ ഉസ്തദ് പറഞ്ഞു. "ഇവർ വലിയ മഹാനായിരുന്നു" എന്ന് പറഞ്ഞതിന്ന് ശേഷം ചില താരീഖുകളും പറഞ്ഞുതന്നു. യാത്രയിൽ ഉസ്താദ് ഒരു സുഹൃത്തിനെ പോലെയാണ് പെരുമാറാറുള്ളത്. ഇടക്ക്നല്ല താമശകളും പറയും. കാശ് ചിലവഴിക്കുന്ന കാര്യത്തിൽ ഒരു പിശുക്കത്തരവുമില്ല. സ്വാർത്ഥതയും ഇല്ല. യാത്ര പുറപ്പെടും മുമ്പ് ഹാന്റ്ബാഗിൽ നിറയെ കാശ് കരുതും. എന്നിട്ട് പറയും "ഇന്ന് എല്ലാ ചിലവുകളും എന്റെ വകയാണ്." നല്ല ഭക്ഷണമേ കഴിക്കൂ. കൂടെയുള്ളവർക്ക് ഇഷ്ടമുള്ള ഭക്ഷണം വാങ്ങി കൊടുക്കും. ചികിത്സക്ക് വന്നാൽ കോഴി ബ്രാത്ത് ധാരാളം കഴിക്കും. ഏറെ ഇഷ്ടപ്പെട്ട ഇഡ്ഢലി കോട്ടക്കൽ നിന്ന് ഇടക്കിടക്ക് എത്തിച്ചുകൊടുക്കുമായിരുന്നു. അതുപോലെ ചിരങ്ങയിൽ ആട്ടിറച്ചി കൂട്ടി പാകപ്പെടുത്തി ചിരങ്ങാ കഷ്ണം

മാത്രം കഴിക്കുന്നതും വളരെ ഇഷ്ടമായിരുന്നു. എന്നിട്ട് പറയും. 'ആട് മാംസത്തിൽ കൂട്ടി വേവിച്ച ചിരങ്ങ റസൂലുല്ലാക്ക് വളരെ ഇഷ്ടപ്പെട്ടതായിരുന്നു". ഞങ്ങളോടും അങ്ങനെ കഴിക്കാൻ പറയാറുണ്ടായിരുന്നു. ഇലക്കറികളിൽ വലിയ ഇഷ്ടം ചിരങ്ങ ഇലയോടായിരുന്നു. "സ്നേഹമാണ് അല്ലാഹുവിലുള്ള വിശ്വാസത്തിന്റെ അടിത്തറ. മാന്യതയാണ് ദൃഢ വിശ്വാസത്തിന്റെ ലക്ഷണം." "എന്ന നബിവചനം അന്വർത്ഥമാക്കുന്നതായിരുന്നു ഉസ്താദിന്റെ ജീവിതം.

നല്ല അനുസരണയുള്ള രോഗിയായിരുന്നു ഉസ്താദ്. പലപ്പോഴും ഈ എളിയവൻ ചികിത്സിച്ചിട്ടുണ്ട്. വർഷത്തിലൊരിക്കൽ എന്റെ ഹോസ്പിറ്റലിൽ വന്ന് ഉഴിച്ചിൽ നടത്താറുണ്ടായിരുന്നു. എത്ര പ്രയാസമുള്ള ചികിത്സകളും, പണ ചെലവുള്ള ചികിത്സകളും ചെയ്യാൻ തയ്യാറായിരുന്നു. ശിരോവസ്തി, അക്യൂപങ്ങ്ചർ പോലുള്ള ചികിത്സകളും ചെയ്യാൻ സമ്മതിച്ചിരുന്നു. നല്ല ക്ഷമയായിരുന്നു ഉസ്താദിന്. ഇടത്തെ കൈക്ക് വാതരോഗം കൊണ്ട് 12 വർഷമായിട്ട് ശൗച്യം ചെയ്യാനും തുണി ഉടുക്കാനും പരസഹായം കൂടാതെ കഴിയുമായിരുന്നില്ല. എന്നിട്ടും വളരെ ക്ഷമിച്ചു. ചിലപ്പോൾ പറയും. "ഇനി ഇവിടെ ജീവിക്കേണ്ട, മറ്റുള്ളവരെ ബുദ്ധിമുട്ടിച്ചു എന്തിന് ജീവിക്കണം. ഇനി പോകുന്നതാണ് നല്ലത്". ഉസ്താദേ അങ്ങനെ പറയരുത്. ഞങ്ങൾക്കൊ ക്കെ ഖിദ്മത്ത് ചെയ്യാനുള്ള അവസരമല്ലേ? ഉസ്താദിനെ ശുശ്രൂഷിക്കുന്നവർക്ക് ആർക്കും പരാതിയില്ല. സന്തോഷമേ ഉള്ളൂ. ഇനിയും ഉസ്താദിനു വേണ്ടി എന്തു ചെയ്യാനും ഖാദിമീങ്ങൾ തയ്യാറാണ്" എന്ന് ഞങ്ങൾ പറയും. ആരെങ്കിലും സ്വന്തം രോഗത്തെക്കുറിച്ച് പറഞ്ഞാൽ സാരമില്ല ഇതെല്ലാം 'ഇബ്തിലാഅ്' ആണ്. ഈ ലോകം ഇങ്ങനെയാണ്.

അയ്യൂബ് നബി(അ)യെ അല്ലാഹു ഇതിലേറെ പരീക്ഷിച്ചിട്ടില്ലേ?. ശരീരം ആകെ പഴുത്തു. മാംസം മുഴുവൻ പുഴുക്കൾ തിന്നു എല്ല് വരെ തിന്നാൻ തുടങ്ങി. ഒരിക്കൽ ജിബ്രീൽ (അ) വന്നു നബിക്ക് സലാം ചൊല്ലി. നബി അവർകൾ മടക്കാൻ താമസിച്ചപ്പോൾ മലക്ക് ചോദിച്ചു. "എന്താ, പ്രവാചകരേ, സലാം മടക്കാൻ താമസിച്ചത്?' "എന്റെ നാവിൽ അല്ലാഹു വെച്ച വിരുന്നുകാർക്ക് വിഷമമാവരുതെന്ന് കരുതിയാണ് സലാം മടക്കാൻ താമസിച്ചത്' (നാവിൽ നിറയെ പുഴുക്കളായിരുന്നു. പെട്ടെന്ന് സലാം മടക്കിയാൽ അവ താഴെ വീഴും) എന്ന് നബി മറുപടി പറഞ്ഞു. അത്രയൊന്നും നമുക്ക് വന്നിട്ടില്ലല്ലോ. നാളെ മഹ്ശറയിൽ രോഗികളുടെ നേതാവായാണ് അയ്യൂബ് നബി വരിക. അല്ലാഹുവിന്റെയടുത്ത് 'ദറജ'

ഉയരാൻ രോഗങ്ങളും ബുദ്ധിമുട്ടുകളും നാം സഹിക്കണം, ക്ഷമിക്കണം. ഒന്നും ബേജാറാകണ്ട' എന്ന് പറഞ്ഞ് സമാധാനിപ്പിക്കുമായിരുന്നു.

ചികിത്സക്കിടയിൽ വ്യായാമത്തിനായി ചിലപ്പോൾ ഞങ്ങൾ നടക്കാൻ പോകും. ഒരിക്കൽ പ്രകൃതി സുന്ദരമായ വിജനമായ ഒരിടത്ത് പോയി. അവിടെ ചുറ്റി നടക്കുന്നതിനിടയിൽ ഉസ്താദ് പറഞ്ഞു: "ഇവിടെ രിജാലുൽ ഒയ്ബിന്റെ സമ്മേളന സ്ഥലമാണ്. എവിടെ പോകുമ്പോഴും എന്തെങ്കിലും ഒരു പാഠം ഉസ്താദിൽ നിന്ന് കിട്ടാറുണ്ട്. ചികിത്സയിൽ എക്സൈസിനായി എന്റെ കുട്ടികളോടൊന്നിച്ച് പലപ്പോഴും പന്ത് കളിക്കുമായിരുന്നു. കുട്ടികളോടുള്ള ലാളിത്യം ഉസ്താദിനെ അവരുടെ സ്നേഹഭാജനമാക്കിയിരുന്നു. എന്റെ കുട്ടികൾ വല്ല തെറ്റും ചെയ്തതായി പറഞ്ഞാൽ 'സാരമില്ല, കുട്ടികളല്ലെ' അവർ നന്നായിക്കൊള്ളും' എന്ന് പറയും. കുട്ടികൾ ബഹളം വെക്കുന്നത് വളരെ ഇഷ്ടമാണ്. പേരക്കുട്ടികൾ വീട്ടിലില്ലെങ്കിൽ ഉസ്താദിന് വലിയ വിഷമമായിരുന്നു. വല്ലാതെ വികൃതി കാട്ടുമ്പോൾ അവരോട് സ്നേഹത്തോടെ ഒച്ചവെക്കും. ഉടനെ ചിരിക്കുകയും ചെയ്യും. അവരുടെ കുസൃതി കണ്ടു ചിലപ്പോൾ പൊട്ടിച്ചിരിക്കും. വല്ലാതെ വികൃതി കാട്ടുമ്പോൾ ഞാൻ പറയും. "ഈ വല്ലിപ്പാന്റെ പേര മക്കളല്ലേ? അൽപമൊക്കെ കുസൃതി ഉണ്ടാകു"മെന്ന്. അതു കേട്ടാൽ ഊറിച്ചിരിക്കും. ഉസ്താദ് കുട്ടി പ്രായത്തിൽ കാണിച്ചിരുന്ന കുസൃതികൾ ഓർത്ത് ഓർത്ത് പൊട്ടി പൊട്ടിച്ചിരിക്കും. സമദും ഹിന്ദ്മോളും ഒക്കെ ഇങ്ങനെ തന്നെയായിരുന്നു, ദേഷ്യം വന്നാൽ സമദ് അടുത്ത പറമ്പിലുള്ള പൂള പറിച്ചെറിയും. ഭയങ്കര വാശിയായിരുന്നു എന്ന് ഉസ്താദ് പറയും. ഇത്തരം കാര്യങ്ങളൊക്കെ പറയുന്നത് ഉസ്താദിന് നല്ല സന്തോഷമായിരുന്നു. പല



ചികിത്സക്കിടയിൽ നടക്കാനിറങ്ങിയപ്പോൾ

പ്പോഴും ഫിക്റ് വന്ന് ഹാല് മാറുമ്പോൾ സാന്ത്വനിപ്പിക്കാൻ ഞാൻ ഇത്തരം കാര്യങ്ങൾ ഓർമ്മിപ്പിക്കും. ഒരു മന:ശാസ്ത്ര ചികിത്സയായിരിക്കും എന്റെ ഉദ്ദേശ്യം. കാര്യം വിജയിക്കുകയും ചെയ്യും. അതുകൊണ്ടായിരിക്കാം നിങ്ങൾവന്നാൽ എനിക്ക് സന്തോഷമാണ്" എന്ന് പറയാറുണ്ടായിരുന്നത്.

രോഗം വന്നാൽ ചികിത്സിക്കുന്നതിൽ തൽപരനായിരുന്നു ഉസ്താദ്. ഒരു പാരമ്പര്യ വൈദ്യ കുടുംബത്തിൽ ജനിച്ചതിനാൽ പല രോഗങ്ങൾക്കും അനുഭവസിദ്ധമായ ചികിത്സാ വിധികൾ നിർദ്ദേശിക്കുമായിരുന്നു. ഒട്ടേറെ രോഗികൾക്ക് അവിടുന്ന് ആശ്വാസം നൽകിയിട്ടുണ്ട്. പല പ്രഗത്ഭരായ ഡോക്ടർമാർ ചികിത്സിച്ചിട്ടും ഭേദമാകാത്ത രോഗികളായിരുന്നു ഉസ്താദിന്റെയടുക്കൽ വന്നിരുന്നത്. ഒട്ടേറെ ഡോക്ടർമാർ ചികിത്സിച്ചിട്ടും ഭേദമാകാത്ത ബോധം കെട്ടു വീഴുന്ന ഒരു അപസ്മാര രോഗിക്ക് നിസ്സാരമായ ഗുളിക കൊണ്ടു സുഖപ്പെടുത്തിയ അനുഭവം ഈയുള്ളവനറിയാം. ഒരിക്കൽ നെഞ്ചിന്റെ വലതുവശത്ത് മാറാത്ത ഒരു വേദനയുമായി ചെമ്മാട് സ്വദേശി വന്നു. കോഴിക്കോട്ടെ പ്രഗത്ഭനായ ഒരു ഡോക്ടറുടെ ചികിത്സ കണക്കിനു ചെയ്തിട്ടും മാറാത്ത രോഗം. രണ്ട് ദിവസത്തെ നാല് ഗുളിക കൊണ്ട് (നിസ്സാര ഗുളിക) സുഖപ്പെട്ടു. ആ രോഗം ഇല്ല. എന്ന ഒരു വാക്ക് പറഞ്ഞു. ഗർഭപാത്രം ഓപ്പറേഷൻ ചെയ്തു മാറ്റണമെന്ന് പറഞ്ഞ ഒരു സ്ത്രീക്ക് വെള്ളം മന്ത്രിച്ചു കൊടുത്തപ്പോൾ സുഖപ്പെട്ടു. അങ്ങനെ പലതും. അമൂല്യമായ പല ഔഷധ ചെടികളും തന്റെ വീട്ടുപരിസരത്ത് അദ്ദേഹം നട്ടുവളർത്തിയിട്ടുണ്ട്.

പന്ത്രണ്ട് വർഷത്തോളം വാതരോഗത്തിന്റെ പിടിയിലായിരുന്നു. ഒരു സ്ട്രോക്ക് കാരണം ഉണ്ടായ രോഗത്തിന് പ്രഗത്ഭരായ പല ഡോക്ടർമാരും ചികിത്സിച്ചു. (കൊല്ലത്തിൽ ഒരു പ്രാവശ്യം ആട്ടിരിയിലുള്ള എന്റെ ആശുപത്രിയിൽ വന്ന് ഉഴിച്ചിൽ അക്യൂപങ്ക്ചർ എന്നിവയും ചെയ്യാറുണ്ടായിരുന്നു). ശാരീരികമായി ദൗർബല്യമുണ്ടായിരുന്നെങ്കിലും വഫാത്താകും വരെ മാനസികമായ ഹിമ്മത്തിൽ ഒരു കോട്ടവും തട്ടിയില്ലായിരുന്നു. പരിശോധിക്കുന്ന ഡോക്ടർക്ക് കൈനിറയെ പൈസ കൊടുക്കും. എന്നാലെ ഉസ്താദിന് തൃപ്തി വരൂ. മൗലൂദോ നേർച്ചയോ മറ്റോ നടത്തിയാൽ മുസ്ലിയാർമാർക്കും സാധുക്കൾക്കും കൈനിറയെ കാശ് കൊടുക്കും. പേഴ്സിൽ നിന്ന് ഞാൻ എടുത്ത് കൈയിൽ കൊടുത്തത് 50 രൂപയാണെങ്കിൽ "പോരാ. 100 തരിൻ" എന്ന് പറയും. ഞാൻ 100 ഉദ്ദേശിച്ചതിന് ഉസ്താദ് 200 കൊടുക്കും. നല്ലതിന് ചിലവഴിക്കാൻ യാതൊരു മടിയും ഉണ്ടായിരുന്നില്ല. താടി വെട്ടാൻ വന്നിരുന്ന ഒസ്സാന് ഓരോ പ്രാവശ്യം



കൊടുത്തിരുന്നത് 100 രൂപ വീതമായിരുന്നു. എവിടെ പോകുന്നെങ്കിലും കാറിലെ പോകൂ. എല്ലാം വളരെ മാന്യമായി മാത്രം. അവസാന നിമിഷം വരെ അങ്ങനെ തന്നെ.

നല്ല വൃത്തിയുള്ള ഇസ്തിരിയിട്ട വസ്ത്രങ്ങളേ ഉപയോഗിക്കൂ. തൊപ്പി പോലും ഇസ്തിരി ചെയ്തിരിക്കണം. അത്തർ പൂശും, കീശയിൽ റോൾഡ് ഗോൾഡ് പേനയും ഉണ്ടാകണം. തുടച്ചു വൃത്തിയാക്കിയ ചെരിപ്പും മാന്യമായ വേഷവിധാനം. അതുപോലെത്തന്നെയായിരുന്നു അവിടുത്തെ പെരുമാറ്റവും.

## പ്രവചനങ്ങൾ കറാമത്തുകൾ

1990ൽ എന്റെ വീട്ടിൽ ചികിത്സക്ക് വന്നു. അന്ന് മിഅ്റാജ് 27 ആയിരുന്നു. വഴിയിൽ വെച്ചു എന്നോട് പറഞ്ഞു. "ഡോക്ടറെ, ഇന്ന് മിഅ്റാജ് രാവാണ്. ഒരു മിഅ്റാജ് മൗലിദ് ഓതണം, അലി മുസ്‌ലിയാരെ കിട്ടുമോ?" "കിട്ടും, ഉള്ള സ്ഥലത്ത് പോയി കൂട്ടിവരാം" എന്ന് ഞാൻ പറഞ്ഞു. "ഇറച്ചിയും പൊറോട്ടയും ഉണ്ടാക്കണം", എന്നും പറഞ്ഞു. അലി മുസ്‌ലിയാർ വന്നു. മൗലൂദ് ചൊല്ലി. ഭക്ഷണം കഴിച്ച ശേഷം നിസ്കാരവും കഴിഞ്ഞു ദുആ ചെയ്തു കൊണ്ടിരിക്കുമ്പോൾ അകത്തുനിന്നു ഒരു പ്രതിഷേധം. ഇതാണോ നിങ്ങളുടെ സുന്നത്ത് ജമാഅത്ത്? ഇതാണോ നിങ്ങളുടെ പണ്ഡിതർ നിങ്ങളെ പഠിപ്പിച്ചിട്ടുള്ളത്? ഞാൻ അന്തംവിട്ടു. കാര്യം

അന്വേഷിച്ചു. എന്റെ അയൽവാസിയേയും മക്കളേയും പൊറാട്ട തിന്നാൽ വിളിക്കാത്തതിനുള്ള പ്രതികരണമായിരുന്നു, ഓ, അത്രയേ ഉള്ളൂ, ഞാൻ മറന്നതാണ്. ക്ഷണിക്കാതെ തന്നെ അവന്ന് മൗലൂദിൽ പങ്കെടുക്കാമല്ലോ. ക്ഷണിച്ചാൽ തന്നെ അവൻ വരില്ല, അവൻ പുത്തനാശയക്കാരെ സ്നേഹിക്കുന്നവനല്ലേ? എന്നാൽ ഞാനും അതാണ്.' എന്ന അകത്തുനിന്നുള്ള മറുപടി ഉസ്താദിനെ വല്ലാതെ വേദനിപ്പിച്ചു. ഉസ്താദ് കരഞ്ഞു. കണ്ണിൽ നിന്നും വെള്ളമൊഴുകി. വയ്യാത്ത കൈകൊണ്ട് ഷർട്ട് എടുത്ത് ധരിച്ചു. ഇറങ്ങി, ഉടനെ പോകണം. ഇവിടെ ശൈത്വാനാണ്. ഈ വീട്ടിൽ ഇനി ഞാൻ നിൽക്കില്ല. ഇനി നിങ്ങൾക്ക് സ്വന്തമായൊരു വീടുണ്ടായിട്ട് അതിലേക്കല്ലാതെ ഞാൻ വരില്ല എന്ന് ഉറപ്പിച്ചു പറയലും ഇറങ്ങി വണ്ടിയിൽ കയറലും കഴിഞ്ഞു. സമയം രാത്രി 11.30.

വണ്ടി പാലപ്പുറ പള്ളിക്കാടിന്നടുത്തു കൂടിപോകുന്ന റോഡിൽ കയറ്റം കയറിക്കൊണ്ടിരിക്കുമ്പോൾ ദൃഢനിശ്ചയത്തോടെ ഉസ്താദ് പറഞ്ഞു. “നിങ്ങൾക്ക് വീടായി, മിഅ്റാജ് മൻസിൽ' എന്നാണ് പേര്. ഔലിയാക്കന്മാരുടേയും സുന്നത്ത് ജമാഅത്തിന്റെയും കറാമത്ത് ഞാൻ കാണിച്ചുതരാം. മൂന്ന് ദിവസത്തിനുള്ളിൽ ഒരു 10 സെന്റ് പാറപ്പുറമെങ്കിലും വാങ്ങണം”

“അതിന് എന്റെ കയ്യിൽ കാശൊന്നുമില്ലല്ലോ ഉസ്താദേ” “കാശൊക്കെ വന്നുകൊള്ളും. ഈ വണ്ടി വിൽക്കുക. വണ്ടിയും പിന്നീട് വാങ്ങാൻ കഴിയും. ആദ്യം വീടുണ്ടാകട്ടേ” ഞാൻ സമ്മതിച്ചു. പിറ്റേ ദിവസം വണ്ടി വിൽക്കാൻ ഏർപ്പാട് ചെയ്തു. സ്ഥലം നോക്കാൻ ബ്രോക്കർമാരെയും ഏൽപ്പിച്ചു. മൂന്ന് ദിവസം തികയാൻ ഒരു മണിക്കൂർ ബാക്കി ഉള്ളപ്പോൾ അലി ഉസ്താദിനെ കൂട്ടി 14 സെന്റ് പാറപ്പുറം കച്ചവടം ചെയ്തു. രണ്ടു നാൾ കഴിഞ്ഞു. ഉസ്താദ് വന്നു കുറ്റിയടിച്ചെങ്കിലും 4 ദിവസം കഴിഞ്ഞു പറഞ്ഞു. “ആ സ്ഥലത്ത് ഖൈർ കാണുന്നില്ല. അത് വിൽക്കുക. ഖൈറുള്ളത് കിട്ടും എന്ന്. അതു വിറ്റു. ഉടനെ ഇപ്പോൾ ഞാൻ താമസിക്കുന്ന സ്ഥലം വാങ്ങാൻ പറഞ്ഞു. ഉസ്താദ് തന്നെ കുറ്റിയടിച്ചു കൊണ്ട് പറഞ്ഞു. വീട്, നേഴ്സിംഗ് ഹോം, റാതീബ് ചൊല്ലാനുള്ള ഹാൾ, മരുന്ന് ഉണ്ടാക്കാനുള്ള സ്ഥലം എന്നിവ എല്ലാം വേണം. അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്താൽ ഉസ്താദിന്റെ കറാമത്തായി ഉസ്താദ് പറഞ്ഞതൊക്കെ ഉണ്ടായി. ഉസ്താദ് പറഞ്ഞു: “നിങ്ങളെ ഞാനിവിടെ ഡോക്ടറാക്കി വെച്ചിരിക്കുന്നു. നിങ്ങൾ ചികിത്സിച്ചാൽ മതി. ആശുപത്രി വലുതാകും. ഒരു ഡോക്ടറെ കൂടി വെക്കേണ്ടിവരും.”

അൽ ഹംദുലില്ലാഹ്.. എല്ലാം പറഞ്ഞതു പോലെ സംഭവിച്ചു. പുരയുടെ പ്ലാൻ ഉസ്താദിന്റെ അളിയൻ അബുവും എന്റെ അമ്മോശനും ഇഷ്ടപ്പെട്ടു എന്ന് ഞാൻ പറഞ്ഞപ്പോൾ ഉസ്താദ് പറഞ്ഞു. എങ്ങനെ ഇഷ്ടപ്പെടാതിരിക്കും. അത് മലക്കുകളുടെ പ്ലാനാണല്ലോ."

സ്വന്തം ആദർശം ആർക്കും അടിയറ വെക്കാൻ ആകില്ലെന്ന ദൃഢനിശ്ചയമാണ് ഈ വീടുണ്ടാക്കാൻ കാരണം. 1988ൽ തന്നെ ഉസ്താദ് എന്നോട് പറയാറുണ്ടായിരുന്നു. നിങ്ങൾക്ക് സ്വന്തമായി ഒരു വീട് വേണം. ഞാൻ പറഞ്ഞു: "ഉസ്താദേ, തറവാട് വീട് എനിക്ക് തരാമെന്ന് ഉമ്മ പറഞ്ഞിട്ടുണ്ട്. ഇഷ്ടദാനം ശറഇൽ അനുവദിച്ചതാണല്ലോ? അത് വാങ്ങി കൊള്ളുക എന്നാലും നിങ്ങൾക്ക് മറ്റൊരു വീട് വേണം. ഈ വാക്കുകൾ പല പ്രാവശ്യം ആവർത്തിച്ചു പറയാറുണ്ടായിരുന്നു. അന്നൊന്നും ഈ വാക്കിന്റെ പൊരുൾ എനിക്ക് മനസ്സിലായിരുന്നില്ല. 1990ൽ ഉണ്ടായ സംഭവങ്ങൾക്ക് ശേഷമാണ് രണ്ടുകൊല്ലം മുമ്പ് ഉസ്താദ് പറഞ്ഞതിന്റെ പൊരുൾ മനസ്സിലായത്. തറവാട് വീട് എനിക്ക് ഉമ്മ എഴുതിതന്നെങ്കിലും തിരിച്ചാവശ്യപ്പെട്ടപ്പോൾ ഉസ്താദ് പറഞ്ഞു. ചോദിച്ചത് ഉമ്മയായത് കൊണ്ട് തിരിച്ചുകൊടുക്കുക, നിങ്ങൾക്ക് പിന്നീട് അല്ലാഹു തിരിച്ചു നൽകുമെന്ന്. നാലുവർഷങ്ങൾക്ക് ശേഷം ഈ പ്രവചനവും പുലർന്നു.



കോട്ടക്കൽ ദാറുശ്ശിഫാ ഹോസ്പിറ്റൽ

ഉമ്മ മരിച്ചപ്പോൾ ഉപ്പയുടെ അവകാശം എനിക്ക് എഴുതിതന്നു. നാലു വർഷം മുമ്പ് ഉമ്മ തിരിച്ചു വാങ്ങിയതത്രയും എനിക്ക് തിരിച്ചുകിട്ടി. രണ്ടു ഭാഗത്തുനിന്നുള്ള തൃപ്തിയും.

കോട്ടക്കൽ പുത്തൂർ സ്വദേശി തെങ്ങിലകത്ത് കുഞ്ഞബ്ദുള്ള എന്ന മാന്യവ്യക്തി എന്റെയടുത്ത് വന്നു പറഞ്ഞു: "ഞാൻ രണ്ടു കിണർ കുഴിച്ചു. രണ്ടിലും വെള്ളമില്ല. കടുത്ത പാറയാണ്. മൂന്നാമത്തേത് കിളക്കാൻ ഉദ്ദേശിച്ചപ്പോൾ ആളുകൾ വിലക്കുന്നു" ആ തൊടിയിൽ വെള്ളം കിട്ടില്ല, നീ കാശ് വെറുതെ കളയേണ്ട എന്നാണ് നാട്ടുകാരുടെ അഭിപ്രായം. ഞാൻ വലിയ നിരാശയിലാണ്.

"സാരമില്ല, വാ, നമുക്ക് പെരുമുഖം ഉസ്താദിന്റെയടുത്തു പോയി പറയാം. നിനക്ക് വെള്ളം കിട്ടും (ഇ.അ) ഞാൻ പറഞ്ഞു. ഞങ്ങൾ ഉസ്താദിന്റെയടുത്തു പോയി വിവരം പറഞ്ഞു. ഉസ്താദ് എന്നെ നോക്കി പറഞ്ഞു: "പുരയുടെ വടക്ക് കിഴക്കെ മൂലയിൽ നിന്ന് ഒരു മീറ്റർ വിട്ട് കിണറിനുള്ള കുറ്റി നിങ്ങൾ അടിച്ചുകൊടുക്കുക" ഞാൻ തലയാട്ടി. കുഞ്ഞബ്ദുല്ലയെ നോക്കിക്കൊണ്ടു പറഞ്ഞു: "നാളെ ഡോക്ടർ കുറ്റിയടിച്ചു തരും, വേണമെങ്കിൽ ഒരു ആശാരിയെ കൂടി കൂട്ടുക. നിനക്കുള്ള വെള്ളം ആ കിണറ്റിൽ ഉണ്ട്" കുഞ്ഞബ്ദുള്ളക്ക് സമാധാനമായി. പിറ്റേന്ന് ഞാൻ അവന്റെ വീട്ടിലെത്തി. "എവിടെ ആശാരി?" ഞാൻ തിരക്കി. "ഓ, ആശാരി വേണ്ട, നമുക്ക് ഉസ്താദ് പറഞ്ഞതു മതി. നിങ്ങൾ കുറ്റിയടിക്കുക" ഉസ്താദ് പറഞ്ഞ സ്ഥലം നിർണ്ണയപ്പെടുത്തി. ഞാൻ കുറ്റിയടിച്ചു. കിണർ കിള തുടങ്ങി. പത്തര കോൽ ആയി. വീണ്ടും പാറയുടെ ലക്ഷണങ്ങൾ കണ്ട ജോലിക്കാർ കുഴിക്കൽ നിർത്തി. "ഇതും പാറ തന്നെയാണ്. പാറയുള്ള ലക്ഷണങ്ങൾ കണ്ടു. ഇനി കുഴിക്കേണ്ട" അവർ പറഞ്ഞു. ഈ വിഷയം കുഞ്ഞബ്ദുല്ല വളരെ സങ്കടത്തിൽ എന്നെ അറിയിച്ചു. "നിരാശപ്പെടുരത്" നമുക്ക് ഉസ്താദിനോട് പറയാം. അന്നു തന്നെ ഞാൻ ഉസ്താദിന്റെയടുത്ത് പോയി വിവരം പറഞ്ഞു: "അവരോട് കുഴിക്കൽ നിർത്താൻ ആരു പറഞ്ഞു? പണി തുടരാൻ പറയുക. പാറയാണെങ്കിലെന്താ? വെള്ളം കിട്ടിയാൽ പോരേ? നിനക്കുള്ള വെള്ളം ആ പാറക്കടിയിലുണ്ട്. നാളെ തന്നെ കുഴിപ്പിക്കുക. ഉസ്താദ് ദൃഢസ്വരത്തിൽ പറഞ്ഞു. പിറ്റേന്ന് മനമില്ലാ മനസ്സോടെ ജോലിക്കാർ കുഴിച്ചുതുടങ്ങി. നാലഞ്ച് ഉരുളൻ കല്ലുകൾ അവർ പുഴക്കി എടുത്തു. ഇതാ വെള്ളം! അവർ സന്തോഷത്താൽ വിളിച്ചുപറഞ്ഞു. കരയിൽ നിന്നിരുന്നവർ താഴേക്ക് നോക്കി. ഒരു പൈപ്പിലൂടെ എന്നെ പോലെ വെള്ളം കുത്തിഒഴു

കുന്നു. അവർ വെള്ളം മുക്കലും കിളക്കലും ഒന്നിച്ചു നടത്തി പ്രയാസ പ്പെട്ടു ഒരു കോൽ കൂടി താഴ്ത്തി. ആകെ പതിനൊന്നര കോൽ. വെള്ള ത്തിന്റെ ആധിക്യം കൊണ്ട് ഇനി കിളക്കാൻ കഴിയില്ല. പണിക്കാർ പറ ഞ്ഞു. കുഞ്ഞബ്ദുല്ലക്കും കുടുംബത്തിനും എന്തെന്നില്ലാത്ത സന്തോ ഷം. നാട്ടുകാർക്ക് അത്ഭുതവും! ഇന്ന് ചുറ്റുവട്ടത്തുള്ളവർ വരെ ആ കിണറിനെ ആശ്രയിക്കുന്നു. ഇതുപോലെ ചെറുകുന്ന് സ്വദേശി ഹംസ എന്ന വ്യക്തിക്കും ഇതേ അനുഭവം ഉണ്ടായിട്ടുണ്ട്. അങ്ങനെ പലർക്കും...

ഇവിടെ ഒരു ഹോസ്പിറ്റൽ വേണമെന്ന് പറഞ്ഞതും അതിന് തറക്ക ല്ലിട്ടതും ഉസ്താദായിരുന്നു. "ഇത് ദാറുശ്ശിഫയാണ്. നിങ്ങൾ ചികിത്സി ച്ചാൽ മതി, സുഖപ്പെടും. നിങ്ങളല്ല സുഖപ്പെടുത്തുന്നത്. ആശുപത്രി വലുതാകും. ഒരു ഡൊക്ടറെ കൂടി വെക്കേണ്ടിവരും" എന്നിങ്ങനെ പറ ഞ്ഞിരുന്നു. പ്രമേഹം, പ്രഷർ, ഹാർട്ട് അറ്റാക്ക്, അലർജി, ആസ്തമ (ശ്വാസം മുട്ടൽ) അമിത വണ്ണം, മുതലായ പ്രയാസകരമായ രോഗങ്ങൾ ഇവിടത്തെ ചികിത്സയിൽ ഭേദമായി കാണുമ്പോൾ ഞാൻ അത്ഭുതപ്പെ ടാറുണ്ട്. അപ്പോഴൊക്കെ ഞാൻ ചിന്തിക്കൽ ഉസ്താദിന്റെ "സുഖപ്പെ ടും, നിങ്ങളല്ല, സുഖപ്പെടുത്തുന്നത്" എന്ന വാക്കാണ്. ഇപ്പോഴും അത്തരം ധാരാളം അനുഭവങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. (അൽ ഹംദുലില്ലാഹ്.)

## റാതീബ്:

1987ൽ ഒരു ദിവസം ഞങ്ങൾ നാലഞ്ചു പേർ പെരുമുഖത്ത് ചെന്നു. ഉസ്താദേ, ഞങ്ങൾക്ക് ഒരു റാതിബ് കൊണ്ടു നടക്കാനുള്ള അനുമതി തരണം" എന്ന് ഞാൻ പറഞ്ഞപ്പോൾ "റാതീബ് മുടങ്ങാതെ നടത്താൻ പ്രയാസമാണ്. അതിൽ വീഴ്ച വരുത്തിയാൽ പല അനർത്ഥങ്ങളും ഉണ്ടാ കും. ഉണ്ടായിട്ടും ഉണ്ട്" എന്ന് പറഞ്ഞു. "ഞങ്ങൾ ഒരു വീഴ്ചയും വരു ത്താതെ അത് നടത്തികൊണ്ടുപോകും (ഇ.അ) ഉസ്താദ് സമ്മതം തരണം എന്ന് പറഞ്ഞപ്പോൾ 'വേണ്ട, അത് ബുദ്ധിമുട്ടാകും' എന്ന് പറഞ്ഞു. വീണ്ടും വീണ്ടും ഞാൻ ആവശ്യം ആവർത്തിച്ചപ്പോൾ ശരി, എന്നാൽ നിങ്ങൾ അസ്മാഉൽ ഹുസ്നാ റാത്തിബ് മാസം 10ന് ചൊല്ലിക്കൊള്ളുക. തുടങ്ങുന്ന ദിവസം ഞാനും വരാം" എന്ന് പറഞ്ഞു. ഉസ്താദ് നിശ്ചയിച്ച ദിവസം തന്നെ റാതിബ് തുടങ്ങി. അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹ ത്താൽ ഒരു വീഴ്ചയും വരാതെ നൂറുക്കണക്കിനാളുകൾ പങ്കെടുത്തു കൊണ്ട് ആ റാതീബ് ഇന്നും നല്ല നിലയിൽ കോട്ടക്കൽ ആട്ടീരിയിലുള്ള ഈ എളിയവന്റെ വീട്ടിൽ നടന്നുവരുന്നു. ഈ റാത്തീബിലേക്കോ റാത്തിബ് ചൊല്ലാനോ നേർച്ചയാക്കിയവർക്ക് ഒട്ടനവധി ഫലസിദ്ധികൾ

ആഗ്രഹപൂർത്തീകരണങ്ങൾ ഉണ്ടായിട്ടുണ്ട്. പല നീറുന്ന പ്രശ്നങ്ങളുമായി പെരുമുഖത്ത് ഓടിയെത്തുന്നവരോട് റാതീബിൽ പങ്കെടുക്കാനോ റാതീബിലേക്ക് പായസം നേർച്ചയാക്കാനോ ഉസ്താദ് പറയാറുണ്ടായിരുന്നു. എന്നാൽ ഫലം നിശ്ചയമായിരുന്നു. കുട്ടികളില്ലാത്തവർക്ക്, കുട്ടികളുണ്ടായതും, വിസ കിട്ടാത്തവർക്ക് വിസ കിട്ടിയതും, ഗൾഫിൽ ജോലിയില്ലാത്തവർക്ക് ജോലി കിട്ടിയതും മാറാരോഗങ്ങൾ മാറിയതും അനുഭവഫലങ്ങളാണ്. ഈ റാത്തീബിൽ പങ്കെടുക്കുന്നവർക്ക് ദുനിയാവും ആഖിറവും ലഭിക്കുമെന്നും ഉസ്താദ് പറഞ്ഞിരുന്നു.

മഹാനവർകളിൽ നിന്ന് ഒട്ടനവധി കറാമത്തുകൾ എന്നെപ്പോലുള്ള ശിഷ്യന്മാർക്ക് അനുഭവപ്പെട്ടിട്ടുണ്ട്. 13 വർഷത്തോളം കോഴിയും കോഴിക്കറിയും എനിക്ക് അലർജിയായിരുന്നു. അൽപം കഴിച്ചാലോ വാസന ഏറ്റാലോ അമിതമായി വയറിളക്കം വരും. 15-20 പ്രാവശ്യമൊക്കെ ഉണ്ടാകും. പല ഡോക്ടർമാരുടെ മരുന്നു കഴിച്ചിട്ടും ഭേദമായില്ല. എനിക്ക് അറിയാവുന്ന ഒരു ഗുളിക കഴിച്ചാൽ തൽക്കാലം നിൽക്കും. ശരീരം ക്ഷീണിച്ചു ആകെ അവശനായി. ഈ രോഗവിവരം ഞാൻ ഉസ്താദിനോട് പറഞ്ഞിരുന്നു. അന്നൊക്കെ അതു സാരമില്ലെന്നു പറയും. ഒരു ദിവസം (22-9-98ന്) ഉസ്താദ് എന്റെ നേഴ്സിംഗ് ഹോമിൽ ചികിത്സക്ക് വന്നു. വരുന്നവഴിയിൽ എന്നോട് പറഞ്ഞു. വാളക്കുളം അബ്ദുൽ ബാരി മുസ്ലിയാർ എഴുതിയ മൗലിദിന്റെ കയ്യെഴുത്ത് പ്രതി അവരുടെ അനന്തരാവകാശികളുടെയടുക്കൽ പോയി വാങ്ങി അതു അച്ചടിച്ചു പ്രകാശനം ചെയ്യണം. അന്ന് നിങ്ങൾ കോഴിയും പത്തിരിയും കഴിക്കണം. പിന്നീട് ആ രോഗം നിങ്ങൾക്കുണ്ടാവില്ല. നിങ്ങളെ ചികിത്സിക്കാനാണ് ഞാനിവിടെ വന്നത്. ഇത് കേട്ടപ്പോഴുണ്ടായ എന്റെ സന്തോഷം പറയാനാവില്ല. കോഴി കഴിച്ചില്ലെങ്കിലും അതുകൊണ്ടുണ്ടാകുന്ന ബുദ്ധിമുട്ടു മാറിയാലും മതി എന്ന് വരെ തോന്നി. ആ കയ്യെഴുത്ത് പതിപ്പ് വാങ്ങി കൊണ്ടുവരാൻ ഏൽപ്പിച്ചതനുസരിച്ച് വാളക്കുളത്ത് ബഹു. അബ്ദുൽ ബാരി മുസ്ലിയാർ (ന.മ) യുടെ ജ്യേഷ്ഠന്റെ മകനെ കാണുകയും വിവരം ധരിപ്പിച്ചപ്പോൾ അദ്ദേഹം ആ പതിപ്പ് തരികയും ഉസ്താദിന്റെ ചെലവിൽ തന്നെ അച്ചടിക്കുകയും ചെയ്തു. അലി മുസ്ലിയാരുടെ നേതൃത്വത്തിൽ ഈ മൗലിദ് ഓതിക്കൊണ്ടു ആട്ടീരിയിലുള്ള എന്റെ വസതിയിൽ വെച്ച് പ്രകാശനം നടന്നു. അന്നേരം ഉസ്താദ് താഴെ റൂമിലുണ്ടായിരുന്നു. ഒരു പ്ലേറ്റിൽ കോഴി ഇറച്ചിയും ഒരു ടീസ്പൂണുമായി ഞാൻ ഉസ്താദിന്റെ റൂമിൽ കടന്നു. 'ഇതാ കോഴി ഇറച്ചി' ഞാൻ പറഞ്ഞു. അത് തിന്നുക. ഇനി നിങ്ങൾക്ക് ആ രോഗമില്ല. എന്ന് ഉസ്താദ് പറഞ്ഞപ്പോൾ ഉസ്താദിന്റെ

പറഞ്ഞപ്പോൾ ടീസ്പൂൺ കൊണ്ടു കൈകൊണ്ടുതന്നെ തരിൻ എന്ന് ഉസ്താദ് എന്റെ വായിലേക്കിട്ടു തന്ന കോഴി ഇറച്ചി ഞാൻ ആർത്തിയോടെ കഴിച്ചു. അൽഹംദുലില്ലാ.. എനിക്കൊന്നും സംഭവിക്കുന്നില്ല. വയർ വീർപ്പില്ല, ശ്വാസ തടസ്സമില്ല, വയറിളക്കമില്ല. ഞാൻ സന്തോഷിച്ചു. പടച്ചവനെ വീണ്ടും വീണ്ടും സ്തുതിച്ചു. ഇനി മുകളിൽ പോയി ഇഷ്ടംപോലെ കോഴി ഇറച്ചിയും പത്തിരിയും തിന്നുവരിൻ' എന്ന ഓർഡർ കിട്ടേണ്ട താമസം ഞാൻ മുകളിലേക്കോടി. നന്നായി കഴിച്ചു വീണ്ടും താഴെ റൂമിൽ വന്നു. "ഇപ്പോൾ വല്ലതും തോന്നുന്നുണ്ടോ? ഉസ്താദിന്റെ ചോദ്യം. ഇല്ല. വളരെ റാഹത്താണ്. എന്ന് ഞാൻ പറഞ്ഞു. "ഇനി കോഴികൊണ്ടുള്ള ദോഷം നിങ്ങൾക്കില്ല. ഇഷ്ടംപോലെ കഴിക്കാം" എന്ന് ദൃഢസ്വരത്തിൽ ഉസ്താദ് പറഞ്ഞു. അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്താൽ ഇന്ന് ഞാൻ കോഴി ധാരാളം കഴിക്കുന്നു. അൽ ഹംദുലില്ലാഹ്..

മറ്റൊരിക്കൽ എനിക്ക് പെട്ടെന്നൊരു നെഞ്ച് വേദന (ഇടതു ഭാഗത്ത്) വന്നു. പരിചയ സമ്പന്നനായ ഒരു ഡോക്ടറെ കാണിച്ചു. ഇ.സി.ജി. എടുത്തു. ഹാർട്ട് അറ്റാക്ക് ആണെന്ന് വിധി എഴുതി. അതിനുള്ള മരുന്നുകളും തന്നു. ഇതറിഞ്ഞ ഉസ്താദ് പറഞ്ഞു. നിങ്ങൾക്ക് ഹാർട്ട് അറ്റാക്കില്ല അതുപോലുള്ള വലിയ രോഗം ഉണ്ടാവുകയുമില്ല. നീരിറക്കമാണ്. മറ്റൊരു ഡോക്ടറെ കാണിക്കുക. മറ്റൊരു ഡോക്ടറെ കാണിച്ചപ്പോൾ അദ്ദേഹം പറഞ്ഞു. നിങ്ങൾക്ക് ഹാർട്ട് അറ്റാക്കില്ല. വാൽവിന് നീരിറക്കമാണ്. ഉസ്താദിന്റെ തീർപ്പ് ശരിയായിരുന്നു.

എന്റെ മകൻ ഷരീഫ് എൻട്രൻസ് പരീക്ഷക്ക് എഴുതാൻ തയ്യാറാവുകയായിരുന്നു. പരീക്ഷക്ക് രണ്ടുദിവസം മുമ്പ് അവന്ന് വല്ലാത്ത ബേജാറ്. ഉപ്പാ, എനിക്ക് വല്ലാത്ത ബേജാറ്. പഠിച്ചതൊക്കെ മറക്കുന്നു' അവൻ പറഞ്ഞു. "വാ.. നമുക്ക് ഉസ്താദിന്റെയടുത്തുപോയി പറയാം" ഞാൻ അവനെയും കൂട്ടി ഉസ്താദിന്റെയടുത്ത് പോയി. വിഷയം പറഞ്ഞു. നീ ഇനി വായിക്കേണ്ട. പരീക്ഷക്ക് പോയാൽ മതി, നീ പാസായി. നിനക്കറിയാവുന്നത് എഴുതിയാൽ മതി. മാർക്കിടുന്നത് ഞാനാണ്. നീ പാസായില്ലെങ്കിൽ ആരും പാസാവുകയില്ല.' എന്ന് ദൃഢസ്വരത്തിൽ ഉസ്താദ് പറഞ്ഞു. ഞങ്ങൾക്ക് സമാധാനമായി. പരീക്ഷ വളരെ എളുപ്പമായിരുന്നു. റിസൾട്ട് വന്നപ്പോൾ അവൻ മെറിറ്റിൽ തന്നെ പാസായിരുന്നു. അൽഹംദുലില്ലാഹ്.. ഉസ്താദിന്റെ കറാമത്ത്! ഇന്ന് അവൻ ഫൈനൽ എം.ബി.ബി.എസിന് പഠിക്കുന്നു.

കോട്ടക്കൽ കോൽക്കളം സ്വദേശി ഒരു മുദരിസ് വളരെ സങ്കടപ്പെട്ടു

ഉസ്താദിനോട് പറഞ്ഞു: "എനിക്കൊരു വിസ കിട്ടിയിട്ടുണ്ട്. അതിൽ 36 വയസ്സാണ്. പാസ്പോർട്ടിലാണെങ്കിൽ 32 വയസ്സേ ഉള്ളൂ. വയസ്സ് തുല്യ മാക്കാതെ പോകാൻ കഴിയില്ലെന്ന് ഏജന്റ് പറഞ്ഞു. പോകാതെ 4 ലക്ഷ ത്തോളമുള്ള കടം വീട്ടാൻ മറ്റൊരു വഴിയും കാണുന്നില്ല. പാസ്പോർട്ട് ഓഫീസിൽ കാശ് കൊടുത്താൽ പോലും വയസ്സ് തിരുത്തി കിട്ടുകയി ല്ലെന്ന് ഏജന്റ് പറഞ്ഞു. ഞാൻ വളരെ ബേജാറിലാണ് ഉസ്താദേ." വളരെ വിഷമത്തിൽ പറഞ്ഞപ്പോൾ ഒരു മിനുട്ട് ചിന്തക്ക് ശേഷം ഉസ്താദ് പറ ഞ്ഞു. പാസ്പോർട്ട് ഞാൻ ശരിയാക്കിതരാം, പാസ്പോർട്ട് ഓഫീസിൽ ഞാനുണ്ടാകും. ഈ വിസയിൽ തന്നെ നിങ്ങൾക്ക് പോകാം. വീണ്ടും വീണ്ടും ഇദ്ദേഹം പാസ്പോർട്ട് ഏജന്റുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു. ഞാൻ ഓഫീസിൽ കൊടുത്തിട്ടുണ്ട്. കോഴിക്കോട് ഓഫീസിൽ നിന്ന് ശരിയാവുമെന്ന് തോന്നുന്നില്ല. നിയമം കർശനമാണ്. മറ്റേതെങ്കിലും സ്റ്റേറ്റിൽ നിന്ന് ശരിയാക്കാം എന്ന ഏജന്റിന്റെ മറുപടി മുദരിസിനെ നിരാ ശപ്പെടുത്തുന്നതായിരുന്നു. അങ്ങനെയിരിക്കെ ഒരു ദിവസം സുബ്ഹിക്ക് മുമ്പ് ഒരാൾ വന്ന് മുദരിസിന്റെ വാതിൽ മുട്ടി. ഒരു മധ്യവയ്കൻ, നിങ്ങ ളെന്താ ആ പാസ്പോർട്ട് വാങ്ങാത്തത്? പെരുമുഖം ഉസ്താദ് അത് ശരി യാക്കി വെച്ചിട്ടുണ്ട്. ഉടനെ ഓഫീസിൽ പോയി വാങ്ങുക" എന്ന് പറഞ്ഞ് ആ വ്യക്തി ഇറങ്ങിപ്പോയി. ഇത് സ്വപ്നമാണോ? കണ്ണു തിരുമ്മി. അല്ല സ്വപ്നമല്ല, യാഥാർത്ഥ്യം തന്നെ. മുദരിസിന് ബോധ്യമായി. അത്ഭു തവും സന്തോഷവും. നേരം പുലർന്നു. ഉടനെ പെരുമുഖത്തെത്തി ഉസ്താ ദിനോട് വിഷയങ്ങൾ പറഞ്ഞു. അന്നേരം, അതെ, പാസ്പോർട്ട് ഞാൻ ശരിയാക്കി വെച്ചിട്ടുണ്ട്. അതിൽ നിങ്ങൾക്കൊരു സംശയം ഉള്ളത് കൊണ്ട് ഞാൻ രിജാലുൽ ഗയ്ബിനെ അയച്ചതായിരുന്നു. ഇനി പാസ്പോർട്ട് പോയി വാങ്ങി വേഗം പുറപ്പെടാൻ ഒരുങ്ങുക എന്ന് ഉസ്താദ് പറഞ്ഞു. ഏജന്റിന്റെ അടുത്ത് പോയി. ഓഫീസിൽ പോകാമെന്ന് പറഞ്ഞപ്പോൾ 'ഏയ്, അത് ശരിയാകാൻ വഴിയില്ല, എങ്കിലും പോയി നോക്കാം എന്ന് പറഞ്ഞു. ഓഫീസിൽ ചെന്നു ഓഫീസർ ഏജന്റിനെ കണ്ടപ്പോൾ "ഞാൻ എന്നോ നിങ്ങളുടെ പാസ്പോർട്ട് ശരിയാക്കിവെച്ചിട്ടുണ്ട്. ഇത് ഒരു പ്രയാ സമുള്ള കേസ് ആയിട്ടുകൂടി ഞാൻ ശരിയാക്കി. ഇതാ. പാസ്പോർട്ട്" എന്ന് പറഞ്ഞു. പാസ്പോർട്ട് വാങ്ങിയ ഏജന്റ് ആർത്തിയോടെ നോക്കി. ശരിയാണ്, വയസ്സ് തിരുത്തിയിട്ടുണ്ട്, പാസ്പോർട്ട് പുതുക്കിയിട്ടുണ്ട്. ഏജന്റിന് അത്ഭുതമായി. എത്രയോ വർഷ പരിചയത്തിൽ ഇങ്ങനെ ഒരു അനുഭവം ആദ്യം. സ്വകാര്യമായി അദ്ദേഹം മുദരിസിനോട് ചോദിച്ചു. "നിങ്ങൾ കാര്യം പറയൂ. ഒരു അസാധാരണ സ്വഭാവം ഇതിൽ കാണു

ന്നുണ്ട്. എന്താണത്?" അപ്പോൾ മുദരിസ് പറഞ്ഞു. 'ഞാൻ പെരുമുഖം ഉസ്താദിനോട് പറഞ്ഞിരുന്നു. അത് ശരിയാകുമെന്ന് അദ്ദേഹം പറഞ്ഞി രുന്നു. ഓ, അത് ശരി. അതു തന്നെയാണ് ഇങ്ങനെ സംഭവിക്കാൻ കാര ണം. അതിനാൽ 6000 രൂപയിൽ എനിക്ക് 2000 മതി ബാക്കി 4000 ഇതാ. "എന്ന് പറഞ്ഞ് 4000 രൂപ തിരിച്ചുകൊടുത്തു. മുദരിസ് സന്തോഷത്തിൽ പാസ്പോർട്ടുമായി പെരുമുഖത്തെത്തി. ഉസ്താദിനെ കാണിച്ചു. പ്രസ്തുത മുദരിസ് സിദ്ദീഖ് മുസ്ലിയാർ ഗൾഫിൽ ഒരു നല്ല ജോലി യിൽ ഇന്നും സുഖമായി കഴിയുന്നു.

ജിദ്ദയിൽ ജോലി ചെയ്തു വരുന്ന ഒരു മുരീദിന് ഒരിക്കൽ ഉസ്താ ദിന്റെ ഒരു കത്തുവന്നു. വായിച്ചപ്പോൾ അദ്ദേഹം ഞെട്ടിപ്പോയി. "ഇനി മേൽ പരിപൂർണ്ണ നഗ്നനായി കുളിക്കരുത്, ഔറത് മറച്ചു കുളിക്കുക" എന്ന നിർദ്ദേശമായിരുന്നു കത്തിൽ. മറ്റാരും അറിയാത്ത ഞാൻ മാത്രം അറി യുന്ന പരമമായ രഹസ്യം, അതെ ബാത്റൂമിൽ കടന്നാൽ വാതിലടച്ചു പരിപൂർണ്ണ നഗ്നനായി കുളിക്കുന്നത് ഉസ്താദ് അറിഞ്ഞിരിക്കുന്നു. ഇതിൽ പരം അത്ഭുതമെന്തുണ്ട്? അതുകൊണ്ട് ഇനി അതൊരിക്കലും ആവർത്തിക്കുകയില്ല. എന്ന് ആ മുരീദ് തീർച്ചപ്പെടുത്തി. ഈ വിവരം ഈയുള്ളവനോട് മുരീദ് നേരിട്ട് പറഞ്ഞതാണ്. അദ്ദേഹം ഇന്നും ജിദ്ദ യിൽ ജോലി ചെയ്തുവരുന്നു.

മറ്റൊരു സംഭവം: ഒരിക്കൽ ഉസ്താദ് എന്റെ ഹോസ്പിറ്റലിൽ ചികി ത്സയിലായിരുന്നപ്പോൾ ഒരു ശിഷ്യൻ കാണാൻ വന്നു. അദ്ദേഹവും മറ്റൊരു ശിഷ്യനും കൂടി ഉസ്താദ് കിടക്കുന്ന റൂമിലേക്ക് കടന്നു. പല കാര്യ ങ്ങളും സംസാരിക്കുന്നതിനിടയിൽ ഇനി ഒരിക്കലും ഹറാമ് ചെയ്യരുത് വേണമെങ്കിൽ ഒരു കല്ല്യാണവും കൂടി കഴിച്ചുകൊള്ളുക. അല്ലെങ്കിൽ റസൂൽ (സ) ആയിശാ ബീവിയോട് പറഞ്ഞപോലെ ... ഭാര്യയിൽ മാത്രം തൃപ്തിപ്പെടുക" ഇതു കേട്ട് സ്നേഹിതന്റെ കൂടെയുള്ള ശിഷ്യൻ ഞെട്ടി ത്തെറിച്ചു. കാരണം അദ്ദേഹം ചെയ്തിരുന്ന പരമ രഹസ്യമായ നീച വൃത്തി, വികാര ശമനത്തിന് സ്വീകരിച്ചിരുന്ന വഴി ഉസ്താദ് അറിഞ്ഞിരി ക്കുന്നു. അത്ഭുതം തന്നെ! സാധാരണ ഉസ്താദല്ല, ശിഷ്യന്മാരുടെ രഹ സ്യമായ ജീവിതം പോലും വ്യക്തമായി അറിയുന്ന ശൈഖ്... ഇല്ല. ഇനി ഒരിക്കുമില്ല. ഞാനത് ഇനി ചെയ്യില്ല. എന്നിങ്ങനെ ചിന്തയിൽ മുഴുകി നിൽക്കുമ്പോൾ കൂടെയുള്ള സുഹൃത്തിനോട് ഉസ്താദ് പറഞ്ഞു 'എല്ലാം നേരെയാകും. എല്ലാവരും രക്ഷപ്പെടും. (ഇ.അ) അല്ലാഹു പൊറുക്കുന്ന വനും കാരുണ്യവാനുമാണ്. സ്വന്തം നീചവൃത്തിയിൽ ദുഃഖിച്ച ശിഷ്യൻ

ഏറെ കരഞ്ഞു. എന്നാൽ കൂട്ടുകാരന് മനസ്സിലായതും ഇല്ല. (കൂടെ
ള്ളവർക്ക് മനസ്സിലാകാതെ കുറ്റവാളിയെ ഉപദേശിക്കാനും നിർദ്ദേശങ്ങ
നൽകാനും ഉസ്താദ് ധിഷണാശാലിയായിരുന്നു.)

കുട്ടികളില്ലാത്ത പലർക്കും ഉസ്താദിന്റെ ദുആ കാരണമായി കുട്ടി
ളുണ്ടായിട്ടുണ്ട്. കോട്ടക്കലെ ഒരു മദ്റസയിലെ മുഅല്ലിം കുട്ടികളില്ലാത
സങ്കടം പറഞ്ഞപ്പോൾ നിങ്ങൾക്ക് കുട്ടിയായിരിക്കുന്നുവെന്ന് പറഞ്ഞ
കുട്ടിക്ക് ഷാഹുൽ ഹമീദ് എന്ന് പേരിടാനും നിർദ്ദേശിച്ചു. അദ്ദേഹത്തി
ഭാര്യ ഗർഭിണിയായി ഒരാൺകുഞ്ഞിനെ പ്രസവിച്ചു. ആ കുട്ടിക്ക് അവ
ഷാഹുൽ ഹമീദ് എന്ന് പേർ വിളിച്ചു. ഷാഹുൽ ഹമീദ് എന്നവർ ഉസ്
ദിന്റെ ശൈഖും നാഗൂർ ശരീഫിൽ മറപ്പെട്ടു കിടക്കുന്നവരുമാണ്.

കടുത്ത പ്രമേഹം ബാധിച്ച ഒരു വ്യക്തി ആ വിവരം പറഞ്ഞപ്പോ
ഒരു ഗ്ലാസ് വെള്ളത്തിൽ നന്നായി പഞ്ചസാര കലക്കി മന്ത്രിച്ചു കൊ
ത്തു. ഇത് കുടിക്കിൻ. ഇനി നിങ്ങൾക്കാ രോഗമില്ല എന്ന് പറഞ്ഞ
പിന്നീടതുണ്ടായിട്ടില്ല.

തിരൂരങ്ങാടി സ്വദേശിയായ ഒരു മാന്യവ്യക്തി പല ചികിത്സകള
ചെയ്തു ഭേദമാകാത്ത ഒരു കഠിന വാത രോഗവുമായി എന്റെ നേഴ്സിം
ഹോമിൽ അഡ്മിറ്റായിരുന്നു. ഞാൻ പെരുമുഖത്തു വന്നാൽ രോഗി
ളെക്കുറിച്ചൊക്കെ ഉസ്താദ് ചോദിക്കലും ഞാൻ അങ്ങോട്ട് പറയലും പ
വായിരുന്നു. ഈ രോഗിയുടെ കാര്യത്തിൽ "ഉസ്താദേ അദ്ദേഹത്ത്
വേണ്ടത്ര സുഖം ഇല്ല, കഠിനമായ കാൽ കടച്ചിൽ വരുമ്പോൾ ഭാര്യ
കെട്ടിപിടിച്ചു രണ്ടു പേരും കൂടി പൊട്ടിക്കരയും. അയാൾക്ക് സുഖമാ
കിട്ടണം ഉസ്താദേ" എന്ന് ഞാൻ പറഞ്ഞപ്പോൾ "ഭാര്യയോട് ബു
ചൊല്ലി രണ്ട് മീമ് എത്തുമ്പോൾ അദ്ദേഹത്തെ ഊതാനും, ബുർദ മന്ത്ര
വെള്ളം കുടിക്കാനും പറയുക" എന്നാൽ സുഖപ്പെടും. എന്ന് ഉസ്ത
പറഞ്ഞു. അന്നേരം "അവർ വഹാബികളാണ്, ബുർദ ചൊല്ലി മ
ക്കുമോ എന്നറിയില്ല" എന്ന് ഞാൻ പറഞ്ഞു. അവർക്ക് രോഗം ഭേദമ
ണമെങ്കിൽ ചെയ്തുകൊള്ളട്ടെ" ഉസ്താദ് പ്രതികരിച്ചു. പിറ്റേ ദിവ
ഉസ്താദിന്റെ നിർദ്ദേശം ഞാൻ അവരോട് പറഞ്ഞു. രോഗം ഭേദമാക
ല്ലേ, അതും ചെയ്യാം. എന്ന് പറഞ്ഞ് 14 ദിവസം അവർ ഉസ്താദ് പറ
പോലെ ചെയ്തു. ഫലം അത്ഭുതമായിരുന്നു. അദ്ദേഹത്തിന്റെ രോ
പൂർണ്ണമായും സുഖപ്പെട്ടു. കാൽ കടച്ചിൽ കാരണം 10 അടി പോ
നടക്കാൻ വയ്യാത്ത അദ്ദേഹത്തിന് പൂർണ്ണ സുഖമായപ്പോൾ പുഞ്ചിരി
കൊണ്ട് അദ്ദേഹം പറഞ്ഞു: "നിങ്ങൾ ഒരു സാധാരണ ഡോക്ടറ

നിങ്ങളെ ഞാൻ സമ്മതിച്ചു" ഞാൻ പറഞ്ഞു: അത് ബുർദയുടെയും എന്റെ ഉസ്താദിന്റെയും കഴിവാണ്. ആ സംഭവത്തിനു ശേഷം ഇത്തരം വിഷയങ്ങളോടുള്ള അദ്ദേഹത്തിന്റെ എതിർപ്പ് ഇല്ലാതായി.

മദ്രാസിൽ കോൺട്രാക്ടർ ആയിരുന്ന ഒരു വ്യക്തി ഉസ്താദിന്റെയടുത്ത് വന്നു പറഞ്ഞു. എനിക്ക് ലക്ഷക്കണക്കിനു രൂപ ഗവൺമെന്റിൽ നിന്നും കിട്ടാനുണ്ട്. അതു പാസാക്കി തരണം. എഞ്ചിനീയർ പറയുന്നത് ഒരു രാത്രിയിലേക്ക് ഒരു പെണ്ണും ഒരു കുപ്പി ബ്രാൻഡിയും വേണം എന്നാണ്. അതിനു കഴിയില്ല. അല്ലാതെ തന്നെ കാശ് കിട്ടണം ഉസ്താദേ." അൽപം കഴിഞ്ഞു ഉസ്താദ് പറഞ്ഞു: "നിങ്ങൾക്ക് കാഷ് എന്ന് വേണം? എനിക്ക് നാളെ തന്നെ കിട്ടിയാൽ അത്യാവശ്യമായിരുന്നു" "എങ്കിൽ തിങ്കളാഴ്ച പോകൂ, ഞാൻ എന്റെ കാശിനു വന്നതാണെന്ന് പറഞ്ഞാൽ മതി." അദ്ദേഹം പോയി. ഓഫീസിൽ ചെന്നു. അദ്ദേഹത്തെ കണ്ട ഉടനെ ഓഫീസർ എഴുന്നേറ്റ് ഹാജിക്ക് കസേര ഇട്ടുകൊടുത്തു കൊണ്ടു ചോദിച്ചു. "എന്താ ഹാജി? നേരത്തെ വന്നത്" "ഞാൻ എന്റെ കാശിന് വന്നതാണ്" കേൾക്കേണ്ട താമസം, എഞ്ചിനീയർ ഉടനെ ബില്ല് പാസാക്കി ഒപ്പിട്ടുകൊടുത്തു. സാധാരണ ഹാജി ചെന്നാൽ ഓഫീസർ മൈന്റ് ചെയ്യാറുണ്ടായിരുന്നില്ല. ഇന്ന് വളരെ ബഹുമാനത്തിൽ എന്നെ സ്വീകരിക്കുന്നു. എന്തൽഭുതം! ഹാജി ചിന്തിച്ചു. വേഗം കാശുമായി പെരുമുഖത്തെത്തി. കാശ് ഉസ്താദിന്റെ മുമ്പിൽ വെച്ചുകൊടുത്തു. "ഉസ്താദിനിഷ്ടമുള്ളതെടുത്തു കൊള്ളുക" എനിക്കിത് ആവശ്യമില്ല" ഉസ്താദ് പറഞ്ഞു: "എന്നാലും എന്തെങ്കിലും എടുക്കണം" "പണം ആവശ്യമില്ലെന്നല്ലേ പറഞ്ഞത്" (അൽപം ദേഷ്യത്തിൽ ഉസ്താദ് പറഞ്ഞു "ഉസ്താദിനാവശ്യമുള്ളത് എടുത്തേ പറ്റൂ" കൊണ്ടുപോടാ നിന്റെ ദുൻയാവ്. ഇതാർക്ക് വേണം. ഉസ്താദിന്റെ ദേഷ്യഭാവം മനസ്സിലാക്കിയ കോൺട്രാക്ടർ ക്ഷമ ചോദിച്ചു കൊണ്ടുപറഞ്ഞു. "എന്നാൽ ഈ വരാന്തയിൽ ഒരു ഗ്രിൽസ് വെക്കാൻ അനുമതി നൽകണം" "ശരി, അതു നിങ്ങളുടെ ഇഷ്ടം" കോൺട്രാക്ടർ ഉടനെ ഒരു വ്യക്തിയെ വിഷയം ഏൽപ്പിച്ചു പണി പൂർത്തിയാക്കി. ഉസ്താദിന്റെ വരാന്തയിൽ ഇപ്പോഴുള്ള ഗ്രിൽസ് അദ്ദേഹത്തിന്റെ വകയായിരുന്നു.

ഒരിക്കൽ ഞാൻ രാവിലെ പെരുമുഖത്ത് ചെന്നു. ഉസ്താദ് ഇരിക്കാൻ പറഞ്ഞു. ഇരിക്കുമ്പോൾ എന്റെ മനസ്സിലുണ്ടായിരുന്നത് ഇന്ന് വേഗം പോകണം, രോഗികൾ എത്തുമ്പോഴേക്ക് കോട്ടക്കൽ എത്തണം എന്നായിരുന്നു. സാധാരണ പോലെ പല കാര്യങ്ങളും സംസാരിച്ചു. വീണ്ടും

വീണ്ടും സംസാരം നീണ്ടുപോയി. എന്റെ മനസ്സിൽ വേഗം പോകണമല്ലോ എന്ന ആഗ്രഹം കൂടിക്കൂടിവന്നു. പറഞ്ഞില്ല. പറയാനും പറ്റില്ല. ഭാവപ്രകടനം കൊണ്ടുപോലും അറിയിക്കാൻ പറ്റില്ല. ആ ഇരുത്തം നീണ്ടുനീണ്ടുപോയി സമയം ഉച്ചക്ക് 1 മണി. ഇനി നിങ്ങൾ പൊയ്ക്കോളിൻ. ഇനി ഇങ്ങോട്ട് വരുമ്പോൾ വേഗം പോകണം എന്ന ആഗ്രഹത്തോടു കൂടി വരരുത്" എന്ന് ഉസ്താദ് പറഞ്ഞപ്പോൾ ഞാൻ അക്ഷരാർത്ഥത്തിൽ ഞെട്ടി. പടച്ചവനെ എന്റെ ഹൃദയത്തിൽ അങ്ങനെ കരുതിയത് തെറ്റായല്ലോ? എനിക്ക് പൊറുത്ത് തരണേ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഉസ്താദിനോട് മാപ്പപേക്ഷിച്ചുകൊണ്ട് തിരിച്ചുപോന്നു. ഇതേ അനുഭവങ്ങൾ പലർക്കും ഉണ്ടായതായി എന്നോട് പറഞ്ഞിട്ടുണ്ട്.

ഒരു ദിവസം രാത്രി പത്ത് മണിക്ക് എന്നോട് പറഞ്ഞു. എന്തുണ്ട്, ആതവനാട്ടെ മുസ്‌ലിയാരുടെ കാര്യം? ഉറങ്ങാറുണ്ടോ? വിളിച്ചു ചോദിക്കിൻ" ഞാൻ ഫോൺ ചെയ്തപ്പോൾ മുസ്‌ലിയാർ പറഞ്ഞു. 23 ദിവസമായി ഞാൻ ഉറങ്ങിയിട്ട്. ഉറങ്ങാൻ തുടങ്ങുമ്പോൾ കണ്ണിലേക്ക് രണ്ടു കൊള്ളി വരും. കണ്ണിൽ കുത്തുമെന്ന് പേടിച്ചു, ഞെട്ടി ഉണരും. ഇല്ലെങ്കിൽ ശക്തിയായി കട്ടിലിൽ ആരോ അടിക്കും, അന്നേരം ഞെട്ടി ഉണരും. എന്നാൽ 10-12 ദിവസമായി ഉസ്താദെ മുസ്‌ലിയാർ ഉറങ്ങിയിട്ട് എന്നാണ് പറഞ്ഞത് (ഞാൻ ഒന്ന് ലഘൂകരിച്ചു പറഞ്ഞു) അതു കേട്ടപ്പോൾ അർത്ഥവത്തായ ഒരു മൂളൽ മൂളി ഉസ്താദ് പറഞ്ഞു "നിങ്ങൾ പൊയ്ക്കൊള്ളിൻ". ഞാൻ പോന്നു. രാവിലെ 8 മണിക്ക് മകളുടെ ഫോൺ വന്നു. "നിങ്ങൾ ഉടനെ വരണം, ബാപ്പച്ചിക്ക് തീരെ സുഖമില്ല, ഇന്നലെ ഒരു പോള കണ്ണടച്ചിട്ടില്ല, വല്ലാത്ത ഫിക്റും ഉണ്ട്" ഞാൻ ഉടനെ പുറപ്പെട്ടു. ചെന്നപ്പോൾ ഭയങ്കര ഫിക്റിൽ ആയിരുന്നു ഉസ്താദ്. ഇത്തരം സന്ദർഭങ്ങളിൽ ഞാൻ ചെയ്യാറുള്ളത് അടുത്തിരുന്ന് ഉസ്താദിന് ഇഷ്ടപ്പെട്ട വിഷയങ്ങളെക്കുറിച്ച് സംസാരിച്ചു സംസാരിച്ചു ശ്രദ്ധ തിരിച്ചു കൊണ്ടുവരലാണ്. ഒരു തരം സൈക്കോ തെറാപ്പി. അങ്ങനെ സംസാരിച്ചു രണ്ട് രണ്ടര മണിക്കൂർ ഇരുന്നു. സമയം 11.30. ഏകദേശം നോർമൽ ആയി. ഫിക്റ് മിക്കവാറും മാറി. ചായ കുടിച്ചു. (അതു വരെ ഒന്നും കഴിച്ചിട്ടില്ലെന്ന് മകൾ പറഞ്ഞു) എന്നിട്ട് പറഞ്ഞു "നിങ്ങൾ ആതവനാട്ടേക്ക് ഒന്ന് വിളിക്കുക. മുസ്‌ലിയാർ ഉറങ്ങിയോ എന്നന്വേഷിക്കുക. "കേട്ടപ്പോൾ തന്നെ ഫിക്റിന്റെ കാരണം പിടികിട്ടി. രാത്രി ഉറങ്ങാത്തതിന്റെ കാരണവും അതു തന്നെ. ആതവനാട്ടേക്ക് വിളിച്ചു. വിഷയം അന്വേഷിച്ചു. അൽ ഹംദുലില്ലാ... "ഇന്നലത്തെപ്പോലെയുള്ള ഒരു സുഖമായ ഉറക്ക് എനിക്ക് ഇതു

വരെ കിട്ടിയിട്ടില്ല" എന്ന മുസ്‌ലിയാരുടെ മറുപടി കേട്ടപ്പോൾ ഞാൻ പറഞ്ഞു. "ശരിയാണ് നിങ്ങൾ സുഖമായി ഉറങ്ങി. നിങ്ങളെ ഉറക്കാൻ ഉസ്താദ് ഇന്നലെ പൂർണ്ണമായി ഉറക്കമൊഴിക്കുകയും ചെയ്തു." എന്റെ ഈ സംസാരം ഉസ്താദു കൂടി കേൾക്കാനാണ് അൽപം ഉച്ചത്തിൽ ഞാൻ പറഞ്ഞത്. ഇത് കേട്ട് ഉസ്താദ് പുഞ്ചിരിക്കുന്നുണ്ട്. ഫോൺ വെച്ച് ഞാൻ റൂമിൽ കടന്നുചെന്നു. "ഉസ്താദേ, ഇന്നലെ മുസ്‌ലിയാർ സുഖമായി ഉറങ്ങി. ഉസ്താദ് എന്തിനാണ് ഉറക്കമൊഴിച്ചതെന്ന് കുട്ടികൾക്ക് അറിയില്ലല്ലോ. അതുകൊണ്ടാണവർ ബേജാറായി എനിക്ക് ഫോൺ ചെയ്തത്. ഇപ്പോൾ അവർക്കും സമാധാനമായി." പെരുമുഖത്ത് നിന്ന് അമ്പതോളം കിലോമീറ്റർ അകലെയുള്ള ആതവനാട്ടെ മുരീദിനെ ഉറക്കാൻ വേണ്ടി ഉസ്താദ് സ്വയം ഉറക്കമൊഴിക്കുകയായിരുന്നു. തന്റെ ആത്മീയമായ ശക്തികൊണ്ട് മുസ്‌ലിയാരെ ഉപദ്രവിച്ച ശൈത്വാൻമാരെ ഉസ്താദ് തടഞ്ഞുനിർത്തി. അതുകാരണം മുസ്‌ലിയാർക്ക് സുഖമായി ഉറങ്ങാൻ കഴിഞ്ഞു.

എന്റെ ഉപ്പ കാൻസർ രോഗം കാരണവും പ്രായാധിക്യം കാരണവും അവശനായിരുന്നു. മൂത്ര തടസ്സം കാരണം മൂത്രത്തിന് പൈപ്പ് ഇട്ടിരുന്നു. മൂത്രത്തിലൂടെ പഴുപ്പ് പോകുന്നുണ്ട്. അവസ്ഥ വളരെ മോശമായിരുന്നു. എന്നിട്ടും ഞാൻ ദിവസവും ഉസ്താദിന്റെ അടുത്ത് പോയിക്കൊണ്ടിരുന്നു. ഒരു ദിവസം എന്റെ ഭാര്യ പറഞ്ഞു: "മരിക്കാൻ കിടക്കുന്ന ഉപ്പയെ ഇട്ടെറിഞ്ഞ് നിങ്ങൾ പോയാൽ പെട്ടെന്ന് മരണം സംഭവിച്ചാൽ കുടുംബങ്ങളും നാട്ടുകാരും എന്ത് പറയും" ഉടനെ ഞാൻ പറഞ്ഞു: "ഒരു സാധാരണ മുസ്‌ലിയാരുടെ അടുത്തേക്കല്ല ഞാൻ പോകുന്നത്, വരാൻ പോകുന്ന കാര്യം മുൻകൂട്ടി പറയാൻ കഴിവുള്ള ഒരു വലിയ്യിന്റെയടുത്തേക്കാണ്. പ്രത്യേകമായി വല്ലതും ഉണ്ടെങ്കിൽ ഉസ്താദ് എന്നോട് പറയും. എനിക്കുറപ്പുണ്ട്. ഒരു ദിവസം ഉപ്പയോട് സമ്മതം വാങ്ങി, ഞാൻ ഉസ്താദിന്റെയടുത്തേക്ക് പോയി. ചെന്നയുടനെ ഉപ്പയുടെ വിവരം ചോദിച്ചു. ഉപ്പ പറഞ്ഞ സലാം ഞാൻ പറഞ്ഞു. സലാം മടക്കിയ ഉസ്താദ് പറഞ്ഞു 'ഉടനെ നിങ്ങൾ തിരിച്ചുപോകണം, ഉപ്പയോട് എന്റെ സലാം പറയുക, ഈമാൻ കിട്ടി മരിക്കുമെന്നും സിദ്ദീഖീങ്ങളുടെ കൂട്ടത്തിൽ ഒരുമിച്ചു സ്വർഗ്ഗത്തിൽ എത്തുമെന്നും സന്തോഷവാർത്ത പറയുക' എന്ന്. സാധാരണ ഒരു മണിക്കൂറിൽ കൂടുതൽ ഇരുത്താറുള്ള എന്നെ ഇരിക്കാൻ പോലും സമ്മതിക്കാതെ ഉടനെ തിരിച്ചുവിട്ടു. ഉസ്താദിന്റെ വാക്കുകളിൽ നിന്ന് ഇന്ന് എന്റെ ഉപ്പയുടെ ഭൂമിയിലെ അവസാന ദിവസമാണെന്ന് ഉറപ്പായി.

കഴിയുന്നത്ര വേഗത്തിൽ വീട്ടിൽ എത്തി. കുടുംബങ്ങൾ എന്നെ കാത്തിരിക്കുകയായിരുന്നു. ഉപ്പ മരണത്തിന്റെ ഹാലിലായിരുന്നു. ഞാൻ ഉസ്താദിന്റെ സലാം പറഞ്ഞു. ഉസ്താദ് പറഞ്ഞ കാര്യങ്ങളും പറഞ്ഞു. ഉപ്പ സലാം മടക്കി. പുഞ്ചിരിച്ചു. ദിക്റ് ചൊല്ലി, സംസം വെള്ളം കുടിച്ച് സന്തോഷത്തോടെ മരിച്ചു.

അതുപോലെ കോട്ടക്കൽ സ്വദേശി രായിമുക്ക എന്നയാൾ ഭാര്യയുടെ അസുഖ വിവരം പറയാൻ വേണ്ടി ഉസ്താദിന്റെയടുത്ത് ചെന്നു. സലാം ചൊല്ലി, മടക്കിയ ഉടൻ ഉസ്താദ് പറഞ്ഞു. "ആളുകൾ നിങ്ങളെ അന്വേഷിച്ചു നടക്കുന്നുണ്ട്. നിങ്ങൾ വേഗം തിരിച്ചുപോകണം. ഭാര്യയെ അല്ലാഹു ഈമാൻ കിട്ടി മരിപ്പിക്കട്ടെ. സ്വർഗ്ഗാവകാശികളിൽ പെടുത്തട്ടെ". എന്ന് ദുആ ചെയ്തു. "എനിക്കൽപം കഞ്ഞി വേണം", "കഞ്ഞി കുടിക്കാൻ നേരമില്ല, ഉടനെ പോകണം" എന്ന് ഉസ്താദും. ഒരു ഗ്ലാസ് കഞ്ഞിവെള്ളം വാങ്ങികുടിച്ച് ഉടനെ തിരിച്ചു പോന്നു. കോട്ടക്കൽ സ്റ്റാന്റിൽ ഇറങ്ങിയപ്പോൾ ഒരാൾ ഓടിവന്നു പറഞ്ഞു "നിങ്ങളുടെ ഭാര്യ മരിച്ചിരിക്കുന്നു നിങ്ങളെ അന്വേഷിക്കുന്നുണ്ട്. ഉടനെ വീട്ടിലെത്തി. ഉസ്താദിന്റെ പ്രവചനം ശരിയായിരുന്നു. ഉസ്താദ് ദുആ ചെയ്ത ആ സമയത്ത് മരണം നടന്നുകഴിഞ്ഞിരുന്നു.

ഒരു വർഷത്തെ മുഹർറം 11ന് ബഹു. സയ്യിദ് ഖാസിം വലിയ്യുല്ലായുടെ ആണ്ട് നേർച്ച കഴിഞ്ഞു, എല്ലാവരും ഭക്ഷണം കഴിച്ചുകൊണ്ടിരുന്ന പ്പോൾ ഉസ്താദ് എന്നോട് ചോദിച്ചു. എവിടെ പാപ്പ (കുഞ്ഞാപ്പുക്ക എന്ന സാധു മനുഷ്യനെ പാപ്പ എന്നാണ് വിളിച്ചിരുന്നത്. ഉസ്താദിന്റെ നേരംപോക്കായിരുന്നു അദ്ദേഹം). ഭക്ഷണം കഴിക്കുകയാണ് എന്ന് മറുപടി പറഞ്ഞു. കുഞ്ഞാപ്പുക്ക റൂമിൽ വന്നപ്പോൾ ഉസ്താദ് പറഞ്ഞു. "ഉടനെ പോകണം, നിങ്ങളെ ആളുകൾ അന്വേഷിക്കുന്നുണ്ട്. അമ്മായിമ്മാക്ക് അസുഖം മുഴുവൻ മാറിയിരിക്കുന്നു. ഉടനെ നിങ്ങൾ അവിടെ എത്തണം. "അതെ അമ്മായിമ്മാക്ക് സുഖക്കേട് എല്ലാം മാറിയോ? "ഉം" ഇനി, ചെനക്കലെ വീട്ടിലേക്ക് പോരാമോ" "ഒരു രോഗവും ഇല്ലാത്ത സുഖമായ വീട്ടിലേക്കാണ് ഇനി പോകുന്നത്. എന്ന് ഉസ്താദ് വീണ്ടും പറഞ്ഞു. അർത്ഥം കുഞ്ഞാപ്പുക്കക്ക് തിരിഞ്ഞില്ല. ഞങ്ങൾ വേഗം പുറപ്പെട്ടു വൈകുന്നേരം അഞ്ചരക്ക് കോട്ടക്കൽ ആട്ടീരിയിൽ എത്തി. കുഞ്ഞാപ്പുക്ക പറഞ്ഞതനുസരിച്ച് അടുത്ത വീട്ടിലേക്ക് ഞാൻ ഫോൺ ചെയ്തു. കുഞ്ഞാപ്പുക്കായുടെ അമ്മായിമ്മ മൂന്നര മണിക്ക് മരിച്ചിരിക്കുന്നു. കുഞ്ഞാപ്പുക്കയോട് ഉടനെ എത്താൻ പറയുക. ഞാൻ അൽപം ഞെട്ടിപ്പോയി. വിഷയം

അറിഞ്ഞപ്പോൾ കുഞ്ഞാപ്പുക്ക അതിലേറെ സ്തംഭിച്ചു പോയി. അതെ, നമ്മുടെ ഉസ്താദ് അമ്മായിമ്മയുടെ എല്ലാ അസുഖങ്ങളും മാറി എന്ന് പറഞ്ഞ സമയവും അവർ മരിച്ച സമയവും ഒന്നുതന്നെ. നമ്മുടെ ഉസ്താദ് പറഞ്ഞത് എത്ര സത്യം" ഞാൻ പറഞ്ഞു.

റാതീബിന് സമ്മതം തന്ന ഉസ്താദ് ഇടക്കിടക്ക് വന്ന് ക്ലാസെടുക്കാറുണ്ടായിരുന്നു. പലപ്പോഴും ക്ലാസിൽ ഈ റാതീബിൽ ഇപ്പോൾ കാണുന്നവർ എല്ലാവരും സ്ഥിരം നിൽക്കില്ല. കുറെപേർ ഇതിൽ നിന്ന് പോകാനുണ്ട്, കുറേ പേർ ഇതിലേക്ക് വരാനുമുണ്ട് എന്ന് പറഞ്ഞിരുന്നു. പിന്നീട് ഇത് വ്യക്തമായി അനുഭവപ്പെട്ടു. തന്നെയുമല്ല, ഇതിൽ നിന്ന് പുറത്ത് പോയ ഒരു വ്യക്തി ഈ റാത്തീബിനെതിരിൽ പകരം മറ്റൊരു റാത്തിബ് സ്ഥാപിക്കാൻ ശ്രമിച്ചു. വിജയിച്ചില്ല. ഉസ്താദ് പറഞ്ഞു. ഡോക്ടറുടെ വീട്ടിലെ റാത്തീബിന് എന്നെ കൂടാതെ 41 മഷാഇഖന്മാരുടെ പിന്തുണയും പിൻബലവുമുണ്ട്. ഒന്നര രൂപ കൊടുത്താൽ വാങ്ങാൻ കിട്ടുന്ന ഏടിൽ നോക്കി ആർക്കും ചൊല്ലാം. ചൊല്ലിക്കാം. എന്നാൽ ഡോക്ടറുടെ വീട്ടിലെ റാത്തീബിന്റെ മഹത്വം അതിനുണ്ടാവില്ല. അതുകൊണ്ട് തന്നെ അതു വിജയിക്കുകയുമില്ല. എന്ന് പറഞ്ഞതു പോലെതന്നെ ആ റാത്തീബ് വിജയിച്ചില്ല. അദ്ദേഹത്തിന്റെ ഉദ്ദേശ്യവും വിജയിച്ചില്ല.

16-8-2000 ഉസ്താദ് പറഞ്ഞു: "കഅ്ബ ഇൻസാനുൽ കാമിലിന്റെ പോസ്റ്റിലാണ്. റസൂലാണ് ഇൻസാനുൽ കാമിൽ. ഹജറുൽ അസ്വദ് മുത്തിയാൽ റസൂലിന്റെ കൈ മുത്തിയ ഫലമാണ്. എന്റെ തലയിൽ ഒരു പ്രാവശ്യം കഅ്ബത്തിന്റെ പാത്തിയിൽ നിന്ന് പെട്ടെന്ന് വെള്ളം വീണു. വീണത് "അസ്സലാമു അലൈക അയ്യുഹന്നബിയ്യു" എന്ന് പറഞ്ഞ ഉടനെയായിരുന്നു. ചുറ്റുമുള്ള ആളുകൾ ബർക്കത്തെടുക്കാൻ വേണ്ടി ആ വെള്ളം എന്റെ ശരീരത്തിൽ നിന്നു തുടച്ചു. തുടച്ചു തുടച്ചു ഞാൻ തളർന്നു വീണു. അതിന്റെ രഹസ്യം എന്തായിരുന്നുവോ?

7-2-2000ന് എന്നോട് പറഞ്ഞു "എന്റെ ജനനതിയ്യതി എഴുതി വെച്ചോളിൻ ഞാൻ മരിച്ചാൽ നിങ്ങളോടാണ് ചോദിക്കുക. എന്റെ സ്നേഹിതൻ അബ്ദുല്ല കുട്ടിയുടെ ജനന തിയ്യതിക്ക് (25-11-33) ഒരു മാസം ശേഷമാണ് ഞാൻ ജനിച്ചത്. അന്ന് എഴുതിവെക്കാറില്ല. ഈ തിയ്യതി സ്നേഹിതൻ പറഞ്ഞുതന്നതാണ്. എന്തായാലും മരിക്കാറായി."

.. ഹകീം കെ.കെ മുഹമ്മദ് മുസ്‌ലിയാർ, എൻ.ആർ. പുരം, ചിക്കമംഗളൂർ ജില്ല, ജയിൽ റോഡ്, കർണ്ണാടക 577/134 എന്നയാൾ പെരുമുഖം

ഉസ്താദിനെ കാണാൻ വേണ്ടി 10-9-99ന് ആട്ടിരിയിലുള്ള എന്റെ വീട്ടിൽ വന്നു. അന്ന് ഉസ്താദ് ഇവിടെ ചികിത്സയിലായിരുന്നു. "ഞാൻ മുറബ്ബി യായ ഒരു ശൈഖിനെ എനിക്ക് കാണിച്ചുതരണം എന്ന നിയ്യത്തോട് കൂടി കോഴിക്കോട് ശൈഖിന്റെ പള്ളിയിൽ ശൈഖ് മാമുക്കോയ (റ)വിന്റെ അടു ത്ത് ആറുമാസം താമസിച്ചു. എനിക്ക് തുടരാൻ പറ്റിയ ഒരു ശൈഖിനെ കാണിച്ചുതരണമെന്ന് ദുആ ചെയ്തു. ഈ അടുത്ത ദിവസം പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരെ എനിക്ക് കിനാവിൽ കാണിച്ചുതന്നു. അദ്ദേ ഹത്തെ തുടരാനും നിർദ്ദേശം കിട്ടി. അതിനു വേണ്ടിയാണ് ഞാൻ ഇ വിടെ അന്വേഷിച്ചെത്തിയത്. എന്ന് അദ്ദേഹം പറഞ്ഞപ്പോൾ ഞാനദ്ദേ ഹത്തെ ഉസ്താദ് കിടക്കുന്ന റൂമിൽ കൊണ്ടുപോയി പരിചയപ്പെടുത്തി. (എന്റെ രഹസ്യം രഹസ്യമായി ഇരുന്നോട്ടെ എന്ന് ആശുപത്രിയിൽ വെച്ച് പറഞ്ഞിരുന്നു)

ഏതൊരു നല്ല കാര്യം ചെയ്യുമ്പോഴും ഉസ്താദ്മാരുടെ നിർദ്ദേശം കിട്ടി യിട്ടാണ് ചെയ്യാറുള്ളത്. ഇക്കാര്യം ഉസ്താദ് തന്നെ പറഞ്ഞിട്ടുണ്ട്. 3-2 -98ന് ഞങ്ങൾ ഒരുമിച്ച് ഒതുക്കുങ്ങൽ മറ്റത്തൂരിലുള്ള ഒരു രോഗിയെ കാണാൻ പോയി. തിരിച്ചുപോരുമ്പോൾ ഉസ്താദ് പറഞ്ഞു. എല്ലാ കാര്യ ങ്ങളും ഇതുപോലെ നിർദ്ദേശം കിട്ടിയിട്ടാണ് ചെയ്യാറുള്ളത്". ഇതിനും ഒരാഴ്ച മുമ്പ് മറ്റൊരു മുരീദിനോട് എന്റെ മുന്നിൽ 41 മശാഇഖന്മാരുണ്ട്. ഏറ്റവും മുകളിൽ റസൂലാണ്. ഇവരുടെ ഒക്കെ പിൻബലം എനിക്കുണ്ട്. എന്ന് പറഞ്ഞിരുന്നു. ഈ മശാഇഖന്മാരുടെ പേരുകളടങ്ങുന്ന സിൽസില റാത്തീബിന്റെ അഹ്‌ലുകാർക്ക് നൽകാനും നിർദ്ദേശിച്ചിരുന്നു.

സിൽസില: അന്ത്യപ്രവാചകൻ റസൂലുല്ലാഹി (സ) (2) ഇമാം അലി (റ) (3) ഇമാം സയ്യിദ് ഹുസൈൻ (റ) )4) ഇമാം സൈനുൽ ആബിദീൻ (റ), (5) ഇമാം മുഹമ്മദ് ബാഖിറിൻ (റ) (6) ഇമാം ജഅ്ഫറിസ്വാദിഖ്(റ) (7) ഇമാം മൂസൽ ഖാളിരി(റ) (8) ഇമാം അലിയ്യിൽ മൂസറിളാ(റ) (9) ഇമാം മഅ്റൂഫിൽ ഖർഖിയ്യി(റ), (10) ഇമാം സിറിസിഖ്ത്വി(റ) (11) ഇമാം ജുനൈദുൽ ബഗ്ദാദി(റ) (12) ഇമാം അബീബക്കറിശ്ശിബിലി(റ) (13) ഇമാം അബിൽ ഫള്‌ലി അബ്ദിൽ വാഹിദി തമീമിയ്യി(റ) (14) ഇമാം അബിൽ ഫറഇ യൂസുഫി ത്വർസൂസിയ്യി(റ), (15) ഇമാം അബിൽ ഹസനി അലി യ്യിൽ ഖർഷിയ്യിൽ ഹൻകാരി(റ), (16) ഇമാം അബീസഈദിൽ മുബാറ കിൽ മുഖറമിയ്യ്(റ), (17) ഇമാം ഖുത്വുബിദ്ദാഇറതി ശൈഖ് മുഹ്‌യിദ്ദീൻ അബ്ദുൽഖാദിർ ജീലാനി(റ) (18) ഇമാം താജിദ്ദീനിസ്സയിതി അബ്ദിറ സാഖിൽ ഖാദിരിയ്യി(റ) (19) ഇമാം അബീസാലിഹിൽ ഖാദിരിയ്യി(റ)

(20) ഇമാം അബീ നസ്റിൽ ഖാദിരിയ്യ്(റ) (21) ഇമാം മുഹമ്മദിബ്നി അബീ നസ്രിൽ ഖാദിരിയ്യ് (റ) (22) ഇമാം ഹസനിബ്നി മുഹമ്മദിബിന് അബീ നസ്റിൽ ഖാദിരിയ്യി(റ) (23) ഇമാമിസ്സയ്യിദ് മുഹമ്മദിബിന് സ്സയ്യിദി ഹസനി(റ) (24) ഇമാം അലി (ഖ.സി) (25) ഇമാം മൂസ (ഖ.സി) (26) ഇമാം ഹസനി (ഖ.സി) (27) ഇമാം അബിൽ അബ്ബാസി അഹമ്മദ് (ഖ.സി) (28) ഇമാം ബഹാഉദ്ദീൻ (ഖ.സി) (29) ഇമാം ഇബ്റാഹീമിൽ ഇബ്രീഖിയ്യി( ഖ.സി) (30) ഇമാം അബ്ദിൽ അസീസി ഷക്റബാരിസൂഫിയ്യി(ഖ.സി) (31) ഇമാം അബ്ദിറസൂലിസൂഫിയ്യി(ഖ.സി)) (32) ഇമാം അബ്ദില്ലത്വിഫീസ്സൂഫിയ്യി(ഖ.സി) (33) ഇമാം അളമതില്ലാഹി അക്ബറാബാദിയ്യി(ഖ.സി) (34) ഇമാം അബ്ദുറഹീമിസ്സൂഫിയ്യി(ഖ.സി) (35) ഇമാം വലിയില്ലാഹി മുഅദ്ദസിദുഹ്ലവിയ്യി (ഖ.സി) (36) ഇമാം അബ്ദിൽ അസീസിൽ മുഅദ്ദസിദ്ദഹ്ലവിയ്യി(ഖ.സി) (37) ഇമാം അബ്ദിൽ ഖാദിരിസ്സൂഫിയ്യി(ഖ.സി) (38) ഇമാം ഖുത്ബിൽ അഖ്താബ് സുൽത്വാനുൽ മജാദിഹ ഇസ്മാഈലിസൂഫിയ്യി(റ) (39) ഇമാം കുതുബി റബ്ബാനി അസ്സയിദ് ഷാഹ് മുഹമ്മദ് അബ്ദിൽ ഖാദിരി സൂഫിയ്യി ഹൈദറാബാദിയ്യി(ഖ.സി) (40) ഇമാം ഹാജിൽ ഹറമൈനിശ്ശരീഫൈനി ശൈഖ് മുഹമ്മദ്സ്സൂഫി (ഖ.സി) (41) അസ്സയ്യിദ് മുഹമ്മദ് ജലാലുദ്ദീൻ (ഖ.സി) (42) സൈഫുൽ ഇലാഹ് ഇബ്നു അലിയ്യി സൈനുദ്ദീനിൽ ഖാദിരി പെരുമുഖമി (ഖ.സി)

"നിങ്ങളുടെ പേരിനെ ഞാൻ ഉയർത്തിയിരിക്കുന്നു." "അത് ഉയർന്നു കൊണ്ടേയിരിക്കും" എന്ന് മരിക്കുന്നതിന് 4 മാസങ്ങൾക്ക് മുമ്പ് ഉസ്താദ് എന്നോട് പറഞ്ഞിരുന്നു. നാളുകൾ പലതും കഴിഞ്ഞു. ഉസ്താദിന് മര



അസ്മാഉൽ ഹുസ്ന ലിഖിതമായ അത്ഭുത മത്സ്യം

ണകാരണത്തിനുള്ള രോഗം ബാധിച്ചു. ഓരോ ദിവസവും രോഗം കൂടി ക്കൂടി വന്നു. നാലു മാസം കഴിഞ്ഞു. 4-8-01ന് ഉസ്താദ് ഈ ലോക ത്തോട് യാത്ര പറഞ്ഞു. (ഇന്നാലില്ലാ...) വീണ്ടും മാസങ്ങൾ കഴിഞ്ഞു. ഏകദേശം 2002 ഫെബ്രുവരി ആദ്യ ആഴ്ചയിൽ ഒരത്ഭുതം ദൃശ്യമായി. എന്റെ വീട്ടിലെ അക്വോറിയത്തിൽ പല ഇനങ്ങളിലുള്ള മീനുകൾ വളർത്തി യിരുന്നു. അതിന്ന് കാരണം ചികിത്സക്ക് എന്റെ ആശുപത്രിയിൽ വന്ന ഉസ്താദ് അക്വോറിയം നോക്കി പറഞ്ഞു: "ഇതിൽ അസ്മാഉൽ ഹുസ്നയുണ്ട്. മീനുകളെ ശരിക്ക് സംരക്ഷിക്കണം". ഈ വാക്കിൽ ആവേശം ഉൾകൊണ്ടാണ് ഞാൻ പല തരത്തിലുള്ള മീനുകളേയും ശേഖ രിച്ചത്. അക്കൂട്ടത്തിൽ കോട്ടക്കൽ നിന്നും, തിരൂരിൽ നിന്നും ശേഖരിച്ച ഓസ്കാർ ഇനത്തിൽ പെട്ട മത്സ്യക്കുഞ്ഞുങ്ങളുമുണ്ടായിരുന്നു. അതിൽ ഒരു മീനിന്റെ വലതുവശത്തെ തൊലിയിൽ അല്ലാഹു എന്ന വിശുദ്ധ നാമം തെളിഞ്ഞുവരുന്നതായി എനിക്ക് തോന്നി. ഈ വിവരം ഞാൻ അലി ബാഖവി ആറ്റുപുറത്തെ അറിയിച്ചു. സംശയം ചോദിച്ചു, അദ്ദേഹം വന്നു മീനിനെ കാണുകയും സസൂക്ഷ്മം നിരീക്ഷിക്കുകയും അത് അല്ലാഹു എന്ന എഴുത്ത് തന്നെയാണെന്ന് ഉറപ്പിച്ച് പറയുകയും ചെയ്തു. കുറച്ച് ദിവസങ്ങൾക്ക് ശേഷം മറ്റു രണ്ടു മീനുകളിൽ കൂടി ഇത്തരം എഴുത്തു കൾ പ്രത്യക്ഷപ്പെട്ടു. ഒന്നിൽ വലതു ഭാഗത്ത് അല്ലാഹു എന്നും മറുഭാ ഗത്ത് മുഹമ്മദ് എന്നും, മൂന്നാമത്തെ മീനിന്റെ വലതുഭാഗത്ത് അഹമ്മദ് എന്നും ഇടതുഭാഗത്ത് മുഹമ്മദ് എന്നും എഴുത്ത് തെളിഞ്ഞുവന്നു. വീണ്ടും പണ്ഡിതന്മാരെ കാണിച്ചു. ഈ എഴുത്തുകൾ സത്യമാണെന്നവർ സ്ഥിരീകരിച്ചു. രണ്ട് എഴുത്തുകൾ ഒരുമിച്ചുകൂടിയ രണ്ടു മീനുകൾ ലോകത്ത് ആദ്യമായി കാണുകയാണെന്നും അവർ അഭിപ്രായം രേഖ പ്പെടുത്തി. 11-3-02ന് മീനുകളുടെ ഫോട്ടോ എടുത്തു. ഫോട്ടോയിലും എഴുത്ത് വ്യക്തമായി കണ്ടപ്പോൾ 12-3-02ന് പത്രക്കാരെ അറിയിച്ചു. പത്ര ക്കാരും, ടി.വിക്കാരും വന്ന് മത്സ്യങ്ങളെ കണ്ടു. ഉറപ്പുവരുത്തി, ബോധ്യ പ്പെട്ടു. 13-3-02ന് പത്രങ്ങളിലും 16-3-02ന് കൈരളി ടി.വി സിറ്റി ചാനൽ മലപ്പുറം എന്നീ ടി.വികളിലും റിപ്പോർട്ട് വന്നു. മനോരമ, ചന്ദ്രിക, സിറാജ് എന്നീ മലയാള പത്രങ്ങളിലും ദിനകരൻ, ദിനഭൂമി എന്നീ തമിഴ് പത്രങ്ങ ളിലും ഇന്ത്യൻ എക്സ്പ്രസിലും, അൽ ഇർഫാദ് മാസികയിലും ഗൾഫിലെ ഒരു മലയാള പത്രത്തിലും റിപ്പോർട്ടും ഫോട്ടോയും വന്നു. വാർത്തയറിഞ്ഞു ജനം കൂട്ടം കൂട്ടമായി വന്നു. നാനാഭാഗത്തുനിന്നും, നാനാ ജാതിയിൽ പെട്ടവർ എന്റെ വീട്ടിൽ ഓടിയെത്തി. ഈ അത്ഭുത ങ്ങൾ കണ്ടു സ്തംഭിച്ചുനിന്നു. കണ്ടവർ കണ്ടവർ അല്ലാഹുവിനെ സ്തുതി




വിവിധ പത്രങ്ങളിൽ വന്ന റിപ്പോർട്ടുകൾ

ച്ചു. അല്ലാഹുവിന്റെ അപാരമായ ഖുദ്റത്ത് നേരിൽ കണ്ടു അവർ സായൂജ്യമടഞ്ഞു. അവരുടെ ഈമാൻ വർധിച്ചു. അമുസ്ലിംകൾ ദൈവത്തിന് സ്ത്രോത്രം പറഞ്ഞു. മുനാഫിഖിന്റെ നിഖാഫും വർദ്ധിച്ചു. ഒരു ലോകാത്ഭുതം എന്നാണ് ബുദ്ധിജീവികൾ പലരും വിസിറ്റേഴ്സ് ബുക്കിൽ എഴുതിവെച്ചത്. രണ്ടു ബുക്ക് നിറയെ അഭിപ്രായങ്ങൾ. ഇപ്പോഴും കാഴ്ചക്കാരും എഴുത്തുകാരും നിർബാധം വന്നുകൊണ്ടിരിക്കുന്നു. സാദാത്തുക്കൾ, പണ്ഡിതന്മാർ, ഡോക്ടർമാർ, ശാസ്ത്രജ്ഞന്മാർ, അഭിഭാഷകർ, അധ്യാപകർ, വിദ്യാർത്ഥികൾ സാമൂഹ്യ പ്രവർത്തകർ, സാധാരണക്കാർ തുടങ്ങി നാനാ ജാതികളിലും പെട്ട പലരും വന്നുകൊണ്ടിരുന്നു. വാർത്ത ലോകത്തിന്റെ പല ഭാഗത്തും എത്തി. ഒപ്പം എന്റെ പേരും. അതെ, "നിങ്ങളുടെ പേരിനെ ഞാൻ ഉയർത്തിയിരിക്കുന്നു എന്ന എന്റെ ഉസ്താദിന്റെ പ്രവചനം പുലരുകയായിരുന്നു. ഇതിൽ അസ്മാഉൽ ഹുസ്നയുണ്ട്. മീനുകളെ നല്ലവണ്ണം സംരക്ഷിക്കണം. എന്ന നിർദ്ദേശവും പുലർന്നു!!!.

# അടിപതറാത്ത ആദർശ ധീരൻ

## പൊന്മള അബ്ദുൽ ഖാദിർ മുസ്‌ലിയാർ

1970ൽ ചേലേമ്പ്ര കുറുവങ്ങോത്ത് ജുമാ മസ്ജിദിൽ ശൈഖുനാ കോട്ടു മുസ്താദിന്റെ ശിക്ഷണത്തിലുള്ള കാലം. ചേലേമ്പ്ര പനയപ്പുറം ജുമാ മസ്ജിദിന് സമീപത്ത് നടന്ന്കൊണ്ടിരുന്ന വഅള് പരമ്പരയിൽ ഒരു ദിവസത്തെ പ്രസംഗകൻ പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരായിരുന്നു. പ്രഥമമായി അദ്ദേഹത്തെ കാണുന്നത് ഈ വേദിയിൽ നിന്നാണ്. ഭാഷാ ശുദ്ധിയും വാക്ക് ചാതുരിയും സുന്നി പണ്ഡിതരിൽ പലരും പൊതുവേ വേണ്ടത്ര മുഖവിലക്കെടുത്തിരുന്നില്ല. അക്കാലത്ത് അതിൽ നിന്നും തീർത്തും വ്യതിരിക്തത പുലർത്തിയ വ്യക്തിത്വമായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. ഭാഷാ ശുദ്ധിയും സ്ഫുടതയും നിറഞ്ഞ മഹാന്റെ അന്നത്തെ പ്രസംഗം ഇന്നും ഓർമയിൽ തെളിയുന്നു.

രാമനാട്ടുകരക്കടുത്ത് പുല്ലിപ്പറമ്പിൽ വെച്ച് നടന്ന അദ്ദേഹത്തിന്റെ ശംസിയ്യാ ത്വരീഖത്തുകാരോടുള്ള ഖണ്ഡന പ്രസംഗ വേദിയിൽ ശ്രോതാവായി ഞാനുമുണ്ടായിരുന്നു. അർത്ഥ ഗർഭവും പ്രൗഢവുമായ ആ പ്രസംഗത്തിൽ സുപ്രധാന പോയിന്റുകൾ പകർത്തിയെടുത്തത് ഓർമ വരുന്നു. ഈ സന്ദർഭങ്ങളിലൊന്നും അദ്ദേഹത്തെ പരിചയപ്പെടാൻ സാധിച്ചിരുന്നില്ല. വർഷങ്ങൾക്കു ശേഷം ശംസിയ്യാ ത്വരീഖത്തിന്റെ തനിനിറം തുറന്നു കൊണ്ടുള്ള വലിയൊരു ശരീഅത്ത് സമ്മേളനം പുത്തനത്താണിയിൽ അരങ്ങേറുകയുണ്ടായി. കണ്ണിയ്യത്ത് അഹമ്മദ് മുസ്‌ലിയാർ, ഇ.കെ. അബൂ

ബക്കർ മുസ്‌ലിയാർ, കോട്ടുമല അബൂബക്കർ മുസ്‌ലിയാർ, എ.പി. അബൂബക്കർ മുസ്‌ലിയാർ, കെ.വി. മുഹമ്മദ് മുസ്‌ലിയാർ തുടങ്ങിയ പണ്ഡിത മഹത്തുക്കൾ ആ സമ്മേളനത്തിൽ പങ്കെടുത്തു സംസാരിച്ചിരുന്നു. അന്ന് ആ വേദിയിൽ സൈനുദ്ദീൻ മുസ്‌ലിയാർ ഹ്രസ്വമായ പ്രസംഗമാണ് നടത്തിയതെങ്കിലും സമ്മേളനത്തിന്റെ തലേദിവസം സൈനുദ്ദീൻ മുസ്‌ലിയാരുടെ ഉജ്ജ്വലമായൊരു പ്രസംഗത്തിന് ആ വേദി സാക്ഷിയായിരുന്നു.

അന്ന് തലക്കടത്തൂരിൽ മുദർരിസായിരുന്ന ഈ ഉള്ളവൻ ആ സ്റ്റേജിലുണ്ടായിരുന്നു. എന്നോടൊന്നിച്ച് മർഹൂം ചെറുശ്ശോല കുഞ്ഞഹമ്മദ് മുസ്‌ലിയാരും, ബഹു. ചെറുശ്ശോല ബീരാൻ കുട്ടി മുസ്‌ലിയാരും വേദിയിൽ തന്നെയുണ്ടായിരുന്നു. പ്രസംഗ ശേഷം സൈനുദ്ദീൻ മുസ്‌ലിയാരുമായി പരിചയപ്പെട്ടു. അന്നുതന്നെ ചെറുശ്ശോല ഉസ്താദുമായി പരിചയപ്പെടാനും കഴിഞ്ഞു. പുത്തനത്താണിയിൽ അരങ്ങേറിയ മഹാന്റെ പ്രസംഗവും ശരീഅത്ത് സമ്മേളനവും ശംസിയ്യാ ത്വരീഖത്തിനെ തറപറ്റിക്കാൻ പോന്നതായിരുന്നു.

ഇതിൽ നിന്നും ആവേശമുൾകൊണ്ട് പൗരപ്രമുഖനും എം.എൽ.എയുമായിരുന്ന മർഹൂം കുഞ്ഞുട്ടി ഹാജിയുടെ നേതൃത്വത്തിലുള്ള ഒരു സംഘം, ശംസിയ്യക്കാരുടെ ആസ്ഥാനമായിരുന്ന അല്ലൂരിലേക്ക് മാർച്ച് നടത്തുകയും അവർ കൈവശപ്പെടുത്തിയിരുന്ന അറബി കോളേജും മറ്റു സ്ഥാപനങ്ങളും തിരിച്ച് പിടിക്കുകയും ചെയ്തത് ഇന്നും ഓർക്കുകയാണ്. വേണ്ടിവന്നാൽ അല്ലൂരിലേക്ക് മാർച്ച് നടത്താൻ നിങ്ങൾ തയ്യാറല്ലേ എന്ന സദസ്യരോടുള്ള ഇ.കെ. അബൂബക്കർ മുസ്‌ലിയാരുടെ ചോദ്യത്തിന് 'ഞങ്ങൾ തയ്യാറാണെ'ന്ന് പറഞ്ഞ് കുഞ്ഞുട്ടി ഹാജി ഇരുകരങ്ങളും പൊക്കി എഴുന്നേറ്റ് നിന്നത് സഹപ്രവർത്തകരിൽ ആവേശവും മാർച്ച് ചെയ്യുന്നതിനുള്ള ആത്മാർത്ഥതയും വർദ്ധിപ്പിക്കാൻ കാരണമായി. യഥാർത്ഥത്തിൽ ശംസിയ്യാ ത്വരീഖത്ത് അനുഭാവികളുടെ പേടി സ്വപ്നമായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. ശംസിയ്യാ ത്വരീഖത്തുകാരുടെ വാദഗതികളിലുള്ള പൊള്ളത്തരവും അർത്ഥശൂന്യതയും സമുദായ മധ്യേ എടുത്തു കാട്ടിയതിൽ മഹാനവർകളുടെ പങ്ക് അവഗണിക്കാവുന്നതല്ല.

കോട്ടക്കൽ കുളത്തിങ്ങൽ പള്ളിയുടെ സമീപത്ത് പ്രവർത്തിച്ചിരുന്ന ഡോ. ഹമീദ് സാഹിബിന്റെ ഷോപ്പിൽ വെച്ചാണ് സൈനുദ്ദീൻ മുസ്‌ലിയാരുമായി വീണ്ടുമൊരു കണ്ടുമുട്ടലിന് അവസരമുണ്ടായത്. പുത്തനത്താണിയിൽ വെച്ചുണ്ടായ പരിചയം പുതുക്കാനും കൂടുതൽ അദ്ദേഹവുമായി അടുക്കാനും ആ കൂടിക്കാഴ്ച ഹേതുവായി.

സുന്നി പണ്ഡിതർക്കിടയിലുണ്ടായ ഭിന്നിപ്പിനെത്തുടർന്ന് സുന്നി പ്രവർത്തകർ കോട്ടക്കലിൽ വെച്ച് നടത്തിയ മഹാ സമ്മേളനത്തിൽ സൈനുദ്ദീൻ മുസ്‌ലിയാർ നടത്തിയപ്പോലെ ധീരമായ ഒരു പ്രസംഗം കാഴ്ചവെക്കാൻ അന്ന് പലർക്കും പ്രയാസമായിരുന്നു. ആദർശം ആരുടെ മുമ്പിലും അടിയറ വെക്കാവുന്നതല്ലെന്ന് സധൈര്യം പ്രഖ്യാപിക്കുകയായിരുന്നു മഹാൻ. രാഷ്ട്രീയ തിമിരം ബാധിച്ചവരോട് സൈനുദ്ദീൻ മുസ്‌ലിയാർ നടത്തിയ താക്കീത് ചെറുതായിരുന്നില്ല. ആരോടും വിരോധമോ വിദ്വേഷമോ ഇല്ലാത്ത സൈനുദ്ദീൻ മുസ്‌ലിയാർ ആദർശം സ്വതന്ത്രമായി പറയാൻ ആർജ്ജവമുള്ള വ്യക്തിത്വത്തിന്റെ ഉടമയും തികഞ്ഞ ഭക്തനുമായിരുന്നു. എ.പി.യുടെ ഭാഗത്താണ് സുന്നത്ത് ജമാഅത്തെന്നും ഞങ്ങൾക്കെല്ലാം പ്രായമായത് കൊണ്ട് യുവാക്കളായ നിങ്ങൾ ആരേയും ഭയപ്പെടാതെ സുന്നത്ത് ജമാഅത്തിന് വേണ്ടി പ്രവർത്തിക്കണമെന്നും രോഗശയ്യയിലായിരിക്കെ സന്ദർശിക്കാൻ ചെന്ന ഞങ്ങളെ അദ്ദേഹം ഉപദേശിച്ചു. അടിപതറാത്ത ആ ആദർശ നായകൻ ആ രോഗത്താൽ തന്നെ നമ്മോട് വിട പറഞ്ഞു. അദ്ദേഹത്തെയും ഞങ്ങളെയും നിന്റെ ഇഷ്ട ദാസന്മാരിൽ പെടുത്തേണമേ. ആമീൻ.

# ഇരുത്തിക്കളയുന്ന പ്രഭാഷകൻ

## നെല്ലിക്കുത്ത് ഇസ്മാഈൽ മുസ്‌ലിയാർ

ബഹുമാനപ്പെട്ട സൈനുദ്ദീൻ മുസ്‌ലിയാരെ ഞാൻ അടുത്തായി കാണുന്നത് പെരുമുഖത്ത് അവരുടെ വീട്ടിൽ രോഗം കാണാൻ ചെന്നപ്പോഴാണ്. ബഹുമാനപ്പെട്ടവരുമായി കുറഞ്ഞ സമയം വീട്ടിൽ വെച്ച് ബന്ധപ്പെട്ടത് വഴി ഒരു വലിയ കൂട്ടുബന്ധം ഞങ്ങൾക്കിടയിൽ അല്ലാഹു ഉണ്ടാക്കിത്തന്നു. ബഹുമാനപ്പെട്ടവര് ആരെയും ഇരുത്തിക്കളയുന്ന വൈഭവം നിറഞ്ഞ പ്രസംഗങ്ങളുടെ ഉടമയാണ്. അവർക്ക് ഹക്കാണെന്ന് തോന്നിയത് ആരുടെ മുന്നിലും വിളിച്ചുപറയുന്നതിൽ ഒരു പേടിയുമില്ലായിരുന്നു എന്നത് അവരുടെ പ്രത്യേകതയായിരുന്നു.

ചെറുപ്പം മുതലെ വിജ്ഞാനത്തിലും ദീനീ പ്രബോധനത്തിലുമായി ജീവിതം ചിലവഴിച്ചിരുന്നു. ഭൗതികവും ആത്മീയവുമായ നൂറ് നൂറ് പ്രശ്നങ്ങൾക്ക് പരിഹാരം തേടി വരുന്നവർക്ക് അത്താണിയായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. നാടിന്റെ നാനാ ഭാഗങ്ങളിലും പള്ളിയും മദ്റസയും ദിക്ർ ഹൽഖയും സ്ഥാപിക്കുകയും അതുമായി ബന്ധപ്പെടുന്ന വിഷയത്തിൽ ജനങ്ങളെ പ്രേരിപ്പിക്കുകയും അതിലേക്ക് ക്ഷണിക്കുകയും ചെയ്തിരുന്നു. അല്ലാഹു നാമെല്ലാവരെയും അവന്റെ ഉന്നതമായ ആത്മജ്ഞാനത്തിന്റെ അവകാശികളിൽ ഉൾപ്പെടുത്തിത്തരട്ടെ - ആമീൻ.

# കടമ നിർവ്വഹിച്ച പണ്ഡിതൻ

## പാറന്നൂർ പി.പി. മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാർ

അറബികളുടെ സഹായമോ വിദേശത്ത് ജോലി ചെയ്യുന്നവരുടെ സഹകരണമോ ഇല്ലാത്ത സാമ്പത്തിക പ്രതിസന്ധി വളരെ രൂക്ഷമായൊരു കാലഘട്ടം നമുക്കുണ്ടായിരുന്നു. ഇന്ത്യക്കു സ്വാതന്ത്ര്യം ലഭിച്ചപ്പോൾ സ്കൂളുകളിൽ വെച്ചുള്ള മതപഠനം ഔദ്യോഗികമായി നിരോധിക്കപ്പെട്ടപ്പോൾ മുസ്‌ലിം സമുദായത്തിനതൊരു വെല്ലുവിളിയായി. അതു വരെ ഖുർആൻ ഓത്തും പൊന്നാനിക്കാരുടെ നിസ്കാര കണക്കും മാത്രമാണ് മുസ്‌ലിം കുട്ടികളെ പഠിപ്പിച്ചിരുന്നതെങ്കിലും അതിനുള്ള സൗകര്യം സ്കൂളുകളിലുണ്ടായിരുന്നു. സ്വാതന്ത്ര്യത്തോടെ ആ സ്വാതന്ത്ര്യം മുസ്‌ലിംകൾക്ക് നഷ്ടമായി.

എന്നാൽ നമ്മുടെ നേതാക്കളും പ്രവർത്തകരും അടങ്ങിയിരുന്നില്ല. ഇതൊരു വെല്ലുവിളിയായി അവർ കണക്കിലെടുത്തു. സാമ്പത്തികമായി വളരെയധികം പരാധീനത അനുഭവപ്പെടുന്ന ആ കാലത്ത് ആത്മാർത്ഥതയും അചഞ്ചലമായ വിശ്വാസവും കൈമുതലാക്കി ബഹുജനങ്ങൾ മുന്നിട്ടിറങ്ങി. പാതിരാ വഅളുകൾ സംഘടിപ്പിച്ചു. ഉദ്ദേശ്യ പൂർത്തീകരണത്തിനു ശ്രമിച്ചപ്പോൾ അല്ലാഹു(സു)യുടെ സഹായം മുസ്‌ലിം സമൂഹത്തിനുണ്ടായി. ഈ ഘട്ടത്തിൽ അല്ലാഹു(സു) ദീനിനെ സംരക്ഷിക്കാൻ നൽകിയ ഒരു സംഭാവനയായിരുന്നു "തേഞ്ഞിപ്പലം സൈനുദ്ദീൻ മുസ്‌ലിയാർ" എന്ന പേരിലറിയപ്പെടുന്ന പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ.

പാതിരാ വഅള് വഴി എത്രയെത്ര പള്ളികളും മദ്റസകളുമാണ് ഇവരുടെയൊക്കെ നാവുകൊണ്ടുണ്ടായതെന്നു ഇന്നു അറബികളുടെ പിന്നാലെ ഓടുന്നവർക്ക് മനസ്സിലാകില്ല. ഇടക്കൊരു കാര്യം സൂചിപ്പിക്കട്ടെ. പാതിരാ വഅളിനെ നമ്മുടെ ചെറുപ്പക്കാരിൽ ചിലർ പരിഹസിക്കുന്നതു കണ്ടു. ഓരോ കാലഘട്ടത്തിന്റെ സാമ്പത്തികവും മറ്റുമായ പശ്ചാത്തലം മനസ്സിലാക്കാത്തതു കൊണ്ടാണ് അങ്ങിനെ പരിഹസിക്കുന്നത്. രാത്രിവരെ കഠിനാദ്ധ്വാനം ചെയ്തു ജീവിക്കുന്ന ജനം രാത്രി അലക്കും കുളിയും നിസ്കാരവുമെല്ലാം കഴിഞ്ഞു ഭക്ഷണം കഴിച്ച ശേഷമാണ് വഅളിന് വരിക. ഇന്നത്തെ പോലെ ഇസ്തിരിയിട്ട ഷർട്ടുമായി മഗ്രിബിനു തന്നെ ഇറങ്ങിവരാൻ അന്നത്തെ സാഹചര്യം അനുകൂലമായിരുന്നില്ല. അങ്ങിനെ അർദ്ധരാത്രി വരെ വഅളു പറയുകയും സംഭാവന പിരിവും ലേലം വിളിയും നടത്തുകയും ചെയ്തുകൊണ്ടാണ് ഇന്നു കേരളത്തിൽ കാണുന്ന ആയിരക്കണക്കിന് പള്ളികളും മദ്റസകളും ഉണ്ടായതെന്നു നാം മനസ്സിലാക്കണം.

സൈനുദ്ദീൻ മുസ്ലിയാർ വഅള് പറഞ്ഞിരുന്ന നമ്മുടെ ഉപ്പമാരുടെ ഇഖ്ലാസ് (ആത്മാർത്ഥത) മക്കളായ നമുക്കുണ്ടോയെന്നു നാം തന്നെയാണ് പരിശോധിക്കേണ്ടത്. ഉദാഹരണം നോക്കൂ.. സഹോദരിമാർ കാതിലെയും കഴുത്തിലെയും ആഭരണം നൽകിയും സഹോദരന്മാർ ശ്രമദാനത്തിലൂടെയും നിർമ്മിച്ച പള്ളികളും മദ്റസകളുമാണ് ഇന്ന് കേരളത്തിൽ കാണുന്ന തൊണ്ണൂറ് ശതമാനവും. അഥവാ പട്ടിണിയുടെ കാലത്തുണ്ടായതാണിത്. എന്നാൽ പാവപ്പെട്ട നമ്മുടെ ഉപ്പമാർ കഷ്ടപ്പെട്ടുണ്ടാക്കിയ ഈ ബിൽഡിംഗുകൾക്ക് പെയിന്റടിക്കാനും അതിന്റെ റിപ്പയർ നടത്താൻ പോലും സാമ്പത്തിക ശേഷിയുള്ള ആഡംബര ജീവിതം നയിക്കുന്ന നമ്മെക്കൊണ്ടാവുന്നില്ല. ഇതൊരു വിരോധാഭാസമല്ലേ. നാം പഠനത്തിനു വിധേയമാക്കേണ്ട വസ്തുതയല്ലെ ഇതെന്നു മാന്യവായനക്കാർ ചിന്തിക്കുക.

ഇന്നു വഅളിലൂടെ ഒരു പള്ളിയോ മദ്റസയോ ഉണ്ടാക്കാൻ നമുക്ക് കഴിയുന്നില്ല. ഒരു ദീനീ സ്ഥാപനം ഉണ്ടാക്കണമെന്നുദ്ദേശിച്ചാൽ പ്ലാനുമായി അറബികളുടെ പിന്നാലെ ഓടുകയാണ്. "വലിയ മത്തിക്കു വലിയ മന്ത്രം ചെറിയ മത്തിക്കു ചെറിയ മന്ത്രം" എന്നു വേങ്ങര മൊല്ലക്ക പണ്ടു പറഞ്ഞപോലെ വലിയ അറബിക്കു വലിയ പ്ലാൻ ചെറിയ അറബിക്കു ചെറിയ പ്ലാനുമായി നാം ഓടുന്നു. അതോടൊപ്പം ഒരു മഹാപാപവും കൂടി നാം അറിയാതെ ചെയ്യുന്നു. നമ്മുടെ ഉപ്പമാർ കഷ്ടപ്പെട്ടുണ്ടാക്കിയ പള്ളി മദ്റസകൾ ഭംഗിയും ഉറപ്പും കാരണം പറഞ്ഞു അറബിയുടെ പണം

കിട്ടുമ്പോഴേക്കും പൊളിച്ചു തകർക്കുന്നത് പൂർവ്വികരോട് നാം ചെയ്യുന്ന അനീതിയാണെന്നു സാന്ദർഭികമായി ഓർമ്മപ്പെടുത്തട്ടെ. മരിച്ചവർക്ക് വേണ്ടി ഗുണം ചെയ്യുന്നതിനു പകരം അവർക്ക് ലഭിക്കുന്ന ഗുണം നാം തടസ്സം ചെയ്യുക കൂടിയാണെന്നു മനസ്സിലാക്കണം.

ഏതായാലും മഹാനായ സൈനുദ്ദീൻ മുസ്‌ലിയാർ ജീവിതകാലത്ത് ഒരു പണ്ഡിതന്റെ കർത്തവ്യം നിർവ്വഹിച്ചുവെന്നു നമുക്ക് ഗ്രഹിക്കാൻ കഴിയും. ഓരോ കാലഘട്ടത്തിലും ദീനീരംഗത്ത് അനിവാര്യമായ പ്രവർത്തനങ്ങൾക്കാണ് പണ്ഡിതർ നേതൃത്വം നൽകേണ്ടത്. മഹാന്റെ കാലത്തുണ്ടായിരുന്ന പ്രതിസന്ധി നാം മനസ്സിലാക്കി അവരുടെയൊക്കെ ശ്രമഫലമായി ഇന്നു എല്ലാ മുക്കിലും മൂലയിലും ദീനീ സ്ഥാപനങ്ങളുണ്ടായി. അൽ ഹംദുലില്ലാഹ്..

ആ സ്ഥാപനങ്ങളൊക്കെ സ്ഥാപിത ലക്ഷ്യത്തിൽ നടത്തിക്കൊണ്ടു പോകേണ്ട ബാധ്യതയാണ് മക്കളായ നമുക്കുള്ളത്. അതിനു എന്തു ത്യാഗം സഹിക്കേണ്ടി വന്നാലും നാം അതിനു തയ്യാറാകണമെന്നാണ് നമുക്ക് പറയാനുള്ളത്.

സുന്നീ പ്രസിദ്ധീകരണങ്ങളുടെ വിശിഷ്യാ സിറാജ് ദിനപത്രത്തിന്റെ കാര്യത്തിൽ വളരെ താൽപര്യം പ്രകടിപ്പിച്ച വ്യക്തിയായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. രാമനാട്ടുകരയിൽ വെച്ചു നടത്തിയ സിറാജ് വാർഷിക സമ്മേളനത്തിൽ ഇദ്ദേഹത്തിന്റെ സജീവ സാന്നിധ്യമുണ്ടായിരുന്നത് നാം ഇപ്പോഴും ഓർക്കുകയാണ്.

അല്ലാഹു(സു) അദ്ദേഹത്തെയും കുടുംബത്തെയും നമ്മെയും സ്വർഗ്ഗ ലോകത്ത് ഒരുമിച്ചു കൂട്ടിത്തരട്ടെ - ആമീൻ. എന്ന പ്രാർത്ഥനയോടെ നിർത്തുന്നു.

# വെള്ളം കുടിക്കാത്ത പ്രസംഗകൻ

## കോടമ്പുഴ ബാവ മൗലവി

ഗൾഫു പണവും അറബി പണവും ഒഴുകാത്ത കാലം, മുസ്‌ലിംകൾ എങ്ങും പട്ടിണിയുടെ കരാള ഹസ്തത്തിൽ നെരിഞ്ഞമരുന്ന കാലം, അല്ലാഹുവിന്റെ വീടുകളായ പള്ളികൾ കേരളത്തിലുടനീളമുണ്ടെങ്കിലും അവയുടെ വൈരള്യവും അപര്യാപ്തതയും അനുഭവപ്പെടുന്ന കാലം, നിസ്കാരപ്പള്ളികളും ജുമാ മസ്ജിദുകളും അനിവാര്യമായിരുന്ന പല സ്ഥലങ്ങളിലും അവയ്ക്ക് കെട്ടിടങ്ങളില്ലാത്തതുകൊണ്ട് കേരള മുസ്‌ലിംകൾ വിഷമിക്കുന്ന കാലം, അതോടൊപ്പം സ്വാതന്ത്ര്യാനന്തരം കേരള മുസ്‌ലിംകൾ മറ്റൊരു പ്രശ്നം കൂടി തരണം ചെയ്യേണ്ടിവന്നു. ബ്രിട്ടീഷ് ഭരണകാലത്ത് ഭൗതിക വിദ്യാലയങ്ങളിൽ മുസ്‌ലിംകൾക്ക് മതപഠനത്തിലുള്ള സൗകര്യങ്ങൾ കൂടി നൽകപ്പെട്ടിരുന്നു. ഒരു മതേതര രാഷ്ട്രത്തിലെ പൊതു വിദ്യാലയങ്ങളിൽ ഒരു വിഭാഗത്തിനു മാത്രം മതവിദ്യാഭ്യാസ സൗകര്യം തുടരുന്നത് ക്ഷന്തവ്യമല്ലെന്നു കണ്ടു സ്വതന്ത്ര ഇന്ത്യയിൽ മുസ്‌ലിം കേരളത്തിന് ഈ ആനുകൂല്യം വിലക്കപ്പെട്ടു. മുസ്‌ലിംകൾ ക്ഷുഭിതരോ, പ്രക്ഷുബ്ധരോ ആയില്ല. വൈദേശിക ഭരണത്തിൽ അനുവദിക്കപ്പെട്ട ആനുകൂല്യം പോലും രക്തവും ജീവനും നൽകി നേടിയെടുത്ത സ്വതന്ത്ര രാജ്യത്ത് തങ്ങൾക്ക് വിലക്കപ്പെട്ടപ്പോൾ മുസ്‌ലിംകൾ പ്രകോപിതരാവുന്നതിനു പകരം അതിന്റെ ന്യായവശം മനസ്സിലാക്കി യുക്തമായ നിലപാട് സ്വീകരിക്കുകയായിരുന്നു. സ്വതന്ത്രമായ ഓത്തുപള്ളികളും മദ്റ

സകളും മതപഠനത്തിനു പ്രത്യേകമായി നിർമ്മിക്കുവാൻ തന്നെ മുസ്‌ലിംകൾ തീരുമാനിച്ചു.

നിരവധി സ്ഥലങ്ങളിൽ പള്ളികൾ വേണം. സകല സ്ഥലങ്ങളിലും മദ്റസകളും വേണം. അതിനു പണം തന്നെ വേണം. അതിനെന്തു മാർഗ്ഗം? മുസ്‌ലിംകൾ ദരിദ്രർ. എങ്കിലും ദീനീ കാര്യങ്ങൾക്ക് മതപണ്ഡിതന്മാർ സഹായാർത്ഥന നടത്തുമ്പോൾ അകമഴിഞ്ഞു സഹായിക്കുവാൻ അവർ സന്നദ്ധരാണ്. മുസ്‌ലിം കേരളത്തിലെ ദരിദ്ര ഭൂരിപക്ഷത്തിന്റെ നാണയത്തുട്ടുകൾ സ്വരൂപണം നടത്തിവേണം ആരാധനാലയങ്ങളും മദ്റസകളും നിർമ്മിക്കാൻ. എന്നാൽ പണ സ്വരൂപണത്തിനുള്ള ഏക മാർഗ്ഗം മതപ്രസംഗങ്ങൾ ആയിരുന്നു. ഭക്തി സാന്ദ്രമായ മതപ്രഭാഷണ വേദികളിൽ പണ്ഡിതന്മാർ നടത്തുന്ന ഉപദേശങ്ങൾ കേട്ട് മുസ്‌ലിം ജന സാമാന്യം മനസ്സിളകി അകമഴിഞ്ഞു വെള്ളിയുണ്ടകളുതിർക്കുമായിരുന്നു. സ്ത്രീകൾ നരകം പേടിച്ച് സ്വർഗ്ഗം കൊതിച്ച് സ്വന്തം മാംസത്തോട് ഒട്ടിച്ചേർന്നു നിൽക്കുന്ന ആഭരണങ്ങൾ പൊട്ടിച്ച് സംഭാവനക്കൊട്ടയിലേക്ക് എറിയുമായിരുന്നു.

മതപ്രസംഗ വേദികൾ സജീവമായി. മതപ്രസംഗകരെത്തിരഞ്ഞു കാരണവന്മാർ നെട്ടോട്ടമായി. പണ്ഡിതർ സുലഭം പക്ഷേ, പ്രസംഗകർ വിരളം. ഈ വിരളമായ സമൂഹത്തെ മുസ്‌ലിംകൾ നിലം തൊടാതെ കൊണ്ടു നടന്നു. അവർ ലാഭം നോക്കാതെ ക്ഷീണം വകവെക്കാതെ സേവന നിരതരായി. ഈ ഗണത്തിൽ ഏറ്റം പേരുകേട്ട മതപ്രസംഗകരിൽ ഒരാളാണ് സ്മര്യ പുരുഷനായ സൈനുദ്ദീൻ മുസ്‌ലിയാർ. പ്രസംഗകർ രണ്ടു വിധമുണ്ട്. ഒന്ന് പണ്ഡിത പ്രസംഗകർ മറ്റൊന്ന് പ്രസംഗ പണ്ഡിതർ. ദീർഘകാലം പഠനം നടത്തി പാണ്ഡിത്യം നേടിയ ശേഷം പ്രസംഗ കലയിൽ പ്രാവീണ്യം നേടിയവരാണ് പണ്ഡിത പ്രസംഗകർ. പ്രസംഗകലയിൽ താൽപര്യമുള്ളതുകൊണ്ട് പ്രസംഗിക്കാൻ ആവശ്യമായ ആകർഷക മത വിഷയങ്ങൾ തേടിപ്പിടിച്ചവരാണ് പ്രസംഗ പണ്ഡിതർ. ഒന്നാം ഗണത്തിലെ ഗണനീയ പ്രതിഭയാണ് സൈനുദ്ദീൻ മുസ്‌ലിയാർ.

പ്രസംഗകർ ഇനിയും രണ്ടുവിധമുണ്ട്. ഒന്ന് മതസേവകർ മറ്റൊന്ന് ഉദര സേവകർ. പ്രതിഫലേച്ഛ കൂടാതെ അല്ലാഹു തങ്ങൾക്ക് നൽകിയ അറിവും കഴിവും നിർലോഭം പ്രസ്ഥാനത്തിനും സമൂഹത്തിനും സമർപ്പണം നടത്തുന്ന നിസ്വാർത്ഥ നിഷ്കളങ്ക ജനക്ഷേമൈക തൽപരരാണ് മതസേവകർ. സ്ഥാപിത താൽപര്യക്കാരും ചൂഷണ മന:സ്ഥിതിക്കാരുമാണ് ഉദര സേവകർ. പ്രതിഫലവും പഠനവുമാണ് ഇവരുടെ ലാക്ക്.

ലാക്ക് തെറ്റിയാൽ സേവനത്തിന്റെ പോക്കും തെറ്റും. എന്നാൽ ഒന്നാം ഗണത്തിൽ പ്രഥമ ഗണനീയരുടെ നിരയിലായിരുന്നു അഭിവന്ദ്യരായ സൈനുദ്ദീൻ മുസ്‌ലിയാർ. പ്രസംഗകർ വേറെയും രണ്ടു വിഭാഗമുണ്ട്. ഒന്ന് ആത്മ പണ്ഡിതർ, രണ്ട് ജിഹ്വ പണ്ഡിതർ. പറയുന്നത് പ്രവർത്തിക്കുകയും പ്രവർത്തിക്കുന്നത് പറയുകയും ചെയ്യുന്നവരാണ് ആത്മ പണ്ഡിതർ. ചെയ്യാത്തത് പറയുകയും പറയുന്നത് ചെയ്യാതിരിക്കുകയും ചെയ്യുന്നവരാണ് ജിഹ്വ പണ്ഡിതർ. ഒന്നാം വിഭാഗം അധാർമ്മികതയുടെ കൊടും വനത്തിൽ കൊടുങ്കാറ്റ് സൃഷ്ടിച്ചു പൈശാചിക വടവൃക്ഷങ്ങളെ കടപുഴക്കിയെറിഞ്ഞ് ജനമനങ്ങളെ പ്രഭാപൂരിതമാക്കുമ്പോൾ രണ്ടാം വിഭാഗത്തിന്റെ കണ്ഡക്ഷോപങ്ങൾ കേവലം ചായക്കോപ്പയിലെ കൊടുങ്കാറ്റ് മാത്രമായി പര്യവസാനിക്കുന്നു. വന്ദ്യരായ സൈനുദ്ദീൻ മുസ്‌ലിയാർ ഒന്നാം വിഭാഗത്തിലെ പ്രശസ്ത ഗുരുവര്യനായിരുന്നുവെന്നതിന് സമൂഹം സാക്ഷിയാണ്.

മറ്റു രണ്ടു തരക്കാർ കൂടിയുണ്ട് പ്രസംഗകർ. ഒന്ന് പരലോക ദീക്ഷകർ, രണ്ട്. പ്രശസ്തി പ്രണേതാക്കൾ. പേരിനും പ്രശസ്തിക്കും സ്ഥാനമാനങ്ങൾക്കും വിലകൽപ്പിക്കാതെ ദീനീ സേവകർക്ക് പരലോകത്ത് സുസജ്ജമാക്കിയ പ്രതിഫലം മാത്രം കാംക്ഷിച്ചു കൊണ്ട് സേവനം നടത്തുന്നവരാണ് ഒന്നാം വിഭാഗം. സദസ്സിന്റെയോ സംഘാടകരുടെയോ പരസ്യങ്ങളുടെയോ വലിപ്പ ചെറുപ്പങ്ങൾ ഇവരിൽ പ്രതിഫലനം സൃഷ്ടിക്കില്ല. ജനങ്ങൾ ഇഷ്ടപ്പെടുന്നതല്ല ജനങ്ങൾക്ക് ആവശ്യമുള്ളതാണ് ഇവർ പറയുക. ജനസമ്മതിയും ഖ്യാതിയുമാണ് രണ്ടാം വിഭാഗത്തിന് പ്രധാനം. ഇവർ രോഗത്തിനുള്ള മരുന്നല്ല, രോഗികൾ ഇഷ്ടപ്പെടുന്നതാണ് നൽകുക. പേരിനും, പെരുമയ്ക്കും പരസ്യത്തിനും പ്രകീർത്തനത്തിനുമനുസരിച്ചിരിക്കും ഇവരുടെ പ്രതികരണം. പരേതനായ സൈനുദ്ദീൻ മുസ്‌ലിയാർ സ്ഥാനമാനങ്ങളും പേരും പെരുമയും ചവറ്റുകൊട്ടയിലെറിഞ്ഞ പണ്ഡിതനായിരുന്നു.

ചിറ്റു മുറിയൻ, വെള്ളം കുടിക്കാത്ത പ്രസംഗകൻ എന്നീ പേരുകളിൽ ഒരു കാലത്ത് കഥാപുരുഷൻ അറിയപ്പെട്ടിരുന്നു. ഖുർആനും ഹദീസും അറബി പദ്യങ്ങളും സൂഫീകഥകളും കോർത്തിണക്കിയ വാഗ്ധോരണി ഇടതടവില്ലാതെ പ്രവഹിക്കുമായിരുന്നു. സദസ്യരുടെ കണ്ണ് അദ്ദേഹത്തിന്റെ മുഖത്തും ഖൽബ് അദ്ദേഹത്തിന്റെ കയ്യിലുമായിരുന്നു. അദ്ദേഹത്തിന്റെ മാസ്മരിക ശക്തിയുള്ള നാക്കിന്റെ മോട്ടോർ-സൈക്കോ പ്രവർത്തനത്തിൽ സ്ത്രീകളുടെ കാൽത്തളയും കൈവളയും കാണ്ഡാ

ഭരണവും കർണ്ണച്ചിറ്റുകളും മതപ്രസംഗ സ്റ്റേജിലേക്ക് പൊട്ടിത്തെറിക്കുമായിരുന്നു. ഇതാണ് ചിറ്റുമുറിയൻ എന്ന അപര നാമത്തിന്റെ പൊരുൾ.

ഒരുവേള ഉപര്യുക്ത വരികളിൽ ചിലർ അതിശയോക്തി കണ്ടേക്കാം. കാരണം പുതിയൊരു തലമുറയ്ക്ക് അദ്ദേഹത്തെക്കുറിച്ച് വേണ്ടത്ര പരിചയമില്ല. ഒരു കാലത്ത് കേരളത്തിലുടനീളം മതപ്രസംഗത്തിന്റെ നിരന്തര പരമ്പരയിലൂടെ ഇതിഹാസം സൃഷ്ടിച്ച ഈ പണ്ഡിതൻ വളരെ കാലമായിട്ട് അനാരോഗ്യകരമായ കാരണങ്ങൾ കൊണ്ട് പ്രസംഗ സ്റ്റേജുകളുമായി വിട പറഞ്ഞു. ആത്മീയ രിയാളകളിലേക്കും ആത്മീയ സദസ്സുകളിലേക്കും പൂർണ്ണമായും ഉൾവലിഞ്ഞ് ഏകാന്ത സദൃശമായ സൂഫീ ജീവിതം നയിക്കുകയായിരുന്നു. തദവസരത്തിലാണ് സ്നേഹ വൃന്ദത്തെ ദു:ഖത്തിലാഴ്ത്തി അദ്ദേഹം യാത്ര പറഞ്ഞത്.

ചുരുക്കത്തിൽ തികഞ്ഞ പണ്ഡിതൻ, മികവുറ്റ പ്രസംഗകൻ ആത്മീയ ശിക്ഷകൻ, സൂഫീവര്യൻ സദ്ഗുണ സമ്പന്നൻ എന്നീ നിലകളിൽ വിളങ്ങിയ മഹാവ്യക്തിത്വമായിരുന്നു സൈനുദ്ദീൻ മുസ്ലിയാർ. അല്ലാഹു നമുക്കും അദ്ദേഹത്തിനും സകലവിധ അനുഗ്രഹങ്ങളും വർഷിക്കുമാറാവട്ടെ.

# പ്രഭ പരത്തിയ പെരുമുഖം

## പാറന്നൂർ പി.പി. ഇബ്റാഹീം മുസ്‌ലിയാർ

സജ്ജനങ്ങളെ സ്മരിക്കൽ പാപമോചനത്തിന് കാരണമാണ് എന്നാണല്ലോ പ്രവാചക വചനം. കേരളത്തിൽ പാണ്ഡിത്യം കൊണ്ടും മറ്റും പ്രസിദ്ധരായ നിരവധി മഹാത്മാക്കൾ കഴിഞ്ഞുപോയിട്ടുണ്ട്. അതിലൊരു കണ്ണിയും ഖാദിരിയ്യാ ത്വരീഖത്തിന്റെ ശൈഖുമായിരുന്നു തേഞ്ഞിപ്പലം സൈനുദ്ദീൻ മുസ്‌ലിയാർ എന്ന പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. എപ്പോഴുമൊന്നും ബന്ധപ്പെടാൻ സാധിച്ചിട്ടില്ലെങ്കിലും ഞങ്ങൾക്കിടയിലുണ്ടായിരുന്ന ഹൃസ്വകാലബന്ധം വളരെ സന്തോഷകരമായിരുന്നു എന്നു തന്നെ പറയാം.

വഅളിനു പോയിരുന്ന കാലഘട്ടത്തിൽ അദ്ദേഹത്തിന്റെ പ്രസംഗം പലവുരു ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. ഞാൻ കൊടുവള്ളിക്കടുത്ത് കത്തറമ്മൽ ദർസ് നടത്തിയിരുന്നപ്പോൾ ഒരിക്കൽ പ്രസംഗപരിപാടിക്ക് സൈനുദ്ദീൻ മുസ്‌ലിയാർ അവിടെ വന്നിരുന്നു. സുദീർഘമായ ഒരു പ്രസംഗമാണ് അന്നവിടെ നടത്തിയത്. മാധുര്യ ശബ്ദത്തിന്റെ ഉടമയായിരുന്നു മഹാനവർകൾ. അറിവുള്ള പലർക്കും അദ്ദേഹത്തെ പോലെ സുദീർഘമായി സംസാരിക്കാൻ കഴിഞ്ഞിരുന്നില്ല. അവിടെ ചെന്ന് സംസാരിച്ചാൽ തിരികെ പോരാൻ തോന്നുമായിരുന്നില്ല. അത്രയ്ക്കും സ്നേഹ സമ്പന്നനായിരുന്നു അദ്ദേഹം.

അദ്ദേഹം വഫാത്തായ വിവരം മടവൂരിൽ വെച്ചാണ് ഞാനറിയുന്നത്. ഉടൻ പെരുമുഖത്തെത്തി. ആ മുഖമൊന്ന് ദർശിച്ചു. അവരെയും നമ്മെയും റബ്ബ് തആലാ സ്വർഗ്ഗീയാരാമത്തിൽ ഒരുമിച്ചുകൂട്ടുമാറാവട്ടെ. ആമീൻ.

# ചെറിയ വലിയ ബന്ധം

വൈലിത്തറ മുഹമ്മദ് മുസ്‌ലിയാർ

പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ... വർഷങ്ങൾക്ക് മുമ്പ് കണ്ട ആ മുഖം ഇന്നും ഞാനോർക്കുന്നു. വെളുത്തു മെലിഞ്ഞ ആ ശരീരപ്രകൃതി കാണുമ്പോൾ തമാശയെന്നോണം ഞാൻ പറയുമായിരുന്നു. സൈനുദ്ദീൻ മുസ്‌ലിയാരെ..... നിങ്ങൾ വല്ലതും കഴിക്കണം. എന്നെക്കണ്ടില്ലേ..?

ജീവിതത്തിൽ രണ്ടോ മൂന്നോ തവണ മാത്രമേ ഞങ്ങൾ തമ്മിൽ കൂടിക്കാണാൻ ഇടവന്നിട്ടുള്ളൂ. എങ്കിലും ആ കൂടിക്കാഴ്ചകളെല്ലാം തന്നെ സുപ്രധാന അനുഭവങ്ങളായിരുന്നു. എന്റെ മനസ്സിനെ ഇപ്പോഴും മഥിച്ചുകൊണ്ടിരിക്കുന്ന ഓർക്കുന്തോറും ഒരുപാട് ഉൾവിളികൾ കടന്നുവരുന്ന അഭിമുഖങ്ങളായിരുന്നു. ഇക്കഴിഞ്ഞ ദിവസം പിഞ്ചുകുട്ടികൾക്ക് വീട്ടിൽ വെച്ച് ഖുർആൻ പഠിപ്പിച്ചുകൊണ്ടിരിക്കെ

قلنا اهبطوا منها جميعا فإما يأتينكم منى هدى فمن تبع هداى فلا خوف عليهم ولا هم يحزنون

എന്ന ആയത്ത് പാരായണം ചെയ്യാനിടയായി. ഉടനെ എനിക്ക് സൈനുദ്ദീൻ മുസ്‌ലിയാരെ ഓർമ വന്നു. വർഷങ്ങൾക്കു മുമ്പ് അദ്ദേഹത്തിന്റെ വസതിയിൽ താമസിച്ച ഒരു രാത്രി ഞങ്ങൾ രണ്ടുപേരും ഈ ആയത്തിനെക്കുറിച്ച് ദീർഘ നേരം ചർച്ച ചെയ്തിരുന്നു. ഈ ആയത്തിന്റെ അർത്ഥഗാംഭീര്യതകളിലേക്കിറങ്ങിച്ചെന്നത് ഇന്നും സ്മർത്തവ്യമാണ്. ലോക സമസ്യകൾക്ക് യുക്തവും സുതാര്യവുമായ പരിഹാരമാർഗ്ഗ നിർദ്ദേ

ശങ്ങൾ ഈ ആയത്തിന്റെ ഉൾക്കാമ്പുകളിലൂടെ നമുക്ക് കണ്ടെത്താനാവും. ഇസ്‌ലാമിക വിശ്വാസ ധാരയിൽ ദൃഢ നിശ്ചയത്തോടെ പാദമൂന്നിയ ഏതൊരു സമൂഹത്തിനും സമകാലിക സമസ്യകളെ അതിജീവിക്കാൻ കഴിയും.

ഖുർആനിൽ പറഞ്ഞ സന്മാർഗ സിദ്ധി യഥാവിധി കൈവരിച്ചവർക്കു മാത്രമേ ഇത്തരം ഒരു പരിച സൃഷ്ടിക്കാനാവൂ. സ്വഹാബത്തും താബിഉകളുമടങ്ങുന്ന ഗതകാല ഇസ്‌ലാമിക സമൂഹത്തിന്റെ വിജയ നിർഭയത്വത്തിന്റെ നിമിത്തം ഉധൃത സന്മാർഗ ദർശനമായിരുന്നു. ഏതു പ്രതിസന്ധിഘട്ടങ്ങളെയും ആത്മ ധൈര്യത്തോടെ നേരിടാനുള്ള ചങ്കൂറ്റം ഒരു നിയോഗമെന്നോണം അവരിൽ വന്നുചേരും.

ഉദാഹരണത്തിന് മുപ്പത്തി മുക്കോടി ദൈവങ്ങളെ പൂവിട്ടുപൂജിക്കുന്ന ഇന്ത്യാരാജ്യത്ത് ഒരു ചെറിയ തോൽപാത്രവും ശകലം ജലവും കയ്യിലേന്തി ഇസ്‌ലാമിക കൈത്തിരിയുമായി സധൈര്യം കടന്നുവന്ന അംഗുലീപരിമിതരായ നബിസഹചരെ ചരിത്രത്തിൽ കാണാം. കോടിക്കണക്കായ ബഹുദൈവാരാധകർക്കു മുമ്പിൽ 'കലിമത്തുശ്ശഹാദ' നിസ്സങ്കോചം പ്രഖ്യാപിക്കാൻ അല്ലാഹുവിന്റെ 'ഹുദ' ഉൾക്കൊണ്ട ഈ അനുചരർക്ക് പിന്നെതെല്ലും ഭയപ്പെടേണ്ടിവന്നില്ല. ആ ധൈര്യവും മനക്കരുത്തുമായിരുന്നു പിന്നീട് ലക്ഷക്കണക്കിനാളുകൾ ഇസ്‌ലാമിലേക്കു കടന്നുവരാൻ വഴിയൊരുക്കിക്കൊടുത്തത്. ലോക ചരിത്രത്തിൽ ഇതിന് ഉപോൽബലകമായ നിരവധി അനുഭവങ്ങളുണ്ട്. സാമ്രാജ്യത്വ കഴുകനായി അറിയപ്പെടുന്ന അമേരിക്ക ഇന്ന് ഭീതിയുടെ പിടിയിലാണ്. ലോകത്തെ ഒന്നടങ്കം നശിപ്പിക്കാൻ പോന്ന സർവ്വായുധ സജ്ജരും സുഖലോലുപരുമായ ഇക്കൂട്ടർക്ക് സ്വസ്ഥമായി അന്തിയുറങ്ങാനാവുന്നില്ല. എന്തേ കാരണം? ശരിയായ സന്മാർഗ ദിശ കണ്ടെത്തിയവർക്കേ ലോകത്ത് സമാധാനവും ശാന്തിയും ലഭിക്കുകയുള്ളൂ.

ഹുദ:യോട് പിന്തുടരണമെന്നതിന് ഇതിലധികം തെളിവ് വേറെ വേണ്ടതില്ല. ഈ 'ഹുദ'യാണ് ഇതര മതസ്ഥർക്ക് അന്യമായത്. ഇത് ഇന്നും തുടർന്നുപോരുന്നു. പരശ്ശതം ബിംബാരാധകർക്കിടയിൽ ചുരുക്കം ചിലർ ഇസ്‌ലാമിക പ്രചരണവുമായി കടന്നുവന്നത് എത്ര ധീരോദാത്തമാണ്. ബഹുഭൂരിപക്ഷം വരുന്ന ഇതര മതസ്ഥർക്കിടയിൽ ചെന്നു തങ്ങളുടെ മതം പ്രചരിപ്പിക്കാൻ ഏതെങ്കിലും പ്രസ്ഥാനത്തിന്റെ വക്താക്കൾക്ക് ലോകത്താവുമോ? സാധിക്കില്ല എന്നതാണ് യാഥാർത്ഥ്യം. ബ്രിട്ടീഷുകാർ ഇന്ത്യയിൽ വന്നത് ബിസ്നസ് ആവശ്യാർത്ഥമായിരുന്നു. പിന്നീട്

അവസരം അനുകൂലമായപ്പോൾ മതപ്രചരണം നടത്തുകയാണുണ്ടായത്. ആഗമന ലക്ഷ്യം ബിസിനസ് മാത്രമായിരുന്നു. ഭീതി തന്നെയാണിതിനു ഹേതുകം. സധൈര്യം ഇസ്‌ലാം മാത്രമേ മുന്നോട്ടു വന്നിട്ടുള്ളൂ. ഈ ആയത്തിൽ നിന്ന് പ്രസ്തുത കാര്യങ്ങളായിരുന്നു ഞാൻ ചിന്തിച്ചെടുത്തിരുന്നത്. ശാഖാപരമായ വിജ്ഞാനങ്ങളിൽ വളരെയധികം സൂക്ഷ്മത പുലർത്തിയ മഹാനായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ.

മഹാനായ അബ്ദുർറഹ്മാൻ കൂത്താരി രചിച്ച അർത്ഥഗർഭമായ അറബി കവിതാ ശകലങ്ങൾ സൈനുദ്ദിൻ മുസ്‌ലിയാർ എന്നെ കേൾപ്പിച്ചത് ഇന്നും എന്റെ മനോമുകരത്തിലുണ്ട്.

لا ننكر الشيئ أصلا من ظـهـورات    لأنه بجـــمالك دا بشارات

പ്രസ്തുത കവിതയിലെ ഈ വരിയുടെ അർത്ഥ വ്യാപ്തി ചിന്തിച്ച് ബാക്കി വരികളന്വേഷിച്ചുകൊണ്ടിരിക്കെ ഒരു ദിവസം അദ്ദേഹത്തിന്റെ മകൻ അബ്ദുസ്വമദിനെ മർകസ് കോംപ്ലക്സിൽ വെച്ചു കണ്ടു. ഉപ്പായുടെ ഡയറിയിൽ നിന്നും ബൈത്തിന്റെ പൂർണ രൂപം എഴുതിയെടുത്ത് എനിക്ക് അയച്ചുതരാൻ പറഞ്ഞു. ആ വരികൾ എനിക്കയച്ചു കിട്ടിയ കൂട്ടത്തിൽ സ്മരണിക സമിതിയുടെ ഒരു കത്തും ഉണ്ടായിരുന്നു. സൈനുദ്ദീൻ മുസ്‌ലിയാരെക്കുറിച്ചു എനിക്കറിയാവുന്ന വിധം എഴുതിത്തരണമെന്ന അഭ്യർത്ഥന മാനിച്ചാണ് ഇത്രയും എഴുതിയത്. വളരെയധികം അഗാധമായി ഖുർആൻ ആയത്തുകളും ഹദീസുകളും പഠന വിധേയമാക്കി കാലിക പ്രശ്നങ്ങളെ കൈകാര്യം ചെയ്യുന്നതിൽ അദ്ദേഹത്തിന്റെ വാഗ്വിലാസം ഒരു വലിയ മുതൽകൂട്ടായിരുന്നു.

ചുരുങ്ങിയ സമയങ്ങളിൽ ഒതുങ്ങിയ പരിചയമാണെങ്കിലും ദീർഘ കാലബന്ധങ്ങളെ വെല്ലുംവിധം സുദൃഢവും നർമ മർമ സമ്മിശ്രവുമായിരുന്നു അത്. അല്ലാഹു അദ്ദേഹത്തോടൊപ്പം നമ്മെയും അവന്റെ സ്വർഗ്ഗീയ പൂങ്കാവനത്തിൽ ഒരുമിച്ചുകൂട്ടിത്തരട്ടെ. ഈ സംരംഭം അവൻ പൊരുത്തപ്പെടുന്ന ഒരു സ്വാലിഹായ അമലായി നമ്മിൽ നിന്നും സ്വീകരിക്കട്ടെ - ആമീൻ.

# നികത്തപ്പെടാത്ത നഷ്ടം

## കുഞ്ഞിക്കോയ മുസ്‌ലിയാർ വാവാട്

ബഹുമാനപ്പെട്ട ശൈഖ് സൈനുദ്ദീൻ മുസ്‌ലിയാർ (ന.മ) അവർകളുടെ നിര്യാണം മുഖേന നികത്തപ്പെടാനാവാത്ത നഷ്ടമാണ് കേരള മുസ്‌ലിംകൾക്ക് സംഭവിച്ചത്.

പണ്ഡിതന്മാരും സാധാരണക്കാരുമായ നിരവധി ആളുകൾക്ക് അറിവും ഉപദേശവും നൽകി ആത്മ ശുദ്ധി വരുത്തുവാൻ അവരുടെ വിലപ്പെട്ട സാന്നിധ്യം കൊണ്ട് സാധ്യമായിട്ടുണ്ട്.

മഹാനവർകൾ പ്രസംഗിക്കുന്ന സദസ്സുകളിൽ പങ്കെടുക്കുന്ന വരുടെ ഹൃദയങ്ങളെ ഔലിയാക്കളും സ്വാലിഹീങ്ങളുമായ മഹാന്മാരോടും അവരുടെ ചർച്ചകളോടും അടുപ്പിക്കുന്ന ഒരു പ്രത്യേകത ആ സംസാരത്തിനുണ്ടായിരുന്നു. ഏകദേശം ഇരുപത് കൊല്ലങ്ങൾക്ക് മുമ്പ് ഞാൻ ജോലി ചെയ്തിരുന്ന കാലത്ത് കത്തറമ്മൽ ഒരു പരിപാടിയിൽ നാല് ദിവസം തുടർച്ചയായി നടത്തിയ സംസാരത്തിൽ ഉഖ്‌റവിയായ ചിന്തകൾ മനസ്സിലേക്ക് ആണ്ട്പോകുന്ന ഒരസാധാരണ വഅളായിരുന്നു മഹാനവർകൾ നടത്തിയത്.

അത്തരം മഹാന്മാരുടെ മാർഗ്ഗം വാഇളീങ്ങൾക്ക് വിടാൻ പറ്റാത്തതും വളരെ ഫലം ചെയ്യുന്നതുമാണ്. നിരവധി ഇജാസത്തുകളും ത്വരീഖത്തും നൽകി ശിഷ്യഗണങ്ങളെ സമ്പാദിച്ച മഹാനവർകളുടെ ഒരു ചെറിയ ശിഷ്യത്വം ബിസ്മിയുടെ അമൽ മുഖേന ലഭിച്ചതിൽ ഞാൻ സന്തോഷിക്കുകയും എന്റെ കടപ്പാട് രേഖപ്പെടുത്തുകയും ചെയ്യുന്നു. അവരോടൊപ്പം സ്വർഗ്ഗത്തിൽ അല്ലാഹു നമ്മെയും ഒരുമിച്ചുകൂട്ടട്ടെ. ആമീൻ.

# ആത്മീയ ഗുരുനാഥൻ

**ഡോ. സിദ്ദീഖ് തിരൂർ**

പ്രപഞ്ചം ഒരു മഹാത്ഭുതം തന്നെ, ആകാശങ്ങളും, ഭൂമിയും മറ്റ് ഗോളങ്ങളും ഈ അത്ഭുത പ്രപഞ്ചത്തിലെ സൃഷ്ടികൾ മാത്രം. ഇതെല്ലാം സൃഷ്ടിക്കുന്നവനത്രെ പരിശുദ്ധൻ. അവനാണ് അല്ലാഹു. ആ ശക്തിക്ക് മുന്നിൽ കീഴടങ്ങാത്ത ഒന്നുമില്ല. അവനെ സ്മരിക്കാനും അവന് വഴിപ്പെടാനുമാണ് മനുഷ്യരായ നമ്മെ അവൻ സൃഷ്ടിച്ചത്. നമുക്ക് വേണ്ടിയാണ് ഈ പ്രപഞ്ചം മുഴുവൻ അവൻ ഒരുക്കിയത്. നോക്കൂ, കുടിക്കുന്ന വെള്ളത്തിലും കഴിക്കുന്ന ഭക്ഷണത്തിലും ധരിക്കുന്ന വസ്ത്രത്തിലും കിടക്കുന്ന പാർപ്പിടങ്ങളിലും ആ സർവ്വശക്തന്റെ എത്രയെത്ര ദൃഷ്ടാന്തങ്ങൾ, സൂര്യൻ ഉദിക്കുകയോ അസ്തമിക്കുകയോ ചെയ്തില്ലെങ്കിൽ പ്രപഞ്ചം എങ്ങിനെയുണ്ടാവും. വെയിലും മഴയും മാറിമാറി വന്നില്ലെങ്കിൽ എന്താണ് സ്ഥിതി. ഇങ്ങിനെ ആലോചിച്ചാൽ അല്ലാഹു തീർത്ത അത്ഭുതങ്ങളെയും അനുഗ്രഹങ്ങളെയും എണ്ണിത്തീർക്കുക ദുർബലരായ മനുഷ്യർക്ക് അസാധ്യം. ഇത് വിശുദ്ധ ഖുർആൻ തന്നെ വ്യക്തമാക്കിയതാണ്. ഖുർആൻ പറയുന്നു: "അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ നിങ്ങൾ എണ്ണുകയാണെങ്കിൽ കണക്ക് തീർക്കാൻ നിങ്ങൾക്ക് സാധ്യമല്ല."

എന്നാൽ കരയും കടലും മനുഷ്യർക്ക് വേണ്ടി സൃഷ്ടിച്ച മഹാ ശക്തിയിലേക്ക് അടുക്കാൻ നമ്മിൽ ആരുണ്ട്. മനസ്സിന്റെ മണിയറയിൽ അല്ലാഹുവിനെ കുടിയിരുത്താൻ ഭാഗ്യം ലഭിച്ചിരുന്നെങ്കിൽ, അവനെക്കാൾ ഭാഗ്യവാൻ മറ്റാരുമില്ല. അല്ലാഹുവിന്റെ സാമീപ്യവും തിരുനോട്ടവും കിട്ടിക്കഴിഞ്ഞാൽ അവർക്ക് ആരേയും ഭയപ്പെടാനില്ല. അവരാണ് അല്ലാഹുവിന്റെ

ഔലിയാക്കൾ. അവർ ഈമാനിന്റെ മാധുര്യം നുണഞ്ഞവരാണ്. സൃഷ്ടാവുമായുള്ള മഹബ്ബത്തിന്റെ മദ്യം കുടിച്ചപ്പോൾ അവർ എല്ലാം മറന്ന് അല്ലാഹുവിൽ ലയിച്ചു. അടിമ എത്രകണ്ട് അല്ലാഹുവിലേക്ക് അടുക്കുന്നുവോ അതിനേക്കാൾ കൂടുതൽ അല്ലാഹു ഇങ്ങോട്ട് അടുക്കും അങ്ങനെ പരസ്പരം അടുത്ത് കഴിഞ്ഞാൽ അടിമയുടെ കാതും കണ്ണും, കയ്യും, കാലുമെല്ലാം ഞാനാകുമെന്ന് അല്ലാഹു തന്നെ പറയുന്നുണ്ട്. മാത്രമല്ല, ആ അടിമ എന്ത് ആവശ്യപ്പെടുന്നുവോ അല്ലാഹു അത് നൽകാൻ തയ്യാറാണെന്നും ഹദീസിൽ കാണാം.

ഇവ ഓരോന്നിനും തെളിവ് ഉദ്ധരിക്കാൻ ഖുർആനിന്റെയും ഹദീസിന്റെയും വെളിച്ചത്തിൽ സാധിക്കും. ഇപ്പോൾ അതിന് മുതിരുന്നില്ല. എന്നാൽ മഹത്തുക്കളായ അല്ലാഹുവിന്റെ ഇഷ്ട ദാസന്മാരെ പിൻപറ്റലാണ് അല്ലാഹുവിലേക്ക് അടുക്കാനുള്ള മാർഗ്ഗം. നിങ്ങൾ ആരോട് പിൻപറ്റുന്നുവോ അവൻ ആ പിൻപറ്റിയവരോട് കൂടെയാണ്. ആര്, ആരെ ഇഷ്ടം വെക്കുന്നുവോ അവൻ ആഖിറത്തിലും ഇഷ്ടമിത്രത്തിന്റെ ചാരെയാണ്. (നബിവചനം)

അതുകൊണ്ട് തന്നെയാണ് കഴിഞ്ഞുപോയ മഹാന്മാർ മുഴുവൻ ഒരു ആത്മീയ ഗുരുവിന്റെ ശിക്ഷണത്തിൽ നിയന്ത്രിക്കപ്പെട്ടവരായിരുന്നു. എന്ന് കാണുന്നത്. നിർഭാഗ്യമെന്ന് പറയട്ടെ ഇന്ന് അത്തരം ഗുരുവര്യന്മാർ സമൂഹത്തിൽ നിന്ന് മൺമറഞ്ഞ് പോവുകയാണ്. അത്തരം ഒരാത്മീയ ഗുരുവായിരുന്നു മഹാനായ ശൈഖുനാ സൈനുദ്ദീൻ മുസ്ലിയാർ പെരുമുഖം. നിസ്തുലമായ സ്നേഹത്തിന്റെയും സഹനത്തിന്റെയും താഴ്മയുടെയും പുതപ്പണിഞ്ഞ ശൈഖുനായുടെ വിയോഗം സമൂഹത്തിന് തീരാനഷ്ടമാണെന്നത് നിസംശയം തന്നെ. ഭക്തിയുടെയും താഴ്മയുടെയും വെളിച്ചവും തെളിച്ചവും ആ തിരുനെറ്റിയിൽ ദർശിക്കാമായിരുന്നു.

ജീവിതത്തിൽ ഒരു പുതിയ അധ്യായത്തിന് തുടക്കം കുറിക്കാൻ ശൈഖുനായുമായുള്ള ബന്ധം എന്നെ സഹായിച്ചു. ഈമാനിന്റെ വെളിച്ചവും ആത്മീയ വിശുദ്ധിയുടെ തെളിച്ചവും മുറ്റിനിൽക്കുന്ന ആ പൂമുഖം ദർശിക്കാനും ശൈഖുനായുമായി ആത്മീയ ബന്ധം സ്ഥാപിക്കാനും അവസരം നൽകിയ സർവ്വശക്തന് ഒരായിരം സ്തുതി അർപ്പിക്കാൻ ഞാൻ തികച്ചും ബാധ്യസ്ഥനാണ്.

നാല് വർഷം നീണ്ട് നിന്ന ബന്ധം ശൈഖുനായുടെ വിയോഗത്തോടെ ഭൗതികമായി നഷ്ടപ്പെട്ടെങ്കിലും, ആത്മീയമായി ആ മുഖം ഇന്നും ഞാൻ

ദർശിക്കുകയാണ്. അധികമൊന്നും ആത്മീയ വിശുദ്ധിക്ക് സമയം കണ്ടെത്താതിരുന്ന എനിക്ക് ഉസ്താദുമായി ബന്ധപ്പെട്ട ശേഷം പുതിയ സൽകർമ്മങ്ങളിലേക്ക് വാതിൽ തുറക്കാൻ അവസരമുണ്ടായി എന്ന് പറയുന്നതിൽ എനിക്ക് അത്യധികം ചാരിതാർത്ഥ്യമുണ്ട്. സർവ്വശക്തൻ സ്വീകരിക്കട്ടെ എന്ന് ആത്മാർത്ഥമായി ദുആ ചെയ്യുന്നു.

ശൈഖുനായുടെ വാക്കുകൾ യാഥാർത്ഥ്യമായി പുലർന്ന പല അനുഭവങ്ങളും ഈ വിനീതന് പറയാനുണ്ട്.

ഏതാണ്ട് ഉച്ച സമയത്താണ് ശൈഖുനാ തിരൂരിലെ ശിഫാ ക്ലിനിക് എന്ന എന്റെ സ്ഥാപനത്തിൽ എന്റെ പ്രിയ സുഹൃത്ത് ഡോ. ഹമീദിന്റെ കൂടെ എത്തുന്നത്. ദന്ത പരിശോധനക്ക് ശേഷം ഉസ്താദ് എനിക്ക് പല ഉപദേശങ്ങളും നിർദ്ദേശങ്ങളും തന്നു. പലതും സംസാരിച്ച കൂട്ടത്തിൽ ക്ലിനിക് വിശാലമാക്കാൻ ആഗ്രഹമുണ്ടെന്നും ഒരു നിലക്കും അതിന് അനുകൂലമായ ചുറ്റുപാട് ഇവിടെ ഇല്ലെന്നും ഉസ്താദിനെ ഞാൻ ഉണർത്തിയപ്പോൾ, സൗകര്യങ്ങളെല്ലാം ഉണ്ടാവും, എല്ലാം ശരിയാകും എന്നുള്ള ആ ചുരുങ്ങിയ വാക്കിന്റെ ആന്തരിക പൊരുൾ ഇന്നിപ്പോൾ ഞാൻ നേരിട്ട് ദർശിച്ച് കൊണ്ടിരിക്കുന്നു. തികച്ചും അപ്രതീക്ഷിതമായി ലഭിച്ച ക്ലിനിക്കിന്റെ വിശാലതയും രോഗികളുടെ ആധിക്യവും ശൈഖുനായുടെ വാക്കുകളും എന്നെ അത്ഭുതപ്പെടുത്തുന്നു. ഇത് എന്റെ അനുഭവങ്ങളിൽ ഒന്ന് മാത്രം.

എനിക്കും ശൈഖുനായോട് ബന്ധമുള്ള മറ്റ് സഹപ്രവർത്തകർക്കും അനുഭവപ്പെട്ട അവിടുത്തെ വാക്കുകളുടെ പൊരുളിന്റെ യാഥാർത്ഥ്യം നിരവധിയുണ്ട്.

ഉസ്താദിന്റെ വീട്ടുമുറ്റത്ത് പന്തലിച്ച് നിൽക്കുന്ന ഒരു വൃക്ഷം അതെ, ഒരു കൂവള മരം ഞാൻ ഓർക്കുകയാണ്. പെട്ടെന്നാണ് ശൈഖുനാ ഇപ്രകാരം പറഞ്ഞത്. ആ മരം വീഴാറായി, വേരെല്ലാം പുറത്തുവന്നു. മണ്ണിടാത്തത് കൊണ്ടാണ്. ഇത് കേട്ടപ്പോൾ ഞങ്ങൾക്കൊന്നും മനസ്സിലായില്ല. അങ്ങനെ 4-8-2001ന് ആ തിരുദേഹം വിടവാങ്ങി. ഈ ലോകത്തോട് വിടപറഞ്ഞു. (ഇന്നാലില്ലാഹി വ ഇന്നാ ഇലൈഹി റാജിഊൻ) അപ്പോഴാണ് ഉസ്താദിന്റെ വാക്കുകൾ മറനീക്കി മറിഞ്ഞ് വീണ ആ വൃക്ഷത്തിന്റെ കാര്യത്തിന്റെ പൊരുൾ ഞങ്ങൾക്ക് ബോധ്യമായത്.

ശൈഖുനായുടെ നിർദ്ദേശപ്രകാരം കോട്ടക്കലിലുള്ള ഡോക്ടർ ഹമീദിന്റെ വീട്ടിലെ അസ്മാഉൽ ഹുസ്ന റാത്തിബിൽ സ്ഥിരമായി പങ്കെടു

ക്കുകയും ഇപ്പോഴും അത് നിലനിർത്തുകയും അതുമൂലം ഭൗതികമായും ആന്തരികമായും ഒരുപാട് നേട്ടങ്ങൾ ലഭിക്കുകയും കൂടാതെ മാനസിക മായി സുഖം ലഭിക്കുകയും ചെയ്യുന്നുണ്ട്. ഇത് ഉസ്താദിലൂടെ ലഭിച്ച അനേക ഗുണങ്ങളിൽ ഒന്നാണ്.

ഒരു രോഗിയായിട്ടാണ് ഉസ്താദ് ആദ്യമായി എന്റെ ക്ലിനിക്കിൽ വന്നത്. പിന്നീട് കൂടെക്കൂടെ വരാറുണ്ടായിരുന്നു. അങ്ങനെ ആ ബന്ധം വളർന്നു. ഒരു ഗുരുശിഷ്യ ബന്ധമായി പറഞ്ഞറിയിക്കാൻ വയ്യാത്ത, ഒരിക്കലും മുറിയാത്ത ഒരു ബന്ധമായി മാറി. പിന്നീട് വരുന്ന അവസരത്തിൽ ഞാൻ ഉസ്താദിനെ ഉസ്താദായി കാണുവാൻ ശ്രമിക്കുമ്പോഴും ഉസ്താദ് എന്നെ ഒരു ഡോക്ടർ ആയിട്ടാണ് കണ്ടിരുന്നത്. കൂടാതെ പരിശോധനക്ക് കൈനിറയെ ഫീസ് തരാറുണ്ടായിരുന്നു. ഞാൻ എത്ര വേണ്ട എന്ന് പറഞ്ഞാലും കൂടുതൽ കൂടുതൽ നിർബന്ധിച്ച് എന്നെക്കൊണ്ട് ഫീസ് വാങ്ങിക്കുമായിരുന്നു. എന്നാലേ ഉസ്താദിന് തൃപ്തിവരൂ. അങ്ങനെ വളരെ മാന്യനായി, മാന്യന്മാരിൽ നിന്നും മാന്യനായിട്ടാണ് എനിക്ക് ഉസ്താദിനെ മനസ്സിലാക്കാൻ കഴിഞ്ഞത്.

# ഒരു കാലഘട്ടത്തിന്റെ ഇതിഹാസം

കെ.ടി. മുഹമ്മദ് ബാഖവി കടക്കാട്ടുപാറ

1960 മുതൽ ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാരുമായി എനിക്കുണ്ടായിരുന്ന സ്നേഹബന്ധം അളവറ്റതായിരുന്നു. അദ്ദേഹത്തിന്റെ വിയോഗം വരെ തുടരുകയും ചെയ്തു. ഇന്ന് ഞാൻ കൈവരിച്ച എല്ലാവിധ മത ഭൗതിക ആത്മീയ നേട്ടങ്ങളിലും മുഖ്യപങ്ക് വഹിച്ചിട്ടുള്ള ഒരു മഹാനും ഗുരുവും കൂടിയാണ് അദ്ദേഹം.

ആ മഹാനുഭാവനെ കുറിച്ച് ഒരു ചെറു കുറിപ്പിലൂടെ വിശദീകരിക്കുക വളരെ പ്രയാസകരമായ കാര്യമാണ്. എങ്കിലും ഓർമയിലുദിച്ചു നിൽക്കുന്ന ചില സുപ്രധാന സംഭവങ്ങൾ കുറിക്കുക സന്ദർഭോചിതമായിരിക്കുമല്ലോ. ദീനീ പ്രവർത്തന രംഗം ഇന്നത്തെ പോലെ പുരോഗതി പ്രാപിക്കുന്നതിന്റെ എത്രയോ മുമ്പ് തന്നെ നാട്ടിലുടനീളം മറ്റു പ്രവർത്തകരോടൊപ്പം അതീവ ജാഗ്രതയോടെ ചെന്ന് ദീനിനു വേണ്ടി പ്രവർത്തിച്ചിരുന്ന ഒരു കാലഘട്ടം അദ്ദേഹത്തിന്റെ ജീവിതത്തിൽ കഴിഞ്ഞുപോയിട്ടുണ്ട്. നാട്ടിൽ നിന്നും ഗൾഫിൽ നിന്നും വേണ്ടത്ര സാമ്പത്തിക സഹായം ലഭിക്കാതെ കൂലിപ്പണിയെടുത്ത് പുരുഷന്മാരും, പച്ചച്ചൂടി പിരിച്ച് സ്ത്രീകളും ഉപജീവനം തേടിയിരുന്ന ഒരു അവസ്ഥയായിരുന്നു അന്ന്. ചുരുക്കം ചിലർക്കല്ലാതെ ഈ അവസ്ഥയിൽ നിന്ന് മാറ്റമുണ്ടായിരുന്നില്ല. അക്കാലത്ത് പള്ളി, ദർസ്, മദ്റസ, യതീംഖാന മുതലായ സ്ഥാപനങ്ങൾ ഉണ്ടാക്കുകയും നിലനിർത്തി പോരുകയും ചെയ്യുക എന്നത് എത്രമാത്രം സാഹസകരമായിരിക്കുമെന്ന്

ആരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. പ്രാപ്തരായ പ്രസംഗകരും കരുത്തുറ്റ പ്രവർത്തകരും വിരളവുമായിരുന്നു.

എന്നാൽ അക്കാലത്തെ ചുരുക്കം ചില പ്രഗത്ഭരിൽ എല്ലാവരുടെയും പ്രശംസ പിടിച്ചു പറ്റിയ ചുറുചുറുക്കുള്ള പ്രഗത്ഭ പ്രസംഗകനും പണ്ഡിതനുമായിരുന്നു ഹാജി സൈനുദ്ദീൻ മുസ്ലിയാർ. അര നൂറ്റാണ്ടിലധികം മദ്റസകൾക്ക് അദ്ദേഹത്തിന്റെ നേതൃത്വവും പ്രഭാഷണങ്ങളും പല സ്ഥലങ്ങളിലുമായി നടന്നു.

മേൽ സൂചിപ്പിച്ച കൂട്ടത്തിൽ കടക്കാട്ടുപാറ, കൊളക്കാട്ടു ചാലി, ചേലൂപാടം, ഇടിമുഴി, പെരിങ്ങ്ണീരി, ഇളന്നുമ്മൽ, പുല്ലിപ്പറമ്പ്, കോട്ടയിൽ, അത്താണിക്കൽ, വള്ളിക്കുന്ന്, കൊടക്കാട്, ചെട്ടിപ്പടി, ഉള്ളണം, പാണമ്പ്ര, ചെട്ടിയാർമാട്, രാമനാട്ടുകര, മാത്തോട്ടം, നല്ലളം, ഒട്ടുമ്മൽ, ചെറുവണ്ണൂർ, ചുങ്കം മുതലായ സ്ഥലങ്ങൾ അദ്ദേഹത്തിന്റെ നിരന്തരമായ സേവനങ്ങൾ ലഭിച്ച നാടുകളിൽ ചിലതു മാത്രമാണ്. അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന പെരുമുഖവുമായിത്തന്നെ ആദ്യത്തിൽ ബന്ധപ്പെടാനുണ്ടായ കാരണം അദ്ദേഹത്തിന്റെ പ്രസംഗത്തോട് നാട്ടുകാർക്കുണ്ടായിരുന്ന അതിരറ്റ പ്രിയമായിരുന്നു. വിയോഗം വരെയുമുണ്ടായ മറ്റെല്ലാ ബന്ധങ്ങൾക്കും കാരണം അദ്ദേഹത്തിന്റെ വ്യക്തി വൈഭവം ഒന്ന് മാത്രമാണ്.

## പ്രഭാഷണ ശൈലി

അദ്ദേഹത്തിന്റെ പ്രഭാഷണം വിഷയാധിഷ്ഠിതവും സന്ദർഭോചിതവുമായിരുന്നു. എന്ത് എതിർപ്പും വടം വലിയും നടന്നാലും പ്രസംഗത്തിലൂടെ എല്ലാ കഠിന ഹൃദയങ്ങളെയും വെണ്ണപോലെ മിനുസപ്പെടുത്തി കൂട്ടിഇണക്കുകയും പ്രശ്നങ്ങൾ പരിഹരിക്കുകയും ചെയ്യുമായിരുന്നു. പ്രസംഗത്തിന് വേണ്ടി ഒരു മുൻ പ്ലാൻ തയ്യാറാക്കുന്ന പതിവ് അദ്ദേഹത്തിനുണ്ടായിരുന്നില്ല. റംസാനിലെല്ലാം നിരന്തരം പരിപാടികളായിരിക്കും. വിഷയങ്ങൾ പലതുമായിരിക്കും. ഇബാദത്തിന്റെ സമയം കഴിഞ്ഞാൽ കിടത്തം തന്നെയാണ്. നോമ്പ് തുറന്ന് നിസ്കാരാദി കർമ്മങ്ങളെല്ലാം കഴിഞ്ഞാൽ പിന്നെ പരിപാടിക്ക് ക്ഷണിക്കുവാനും മറ്റു പല പ്രശ്നങ്ങൾക്കുമായും അദ്ദേഹത്തെ ആളുകൾ വളയുമായിരുന്നു. പല വിഷയങ്ങളും ചർച്ച ചെയ്യുകയും അക്കൂട്ടത്തിൽ നല്ല രസങ്ങളും ഒപ്പിക്കുമായിരുന്നു. ബൈത്ത് ചൊല്ലി സമയം ആയിക്കഴിഞ്ഞാൽ എഴുന്നേറ്റ് പോയി സ്റ്റേജിൽ വെച്ച് താനേറ്റ വിഷയത്തെക്കുറിച്ച് ഗംഭീര പ്രസംഗം നടത്തുമായിരുന്നു. അപ്പോൾ അദ്ദേഹത്തിന്റെ അവസ്ഥ ഒന്ന് വേറെത്തന്നെയായിരിക്കും.

## കൊടുവള്ളിയിലെ ഒരു സംഭവം

ഞങ്ങളുടെ വന്ദ്യ ഉസ്താദ് മർഹൂം ശൈഖുനാ മലയമ്മ അഹ്മദ് അബൂബക്കർ മുസ്ലിയാർ (ന.മ) അവർകൾക്ക് ഹാജിയാരെ കുറിച്ച് വലിയ മതിപ്പായിരുന്നു. അതിന്റെ പേരിലാണ് പടന്നയിലേക്കും കൊടുവള്ളി മലയമ്മയിലേക്കും ഉസ്താദിന്റെ ആഗ്രഹപ്രകാരം മതപ്രഭാഷണത്തിന് അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടുപോയത്. അതിന്റെയെല്ലാം മുൻപന്തിയിൽ പ്രവർത്തിച്ചിരുന്നത് ഈയുള്ളവനായിരുന്നു. കൊടുവള്ളി മലയമ്മയിൽ നടത്തിയ മതപ്രസംഗ വേളയിൽ ഒരു രാത്രി ഞങ്ങളെല്ലാവരും കൂടി സ്റ്റേജിലേക്ക് പോകുകയാണ്. ആ കൂട്ടത്തിൽ നാട്ടു മൂപ്പനും പ്രശസ്തനും ദീനീ തൽപരനുമായ ഇയ്യക്കണ്ടി മുഹമ്മദ് സാഹിബും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിലാണ് പ്രഭാഷണ പരിപാടി നടക്കുന്നത്. ഹാജിയാരോട് ചാരിയാണ് അദ്ദേഹം നടക്കുന്നത്. മുസ്ലിയാർ ഇന്ന് ഞാൻ പറയുന്ന ഇന്ന ഇന്ന കാര്യങ്ങളെക്കുറിച്ച് സംസാരിക്കണമെന്ന് ആവശ്യപ്പെട്ടു. ഹാജിയാർ ഉടനെ തിരിച്ചടിച്ചു. അതിനൊന്നും സാധ്യമല്ല. ഞാൻ സ്റ്റേജിൽ കയറിയാൽ അപ്പപ്പോൾ എനിക്ക് ഓർമ വരുന്ന കാര്യങ്ങൾ എന്താണോ അത് ഞാനങ്ങ് പറയും. പെട്ടെന്നുള്ള മറുപടി കേട്ട് കൂടെയുള്ളവർ അത്ഭുതപ്പെട്ടുപോയി. ഒരു പ്രസംഗകന് പൂർണ്ണ സ്വാതന്ത്ര്യം കൊടുക്കണം. ഒരു കാര്യത്തിലും അദ്ദേഹത്തിന് മനഃപ്രയാസം ഉണ്ടാക്കരുത്. എന്ന് ഹാജിയാർ പലപ്പോഴും പറയുന്നത് കേൾക്കാമായിരുന്നു. അങ്ങനെ സ്വാതന്ത്ര്യം കൊടുത്തില്ലെങ്കിൽ അത് പ്രസംഗത്തിന്റെ മാറ്റ് കുറക്കുമെന്നർത്ഥം ഉദ്ദേശിച്ചുകൊണ്ടായിരിക്കും ഹാജിയാർ പറയുന്നതെന്ന് നമുക്ക് മനസ്സിലാക്കാം.

## ചാലിയത്തുണ്ടായ സംഭവം

ബഹു. മൗലാനാ പതി അബ്ദുൽ ഖാദിർ മുസ്ലിയാർ (ന.മ) തുടങ്ങിയ പ്രഗത്ഭ പണ്ഡിതന്മാരും നേതാക്കന്മാരും പങ്കെടുത്ത ഒരു മഹാസമ്മേളനം ചാലിയത്ത് നടക്കുകയുണ്ടായി. മഹാനായ സൈനുദ്ദീൻ ഹാജിയും ആ വേദിയിലുണ്ടായിരുന്നു. അധ്യക്ഷസ്ഥാനം അലങ്കരിച്ചിരുന്നത് ബഹു പതി അബ്ദുൽ ഖാദിർ മുസ്ലിയാരായിരുന്നു. സമ്മേളനം ഉദ്ഘാടനം ചെയ്തത് മാന്യനായ ഒരു വ്യക്തി ആയിരുന്നു. ഉദ്ഘാടന പ്രസംഗത്തിൽ അദ്ദേഹത്തിന്റെ പക്കൽ നിന്ന് എന്തോ ഒരു പിശക് സംഭവിച്ചപ്പോൾ പതി ഉസ്താദ് അപ്പോൾ തന്നെ അതിനെ എതിർത്തു. ഉദ്ഘാടകന്റെ പാദം വിറക്കാൻ തുടങ്ങി. പിന്നീടദ്ദേഹത്തിന് വാക്കുകൾ കിട്ടുന്നില്ല. അയാൾ പ്രഭാഷണം നിറുത്തി. മറ്റു പ്രസംഗകന്മാ

രാരും ക്ഷണിച്ചിട്ട് വന്നില്ല. ആകെ അവിടെ ഒരു അന്ധാളിപ്പ്. പിന്നെ ഒരു യുവ പണ്ഡിതൻ മാത്രമാണ് പ്രസംഗിക്കാനുള്ളത്. അതത്രെ ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ. അദ്ദേഹത്തെ ക്ഷണിച്ചു. കൂസലില്ലാതെ അച്ചടക്കത്തോടെ എല്ലാ മുഖവുരകൾക്കും ശേഷം ഒരു ഉജ്ജ്വല പ്രഭാഷണത്തിലൂടെ ആളുകളുടെ മുഴുവൻ ശ്രദ്ധയേയും കയ്യിലെടുത്ത് ആവേശഭരിതരാക്കുകയാണ് ചെയ്തത്. കൂട്ടത്തിൽ ജനമധ്യത്തിൽ വെച്ച് ഒരു വ്യക്തിയെ വിശേഷിച്ചു ഒരു പണ്ഡിതനെ അപമാനിക്കുന്നതിലുള്ള അഭംഗിയെക്കുറിച്ച് സൂചിപ്പിക്കുകയുണ്ടായി. ബഹു. പതി ഉസ്താദ് ഈ പ്രഭാഷണം സശ്രദ്ധം കേട്ടിരുന്നു. പ്രഭാഷണ ശേഷം പതി ഉസ്താദ് അവരുടെ കയ്യിലുണ്ടായിരുന്ന ചായഗ്ലാസ് സ്നേഹപൂർവ്വം ഹാജിയാർക്ക് കൊടുത്തുകൊണ്ട് കുടിക്കുവാൻ ആവശ്യപ്പെടുകയും അദ്ദേഹത്തെ നോക്കി ഒരു മതിപ്പ് പ്രകടിപ്പിക്കുകയും ദുആ ഇരക്കുകയും ചെയ്തു. ഈ സംഭവം ബഹു ഹാജിയാർ തന്നെ പലവട്ടം പറഞ്ഞതായി ഞാൻ കേട്ടിട്ടുണ്ട്.

## തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളിയിലെ സംഭവം

സ്മര്യ പുരുഷന്റെ ജന്മദേശമായ തേഞ്ഞിപ്പലം പടിഞ്ഞാറെ പള്ളി പൂർവ്വകാലത്ത് തന്നെ വിവിധ തറവാട്ടുകാരായ മുതലാളിമാരുടെ ഒരു കേന്ദ്രമായിരുന്നു. ദീനീ തൽപരരും അല്ലാത്തവരും ആ കൂട്ടത്തിലുണ്ടായിരുന്നു. സമർത്ഥരായ പണ്ഡിതന്മാരോട് അകാരണമായി വിരോധം പ്രകടിപ്പിക്കുന്ന സ്വഭാവം ചില മുതലാളിമാരിൽ കാണപ്പെടാറുള്ളതുപോലെ അവരിൽ ചിലർക്കും ഉണ്ടായിരുന്നു. സത്യത്തിനെതിര് കണ്ടാൽ മുഖം നോക്കാതെ നേരിൽ തന്നെ അത് ചൂണ്ടിക്കാട്ടുവാൻ ശബ്ദമുയർത്തിയിരുന്ന സുപ്രസിദ്ധ പണ്ഡിതനും വാഗ്മിയും വാളളുമായിരുന്നു ബഹു. മർഹൂം തേഞ്ഞിപ്പലം പതുക്കുടി അലവി മുസ്‌ലിയാർ (ന.മ). ഇടക്കിടക്ക് മുതലാളിമാരുമായി പല അഭിപ്രായ ഭിന്നതകളും വാഗ്വാദങ്ങളും നടക്കാറുണ്ടായിരുന്നു. അങ്ങിനെയുള്ള ഒരു കാലഘട്ടത്തിലാണ് ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ പഠനപ്രസംഗ രംഗത്ത് തെളിഞ്ഞുവരുന്നത്. അതും ചില മുതലാളിമാർക്ക് കണ്ണിൽ കരടായി മാറുകയായിരുന്നു. അങ്ങിനെ ബഹു. അലവി മുസ്‌ലിയാർ അന്നത്തെ ചില പ്രത്യേക സംഭവങ്ങളെ സംബന്ധിച്ച് ഗൗരവപൂർവ്വം നടത്തിയ ഒരു പ്രഭാഷണത്തിൽ മുതലാളിമാരുടെ തെറ്റായ നീക്കത്തെ അധിക്ഷേപിച്ച കൂട്ടത്തിൽ അങ്ങിനെയുള്ള ആളുകൾ നായ്ക്കളെപ്പോലെയാണ് എന്ന് പറഞ്ഞു. അതിൽ ക്ഷുഭിതരായ മുതലാളിമാർ പ്രഭാഷണ ശേഷം ബഹു. അലവി മുസ്‌ലിയാരെ വളഞ്ഞുവെച്ച് ചോദ്യം ചെയ്യാൻ മുതിർന്നു. ഇങ്ങിനെയെല്ലാം

മോശമായ രീതിയിൽ ആക്ഷേപിക്കുവാൻ ഇസ്ലാമിൽ വല്ല തെളിവുമുണ്ടോ? ഖുർആൻ ഉണ്ടോ ഹദീസ് ഉണ്ടോ എന്നു ചോദിച്ച് എല്ലാവരും നല്ല വാശിയിലായിരുന്നു. തൽകാലം ബഹു. അലവി മുസ്ലിയാർ വിഷമിക്കുകയുണ്ടായി. ഈ അവസ്ഥ മനസ്സിലാക്കിയ സൈനുദ്ദീൻ ഹാജി വികാര ഭരിതനായി അവിടെ തിരിച്ചുചെന്ന് പെട്ടെന്നൊരു പ്രസംഗം നടത്തുകയും ആ പ്രസംഗത്തിൽ ബഹു. അലവി മുസ്ലിയാർ പറഞ്ഞതിന് വിശദീകരണം നൽകുകയും ചെയ്തു. ഉസ്താദ് പറഞ്ഞതിൽ എന്താണ് തെറ്റ്? അവർ പറഞ്ഞപ്രകാരം പതിനാലു നൂറ്റാണ്ടുകൾക്ക് മുമ്പുതന്നെ വിശുദ്ധ ഖുർആനിൽ സർവ്വ ശക്തനായ അല്ലാഹു ശപിക്കപ്പെട്ട ബൽആമിനെ കുറിച്ച് അവന്റെ സ്വഭാവം നായയുടെ സ്വഭാവം പോലെയാണ് എന്ന് പ്രഖ്യാപിച്ചിരിക്കുന്നു. ഈ പ്രഭാഷണം കഴിഞ്ഞപ്പോഴേക്കും മുതലാളിമാരുടെ വാശി അടങ്ങുകയും ആ രംഗത്തു നിന്ന് അവർ പിരിഞ്ഞുപോകുകയും ചെയ്തു. ബഹു. അലവി മുസ്ലിയാർക്ക് നേരിട്ട മനഃപ്രയാസം ഒഴിവാകുകയും സൈനുദ്ദീൻ ഹാജിയോട് എന്തെന്നില്ലാത്ത സന്തോഷം ജനിക്കുകയും ആ രംഗം ഓർത്ത് ബഹു. അലവി മുസ്ലിയാർ സൈനുദ്ദീൻ ഹാജിക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു.

## കൊളക്കാട്ടു ചാലിയിലുണ്ടായ സംഭവം

ചേലേമ്പ്ര കൊളക്കാട്ടു ചാലി ജുമുഅത്ത് പള്ളിയുടെ വടക്കുഭാഗത്ത് വെച്ച് അദ്ദേഹത്തിന്റെ ഒരു മതപ്രസംഗം നടക്കുകയാണ്. സാമ്പത്തിക വരുമാനമാണ് മുഖ്യ ഉദ്ദേശ്യം. അതിന് ഹാജിയാർ തന്നെ വേണമല്ലോ. സംഭാവനകൾ വേണ്ടത്ര വന്നു കാണുന്നില്ല. ഇത് മനസ്സിൽ വെച്ച്കൊണ്ടാണ് അദ്ദേഹം ഒരു ദിവസം പ്രഭാഷണം ആരംഭിച്ചത്. പ്രഭാഷണത്തിന് ഹരം കൂട്ടി. അതിന്റെ ശൈലി തന്നെ മാറുകയാണ്. 'ദീനുൽ ഇസ്ലാമിന്റെ പുരോഗതിക്കു വേണ്ടി മുറിക്ക് പെണ്ണേ ചിറ്റ് ഒന്ന്" ഞെട്ടിപ്പിച്ചുകൊണ്ടുള്ള ഈ പ്രഖ്യാപനത്തോടു കൂടി നടത്തിയ ആവേശജനകമായ പ്രസംഗം. അതിന്റെ ഗൗരവത്തിൽ എത്തിയപ്പോൾ സ്ത്രീകൾ ഇരിക്കുന്ന ഭാഗത്തുനിന്ന് കൂട്ട കൂക്കുവിളിയും കരച്ചിലും. ആണുങ്ങളുടെ ഭാഗത്തുനിന്ന് വിതുമ്പലും പൊട്ടലും കേൾക്കുകയായിരുന്നു. ആ രംഗം വിവരണാതീതമാണ്. പിന്നീട് തുടരെ തുടരെ ചിറ്റുകളും കമ്മലും മിന്നിയും വളയും മറ്റു പല വിധേനയുള്ള സംഭാവനകളും ഇഷ്ടം പോലെ സ്റ്റേജിലേക്ക് ഒഴുകുകയായിരുന്നു. ഇത് ഹാജിയാരുടെ ഒരു പ്രത്യേക ശൈലിയായിരുന്നു. ഇങ്ങിനെ എത്രയോ സംഭവങ്ങൾ വിവരിക്കാനുണ്ട്. അതിനെല്ലാം മാന്യമായ രീതിയിൽ അന്ന് നേതൃത്വം നൽകിയിരുന്നത്

ദീനീ തൽപരനും സർവ്വ സമ്മതനുമായ മർഹൂം ചന്ദ്രൻ തൊടി വി. മുഹമ്മദ് സാഹിബ്, പാച്ചീരി മുഹമ്മദ് സാഹിബ്, മർഹും ഇ.കെ. കുട്ട്യാലി ഹാജി, ഇ.കെ. മുഹമ്മദ്, മർഹൂം ഹാജി, ഇ.കെ. കമ്മുകുട്ടി ഹാജി മുതലായവരായിരുന്നു. ബഹു. മർഹൂം ബീരാൻ മൊയ്തീൻ മുസ്‌ലിയാരുടെ ഒപ്പത്തിനൊപ്പമുള്ള കൈകാര്യ കർതൃത്വം ആ പ്രദേശത്തെ സമ്പുഷ്ടമാക്കിത്തീർത്തു. കൊളക്കാട്ടുചാലിയും മഹാനായ സൈനുദ്ദീൻ മുസ്‌ലിയാരും തമ്മിലുള്ള ബന്ധം എത്രമാത്രമാണെന്ന് ഈ വിവരിച്ചതിൽ നിന്ന് വ്യക്തമാവുമല്ലോ. അവർക്കെല്ലാം സർവ്വശക്തൻ അർഹമായ വിജയം പരലോകത്ത് നൽകുമാറാകട്ടെ - ആമീൻ.

## കടക്കാട്ടുപാറ മഹല്ലുകാരും സൈനുദ്ദീൻ ഹാജിയും

കടക്കാട്ടുപാറ മഹല്ലുകാരും അദ്ദേഹവുമായി മുപ്പത്തിയഞ്ചു കൊല്ലത്തോളം തുടർന്നു പോന്ന ബന്ധം മറ്റു മഹല്ലുകളെ അപേക്ഷിച്ച് അവർ തമ്മിൽ വളരെയധികം കടപ്പാടുകൾക്കും സ്നേഹാദരവുകൾക്കും കാരണമായിത്തീർന്നു. തേഞ്ഞിപ്പലം കടക്കാട്ടുപാറ ജുമുഅത്ത് പള്ളിയുടെ ചെരുവിൽ വെച്ച് നടത്തിവന്നിരുന്ന ഓത്തുപള്ളിയിലൂടെയാണ് ആദ്യമായി മതപഠനം നടത്തിപ്പോന്നിരുന്നത്. സൂഫിവര്യനും ഭക്തനുമായ ബഹുമാനപ്പെട്ട മർഹും തേഞ്ഞിപ്പലം എന്തീൻ മുസ്‌ലിയാരുടെ മകൻ മുഹമ്മദ് മുസ്‌ലിയാരായിരുന്നു ഞാൻ പഠിക്കുന്ന കാലത്തെ ഉസ്താദ്. വെറും ഖുർആനും ദീനിയ്യാത്തും അമലിയ്യാത്തും മാത്രം പഠിപ്പിക്കുകയായിരുന്നു അന്നത്തെ രീതി. അതിനപ്പുറത്തേക്ക് ഉയർത്തുവാൻ അന്നത്തെ സാഹചര്യം അനുകൂലമല്ലായിരുന്നു. കൂടുതൽ പഠനത്തിന്നായി ഞാനടക്കം പിന്നീട് കൊളക്കാട്ട് ചാലി തർബിയ്യത്തുൽ ഉലൂം മദ്റസയിൽ പോയി ചേരുകയായിരുന്നു. അധ്യാപന രംഗത്തു പുതിയ മാനം സൃഷ്ടിച്ച് അരങ്ങേറിയ ബഹു. ചെർള ബീരാൻ മൊയ്തീൻ മുസ്‌ലിയാരായിരുന്നു അന്ന് അവിടുത്തെ പ്രധാന ഉസ്താദ്. മറ്റു പ്രദേശങ്ങളെ അപേക്ഷിച്ചു അന്ന് കൊളക്കാട്ടു ചാലി വളരെയധികം ദീനീ രംഗത്ത് മുൻപന്തിയിലായിരുന്നു. ഈ രീതിയിൽ അവിടെ സജീവമാകുവാനുള്ള കാരണം ഹാജി. എം. സൈനുദ്ദീൻ മുസ്‌ലിയാരുടെ ഇടക്കിടെയുണ്ടാവാറുള്ള വമ്പിച്ച മതപ്രഭാഷണവും കരുത്തുറ്റ നേതൃത്വവും മറ്റുള്ളവരുടെ ഒത്തൊരുമിച്ച് കൊണ്ടുള്ള സംഘടിത നീക്കവുമായിരുന്നുവെന്ന് സോദാഹരണം മുമ്പ് വിവരിച്ചത് ഓർക്കുന്നുണ്ടാവുമല്ലോ.

എന്നാൽ കടക്കാട്ടുപാറയുടെ കാലക്രമേണയുള്ള മാറ്റത്തിനനുസരിച്ച് അവിടെ ഒരു മദ്റസ ഉണ്ടായിത്തീരൽ അനിവാര്യമായിത്തീർന്നു. തേടിയ

വള്ളി കാലിൽ ചുറ്റി എന്ന് പറഞ്ഞത് പോലെ ആ സന്ദർഭത്തിലാണ് ബഹു. മർഹൂം ഉസ്താദ് ബീരാൻ മൊയ്തീൻ മുസ്ലിയാർ കടക്കാട്ടു പാറയിലേക്ക് സ്ഥലം മാറിയത്. സ്മര്യ പുരുഷനായ ഹാജിയാരുടെ ഉപദേശ നിർദ്ദേശത്തിനു കീഴിൽ ബഹു. ബീരാൻ മൊയ്തീൻ മുസ്ലിയാരുടെ നേതൃത്വവും നടത്തിപ്പും പുതിയ പഠന രീതിയും നാട്ടുകാരുടെ അരങ്ങേറ്റവും എല്ലാം കൂടിയായപ്പോൾ കടക്കാട്ടുപാറ മഹല്ല് പുരോഗതിയുടെ നെല്ലിപ്പടികൾ കയറുവാൻ തുടങ്ങുകയായിരുന്നു.

നമുക്കും ഒരു മദ്റസ വേണം. അതിനു പറ്റിയ സ്ഥലം എവിടെയാണ്. എങ്ങിനെയാണ് ലഭിക്കുക സൈനുദ്ദീൻ ഹാജിയുടെ നേതൃത്വത്തിലുള്ള ഹരം പിടിച്ച ചർച്ചയായിരുന്നു അത്. അതിനു പറ്റിയ സ്ഥലം മാന്യ വ്യക്തിയായ മർഹൂം എ.പി. ഹൈദർ സാഹിബിന്റെപക്കൽ മാത്രമാണുള്ളത്. പള്ളിയുടെ അടുത്ത് അത്ര സൗകര്യപ്പെട്ട സ്ഥലം വേറെയില്ല. യഥാർത്ഥത്തിൽ ആ സ്ഥലം അദ്ദേഹത്തിന്റെ പ്രിയതമ ബീവാത്തു ഉമ്മയുടെ പേരിലായിരുന്നു. ബഹു. സൈനുദ്ദീൻ ഹാജി തന്നെ ഹൈദർ സാഹിബിനെ നേരിൽ കാണുവാൻ സമ്മതിക്കുകയും വീട്ടിൽ പോയി സംസാരിക്കുകയും മദ്റസക്ക് വേണ്ടി കുറച്ച് സ്ഥലം ഹൈദർ സാഹിബ് വഖ്ഫാക്കി കൊടുക്കുകയും ചെയ്തു. പള്ളിയുടെ ചരു നീളത്തിൽ മറച്ചു ശരിപ്പെടുത്തി കൊണ്ടായിരുന്നു അപ്പോഴും പഠനം നടത്തിപ്പോന്നിരുന്നത്. പ്രസ്തുത സ്ഥലത്ത് കെട്ടിടം പണിയുകയും പഠനം അങ്ങോട്ട് മാറ്റുകയും ചെയ്തു.

കാലം മുന്നോട്ട് നീങ്ങുകയും മദ്റസ സ്ഥലം പോരാതെ വരികയും ചെയ്തു. വീണ്ടും അതൊരു ചിന്താവിഷയമായി. അവസാനം ഹാജിയാരുടെ തീരുമാനം ഹൈദർ സാഹിബിനെത്തന്നെ വീണ്ടും നേരിൽ കണ്ട് സംഗതി ഉണർത്തുക എന്നതായിരുന്നു. ഹാജിയാർ തന്നെ വീണ്ടും നേരിൽ സംസാരിക്കുവാൻ വീട്ടിലേക്ക് പോവുകയാണ്. ഹാജിയാർക്ക് ഒരു ആശ്വാസം എന്നോണം ബഹു ബീരാൻ മൊയ്തീൻ മുസ്ലിയാരും നാട്ടുകാരായ സ്ഥലം ഉടമ ഹൈദർ സാഹിബും കോലോത്ത് തയ്യിൽ കുഞ്ഞിക്കമ്മു സാഹിബ് പുതുക്കുളങ്ങര മുഹമ്മത് സാഹിബ് മണ്ണിൽ തൊടി മുഹമ്മദ് സ്രാങ്ക്, എന്നിവരെല്ലാം എല്ലാറ്റിനും കൂടെയുണ്ടായിരുന്നു. അവർക്കെല്ലാം അർഹമായ പ്രതിഫലം നാഥൻ നൽകുമാറാകട്ടെ ആമീൻ.

ശ്രദ്ധേയമായ ഒരു കാര്യം ഇവിടെ നാം പ്രത്യേകം സ്മരിക്കണം. ഈ വിധത്തിലുള്ള ഓരോ ആവശ്യങ്ങൾക്ക് വേണ്ടിയും അദ്ദേഹം എപ്പോഴും

പുല്ലിക്കടവ് ഇളന്നുമ്മൽ വഴി തോടും പാടവും താണ്ടി പെരുമുഖത്ത് നിന്ന് കാൽ നടയായി കടക്കാട്ടുപാറയിലേക്ക് വരികയായിരുന്നു. ഈ വരുന്നത് എത്രയോ തവണ എല്ലാവർക്കും കാണാൻ കഴിഞ്ഞ പരമാർത്ഥ മാകുന്നു. ആവശ്യമുള്ള സ്ഥലം നൽകാമെന്ന് ഹൈദർ സാഹിബ് വീണ്ടും ഉറപ്പ് കൊടുത്തു. എല്ലാവർക്കും എന്തെന്നില്ലാത്ത സന്തോഷം. കെട്ടിട ത്തിന്റെ പണി തുടങ്ങുവാൻ സ്ഥലത്തിന്റെ രജിസ്റ്റർ നടക്കണമല്ലോ. പിന്നീട് അതിനെ കുറിച്ചായിരുന്നു ആലോചനയുണ്ടായത്. അതിനു വേണ്ടി വീണ്ടും അവരെ സമീപിച്ചു. അക്കാര്യം സംസാരിച്ചപ്പോൾ യഥാർത്ഥ സ്ഥല ഉടമ ബിവാത്തു ഉമ്മക്ക് വേണ്ടത്ര സ്പിരിറ്റ് ആ കാര്യ ത്തിൽ കണ്ടില്ല. ഇതിനു ഒരു കാരണമുണ്ട്. ആദ്യം ആവശ്യപ്പെട്ട പ്രകാരം ഹൈദർ സാഹിബ് സ്ഥലം കൊടുത്തു. അത് ഭാര്യ അറിയാതെയായിരു ന്നു. അതിന് സമ്മതം കൊടുക്കുകയും ചെയ്തു. വീണ്ടും ഭാര്യ ബിവാത്തു ഉമ്മ അറിയാതെ ഭർത്താവ് ഹൈദർ സാഹിബ് സ്ഥലം കൊടു ത്തതിൽ ബിവാത്തു ഉമ്മക്ക് അൽപം വിസമ്മതം പ്രകടമായിരുന്നു. പക്ഷെ, ഹാജിയാരുടെ മുമ്പിൽ ഇനി ഒന്നിനും നിവൃത്തിയില്ലല്ലോ. രജിസ്ട്രേ ഷന്റെ കാര്യം ആവശ്യപ്പെടുമ്പോഴൊക്കെ പരപ്പനങ്ങാടിയിലേക്ക് പോരു വാനൊന്നും സാധ്യമല്ല. വീട്ട് രജിസ്റ്റർ വേണമെങ്കിൽ ചെയ്തുതരാം എന്നേ അവരുടെ ഭാഗത്ത് നിന്ന് മറുപടി ലഭിക്കാറുള്ളൂ.

എന്നാൽ അന്നത്തെ സാഹചര്യം വളരെ പരുങ്ങലായതിനാൽ ഈ മറുപടി ഉത്തരവാദിത്വപ്പെട്ടവർക്ക് വളരെയധികം പ്രയാസം സൃഷ്ടിച്ചു. ഹാജിയാർ പതറാതെ ഉറച്ച നിലപാട് സ്വീകരിക്കുകയും ഈ വിഷയ ത്തിന് മാത്രമായി പെട്ടെന്നൊരു മതപ്രഭാഷണം സംഘടിപ്പിക്കുവാൻ ആവ ശ്യപ്പെടുകയും പരിപാടി നടക്കുകയും ഉണ്ടായി. ആ മതപ്രഭാഷണം കണ്ണീരിൽ കുതിർന്ന കദനകഥയായിരുന്നു. പ്രഭാഷണത്തിൽ പ്രധാന മായി ബഹു. ബീവി മാശിഥ(റ)യുടെ ചരിത്രമായിരുന്നു ഹാജിയാർ പൊടി പൊടിച്ചത്. മാശിഥാ ബീവി(റ)യെ ക്രൂരനായ ഫറോവ രണ്ട് കൈക്കും കാലിനും ഇരുമ്പിന്റെ ആണികൾ വരിച്ചു നീട്ടി മേടിത്തറക്കുകയും ചുട്ടു പഴുത്ത മണൽത്തറയിൽ കിടത്തുകയും ചെയ്തു. ബീവി അവർകളുടെ മൊഞ്ചേറിയ മൃദുല ശരീരം തിളച്ച എണ്ണയിൽ പൊരിക്കുവാനിട്ട മത്സ്യം വെന്തെരിയും പോലെ പൊരിയുകയാണ്. അതുകൊണ്ടും തീർന്നില്ല. ഫറോവ മാശിഥയെ വിരട്ടുകയാണ്. മാശിഥ നീ നിന്റെ മൂസയെ കൊണ്ടും മൂസയുടെ ഇലാഹിനെ കൊണ്ടുമുള്ള ഈ പുത്തൻ വിശ്വാസത്തിൽ നിന്ന് പിന്തിരിഞ്ഞു എന്നെ ഇലാഹാക്കി വണങ്ങിയാൽ നിനക്ക് രക്ഷയുണ്ട്. ഇല്ലേ, ഇതും ഇതിലപ്പുറവും നീ സഹിക്കേണ്ടിവരും. എന്താ വേഗം തീരു

മാനിക്കൂ. മാശിഥാ ബീവി(റ) അൽപം പോലും കുലുങ്ങിയില്ല. ശാശ്വതമായ നരകശിക്ഷ ഓർക്കുമ്പോൾ എനിക്ക് നിന്റെ ശിക്ഷ ഒരു പ്രശ്നമേ അല്ല. ലാഇലാഹ ഇല്ലല്ലാഹ്... മാശിഥാ(റ)യുടെ മറുപടി ഇതായിരുന്നു.

ഫറോവ വിട്ടില്ല. വിഷം ചീറ്റുന്ന സർപ്പങ്ങളെയും തേളുകളെയും മാശിഥായെ കൊള്ളെ തുരുതുരാ അഴിച്ചുവിടുകയും നാനാവിധേനയും അവ മാശിഥായെ കൊത്തിവലിക്കുകയും കടിച്ചുകീറുകയും ചെയ്യുമ്പോൾ ഫറോവയും കിങ്കരന്മാരും കൈകൊട്ടിച്ചിരിക്കുകയാണ്. ബീവിയോട് ആദ്യത്തെ ചോദ്യം വീണ്ടും ആവർത്തിക്കുന്നു. ആദ്യത്തെ അതേ മറുപടി ബീവിയും നൽകുന്നു.

ബീവിയോട് ഇത്തരം ക്രൂര വിനോദങ്ങളൊന്നും വിലപ്പോവില്ലെന്ന് കണ്ട് കുപിതനായ ഫറോവ മാശിഥാ(റ)ന്റെ ചോരപ്പൈതലിനെ മാശിഥാ(റ)യുടെ കൺമുമ്പിൽ വെച്ച് ഇഞ്ചിഞ്ചായി നോവിക്കുകയാണ്. ഇത് കണ്ട് സഹിക്കാൻ കഴിയാത്ത ബീവി ഇരുമ്പ് കുറ്റികൾക്കിടയിൽ വലിഞ്ഞുമുറുകിക്കിടക്കുമ്പോൾ കുഞ്ഞിനെ നിഷ്ഠൂരം വധിക്കപ്പെടുന്നത് പൊറുപ്പിക്കാൻ കഴിയാതെ ആ ബന്ധനത്തിൽ കിടന്ന് കുഞ്ഞിനെ നോക്കി ഉടലിട്ടിടിക്കുകയാണ്. കുഞ്ഞിന്റെ അടുത്തേക്ക് നീങ്ങുകയാണ്.

ഹാജിയാരുടെ ഹൃദയ ഭേദകമായ ശൈലിയിലൂടെയുള്ള അവതരണം അതിന്റെ യഥാർത്ഥ സ്വഭാവത്തിൽ അരങ്ങേറിയപ്പോൾ വമ്പിച്ച സദസ്സാകെ പൊട്ടലും കരയലും കൂട്ടനിലവിളിയും കൊണ്ട് കലങ്ങിമറിഞ്ഞുപോയി. അതിലിടക്ക് സ്ഥല ഉടമ ബിവാത്തു ഉമ്മ ഒരു കുറിപ്പ് മദ്റസയുടെ പിന്നാലെ വന്ന് സ്റ്റേജിലേക്ക് ഹാജിയാരെ കൊള്ളെ കൊടുത്തയച്ചു. രജിസ്റ്റർ ചെയ്യാൻ ഒരുങ്ങുക. ഞാൻ കൂടെ വന്ന് കൊള്ളാം. സദസ്സ് ശാന്തമായി. കുറിപ്പ് വായിച്ചു തക്ബീർ ചൊല്ലി അവർക്ക് വേണ്ടി ദുആ ചെയ്തു. സന്തോഷത്തിന്റെ മന്ദമാരുതൻ എല്ലാവരേയും തലോടി. മറ്റു വിഷയത്തിലേക്ക് നീങ്ങി. പ്രസ്തുത സ്ഥലത്ത് തന്നെയാണ് കടക്കാട്ടുപാറ ശംസുൽ ഹുദാ മദ്റസ ഇന്നും സ്ഥിതി ചെയ്യുന്നത്. അല്ലാഹു(സു) ബഹു ഹാജിയാരോടൊപ്പം അവരെയും നമ്മെയും അവന്റെ ജന്നാത്തുൽ ഫിർദൗസിൽ ഒരുമിപ്പിക്കുമാറാവട്ടെ - ആമീൻ. ബഹു. ഹാജിയാരെക്കുറിച്ച് അറിയുവാൻ ആഗ്രഹിക്കുന്നവർക്ക് മറ്റൊന്നിന്റെ ആവശ്യം വരുമെന്ന് തോന്നുന്നില്ല.

വീണ്ടും ഹാജിയാരുടെ പ്രത്യേക ബന്ധുവും ഞങ്ങളുടെയെല്ലാം പ്രിയങ്കരനുമായിരുന്ന മർഹൂം വളപ്പിൽ ബാവ സ്രാങ്കിന്റെ പക്കൽ നിന്ന് മദ്റസക്ക് ചേർന്നു കുറച്ച് ഭൂമിയും പള്ളിയുടെ മുൻഭാഗത്തുള്ള കുറച്ച് സ്ഥലം

പള്ളിക്ക് വേണ്ടിയും വഖ്ഫായി വാങ്ങിത്തന്നിട്ടുണ്ട്. മർഹൂം ബാവ ഗ്രാങ്കിന്റെ അപ്രതീക്ഷിതമായ മരണം നാട്ടുകാരെ മുഴുവൻ അമ്പരപ്പിച്ചതും കണ്ണീരിൽ മുഴുക്കിയതുമായിരുന്നു. ഇന്നും അദ്ദേഹത്തിന്റെ വേർപ്പാടിൽ നാട്ടുകാർ മുഴുവൻ ദു:ഖത്തിലാണ്. അദ്ദേഹത്തിന്റെ മക്കളെക്കുറിച്ച് നാട്ടുകാർ സദാ ഓർക്കുന്നവരും കഴിയുന്ന എല്ലാവിധത്തിലുള്ള സ്നേഹ ഒത്താശകൾ ചെയ്തുകൊടുക്കുവാൻ തയ്യാറുള്ളവരുമാണ്. റബ്ബുൽ ഇസ്സത്ത് അദ്ദേഹത്തിന്റെ കുടുംബത്തെ കാത്ത് രക്ഷിക്കുകയും അദ്ദേഹത്തിന്റെ പരലോക ജീവിതം സൗഭാഗ്യകരമാക്കിക്കൊടുക്കുകയും ചെയ്യുമാറാവട്ടെ ആമീൻ.

പിന്നീട് ഹാജിയാരുടെ ശ്രദ്ധ തിരിച്ചു വിട്ടത് കടക്കാട്ടുപാറയിലെ പഴയ പള്ളി പുന:രുദ്ധരിക്കുവാൻ വേണ്ടിയായിരുന്നു. പല വിധേനയുള്ള പദ്ധതികൾ ആസൂത്രണം ചെയ്ത കൂട്ടത്തിൽ ബഹു. മർഹൂം ശുകപുരം മുഹമ്മദ് കുഞ്ഞു മൗലവിയുടെ മതപ്രഭാഷണവും മറ്റു പല കഥാപ്രസംഗങ്ങളും നടന്നിട്ടുണ്ടെങ്കിലും വിഷയത്തിന്റെ എല്ലാ നിയന്ത്രണവും ഹാജിയാരുടെ കയ്യിൽ തന്നെയായിരുന്നു. സംഗതിയുടെ വിജയവും പൂർത്തീകരണവും അദ്ദേഹത്തിന്റെ കൈക്ക് മാത്രമായിരുന്നു നടന്നിരുന്നത്. അങ്ങിനെയാണ് 1973ൽ ഹാജിയാർ പ്രസിഡന്റും കെ.എം. ഏനിക്കുട്ടി സെക്രട്ടറിയുമായി ഖുവ്വത്തുൽ ഇസ്‌ലാം കമ്മിറ്റിയും അതിന് ശക്തമായ ഒരു ബൈലോയും നിലവിൽ വന്നത്. അന്ന് മുതൽ ഇന്നേ വരെ ഹാജിയാർ നിലനിർത്തിയ അതേ പാത തുടർന്നുകൊണ്ട് തന്നെയാണ് കടക്കാട്ടുപാറ മഹല്ല് ഭരണം തുടർന്നുവരുന്നത് എന്ന് പറയുന്നതിൽ അഭിമാനമുള്ളവരാണ് കടക്കാട്ടുപാറ മഹല്ല് നിവാസികൾ. സർവ്വശക്തൻ ലോകാവസാനം വരെ അതിനു ഉതവി ചെയ്യുമാറാവട്ടെ - ആമീൻ.

## ഹാജിയാരുടെ വ്യക്തിജീവിതം

കൂട്ടുകുടുംബ കാര്യങ്ങളിലും ബഹുമുഖങ്ങളായ പല പ്രശ്നങ്ങളെയും ഹാജിയാർക്ക് തരണം ചെയ്യേണ്ടതായി വന്നിരുന്നു. എല്ലാ കാര്യങ്ങൾക്കും മതിയായ ഒരാളായ ശേഷം കുടുംബത്തിലെ സഹോദര സഹോദരിമാർ മറ്റു വേണ്ടപ്പെട്ടവർ തുടങ്ങിയവരുടെ സാമ്പത്തികവും കുടുംബപരവുമായ കാര്യങ്ങൾ മുഴുവനും അദ്ദേഹത്തെ ആശ്രയിച്ചുകൊണ്ടു മാത്രമായിരുന്നു. പല നാടുമായി ബന്ധപ്പെട്ട പല പ്രശ്നങ്ങൾ വേറെയും. സാധുക്കൾ, മിസ്കീൻമാർ എന്നിവർ വന്ന് പറയുന്ന പരാതികൾക്ക് പരിഹാരമുണ്ടാക്കി കൊടുക്കേണ്ടത് വേറെയും. എന്തിനും പരിഹാരം ഉണ്ടാക്കിക്കൊടുത്തിട്ടുള്ള പരിചയമേ ഹാജിയാർക്കുണ്ടായിരുന്നുള്ളൂ.

## വിമർശനങ്ങളെ അതിജീവിച്ച മഹാൻ

സത്യത്തിന്റെ നേരെ മർക്കടമുഷ്ടി പിടിക്കുന്നവർക്ക് ഹാജിയാരുടെ പ്രസംഗം അസ്ത്രം പോലെ ഫലിക്കുമായിരുന്നു. ദീനീയായ തീരുമാനത്തിലും പ്രവർത്തനത്തിലും ആർക്കെങ്കിലും വല്ല എതിർപ്പോ വിമർശനമോ ഉണ്ടെന്ന് താൻ അറിഞ്ഞു കഴിഞ്ഞാൽ അവരെ അതിരൂക്ഷമായി എതിർക്കുക എന്നത് അദ്ദേഹത്തിന്റെ ഒരു കർക്കശ സ്വഭാവമായിരുന്നു. എന്റെ പിതാവ് പറഞ്ഞതായി ഞാൻ ഓർക്കുന്നു. പുല്ലിപ്പറമ്പ്കാരിൽ ചിലർക്ക് അദ്ദേഹത്തിന്റെ ഒരു പ്രഭാഷണം കാരണം വല്ലാത്ത എതിർപ്പും വിദ്വേഷവും രൂക്ഷമായി. അദ്ദേഹത്തെ പറ്റി പല ഭീഷണിയും പറഞ്ഞു പരത്തിയ കൂട്ടത്തിൽ വരട്ടെ അവൻ ഇതിലെ. അവന്റെ കാൽ ഞങ്ങൾ എറിഞ്ഞു മുറിക്കും. ഇങ്ങിനെ ഒരു ഭീഷണിയുള്ളതായി അറിഞ്ഞ ആളുകളെല്ലാം വിഷമിച്ചുപോയി. എന്റെ ഉപ്പ ഈ ജാതി തരം താഴ്ന്ന സംസാരം കേട്ട് ക്ഷമിക്കുന്ന ആളായിരുന്നില്ല. ഉപ്പ ആ ഭാഗത്തുള്ള ആരെയെങ്കിലും കാണുവാൻ കാത്തുനിന്നു. ഒരിക്കലല്ല പല വട്ടവും ആ ഭാഗത്തുള്ള ചിലരെ കണ്ടപ്പോൾ സൈനുദ്ദീൻ ഹാജി അതിലെ വരുമ്പോൾ നിങ്ങൾ അദ്ദേഹത്തിന്റെ കാൽ എറിഞ്ഞു മുറിക്കുമെങ്കിൽ നിങ്ങൾ ഇതിലെ പോകുമ്പോൾ ഞങ്ങളും അത് ചെയ്യുവാൻ ഒരുങ്ങി നിൽക്കുകയാണെന്ന കാര്യം ഓർക്കുക എന്ന് പറഞ്ഞു. ഇത് അവരെ ഒന്ന് ദയവായി നിങ്ങൾ അറിയിക്കുക. ഈ മറുപടിയോട് കൂടി ആ ഭീഷണി വെള്ളത്തിലായി. അതിനു പിന്നെ ഒരു വിലയുണ്ടായില്ല.

## വഹാബികളുടെ പേടിസ്വപ്നം

വഹാബി മുതൽ എല്ലാ പുത്തനാശയക്കാരുടെയും പേടി സ്വപ്നമായിരുന്നു ഹാജിയാർ. പോലീസ് അകമ്പടിയോടു കൂടി ഒരുപാട് ഖണ്ഡന പ്രസംഗം അദ്ദേഹം നടത്തിയിട്ടുണ്ട്. ആ കൂട്ടത്തിൽ തേഞ്ഞിപ്പലം ചെനക്കലങ്ങാടിക്കടുത്ത് അദ്ദേഹത്തിന്റെ ഒരു വഹാബി ഖണ്ഡനപ്രഭാഷണം നടക്കാൻ പോകുകയാണ്. നാട്ടുകാരായ വഹാബി ചെറുപ്പക്കാർ അദ്ദേഹത്തിന്നെതിരിൽ തുള്ളിച്ചാടി പല അപവാദങ്ങളും പറഞ്ഞു പരത്താൻ തുടങ്ങി. ഇത് അവന്റെ അവസാനത്തെ ഹുങ്കാണ് ഇക്കളി തീക്കളിയാണ്. ഇങ്ങോട്ട് വരട്ടെ കാട്ടിക്കൊടുക്കാം. ഈ വാർത്ത നാടാകെ പരന്നു. എന്തായിരിക്കും സംഭവിക്കുക എന്ന് ഓർത്തു കേട്ടവരെല്ലാം ഭയപ്പെട്ടു. സൈനുദ്ദീൻ ഹാജി ഒട്ടും കൂസാതെ പ്രസംഗത്തിന് തയ്യാറെടുത്തു സ്ഥലത്തേക്ക് പുറപ്പെട്ടു. വിഷയത്തിന്റെ ഗൗരവം മനസ്സിലാക്കിയ കടക്കാട്ടു

പാറക്കാരിൽ നല്ലൊരു വിഭാഗം എന്തിനും തയ്യാറുള്ളവരായി പെട്രോൾ മാക്സും കത്തിച്ചു എല്ലാവിധ ഒരുക്കത്തോടും കൂടി കൂട്ടത്തോടെ പുറപ്പെട്ടു. അവിടെ ചെന്നു അവരുടെ ഓരോ നീക്കവും കാതോർത്തുനിന്നു. ഈ വരവ് മനസ്സിലാക്കിയ വഹാബികൾ പൂച്ചയെ കണ്ട എലികളെപ്പോലെ ഏതിലേ പോയെന്നറിഞ്ഞില്ല. സൈനുദ്ദീൻ ഹാജി കണക്ക് തീർത്ത് വായടപ്പൻ പ്രസംഗം നടത്തി അന്തസ്സോടെ സ്ഥലം വിട്ടു.

ഹാജിയെ ജീവനു തുല്യം സ്നേഹിച്ചവർ മേൽ സൂചിപ്പിച്ച വ്യക്തിപരവും കുടുംബപരവും മതപരവുമായ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും സുഖത്തിലും ദു:ഖത്തിലും ആരോഗ്യനാരോഗ്യത്തിലും സ്വന്തം കാര്യങ്ങൾ മറന്നു രാപ്പകലില്ലാതെ ദീർഘകാലം അദ്ദേഹത്തിന്റെ നിർദേശങ്ങൾക്കൊത്തു മാത്രം സ്വന്തം കാര്യങ്ങളും കൂടി കൈകാര്യം ചെയ്തു. നിഴൽ പോലെ തുടർന്നുപോരുകയും വളരെക്കാലം കടക്കാട്ടു പാറ മഹല്ല് സെക്രട്ടറിയുമായിരുന്ന കെ.എം. ഏനിക്കുട്ടി സാഹിബിനെ ഇത്തരുണത്തിൽ വിസ്മരിക്കുക സാധ്യമല്ല. ഒരുപാട് സംഭവങ്ങൾ ഈയുള്ളവൻ നേരിൽ അനുഭവിച്ചിട്ടുണ്ട്. ഭക്ഷണം, കാശ്, കല്ല്യാണം, ഇടപാട്, ചികിത്സ, വിൽക്കൽ, വാങ്ങൽ എന്ന് വേണ്ട എല്ലാ കൈകാര്യത്തിനും ഏനിക്കുട്ടി തന്നെയായിരുന്നു. അവർ ഇരുപേരെയും നാഥൻ സ്വർഗ്ഗലോകത്തിൽ കഴിച്ചുകൂട്ടുമാറാവട്ടെ ആമീൻ.

അപ്രകാരം ഹാജിയെ ജീവനു തുല്യം സ്നേഹിക്കുകയും വളരെ കാലം കൂട്ടുജീവിതം നയിച്ച് സ്നേഹിതന്മാരായി കഴിഞ്ഞു കൂടുകയും കടക്കാട്ടു പാറ മഹല്ലിൽ താമസിക്കുകയും ഖത്വീബും സദറുമായി വളരെക്കാലം മഹല്ലിന്റെ ഇസ്സത്ത് കാത്തുസൂക്ഷിക്കുകയും യാതൊരു ഭിന്നിപ്പുമില്ലാതെ മഹല്ലത്തിനെയും സ്ഥാപനങ്ങളെയും നിയന്ത്രിച്ചുപോരുകയും അപ്രകാരം കുറേക്കാലം കമ്മിറ്റി പ്രസിഡന്റായി സ്ഥാനം ഏറ്റെടുത്ത് ഭംഗിയായി ഭരണം നടത്തുകയും ചെയ്ത വാഗ്മിയും ധൈര്യശാലിയുമായിരുന്നു മർഹൂം മുഹമ്മദ് മുസ്ലിയാർ (കണ്ണനാരി), ഇന്ന് ജീവിച്ചിരിക്കുന്ന എല്ലാവരുടെയും എല്ലാമെല്ലാമായ അബുൽ ഫള്ൽ അസ്സയ്യിദ് ജമലുല്ലൈലി (ചേളാരി) തങ്ങളവർകളും കടക്കാട്ടുപാറ മഹല്ല് സെക്രട്ടറിയായി വളരെക്കാലം അദ്ധ്വാനിച്ച എ.കെ. ഇമ്പിച്ചി ഹസൻ മഹല്ല് പ്രസിഡന്റായിരുന്ന മാന്യവ്യക്തി മർഹൂം പുതുക്കുളങ്ങര മുഹമ്മദ് ഹാജിയാർക്ക് പല ഉപകാരങ്ങളും ചെയ്ത മഹല്ലത്ത് കാരണവർ കെ.ടി. കുഞ്ഞിക്കമ്മു കുറേകാലം സെക്രട്ടറി സ്ഥാനം വഹിച്ചുപോന്ന പി. സൈതാലിക്കുട്ടി,, കെ.ടി. കമ്മുകുട്ടി, നടുപ്പുര ഇമ്പിച്ചി ഹസൻ മുതലായവർ ഹാജി

യാർക്ക് വേണ്ടി എന്തിനും തയ്യാറായവരായിരുന്നു. ഇവർക്കെല്ലാം അല്ലാഹു(സു) സർവ്വവിധ സൗഖ്യവും പ്രദാനം ചെയ്യുമാറാവട്ടെ - ആമീൻ.

## രാഷ്ട്രീയ പ്രസംഗകൻ

മുസ്ലിം ലീഗിന് വേണ്ടി പ്രസംഗിക്കുവാൻ നടന്നിരുന്ന ഒരു സമയവും അദ്ദേഹത്തിന്റെ ജീവിതത്തിലുണ്ടായിട്ടുണ്ട്. ഇത് പരസ്യമായി അറിയപ്പെട്ട ഒരു കാര്യമായിരുന്നു. പടിക്കലിന്നടുത്ത ഒരുവയലിൽ ഒരു വമ്പിച്ച ലീഗ് സമ്മേളനം നടക്കുകയായിരുന്നു. വലിയ വലിയ നേതാക്കളെല്ലാം പങ്കെടുക്കുന്ന സ്റ്റേജാണ്. ഹാജിയാർ രംഗത്ത് പ്രത്യക്ഷപ്പെടുവാൻ തുടങ്ങുന്ന കാലഘട്ടം. സമ്മേളനം തുടങ്ങാൻ പോകുന്നു. ആദ്യമായി സ്വാഗതപ്രസംഗമാണല്ലോ. ശ്രോതാക്കൾ കാതോർത്തുനിൽക്കുന്നു, ആര്, ആര് എന്ന ആലോചനയിലായിരുന്നു അവരെല്ലാം. ഒടുവിൽ ആ വമ്പിച്ച സദസ്സിന് നീണ്ട ഒരു സ്വാഗതപ്രസംഗം രസകരമായ രീതിയിൽ നടത്തിയത് സ്മര്യപുരുഷനായ ഹാജിയാർ ആയിരുന്നു. ഈയുള്ളവൻ ആ സമ്മേളനത്തിൽ പങ്കെടുത്തവനാണ്. ആളുകളുടെ സംസാരത്തിലെല്ലാം ഹാജിയാരെപ്പറ്റിയുള്ള പുതുമപറച്ചിൽ മാത്രമായിരുന്നു. പക്ഷെ, രാഷ്ട്രീയ വേദികളിൽ അധികകാലം പങ്കെടുത്തിട്ടില്ല. അദ്ദേഹം ദീനീരംഗത്തേക്ക് തന്നെ തന്റെ കഴിവ് വിനിയോഗിക്കുകയായിരുന്നു ചെയ്തത്.

## ഏറ്റവും നല്ല കഥാപ്രസംഗകൻ

ബഹു. ശൈഖുനാ(റ)യുടെ അസാമാന്യമായ പല കഴിവുകളും പ്രകടമാക്കുന്ന ഒരു സുപ്രസിദ്ധ കവിതയാകുന്നു അവിടുന്ന് രചിച്ചതായ യൂസുഫ് ഖിസ്സപ്പാട്ട്. ഒരു മനുഷ്യന്റെ ജീവിത ജൈത്രയാത്രയിൽ സംഭവിക്കുകയും അനുഭവിക്കുകയും നേടുകയും ചെയ്യാവുന്ന എല്ലാവിധ ഉന്നതി, തകർച്ച, ലാഭം, നഷ്ടം, വിജയം, പരാജയം, വ്യക്തിജീവിതം, രോഗം, ആരോഗ്യം, കുടുംബ സംതൃപ്തി, അതൃപ്തി, അനുകൂലം, പ്രതികൂലം, ശ്രുതി, വിശ്രുതി, രാഷ്ട്രം, ഭരണം, വ്യവസായം, കാർഷികം, രക്ഷ, ശിക്ഷ, ചാരിത്ര്യശുദ്ധി, അശുദ്ധി, സത്യസന്ധത, വിശ്വസ്ഥത, സ്രഷ്ടാവിലുള്ള ഭയം, ആത്മീയ രഹസ്യങ്ങൾ, ശിശുത്വം, യൗവ്വനം, വാർധക്യം, അസത്യം എന്നിത്യാദി പുൽകേണ്ടതും വർജ്ജിക്കേണ്ടതുമായ സർവ്വത്ര കാര്യങ്ങളും അതിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. മറ്റ് ചരിത്ര കൃതികളിൽ കാണുവാൻ കഴിയാത്ത പല അത്ഭുത കഥകളും കൂട്ടി സമന്വയിപ്പിച്ച് രചയിതമായ ഈ ആധ്യാത്മിക അത്ഭുത കാവ്യം പല സ്ഥലങ്ങളിലും വെച്ച് പ്രതിപാദിക്കാറുണ്ടായിരുന്നുവെങ്കിലും 1976ലും 77ലും വമ്പിച്ച

ജനസമൂഹത്തെ അഭിസംബോധന ചെയ്തുകൊണ്ട് കഥാപ്രസംഗ രൂപ ത്തിൽ അവതരിപ്പിച്ചിട്ടുണ്ട്. ബഹു. യൂസുഫ് നബി(അ) നെ സഹോദര ന്മാർ എറിഞ്ഞ ജബ്ബുൽ ഹസീൻ എന്ന കിണറും മറ്റനേകം അത്ഭുത സ്ഥല ങ്ങലും വസ്തുക്കളും ബഹു ശൈഖുനാ(റ) നേരിൽ പോയി സന്ദർശിച്ച രംഗം സൈനുദ്ദീൻ ഹാജി വിവരിക്കുമ്പോൾ സദസ്സ് കോരിത്തരിക്കുക യായിരുന്നു.

## എം.കെ.എം. കോയ മുസ്‌ലിയാർ,
## കെ.ടി. മുഹമ്മദ് മുസ്‌ലിയാർ, സൈനുദ്ദീൻ മുസ്‌ലിയാർ

ആളുകൾക്കിടയിലുള്ള അടുപ്പവും ബന്ധവും പെട്ടെന്ന് എഴുതി അവ സാനിപ്പിക്കുക ക്ഷിപ്രസാധ്യമാണ്. സ്മരണ നിലനിർത്തുന്നതിന് വേണ്ടി ചിലതു മാത്രം വ്യക്തമാക്കാം. എന്നാൽ ഓരോരുത്തരും സ്വന്തം കാരണ വർ അനുജൻ എന്നതിൽ കൂടുതൽ അനുസരണയും ആദരവും എപ്പോഴും നിലനിർത്തിപ്പോരുന്നവരാണ്. കഴിയുന്ന ചെറുതും വലുതുമായ എല്ലാ വിധ ഒത്താശ ഉപകാരങ്ങളും ഹാജിയാർക്ക് വേണ്ടി ആത്മാർത്ഥതയോടെ ഞങ്ങൾ ചെയ്തുകൊടുത്തിരുന്നു. ഞങ്ങളുടെ പഠന പുരോഗതിയിൽ അദ്ദേഹത്തിന് പ്രത്യേക ശ്രദ്ധയുണ്ടായിരുന്നു. ഏതാണ്ട് കുറേ കിതാ ബുകളെല്ലാം ഓതിത്തീർത്ത ശേഷം മുന്നോട്ട് പോകുവാനുള്ള പ്രോത്സാ ഹനം എന്റെ വീട്ടുകാരിൽ നിന്നും എനിക്ക് നഷ്ടപ്പെടുകയായിരുന്നു. അവരെ പലതവണ പറഞ്ഞു പ്രേരിപ്പിച്ച് വീണ്ടും ഉപരിപഠനത്തിന് എന്നെ തയ്യാറെടുപ്പിച്ചത് സൈനുദ്ദീൻ ഹാജി ആയിരുന്നു. എവിടെ ആരുടെ അരികെ, ആരാണ് ഏറ്റവും അർഹനായ ഉസ്താദ് എന്ന് വളരെ ചിന്തിച്ച ശേഷം ഞങ്ങളുടെ വന്ദ്യ ഗുരു ശൈഖുനാ മലയമ്മ അബൂബക്കർ മുസ്‌ലി യാരെയാണ് (ന.മ) ബഹു ഹാജിയാർ തെരഞ്ഞെടുത്തത്.

ആ തീരുമാനാടിസ്ഥാനത്തിലാണ് എന്നെയും പെരുമുഖം കോയ മുസ്‌ലിയാരെയും സ്വന്തം ചെലവിൽ പടന്നയിലേക്ക് ഉപരി പഠനത്തിനായി കൊണ്ട്പോയത്. ഞങ്ങളുടെ കൂടെ വന്ന് ഉസ്താദുമായി കണ്ട് ഞങ്ങളെ അവിടെ ഏൽപ്പിച്ച ശേഷമാണ് ഹാജിയാർ പടന്നയിൽ നിന്ന് തിരിച്ചു നാട്ടിലേക്ക് പോന്നത്. വെല്ലൂരിലേക്ക് പോകുവാനും ഇതേപോലെ ഹാജി യാർ പല സൗകര്യങ്ങളും ചെയ്തുതന്നിരുന്നു. ശൈഖുനാ മലയമ്മ ഉസ്താദിന്റെ കൂടെ ഉണ്ടായ നീണ്ട ഒരു കാലഘട്ടത്തിന്റെ അനുഭവമാണ് ഇന്ന് ഞങ്ങൾ ഈ രംഗത്ത് എത്തിയത് എന്നോർക്കുമ്പോൾ ബഹു. ഹാജി യാരോടുള്ള കടപ്പാടിന് അറ്റവും അതിരുമില്ല. ആ രംഗം ഇപ്പോഴും ഓർക്കു മ്പോൾ മനംപൊട്ടുകയാണ്.

പടന്നയിലെത്തിയ ശേഷം അവിടത്തെ വെള്ളവും ഭക്ഷണവും കാലാവസ്ഥയും തീരെ പിടിക്കാതെ ഈയുള്ളവൻ ആകെ വിഷമിച്ചുപോയി. നിവൃത്തിയില്ലാതെ വന്നപ്പോൾ എല്ലാ വിഷമവും വ്യസനവും പ്രകടിപ്പിച്ചുകൊണ്ട് ഞാൻ ഹാജിയാർക്ക് വിശദമായ ഒരു കത്തെഴുതിയിരുന്നു. മറുപടിയും പ്രതീക്ഷിച്ചിരിക്കുകയാണ്, താമസിയാതെ ഒരു കത്ത് കൈപ്പറ്റി. ഫ്രം ബഹു. ഹാജിയാരുടേതാണ്.

ഈ മറുപടിയിൽ എന്റെ നീറുന്ന പ്രശ്നങ്ങൾക്കൊക്കെ ഒരു പരിഹാരമുണ്ടാവുമെന്ന ശുഭപ്രതീക്ഷയോടെ കത്ത് പൊളിച്ച് വായിക്കാൻ തുടങ്ങി. ആദ്യത്തിൽ തന്നെ അറബിയിലുള്ള ഒരു വരി ബൈത്തായിരുന്നു കണ്ടത്. പഠനമാകുന്ന നിന്ദ്യതയുടെ അവസ്ഥയെ ഒരുവൻ രുചിച്ചറിയുന്നില്ലെങ്കിൽ അജ്ഞതയുടെ പാനപാത്രം മുക്കറ്റം അവൻ പേന്തേണ്ടി വരുന്നതാണ് എന്നായിരുന്നു അതിന്റെ സാരം. താഴെ ഒരുപാട് ഉപദേശങ്ങളും ചേർത്തിരുന്നു. ഞാൻ വിചാരിച്ചതല്ല മറുപടിയിലുള്ളത്. ഞാൻ കുറേ നേരം നിശ്ചലനായി ചിന്തിച്ചുപോയി. എന്റെ എല്ലാ അവസ്ഥകളും എവിടെ പോയെന്നറിഞ്ഞില്ല. ഇത് എന്നെ സംബ്ധിച്ചിടത്തോളം എങ്ങിനെ മറക്കുവാനൊക്കും. ആ ലറ്റർ ഇപ്പോഴും എന്റെ വീട്ടിൽ പരതിയാൽ കാണുന്നതാണ്. എല്ലാം റബ്ബിലർപ്പിച്ച് കൊണ്ട് ആ പഠനം നാല് കൊല്ലത്തോളം നീണ്ടുനിന്നു. പടന്നയിൽ നിന്ന് ഉസ്താദ് സുഖമില്ലാതെ പിരിഞ്ഞശേഷം സ്വന്തം നാടായ മലയമ്മ മുണ്ടോട്ടെ പള്ളിയിലായിരുന്നു. സമസ്ത മുശാവറ അംഗം കുഞ്ഞാലൻ കുട്ടി മുസ്ലിയാർ അന്ന് ഞങ്ങളുടെ സഹപാഠിയായിരുന്നു. അല്ലാഹുവിന്റെ കൃപയോട് കൂടി സാധാരണ പള്ളി ദർസുകളിലില്ലാത്ത പല കിതാബുകളും ഞങ്ങൾക്ക് ഓതുവാൻ കഴിഞ്ഞിട്ടുണ്ട്. ഉസ്താദ് മലയമ്മ (ന.മ) യുടെ പക്കൽ നിന്ന് എല്ലാ കിതാബുകളും തീർത്തു കോളേജിലൊന്നും പോ വാതെ നേരെ മുദരിസായിപ്പോവാറാണ് പതിവ്. സ്വിഹാഹുസ്സിത്ത മുഴുവനും, തൗളീഹ്, മുത്വവ്വൽ, തുഹ്ഫ, രിസാല, അറൂള്, ഖവാഫീ, ജസരിയ്യ, സീറ, ഖുത്ബത്തുന്നബാതിയ്യ, മറ്റ് വിഷയങ്ങളും ഞങ്ങൾക്ക് പഠിക്കുവാൻ കഴിഞ്ഞു. റബ്ബിന് ആയിരമായിരം സ്തുതികളർപ്പിക്കട്ടെ. പ്രസംഗ സ്റ്റേജുകളിലേക്കും ഹാജിയാർ പലതവണ ഞങ്ങളെ പകരത്തിനു വിടാറുണ്ടായിരുന്നു. അതു കാരണം ആ തുറയിലും പരിചയം നേടുവാൻ സാധിച്ചു. ഇനിയും പലതും വിശദീകരിക്കുവാൻ ഉണ്ട്. ഓർമ്മയിൽ തെളിഞ്ഞുവരികയാണ്. വേണമെങ്കിൽ പിന്നീടാവാം. സർവ്വശക്തൻ ഇതെല്ലാം ഞങ്ങളിൽ നിന്ന് സ്വീകരിക്കുമാറാകട്ടെ - ആമീൻ.

# ആ പ്രഭാവം അവർണ്ണനീയം

**ഡോ. പി. അബ്ദുറഹിമാൻ**
(Asst. Prof. Neurology Medical College Alappuzha)

1996ലോണ് മഹാനവർകളെ ആദ്യമായി ഞാൻ ഹമീദ് ഡോക്ടർ വഴി പരിചയപ്പെട്ടത്. ആദ്യമായി കണ്ടപ്പോൾ തന്നെ ഉസ്താദിന്റെ മുഖപ്രഭാവം മറ്റുള്ളവരിൽ നിന്നും വ്യത്യസ്തമായാണ് ഞാൻ കണ്ടത്. മറ്റു പലർക്കും ലഭിക്കാത്ത ആ പ്രഭാവം എന്തുകൊണ്ടാണെന്ന് ഞാൻ ചിന്തിച്ചു. ശരീരം പല അസുഖങ്ങളെക്കൊണ്ട് ബുദ്ധിമുട്ടുമ്പോഴും അവരുടെ വെളുത്തു ചുവന്ന മുഖം വെട്ടിത്തിളങ്ങുന്നത് മറ്റൊന്നുകൊണ്ടുമായിരുന്നില്ല. സമ്പൂർണ്ണ ഈമാനിക പ്രഭാവം തന്നെ. അവർ ആത്മീയ ഗുരുവായിരുന്നു.

الا ان اولياء الله لا خوف عليهم ولاهم يحزنون

അതിനു ശേഷം ഇടക്കിടെ അവരെ സന്ദർശിക്കുക പതിവായിരുന്നു. ഓരോ പ്രാവശ്യവും അവരെ കാണുമ്പോൾ അവരെക്കുറിച്ചുള്ള ഇംപ്റഷൻ കൂടിക്കൂടി വരികയായിരുന്നു. എളിമയേറിയ ജീവിതം, മാതൃകാപരമായ പെരുമാറ്റം, പ്രശ്നങ്ങളോടുള്ള ആധികാരികമായ സമീപനം. എല്ലാം എന്നെ വല്ലാതെ ആകർഷിച്ചു. അങ്ങിനെ അവരെ ഞാൻ എന്റെ ആത്മീയ ഗുരുവായി ഇന്നും കാണുന്നു.

ജീവിതത്തിന്റെ വിവിധ തുറകളിലുള്ള ആളുകൾ നാടിന്റെ നാനാഭാഗത്തുനിന്നും അവരെ സന്ദർശിക്കുക പതിവായിരുന്നു. ശാരീരികവും മാനസികവുമായ എല്ലാ പ്രശ്നങ്ങൾക്കും, രോഗങ്ങൾക്കും ഫലപ്രദമായ

പരിഹാരം ആയിരക്കണക്കിനാളുകൾക്ക് ലഭിച്ചിട്ടുണ്ട്. ആവർത്തനം ഒഴിവാക്കാൻ വേണ്ടി വിശദീകരണങ്ങളെഴുതുന്നില്ല.

എല്ലാറ്റിലുമുപരി അവരുടെ ഇസ്‌ലാമികമായ അറിവ് അപാരം തന്നെ. ഏതു മസ്അലക്കും എവിടെവെച്ചും യാതൊരു റഫറൻസും കൂടാതെ ഉത്തരം തരാനുള്ള കഴിവ് ശ്രദ്ധേയം തന്നെ. പലപ്പോഴും ഞാൻ എന്റെ സംശയങ്ങൾ അവരിലൂടെ പരിഹരിക്കാറുണ്ടായിരുന്നു. ഒട്ടേറെ അനുഭവങ്ങൾക്ക് സാക്ഷ്യം വഹിച്ച ഞാൻ ഇവിടെ വിശദീകരണത്തിന് തുനിയുന്നില്ല.

ഉസ്താദിനെ ഉദ്ദേശിച്ചിറങ്ങിയാൽ അതിന് യാതൊരു മാർഗ തടസ്സവുമില്ല. അവിടെ ചെന്നാൽ എല്ലാ നീറിയ പ്രശ്നങ്ങൾക്കും പരിഹാരമുണ്ട്. "നിങ്ങൾ ഒന്നും ഭയപ്പെടേണ്ടതില്ല. നേരായ വഴിയിലൂടെ മാത്രമേ നിങ്ങൾ സഞ്ചരിക്കൂ!. ഞാൻ എല്ലായ്പ്പോഴും നിങ്ങളുടെ കൂടെയുണ്ട്." യഥാർത്ഥ ശൈഖിന് മാത്രമേ ഈ വാക്കുകൾ പറയാനാവൂ എന്നത് ഉറപ്പാണ്.

ഉസ്താദിന്റെ പ്രഭാവം അവരുടെ സന്താനങ്ങളിലും പ്രതിഫലിച്ചു കാണാം. തികച്ചും മാതൃകാപരമായ പെരുമാറ്റം ആ വീട്ടിൽ പോയാൽ മനസ്സിലാകും. ഇസ്‌ലാമിൽ സ്ത്രീകൾ എങ്ങിനെ പെരുമാറണമെന്ന പാഠം തന്നെ ആ വീട്ടിലുണ്ടായിരുന്നു.

ഉസ്താദ് വഫാത്താകുന്നതിന് തൊട്ട് മുമ്പ് എല്ലാവർക്കുമുള്ള നിർദ്ദേശങ്ങൾ കൊടുത്തിരുന്നു. മുതഅല്ലിമീങ്ങളെ ശ്രദ്ധിക്കാനും തൗബ സൂറത്തിലെ അവസാന രണ്ടു സൂക്തങ്ങൾ ദിവസവും 6 പ്രാവശ്യം പാരായണം ചെയ്യാനും എന്നോട് പ്രത്യേകമായി നിർദ്ദേശിച്ചിട്ടുണ്ട്. അല്ലാഹു അവരെയും അവരിലൂടെ നമ്മെയും ഇഹത്തിലും പരത്തിലും സഹായിക്കട്ടെ - ആമീൻ.

# പാണ്ഡിത്യത്തിന്റെ നിറകുടം

## വി.ടി. അഹമ്മദ് കുട്ടി മൗലവി പാഴൂർ

മരണം അലംഘനീയ പ്രകൃതി യാഥാർത്ഥ്യമത്രെ. എങ്കിലും ചില രുടെ വേർപാട് വരുത്തിവെക്കുന്ന മുറിവ് അഗാധവും വിടവ് നികത്തപ്പെ ടാത്തതുമാകുന്നു. അവയിൽ പെട്ടതാണ് പെരുമുഖം സൈനുദ്ദീൻ മുസ്ലി യാരുടെ വിയോഗം.

തികച്ചും യാദൃശ്ചികമായിട്ടായിരുന്നു 2001 ആഗസ്ത് 4 ശനിയാഴ്ച വന്ദ്യഗുരു തേഞ്ഞിപ്പലം സൈനുദ്ദീൻ മുസ്ലിയാരുടെ ചേതനയറ്റ ഭൗതിക ശരീരം ഒരു നോക്ക് കാണാനുള്ള അവസരം കൈവന്നത്. മർകസ് തഖ സ്സുസ് വിദ്യാർത്ഥി പെരുമ്പിലാവ് ഉസ്മാൻ സഖാഫിയുടെ വിവാഹത്തിന് പോകുമ്പോൾ യാത്രാമധ്യേ സഞ്ചരിച്ചിരുന്ന ടൂറിസ്റ്റ് ബസ് കേടായി. അതു വഴി വന്ന പൊന്മള ഉസ്താദിന്റെ കാറിൽ വിവാഹത്തിൽ പങ്കെടുത്തു തിരിച്ചുവരുമ്പോൾ പെരുമുഖത്ത് ഒരു മരിച്ച വീട്ടിൽ കയറാനുണ്ടെന്ന് ഉസ്താദ് പറഞ്ഞു. വീട്ടിലെത്തി തന്റെ പ്രിയപ്പെട്ട ഉസ്താദിന്റെ മൃതശ രീരംകണ്ടപ്പോൾ അക്ഷരാർത്ഥത്തിൽ തന്നെ ഈയുള്ളവൻ ഞെട്ടിപ്പോയി.

കേവലം അഞ്ച് ദശാബ്ദങ്ങൾക്കപ്പുറം 1951ൽ മലപ്പുറം ജില്ലയിലെ കക്കോവ് ജുമുഅത്ത് പള്ളിയിൽ വെച്ചാണ് യുവത്വം തുളുമ്പുന്ന സുസ്മേ രവദനനായ സൈനുദ്ദീൻ മുസ്ലിയാരെ ആദ്യമായി പരിചയപ്പെടുന്നത്. മർഹൂം മൂന്നൂർ എ.പി. അഹമ്മദ് കുട്ടി മുസ്ലിയാരുടെ കീഴിൽ പ്രശസ്ത മായി നടന്നുവന്നിരുന്ന കക്കോവ് ദാറുൽ ഹികം ദർസിലെ മുതിർന്ന

വിദ്യാർത്ഥിയായി ദീനീ വിജ്ഞാനം നുകർന്നുകൊണ്ടിരിക്കയായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. സീനിയർ വിദ്യാർത്ഥികൾക്ക് പഠന കാലത്തു തന്നെ അധ്യയന പരിശീലനം ലഭിക്കാൻ വേണ്ടി ചെറിയ വിദ്യാർത്ഥികളെ പഠിപ്പിക്കുവാനുള്ള ചുമതല സൈനുദ്ദീൻ മുസ്‌ലിയാർക്കായിരുന്നു. തന്നിമിത്തമാണ് അന്നത്തെ കൊച്ചുവിദ്യാർത്ഥിയായ വിനീതനും ബഹുവന്ദ്യരുടെ ശിഷ്യത്വം സ്വീകരിക്കുവാനുള്ള അസുലഭ സന്ദർഭം കൈവന്നത്.

വിജ്ഞാനത്തിന്റെ നീരുറവകൾ ബാലമനസ്സുകളിൽ നർമ്മ രസത്തോടെ പകർന്നു നൽകാനുള്ള ഉസ്താദിന്റെ കഴിവ് അനിതര സാധാരണയായിരുന്നു. അറിവിന്റെ നിറകുടമായി പ്രശോഭിച്ച ഉസ്താദ് വിദ്യാർത്ഥി ജീവിതത്തിൽ തന്നെ പ്രഗത്ഭ വാഗ്മിയും കരുത്തുറ്റ സംഘാടകനുമായിരുന്നു. നർമ്മരസം തുളുമ്പുന്ന ഫലിതങ്ങളും നാടൻ ഉപമകളും പറഞ്ഞു ശ്രോതാക്കളെ ചിരിപ്പിച്ചു കൊണ്ടു തുടങ്ങുന്ന പ്രഭാഷണം പാരത്രിക ചിന്തയിലേക്ക് മനുഷ്യ മനസ്സുകളെ ആനയിപ്പിച്ചു കണ്ണു നീരിൽ കുതിർത്തിയ നയനങ്ങളുമായി തിരിച്ചയക്കുന്ന അനിതര സാധാരണ ശൈലിയായിരുന്നു ഉസ്താദ് സ്വീകരിച്ചിരുന്നത്.

സ്വഭാവത്തിലും ചിന്തയിലും ഔന്നത്യം പുലർത്തിയതോടൊപ്പം വളരെ ലളിതവും സരളവുമായിരുന്നു അദ്ദേഹത്തിന്റെ ജീവിത രീതി. വലിയവരോടും ചെറിയവരോടും സ്നേഹാദരവോടു കൂടിയുള്ള തന്റെ പെരുമാറ്റം മഹാനുഭാവന്റെ പാണ്ഡിത്യത്തിന് മാറ്റ് കൂട്ടി. ഉയർന്ന ചിന്തയും പരന്ന പാരായണവും അദ്ദേഹത്തിന്റെ വിജ്ഞാന തൃഷ്ണയെ പ്രോജ്ജ്വലമാക്കുന്നതിൽ പ്രധാന പങ്ക് വഹിച്ചിട്ടുണ്ട്.

സദാ പുഞ്ചിരി തൂകുന്ന വദനത്തോടെ എല്ലാവരെയും സ്നേഹിച്ചു സ്വീകരിച്ചിരുന്ന വിനയാന്വിതനും സ്നേഹ വത്സലനുമായ ഒരു തികഞ്ഞ മാതൃകാ യോഗ്യനായ പണ്ഡിതനെയാണ് സൈനുദ്ദീൻ മുസ്‌ലിയാരുടെ വിയോഗം മൂലം സമുദായത്തിന് വിനഷ്ടമായത്. ശിഷ്യന്മാരോടും സ്നേഹിതന്മാരോടും മറ്റു പ്രസ്ഥാന ബന്ധുക്കളോടുമുള്ള ബന്ധവും സഹവാസവും പെരുമാറ്റവും ഇഷ്ട തോഴരോടെന്ന പോലെയായിരുന്നു. ഭക്തിയും പാണ്ഡിത്യവും തുളുമ്പുന്ന ആ മുഖം ഇപ്പോഴും മനസ്സിൽ മായാതെ തങ്ങിനിൽക്കുന്നു.

സത്യത്തിനു വേണ്ടി ധീരതയോടെ ശബ്ദിക്കുകയും അസത്യത്തിനും ചൂഷണത്തിനുമെതിരെ ധർമ്മ സമരം നടത്തി പ്രസംഗ വേദികളിൽ

പ്രോജ്ജ്വലതാരമായി പ്രശോഭിക്കുവാനും തന്റെ ഹൃദ്യമായ വാചാലതയിലൂടെ കേരളത്തിലുടനീളം നിരവധി ദീനീ സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുവാനും സൈനുദ്ദീൻ മുസ്‌ലിയാർക്ക് അവസരം ലഭിച്ചിട്ടുണ്ട്. പാണ്ഡിത്യത്തിന്റെ നിറകുടമായ അനുപമ വ്യക്തിത്വത്തിന്റെ ഉടമയും നിസ്വാർത്ഥനും നിഷ്ക്കളങ്കനുമായിരുന്നു ആ മഹാനുഭാവൻ.

വിശ്വസ്ഥതയും സർവ്വാംഗീകാരവുമുള്ള ചുരുക്കം പണ്ഡിതന്മാരിൽ ഒരാളായ സൈനുദ്ദീൻ മുസ്‌ലിയാരുടെ ഭൗതിക ശരീരം മറഞ്ഞുപോയെങ്കിലും ജന മനസ്സുകളിൽ നിന്ന് ബഹുമാനപ്പെട്ടവർ ഒരിക്കലും മാഞ്ഞുപോകുകയില്ല.

നിഷ്കളങ്കതയുടെ പ്രതീകമായ ആ പണ്ഡിത തേജസ്സിന്റെ കാൽപ്പാടുകളും സാരോപദേശങ്ങളും നമുക്ക് പിന്തുടരാം. വന്ദ്യ ഗുരുവിന്റെ പാരത്രിക ജീവിതം പ്രപഞ്ചനാഥൻ ഭാസുരമാക്കട്ടെയെന്ന പ്രാർത്ഥനയോടെ..

# തസവ്വുഫിന്റെ പ്രഭാഷകൻ

യു. ബാപ്പുട്ടി ഹാജി ചെമ്മാട്

പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ ഞാനുമായി വളരെയടുത്തു ബന്ധം പുലർത്തിയിരുന്ന വ്യക്തിയായിരുന്നു. 1976 മുതലായിരുന്നു ആ ബന്ധം. മലപ്പുറം ജില്ലയുടെ വിവിധ ഭാഗങ്ങളിൽ സുന്നി മഹല്ല് ഫെഡറേഷൻ രൂപീകരിക്കേണ്ട ആവശ്യാർത്ഥം നിരവധി തവണ അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. പ്രസ്തുത ആവശ്യത്തിന് അദ്ദേഹത്തെ ക്ഷണിക്കാനായി ആദ്യശ്ശേരിപന ടി.കെ. ബാവ മുസ്‌ലിയാർ, എം.എം. ബഷീർ മുസ്‌ലിയാർ എന്നിവരോടൊപ്പമായിരുന്നു ഞാൻ മഹാനവർകളുടെ വീട്ടിൽ ചെന്നത്. ചെമ്മാട് പള്ളിയിൽ വഅ്ളിനു വേണ്ടിയും സൈനുദ്ദീൻ മുസ്‌ലിയാരെ ഞാൻ കൂട്ടിക്കൊണ്ടുവന്നിരുന്നു. ഉജ്ജ്വല പ്രഭാഷകനായിരുന്ന അദ്ദേഹം മൂന്നിയൂർ, കൊടിഞ്ഞി, കോഴിച്ചെന തുടങ്ങിയ സ്ഥലങ്ങളിൽ വഅ്ള് പറഞ്ഞിരുന്നു. അക്കാലങ്ങളിൽ ഇവിടങ്ങളിലൊക്കെ താമസിച്ചു കഴിയാറുണ്ടായിരുന്നു. പരമ്പര വഅ്ളുകളിലെ സ്ഥിരം ക്ഷണിതാവായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. തസവ്വുഫിന്റെ വഴിയിലായിരുന്നു അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ. ഒരിക്കൽ കടലുണ്ടിപ്പുഴ കടവ് കടന്ന് വളരെ പ്രയാസപ്പെട്ട് ഞങ്ങൾ പെരുമുഖത്തെത്തിയ ഒരു വെള്ളിയാഴ്ച ഞാൻ ഇന്നും ഓർക്കുന്നു. തിരിച്ചു വരുമ്പോൾ ചാലിയം ജുമുഅത്ത് പള്ളിയിൽ ജുമുഅക്കെത്തിച്ചേരാൻ ഞങ്ങൾ സഹിച്ച ത്യാഗം ഇന്നും ഓർമ്മകളിൽ നീറ്റലുളവാക്കുന്നു. ആ പഴയ കാലവും പഴയ വഅ്ളുകളും നമുക്ക് മുമ്പിൽ അസ്തമിച്ചുപോയി. ജീവിതത്തിൽ വളരെയധികം സൂക്ഷ്മത പുലർത്തിയിരുന്ന അദ്ദേഹം വഅ്ളിനു പോവുമ്പോഴും തിരിച്ചുവരുമ്പോഴുമൊക്കെ ഞാനുമായി ബന്ധപ്പെടാറുണ്ടായിരുന്നു. പരേതാത്മാവിനൊപ്പം നമ്മെ അല്ലാഹു സ്വർഗ്ഗീയ ലോകത്ത് സംഗമിപ്പിക്കട്ടെ.

# ഇത്തരം വിടവുകൾ എങ്ങിനെ നികത്തും

## ഹാജി കെ. അബ്ദുൽ ഖാദിർ മുസ്‌ലിയാർ ചേലേമ്പ്ര

മരണം ജീവജാലങ്ങളുടെ കൂടെപ്പിറപ്പാണ്. ഒരു ജീവിയും ഇതിൽ നിന്ന് ഒഴിവല്ല. പക്ഷെ, പണ്ഡിതന്റെ മരണം ലോകത്തിന്റെ മരണമാണെന്നത് എത്ര അർത്ഥവത്താണ്. നിസ്തുല വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു ഒന്നര വർഷം മുമ്പു നമ്മോട് വിടപറഞ്ഞ ബഹുവന്ദ്യരായ സൈനുദ്ദീൻ മുസ്‌ലിയാർ. മഹാനവർകൾ ജനനം കൊണ്ട് തേഞ്ഞിപ്പലത്തു കാരനാണെങ്കിലും അദ്ദേഹത്തിന്റെ ആസ്ഥാനവും ദീനീ പ്രവർത്തനത്തിന്റെ പ്രധാന കാലഘട്ടം കഴിച്ച് കൂട്ടിയതും അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന പെരുമുഖത്താണ്. നാലു പതിറ്റാണ്ടു കാലത്തെ ബന്ധം ഈ വിനീതനുമായി മഹാനവർകൾക്കുണ്ടായിരുന്നു. രാമനാട്ടുകരക്കടുത്ത കക്കോവിൽ എ.പി. അഹമ്മദ് കുട്ടി മുസ്‌ലിയാരുടെ ദർസിൽ അദ്ദേഹം ഒരു വിദ്യാർത്ഥി ആയിരുന്ന കാലഘട്ടം മുതൽ ഞങ്ങൾ ബന്ധം തുടങ്ങി. പിന്നീട് മരണപ്പെടുന്നത് വരെ എന്റെ സഹപ്രവർത്തകനും ഉപദേഷ്ടാവുമായി കഴിഞ്ഞുപോന്നു. കേരളക്കരയിലും ചെന്നൈ കർണാടക എന്നീ സംസ്ഥാനങ്ങളിലും മദ്റസ സ്ഥാപിക്കുന്നതിലും പള്ളി നിർമ്മിക്കുന്നതിലും അദ്ദേഹത്തിന്റെ വഅളും നസീഹത്തും ഏതു കടുത്ത ഹൃദയത്തേയും മിനുസപ്പെടുത്തുന്നതും ഏതു കടുത്ത ലുബ്ധനേയും ധർമിഷ്ടനാക്കുന്നതുമായിരുന്നു. സുപ്രസിദ്ധ വാഗ്മികളും പണ്ഡിതരുമായ ബഹു. മമ്മാലികുട്ടി ഹാജി, ബഹു. വി.ടി. അബ്ദുല്ല കോയ തങ്ങൾ, ബഹു. ശുകപുരം

തുടങ്ങിയവർ മദ്റസ ഉണ്ടാക്കാനായി കേരളത്തിന്റെ അകത്തും പുറത്തും മതപ്രസംഗം നടത്തി ആഭരണങ്ങളും പണവും പിരിക്കുന്ന കാലഘട്ടത്തിൽ അവരിൽ ഒരു മഹൽ വ്യക്തിയായിരുന്നു അദ്ദേഹം. ചെറുപ്പക്കാരനും സുമുഖനുമായിരുന്ന സൈനുദ്ദീൻ മുസ്‌ലിയാർ പെരുമുഖം മഹല്ലിൽ നിന്ന് അവിടത്തെ ഒരു പ്രധാനിയും ദീനിയുമായ ഒരു മഹൽ വ്യക്തിയുടെ മകളുടെ വരനായി തിരഞ്ഞെടുക്കപ്പെട്ട ശേഷം കേരളത്തിലെ ഒരു ഉന്നത പണ്ഡിതന്റെ 'പെരുമുഖം ഒരു മുഖമാവുകയില്ല' എന്ന ശാപ വാക്കു തിരുത്തി പെരുമുഖം മഹല്ലു അദ്ദേഹത്തിന്റെ പ്രവർത്തന ശൈലിയുടെയും ബുദ്ധി സാമർത്ഥ്യത്തിന്റെയും കാരണമായി യോജിപ്പിന്റേയും ഐക്യത്തിന്റെയും നാടായി നിലകൊള്ളുന്നു. പരിസര പ്രദേശങ്ങളിലെ മഹല്ലുകളിൽ എന്തെങ്കിലും തർക്കങ്ങളും അഭിപ്രായ ഭിന്നതകളും ഉണ്ടായാൽ അവിടെ മഹാനവർകൾ രണ്ടു ദിവസത്തെ പ്രസംഗം നടത്തി അവസാന ദിവസം അദ്ദേഹം ജനറൽ ബോഡി അധ്യക്ഷനായി യോഗം പിരിയുമ്പോൾ ആ അഭിപ്രായ വ്യത്യാസങ്ങൾ കെട്ടടങ്ങുകയും മഹല്ലുകാർ ഒറ്റക്കെട്ടായി നീങ്ങുകയും ചെയ്തിരുന്ന അനുഭവങ്ങൾ നിരവധിയാണ്.

രാമനാട്ടുകര പുവ്വന്നൂർ പള്ളി ഒരു കാലത്ത് പ്രശ്ന കലുഷിതമായിരുന്നു. മഹാനവർകളുടെ പരിശ്രമ ഫലമായി പള്ളിയുടെ അവസ്ഥ തന്നെ മാറി. ഇന്നു ഉയർന്ന ദർസും ജുമുഅയും ജമാഅത്തും നടക്കുന്ന ഒരു ദീനീ കേന്ദ്രമായി മാറിയിരിക്കുകയാണ്. കേരളത്തിലും ലക്ഷദ്വീപിലും ഇസ്‌ലാമിക വിരുദ്ധ പ്രവർത്തനവുമായി മുന്നേറിക്കൊണ്ടിരുന്ന ശംസിയ്യാ ത്വരീഖത്തിനെ 1970–80 കാലഘട്ടങ്ങളിൽ എതിർക്കാനും ആ പ്രസ്ഥാനം തന്നെ ഇല്ലാതാക്കാനും പ്രസംഗവും പ്രവർത്തനവുമായി മർഹൂം ഇ.കെ. ഹസൻ മുസ്‌ലിയാരുടെ കൂടെ പ്രവർത്തിച്ചു ലക്ഷ്യം നേടിയതാണ് ഇവരുടെ അവസാന സേവനം. ഇതിനെ ചുറ്റിപ്പറ്റിയും ഇവരുടെ മരണത്തെ സംബന്ധിച്ചും പല ഊഹാപോഹങ്ങൾ അന്നും ഇന്നും നിലനിൽക്കുന്നു. സൈനുദ്ദീൻ മുസ്‌ലിയാർ ദീർഘകാലം രോഗിയായെങ്കിലും അവസാന ഘട്ടം ത്വരീഖത്തിന്റെ ശൈഖൻമാരുമായി കൂടുതൽ അടുക്കുകയും അവരുടെ ഖലീഫയും മുരീദുമായി ദീനീ സേവനത്തിൽ മുഴുകുകയും ചെയ്തു. അദ്ദേഹത്തിന്റെ വീട് കേരളീയരും അല്ലാത്തവരുമായ പല പണ്ഡിതന്മാരുടേയും മുരീദന്മാരുടെയും ആശാ കേന്ദ്രമായി മാറുകയാണുണ്ടായത്.

ആ മഹാനവർകളേയും നമ്മെയും അല്ലാഹു ഇരുലോക വിജയികളിൽ ആക്കിത്തരട്ടെ – ആമീൻ.

# നിങ്ങളെ ഞാൻ മുത്വവ്വലിലാക്കി

## അത്വീഖ് മുസ്‌ലിയാർ

ചില ശാരീരികാസ്വാസ്ഥ്യങ്ങൾ കാരണം ഒരു പരിചയമുള്ള ഡോക്ടറെ കാണാനാണ് കോട്ടക്കലെത്തിയത്. കാലിൽ ചുറ്റിയത് വേറെയൊരു വള്ളിയായിരുന്നു.

ഞാൻ സമീപിച്ച ഹമീദ് ഡോക്ടർ എന്നോട് ചില ചോദ്യങ്ങൾ ചോദിച്ചു. "നിങ്ങളുടെ വീട്ടിൽ ആരെങ്കിലും അടുത്ത ദിവസം മരിച്ചോ" ഞാൻ "ഇല്ല" വിവാഹ പ്രായം അതിക്രമിച്ച പെങ്ങന്മാർ ഉണ്ടോ?" "ഇല്ല" അൽപം ആലോചിച്ച ശേഷം നിങ്ങൾക്ക് ഞാനല്ല. നിങ്ങളെ ചികിത്സിക്കാൻ പറ്റിയൊരാൾ ഇവിടെ അടുത്ത ബുധനാഴ്ച വരും. നിങ്ങൾ ഇവിടെ വരിക. നമുക്കൊന്നിച്ച് പോവാം. പ്രസ്തുത ദിവസം ഞാനെത്തി. രണ്ടു പേരും കൂടി ചങ്കുവെട്ടിയിലുള്ള ഒരു പഴയ വീട്ടിൽ ചെന്നു. ഉഴിച്ചിലിലായിരുന്ന ഉസ്താദിനെ അന്നാണ് ഞാനാദ്യമായി കണ്ടത്. 'ആ ഞമ്മളെ മോല്യാരാണ്. ദുനിയാവും ആഖിറവും ഒപ്പം കൈകാര്യം ചെയ്തതാണ് അവർക്കും ഞമ്മക്കും പറ്റ്യ കേട്."

പുരയിലേക്ക് കൊണ്ടുവരാൻ പറഞ്ഞതിന്റെയടിസ്ഥാനത്തിൽ ഞാൻ ഡോക്ടറുടെ കൂടെ വീട്ടിൽ ചെന്നു. അന്നെന്നോട് പറഞ്ഞു. 'ആ പൊയ്ക്കോളീ വീട്ടിൽക്ക് ഞാനാളെ അയക്കാം. ഞാൻ സ്തബ്ധനായി. ഈ പാവത്തിന്റെ വീട് ഉസ്താദിനറിയുമോ? ഡോക്ടർക്കുമറിയില്ല. പക്ഷെ, അന്ന് തൊട്ടു നാലാം ദിവസം രാത്രി സ്വപ്നത്തിൽ കണ്ടു. ഉസ്താദിന്റെ മകൻ അൽപം കോഴിമുട്ടകൾ കൈയിൽ പിടിച്ചു മഗ്‌രിബോടടുത്ത സമയം എന്റെ വീട്ടിലേക്ക് വരുന്നു.

ഉണർന്നപ്പോൾ ഞാൻ ചിന്താകുലനായി. ഇന്നു ആ സമയത്ത് വന്ന് കോഴിമുട്ട ആവശ്യപ്പെട്ടേക്കുമോ? ഞാൻ മുട്ട വാങ്ങിച്ചു ഒരുങ്ങിനിന്നു. മേൽ സമയത്ത് തന്നെ മൊയ്തീൻ കോയ ഹാജി എന്ന എന്റെ പിൽകാല സ്നേഹിതൻ വന്ന് മുട്ട ചോദിച്ചു. അതുമായി ചില ചികിത്സകളും നടത്തി. നയാകാശിന് കൊള്ളാത്ത എന്നെപ്പോലുള്ള പാപികളെ ഇത്ര വലിയ മനുഷ്യർക്ക് ഇവ്വിധം പരിഗണിക്കാനാവുമോ? ഞാനാലോചിച്ചത് ആസ്വ ഭാവവും ആകർഷണീയ പെരുമാറ്റവുമായിരുന്നു. അന്നു മുതൽ ആ മഹൽ വ്യക്തിത്വത്തെ അടുത്തറിയാൻ ശ്രമിച്ചു. ആ ജീവിതം അടുത്തറിഞ്ഞ പലർക്കും അനുഭവിക്കാൻ കഴിഞ്ഞതിന്റെ ഒരു ചെറിയ ശതമാനം ഈ വിനീതനും അനുഭവിക്കാനായി. കറാമത്തുകൾ അനുഭവിച്ചറിയുന്ന കാര്യ ങ്ങൾ ദീനീ പ്രബോധന രംഗത്ത് ഏറെ സഹായകമാവുമെന്നതിൽ സന്ദേ ഹമില്ല.

ഉസ്താദിനെ ആരും അറിയരുതെന്നും അതേ സമയം ഏവർക്കും തന്നാലായത് ചെയ്തുകൊടുക്കണമെന്നും അവർ ആഗ്രഹിച്ചിരുന്നു. അശ രണരെ സഹായിക്കാനും നിരാലംബർക്ക് ആലംബമാകാനും ജീവിതത്തി ലുടനീളം അവർ സമയം കണ്ടെത്തി. അവരുടെ നാവിലൂടെ ഉയർന്ന പള്ളി മദ്റസാ സ്ഥാപനങ്ങളും വിശ്വാസം ദൃഢമായ ജനസഹസ്രങ്ങളും അവരുടെ സംശുദ്ധ ജീവിതത്തിന്റെ ജീവിക്കുന്ന തെളിവുകളായി നില നിൽക്കുന്നു. രോഗ ശമനവും പ്രശ്ന പരിഹാരവും തേടി ഒരു വിഭാഗം അവിടെയെത്തുമ്പോൾ തിരിച്ച് പോവുന്നത് ഇലാഹീ ചിന്തയും മത ബോധവും കൊണ്ട് ധന്യമായ മനസ്സുമായാണ്. കുഫ്റിന്റെയും ശിർകി ന്റെയും നൂലാമാലകളിൽ കെട്ടുപിണഞ്ഞ ഹൃദയങ്ങൾക്ക് ഹിദായത്തിന്റെ വെളിച്ചം പകർന്ന് ദീനിന്റെ സൽപന്ഥാവിലേക്ക് കൈപിടിച്ച് കൊണ്ടു വന്ന നിരവധി പേർ ഈ സത്യം തുറന്നു സമ്മതിക്കും. അന്വേഷണ തൃഷ്ണയോടെയല്ലാതെ ബന്ധപ്പെട്ടവർക്ക് ഈ പെരുമുഖത്തിൽ പല മുഖ ത്തേയാണ് ദർശിക്കാനായത്. ചിലർ പ്രസംഗകനെ കണ്ടപ്പോൾ മറ്റു ചിലർ ഒരു ചികിത്സാരിയെ ദർശിച്ചു. പക്ഷെ, അന്വേഷണ കുതുകികൾക്ക് വെറു മൊരു പണ്ഡിതന്റെയും പാതിരാ പ്രഭാഷകന്റെയും ചികിത്സകന്റെയും അപ്പുറം മറ്റൊരു മുഖത്തെ ദർശിക്കാൻ ഏറെ പ്രയാസമപ്പെടേണ്ടിവന്നി ല്ല. അവർ ആ മധു വേണ്ടുവോളം നുകർന്നു. ശാരീരിക ദുർമേധസ്സു കളെ ഉരുക്കിക്കളഞ്ഞ് ആത്മീയ കഴിവുകളെ വികസിപ്പിച്ചെടുക്കുന്നതിൽ ആ മഹാത്മാവിന് വൻവിജയം വരിക്കാൻ സാധിച്ചു എന്നതിന് കാലം സാക്ഷിയാണ്. സാധാരണ കണ്ണ് കൊണ്ട് കാണാനും സാധാരണ കാത്

കൊണ്ട് കേൾക്കാനും കഴിയാത്ത പലതും ആത്മീയമായ കഴിവുകൾ കൊണ്ട് അവർ കാണുകയും കേൾക്കുകയും ചെയ്തു എന്നതിന് നിര വധി ചരിത്ര സംഭവങ്ങൾ ഈ വിനീതന്റെ അനുഭവത്തിൽ തന്നെയുണ്ട്. അല്ലാഹു തൃപ്തിപ്പെടാത്ത ഒരു പ്രവർത്തനം ഈ വിനീതനിൽ വരികയും ആ കറ മായാതെ ഉസ്താദിനെ സമീപിക്കേണ്ടി വരികയും ചെയ്ത ഒരവ സരത്തിൽ ഒരു കാര്യം പറയുന്നതിനിടെ പെട്ടെന്ന് മുഖം ഘനപ്പിച്ച് തീപാ റുന്ന കണ്ണുകളോടെ എന്നെ ബേജാറാക്കരുത് കേട്ടോ. എന്ന് പറഞ്ഞു എന്നെ ആ പ്രവർത്തനത്തിൽ നിന്നും പിന്തിരിപ്പിച്ചതിന്റെ ഗൗരവം ഇന്നും ഖൽബിൽ നിന്ന് മങ്ങാതെ ഇപ്പോഴും എന്നെ ഉറ്റുനോക്കുന്നത് പോലെ തോന്നുന്നു. മറ്റൊരവസരത്തിൽ ഞാനും മുൻ ഡോക്ടറുമൊത്ത് കാറിൽ ഉസ്താദിനെ കാണാൻ പോകവേ ഡോക്ടർ എന്നോട് പറഞ്ഞു: "ഇന്നലെ എന്റെ കൂടെ കാറിൽ ഒരാളുണ്ടായിരുന്നു. അയാൾ എന്നോട് നിങ്ങൾ എനിക്ക് പഠിക്കാൻ പറ്റിയ വല്ലതും പറഞ്ഞു തരൂ" എന്ന് പറഞ്ഞപ്പോൾ ഞാൻ കുൻതു കൻസൻ മഖ്ഫിയ്യൻ എന്ന ഖുദ്സിയ്യായ ഹദീസ് ഓതി അർത്ഥം പറഞ്ഞുകൊടുത്തു." വീട്ടിൽ ചെന്നപ്പോൾ ഉസ്താദ് ആ ഹദീ സെടുത്ത് എന്നോട് അർത്ഥം വെപ്പിച്ചു. "ഇത്രയും പറഞ്ഞ ശേഷം ഹമീദ് ഡോക്ടർ എന്നോടായി അതിന്റെ സാരം വെക്കാനാവശ്യപ്പെട്ടു. പരിമിത മായ എന്റെ കഴിവിന്റെ പരിധിയിൽ നിന്ന് ചിലതൊക്കെ ചർച്ച ചെയ്ത പ്പോൾ ഉടനീളം കൻസുൽ മഖ്ഫി കൻസുൽ മഖ്ഫി എന്ന വാചകം പല വുരു ആവർത്തിച്ചു പറഞ്ഞിരുന്നു. അതു പോലെ ഉസ്താദുമായുള്ള എന്റെ ബന്ധത്തിന് ഒരു ദൃഢത കൈവരുന്നില്ലെന്നർത്ഥത്തിൽ ഞാൻ പറഞ്ഞു. എന്താ ഡോക്ടറെ ആ ഹബ്ലുൻ മതീൻ (ഉറപ്പുള്ള കയർ) ഇതു വരെ കൈയിൽ കിട്ടാത്തത്? ഡോക്ടർ പറഞ്ഞു. അതൊക്കെ കിട്ടിക്കൊള്ളും. നിങ്ങളെപ്പഴൊക്കെയാ ഉസ്താദിനെ സന്ദർശിക്കാറ്. ഞാൻ മാസത്തിലൊരിക്കൽ മാത്രമേ സന്ദർശിക്കാറുള്ളൂ. അതു തന്നെ ഉസ്താദിന് ബുദ്ധിമുട്ടാവുമോ എന്ന പേടിയാണെനിക്ക്. ഡോക്ടർ പറ ഞ്ഞു. അതൊന്നുമില്ല ചുരുങ്ങിയത് നിങ്ങൾ ആഴ്ചയിലൊരിക്കലെങ്കിലും ഉസ്താദിനെ സന്ദർശിക്കാതിരിക്കരുത്.

ഞങ്ങൾ ഉസ്താദിന്റെ വീട്ടിലെത്തി കാറ് നിർത്തി, ഇറങ്ങി കോലായി ലേക്ക് കടന്നു. പല വിഷയങ്ങളും സംസാരിച്ചു. ഇടക്കെന്റെ മുഖത്ത് നോക്കി എന്താ മുസ്ലിയാരെ കൻസുൽ മഖ്ഫീ എന്നാൽ എന്താ അതി നർത്ഥം പറയ്. ഞാൻ പറഞ്ഞു. അറിയില്ല ഉസ്താദെ, ഞാൻ ഡോക്ട റോട് വെറുതെ ചിലതൊക്കെ പറഞ്ഞതാണ്. ശരി കിട്ടിക്കൊള്ളും. ഞാൻ

ഡോക്ടർക്ക് പറഞ്ഞുകൊടുത്തിട്ടുണ്ട്. നിങ്ങൾക്ക് കിട്ടിക്കൊള്ളും. തിരിഞ്ഞോളും ബേജാറ് വേണ്ട. എന്റെ പേര് പറഞ്ഞ് ടാഷ്ന് ഹബ്ലുൻ മതീൻ കിട്ടുന്നില്ലല്ലോ ഡോക്ടറെ, കിട്ടിക്കൊള്ളും. . ഇനി നിങ്ങൾ ആഴ്ചയിൽ രണ്ട് പ്രാവശ്യം നിർബന്ധമായും എന്റെയടുത്ത് വരണം. ഞങ്ങൾ കാറിൽ വെച്ചു സംസാരിച്ചത് എല്ലാം കേട്ടിരുന്ന് ഉചിതമായി ഓരോന്നിനോടും എങ്ങിനെ പ്രതികരിക്കണമെന്ന് കണക്കുകൂട്ടി വെച്ചപോലെയായിരുന്നു അന്നുസ്താദിന്റെ സമീപനം. നേരിൽ അനുഭവിച്ചറിഞ്ഞത് മാത്രം എഴുതുകയാണെങ്കിൽ തന്നെ ഈ അവസരം അപര്യാപ്തമായി വരും.

ചേളാരിയിലെ ജമലുല്ലൈലി തങ്ങൾ ഒരു ദിവസം എന്നെ വിളിപ്പിച്ചു പറഞ്ഞു. ബാപ്പാന്റെ ആണ്ടിനെപ്പറ്റി പറയണം. നിങ്ങൾ നിൽക്കുന്നിടത്ത് നിന്ന് ആൾക്കാരോടൊക്കെ വരാൻ പറയണം. "അടുത്ത വെള്ളിയാഴ്ച ഞാൻ എന്റെ പള്ളിയിൽ ഖുത്വുബയും നിസ്കാരവുമൊക്കെ കഴിഞ്ഞ് എഴുന്നേറ്റ് ആണ്ടിനെപ്പറ്റി പറഞ്ഞു തുടങ്ങിയപ്പോൾ മുക്രി പറഞ്ഞു. തങ്ങൾ വന്നിട്ടുണ്ട്. ആണ്ടിനെപ്പറ്റി പറയാനുണ്ടെന്ന് പറഞ്ഞു. ഇത് കേട്ട ഞാൻ കരുതിയത് ജേഷ്ഠന്റെ ആണ്ടിലേക്ക് എല്ലാവരെയും ക്ഷണിക്കാൻ വന്നതായിരിക്കും അനുജൻ തങ്ങൾ എന്നാണ്. പ്രസംഗത്തിനിടെ ഞാൻ പറയുകയും ചെയ്തു. നേർച്ചയിലേക്ക് ക്ഷണിക്കാൻ സഹോദരൻ തങ്ങൾ ഇവിടെ വന്നിട്ടുമുണ്ട്. പക്ഷെ, ഇത് പറഞ്ഞപ്പോൾ ഈ തങ്ങൾ ഒരു നോട്ടീസെനിക്ക് നേരെ നീട്ടി. ക്ഷണക്കത്താകുമെന്ന് കരുതി ഞാനത് ഒരു മഹല്ലിനു മുമ്പിൽ മൈക്കിലൂടെ വായിച്ചു. പക്ഷെ, ഉള്ളടക്കം ഇങ്ങിനെയായിരുന്നു. ചേളാരിയിലെ തങ്ങൾ നടത്തുന്ന നേർച്ചയും പുറത്ത് സ്ഥാപിച്ചിട്ടുള്ള പെട്ടിയും മറ്റും ജാറം മുതവല്ലിയായ എന്നെ വകവെക്കാതെയും ധിക്കാരപരമായും നടത്തുന്നതാകയാൽ അതിനോടാരും സഹകരിക്കരുതെന്നും വല്ല സംഭാവനകളുമുണ്ടെങ്കിൽ ഈ അഡ്രസ്സിൽ എന്റെ വീട്ടിൽ എത്തിക്കണമെന്നുമറിയിച്ചുകൊള്ളുന്നു. ഞാൻ വായിക്കാൻ തുടങ്ങിയ സ്ഥിതിക്ക് മുഴുമിച്ച് നോട്ടീസ് നാലു മടക്കാക്കി കീശയിൽ തിരുകി. തങ്ങന്മാർ ആരാണെന്നും ഞങ്ങൾക്കവർ എന്തിനാണെന്നും എങ്ങിനെയാവണമെന്നും വിസ്തരിച്ചു ഒരു പ്രഭാഷണം നടത്തി. കൂട്ടത്തിൽ ഞാനിങ്ങനെയും പറഞ്ഞു. "നാം ഈ മഹല്ലിലും ആ മഹല്ലിലും ബദ്രീങ്ങളുടെയും മുഹ്‌യിദ്ദീൻ ശൈഖിന്റെയും ആണ്ട് നടത്താറുണ്ട്. അങ്ങോട്ടുമിങ്ങോട്ടുമൊക്കെ സംഭാവന ചെയ്യാറുമുണ്ട്. അങ്ങോട്ട് കൊടുക്കരുതെന്ന് ഈ കമ്മിറ്റിക്കോ ഇങ്ങോട്ട് കൊടുക്കരുതെന്ന് എന്ന് ആ കമ്മിറ്റിക്കോ പറയാൻ പാടില്ലാത്തതു പോലെ രണ്ട് നേർച്ചക്കും നമുക്ക് കൂട

ണം. സഹായവും സംഭാവനയും നൽകണം. അങ്ങോട്ട് കൊടുക്കേണ്ട എന്നും ഇങ്ങോട്ട് മാത്രം മതിയെന്നും പറയാൻ പാടില്ല" പ്രസംഗം തീർന്ന പ്പോൾ അയാളെന്നെ വിളിച്ചു. എനിക്ക് നേരെ അയാൾ ചോദിച്ചു. ഈ ഉലുൽ അംറ് എന്ന് ഖുർആൻ പറഞ്ഞതിൽ ഉമറാക്കൾ പെടുമോ? ഞാൻ പറഞ്ഞു. അത് പെടും. തങ്ങൾ, എന്നാൽ നിങ്ങൾ വീട്ടിൽ വരെ വരണം. നമുക്ക് സംസാരിക്കണം നിങ്ങൾക്ക് വസ്തുത അറിയാത്തത് കൊണ്ടാ ണ്. ശരി ഞാൻ നോക്കട്ടെ എന്നും പറഞ്ഞു. ഞാൻ നേരെ ഭക്ഷണം പോലും കഴിക്കാതെ പെരുമുഖത്തേക്ക് ചെന്നു. എന്നെക്കണ്ട പാടെ ഉസ്താദ് ചോദിച്ചു.

"എന്താ പ്രസംഗിക്കുന്നതിനിടെ നോട്ടീസും കൊണ്ട് വന്നോ" ഞാന അത്ഭുതപ്പെട്ടുപോയി. ഞാൻ പോക്കറ്റിൽ നിന്ന് നോട്ടിസെടുക്കാനൊരു ങ്ങിയപ്പോൾ വേണ്ട ഞാൻ കണ്ടിരിക്കുന്നു നോട്ടീസ്. ഞാനാണ് ആ നേർച്ച നടത്തുന്നത്. എന്നെ ഏൽപ്പിച്ചതാണവർ ജീവിതകാലത്ത്. നിങ്ങൾ ജാറം കെട്ടണം. നിങ്ങൾ പോത്തറുക്കണം. നിങ്ങൾ നേർച്ച കഴി ക്കണം. ഞാനാണ് ആ നേർച്ച നടത്തുന്നത് പോരെ. ഞാൻ പറഞ്ഞു. മതി. എന്നാലും ഒരു പേടി തങ്ങന്മാരല്ലേ ഗുരുത്വക്കേട്!. ഞമ്മക്കെന്തിനാ ഗുരുത്വക്കേട്. ഞമ്മളൊന്നും പറഞ്ഞിട്ടില്ലല്ലോ. തങ്ങന്മാര് നമുക്കെങ്ങി നെയാകണം. ബദ്രീങ്ങളുടെ ആണ്ട് അവിടെയും ഇവിടെയും നടത്തു മ്പോൾ രണ്ടിടത്തും നമ്മള് കൊടുക്കും. ഇതല്ലെ ഞമ്മള് പറഞ്ഞത്. ഒരു ഗുരുത്വക്കേടും ഇല്ല.

ഈ സംഭവം നടക്കുമ്പോൾ അവിടെ മുൻകൂട്ടി വന്നിരുന്ന് ശ്രവിച്ച ഒരാളെപ്പോലെ വീട്ടിലിരുന്ന് ഉസ്താദ് വിവരിച്ചത് കേട്ട് ഞാൻ അത്ഭുത പ്പെടുമ്പോൾ എന്റെ അഭാവത്തിലും ഉസ്താദ് എന്നെ ശ്രദ്ധിച്ചു നിയന്ത്രി ക്കുന്നുണ്ടെന്ന ആത്മവിശ്വാസം വർദ്ധിക്കാൻ ഇത് കാരണമായി. ഈ വിനീതൻ ഒരു അറബി കോളേജിൽ മുത്വവ്വൽ പരീക്ഷക്കിരുന്നു. "ബൈളാവി"യിലെ ഓതാത്ത ഭാഗം കാട്ടി പരീക്ഷിച്ചപ്പോൾ ഞാൻ വായിക്കാം പക്ഷെ ഞാനവിടെ ഓതിയിട്ടില്ലെന്ന് സത്യം പറഞ്ഞ് കളങ്കം വേണ്ടെന്നു കരുതിയപ്പോൾ എങ്കിൽ എണീറ്റു പോ എന്ന് പറഞ്ഞെന്നെ പരീക്ഷിക്കാതെ പറഞ്ഞയച്ചു. റിസൽട്ടിന്റെ തൊട്ടു മുമ്പത്തെ രേഖക കടലാസിൽ എഴുതപ്പെട്ടു കഴിഞ്ഞിരുന്നു. ഞാൻ നേരെ സി.എം. വലി ളിൽ മുത്വവ്വലിൽ നിന്ന് മുഖ്തസ്വറിലേക്ക് തള്ളപ്പെട്ടവൻ എന്ന് എന്റെ യ്യോരെ സിയാറത്ത് ചെയ്തു ഉസ്താദിന്റെ അടുത്ത് ചെന്ന് വിവരം പറ ഞ്ഞു. 'നിങ്ങൾ മുത്വവ്വലിലാണ് നിങ്ങളെ ഞാൻ മുത്വവ്വലിലാക്കിയിരി

ക്കുന്നു" ഞാൻ പോയി നോക്കിയപ്പോൾ മുത്വവ്വലിൽ എന്റെ പേര് വീണുക ഴിഞ്ഞിരുന്നു.

ഇതിന് മുമ്പ് കോളേജിലെ വലിയ ഉസ്താദുമാരുമായി അടുത്ത ബന്ധ മുള്ള റാങ്ക് ജേതാക്കളായ ശിഷ്യരടക്കം പലരും ശുപാർശ ചെയ്തിട്ടും മുത്വവ്വൽ സാധ്യമായില്ലെന്നത് പ്രത്യേകം സ്മർത്തവ്യമാണ്.

മറ്റൊരവസരത്തിൽ പത്ത് മാസം മുമ്പ് കാലേക്കൂട്ടി ഞാൻ പേരോടുസ്താദിനെ വഅ്ളിനു ബുക്ക് ചെയ്തു. ഒരു സെപ്തംബർ 14 നായിരുന്നു. ഏതാണ്ടടുത്തെത്തിയപ്പോൾ മടവൂരിലെ ഒരു സ്റ്റേജിൽ പേരോടിനെ കണ്ടു. പേരോട് പറഞ്ഞു. 11ന് ഞാൻ ഷാർജയിലേക്ക് പോവും. വരും വരേയുള്ള എല്ലാ പരിപാടിയും കാൻസൽ. ഞാൻ പറ ഞ്ഞു. ഇതിനാണോ 10 മാസം മുമ്പ് ബുക്ക് ചെയ്തത്. പേരോട് പറ ഞ്ഞു. എല്ലാം ശരിയായി. ഞാൻ പോവേണ്ടതിന് പോവാതെ പറ്റുമോ? ഞാൻ പറഞ്ഞു. ഷാർജ പോക്ക് മുടങ്ങിയാൽ വരുമോ? പേരോട് പറഞ്ഞു ആ ഡയറിയിങ്ങെടുക്ക് അതിലെഴുത്. ഞാനതെടുത്തു. 11ന് പോയില്ലെ ങ്കിൽ 14ന് എന്റെ നാട്ടിലേക്ക്. ഞാൻ പിറ്റേന്ന് പെരുമുഖം ഉസ്താദിന്റെ അടുത്തെത്തി പറഞ്ഞു. 10 മാസം മുമ്പ് ബുക്ക് ചെയ്ത പരിപാടിക്ക് പേരോട് വരാതെ ഷാർജയിൽ പോവുമെന്നാ പറഞ്ഞത്. ഉസ്താദ് പറ ഞ്ഞു. പേരോട് പോവൂല നിങ്ങളെ പരിപാടിക്ക് വരും. പോരെ, ഞാൻ പറഞ്ഞു മതി.

ഷാർജ പോക്ക് മുടങ്ങി പേരോട് ഉസ്താദ് മേൽ പരിപാടിക്ക് വന്ന പ്പോൾ ഞാൻ ചോദിച്ചു. ഉസ്താദ് ഷാർജയിൽ പോയില്ലേ, പേരോട് അത് കാൻസലായെടോ എന്ന് മറുപടി പറഞ്ഞു. പരിപാടി നടന്നു.

ഉസ്താദിനെ അടുത്തറിഞ്ഞ ആർക്കും ഒരു യഥാർത്ഥ പ്രവാചക പ്രേമി യേയും ഒരു സമയവും പാഴാക്കാത്ത മുഴു സമയ ദാകിറിനെയും സൂഫി കൾക്ക് പറയപ്പെട്ട പല ഗുണങ്ങളും മേളിച്ച യഥാർത്ഥ സൂഫിയെയും കാണാൻ പ്രയാസമില്ല. മനസ്സിൽ സംശയം വെച്ചൊരു ദിവസം ചെന്ന എന്നെ മൻഖൂസ് ഓതിച്ച് സംശയം തീർത്തുവിട്ടത് ഞാനിന്നുമോർക്കു ന്നു. മനമറിഞ്ഞു ചികിത്സിച്ച ഒരു വൈദ്യമുഖം ഈ പെരുമുഖത്തിലു ണ്ട്. അവരെ ശരിക്ക് മനസ്സിലാക്കിയ പല മഹാന്മാരും വിശദീകരിച്ചതി വിടെ കുറിക്കാൻ ഈ സമയം അപര്യാപ്തമാണ്. അവരുടെ ജാഹ് കൊണ്ട് അല്ലാഹു നമ്മെ അവന്റെ മുത്തഖീങ്ങളിലും സ്വാലിഹീങ്ങളിലും പെടുത്തി അനുഗ്രഹിക്കട്ടെ. അവരുടെ നിയന്ത്രണം നമുക്ക് ജീവിതാന്ത്യം വരെ ലഭ്യ മാവട്ടെ. ആമീൻ.

# എന്റെ ഗുരു

## ഡോ. കെ. മുഹമ്മദ് മുസ്തഫ വെള്ളിപറമ്പ്

ആ നിമിഷങ്ങൾ മറക്കാനാകുന്നില്ല. ജീവിതത്തിന്റെ ഭൂരിഭാഗവും വിശ്വാസത്തിനു വേണ്ടി മാറ്റിവെച്ച ആ മഹത് വ്യക്തിത്വം! നാവിനെ വാളാക്കി ബിദ്അത്തിനെതിരെ ആഞ്ഞു വെട്ടിയ യോദ്ധാവ്... ഈമാനികാവേഷത്തിന്റെ ആ കാവൽഭടൻ ഇരുളടഞ്ഞ എന്റെ മനസ്സിനെ പ്രകാശപൂരിതമാക്കിയ നിമിഷങ്ങൾ...! അണയാതെ ബാക്കി നിന്ന ഇത്തിരി തീക്കനലിൽ ഓടക്കുഴൽ വച്ചൂതിയപ്പോൾ അതൊരു തീക്കട്ടയായി പ്രകാശിച്ചു. യുവത്വത്തിന്റെ പ്രസരിപ്പിൽ അണഞ്ഞമരുമായിരുന്ന എന്റെ കോളേജ് ജീവിതം ഒരു നിയോഗം പോലെ എന്റെ ഉസ്താദ് ഏറ്റെടുത്ത ദിനങ്ങൾ വിജയ വീഥി മനസ്സിലേക്ക് വന്നപ്പോഴും ഇബ്‌ലീസ് എന്നെ പിറകോട്ട് വലിക്കാൻ ശ്രമിച്ചു. അവനോട് പടവെട്ടി പരാജയപ്പെടുത്താൻ മൂർച്ചയുള്ള ആയുധം പ്രയോഗിക്കാൻ പരിശീലിപ്പിച്ച എന്റെ ഉസ്താദ്.

ഒരിക്കലും മറക്കാൻ പാടില്ലാത്ത വസ്വിയ്യത്തുകൾ, സമ്മതങ്ങൾ... എന്നിങ്ങനെ നീണ്ടൊരു പട്ടിക. എഴുതിയാലൊടുങ്ങാത്ത അനുഭവങ്ങൾ, പേനത്തുമ്പുകൾ തേഞ്ഞ് തീരും. ഒരു മനുഷ്യജീവിതം മുഴുക്കെ ഏറ്റെടുത്ത സംതൃപ്തി. വിജയത്തിലേക്കൊരുറപ്പ് പോലെ. ഇതുവരെ പിറകോട്ട് പോയിട്ടില്ല. കാന്തവും സൂചിയും പോലെ ഒന്നാണെന്ന തോന്നൽ. വിജയ പ്രതീക്ഷ മാത്രമേയുള്ളൂ. "നീ പേടിക്കേണ്ട, ഞാൻ അവിടെയുണ്ട്" തങ്ക ലിപികളാൽ മനസ്സിനുള്ളിൽ ആലേഖനം ചെയ്യപ്പെട്ട ഈ വാക്കുകൾ മാത്രമായിരുന്നു എപ്പോഴും എന്റെ ധൈര്യം.

നിരാശ്രയനായി ആ മഹത് സന്നിധിയിൽ ഓടിയെത്തുമ്പോൾ നിരാശനായി മടങ്ങിയ ഓർമ്മയില്ല. നെല്ലും പതിരും വേർതിരിച്ച് ഉരുവിടുന്ന വാക്കുകൾ ഇനി എവിടെ നിന്ന് കിട്ടാൻ. കിട്ടുന്നിടം കണ്ടെത്തിയപ്പോൾ വേണ്ടത്ര ഉപയോഗപ്പെടുത്താൻ കഴിയാതെ പോയ ഭാഗ്യഹീനനാണ് ഞാൻ.

വർഷങ്ങൾ നീണ്ട ബന്ധം കോട്ടക്കൽ ആട്ടീരിയിലെ ഡോക്ടറോടാണ് കടപ്പാട്. അല്ലാഹു അദ്ദേഹത്തിന് നിഅ്മത്തും ബർക്കത്തും ആയുസ്സും ഏറ്റികൊടുക്കട്ടെ. (ആമീൻ.) 1987ൽ സ്വന്തം ക്ലിനിക്കിൽ വെച്ച് ഒരു പഠനക്ലാസും ഇടക്കിടക്ക് സ്വലാത്തും ദിക്റുകളും എല്ലാറ്റിലും ഉപരി ഒരനുജനെ പോലെ ഉപദേശ നിർദ്ദേശങ്ങൾ... എഴുതിത്തീർക്കാൻ കഴിയാത്ത അനുഭവങ്ങളാണിത്. എല്ലാം അവസാനം ചെന്നെത്തിയത് എന്റെ ഉസ്താദിന്റെ അടുത്ത് വിജയപന്ഥാവ് തഖ്വയിലധിഷ്ഠിതമായ ജീവിതമാണെന്ന് മറ്റൊരാൾ എന്നോട് പറയേണ്ടിവന്നില്ല. കടിഞ്ഞാണില്ലാത്ത പ്രായത്തിൽ മനസ് പാറിപ്പറക്കുമായിരുന്നു. ചിറക് മുറിച്ചല്ല നിയന്ത്രിച്ചത്. കൂട്ടിലടച്ചുമല്ല, പിന്നെയോ പെരുമുഖത്തെ പൊരുത്വം മാത്രം.

ചുരുക്കത്തിൽ എന്റെ ഉയർച്ചയുടെ എല്ലാ വശങ്ങളിലും നിറഞ്ഞു നിൽക്കുന്നത് ബഹുമാനപ്പെട്ട എന്റെ ഉസ്താദ് സൈനുദ്ദീൻ മുസ്‌ലിയാരുടെ ഗുരുത്വം മാത്രം. അനുഭവങ്ങളുടെ കലവറ ഞാൻ തുറക്കുന്നില്ല. ഈ സ്മരണികയിലെ പേജുകൾ മുഴുവൻ എനിക്ക് തന്നാലും ബാക്കിയുള്ളത് അതിലധികമുണ്ടാവും.

പാരത്രിക വിജയം കരസ്ഥമാക്കുവാൻ ഉസ്താദുമായുള്ള ബന്ധം അല്ലാഹു ഒരു കാരണമാക്കട്ടെ. - ആമീൻ

# തഖ്‌വയുള്ള മഹാൻ

## അലി ബാഖവി രണ്ടത്താണി

തഖ്‌വ ഒരു വസ്ത്രമാണ്. അതാണ് ഉത്തമം. ഖുർആൻ ഇതിന് സാക്ഷിയാണ്. ഇതൊരു യാത്രാ സാമഗ്രിയാണ്. അതിൽ വെച്ചേറ്റവും ഉത്തമമാണത്. ഖുർആൻ തന്നെ സാക്ഷി.

തഖ്‌വയുള്ളവന് എല്ലാറ്റിനും പരിഹാരമുണ്ട്. ഇതും ഖുർആൻ പഠിപ്പിച്ചുതന്നു. നിശ്ചയം അല്ലാഹു മുത്തഖീങ്ങളുടെ കൂടെയാണ്. അഥവാ അവന്റെ തൃപ്തി തഖ്‌വയുള്ളവർക്ക് മാത്രമാണ്. ഇതിന്റെ താഴ്ന്ന പടി ശിർക്കിൽ നിന്നും കുഫ്‌റിൽ നിന്നും ഒഴിഞ്ഞുനിൽക്കുകയാണ്. ഈമാൻ നഷ്ടപ്പെടുന്ന കാര്യങ്ങൾ സംഭവിക്കലിനെ കാത്ത് സൂക്ഷിക്കുക. എന്നാൽ എന്നെന്നും നരകം എന്ന അതികാഠിന്യത്തിൽ നിന്ന് രക്ഷപ്പെടാവുന്നതാണ്.

അല്ലാഹു തആലാ കൽപ്പിച്ച വിഷയങ്ങൾ പ്രാവർത്തികമാക്കുക. നിരോധിച്ചവ വെടിയുക എന്ന നിലവാരത്തിൽ ഒരാൾ എത്തിയാൽ അവൻ തഖ്‌വയുടെ സാധാരണ നിലവാരം എത്തിച്ചു. അർഹമായ പ്രതിഫലം അവന് നൽകപ്പെടും. എല്ലാം മറന്ന് എല്ലാറ്റിലും യജമാനനെ കാണുക. അറിയുക എന്ന സ്ഥാനത്തേക്ക് ഒരുത്തൻ ഉയർന്നാൽ അതാണ് ഏറ്റവും ഉയർന്ന പടി. നാളെ പരലോകത്തും അവന് റബ്ബിന്റെ ദാത്ത് (സത്ത) കണ്ട് ആനന്ദിക്കാം. അതിൽ മതിമറന്ന് ഉല്ലസിക്കാം. അത്കൊണ്ട് തന്നെ ഇഹപര വിജയത്തിന്റെ അടിത്തറയും തഖ്‌വ തന്നെയാണ്. ഒരു മനുഷ്യന്റെ സർവ്വവിധ വിജയത്തിനാധാരമായ ഈ സൽഗുണത്തിൽ നിന്നും

വ്യതിചലിക്കുന്നത് സ്വന്തം ശാരീരിക ഇച്ഛയിൽ അടിമപ്പെടുന്നത് കൊണ്ടാണ്. ദേഹേച്ഛ ഒരു മാരക രോഗമാണ്. ഇതിനെതിരെ ആവശ്യമായ സർവ്വവിധ ചികിത്സകളും പ്രതിരോധങ്ങളും നടത്തി ശരീരത്തിനെ ശുചീകരിക്കൽ ഏതൊരു വിശ്വാസിക്കും നിർബന്ധമാണ്. നമ്മുടെ നഫ്സ് തന്നെ ഈ വിഷയത്തിൽ നമുക്കെതിരാകുന്നു. അതികഠോരമായ ശത്രുത നഫ്സിന്റെ ഭാഗത്ത് നിന്ന് നാം അനുഭവിക്കേണ്ടതായി വരുന്നു. മാത്രമല്ല, മനുഷ്യ കുലത്തിനാകമാനം റബ്ബ് ഒരു പരീക്ഷണമെന്നോണം സൃഷ്ടിച്ചയച്ച ഏറ്റവും നീചനായ ഇബ്‌ലീസ് ഓരോ മനുഷ്യന്റെയും നഫ്സിനെ സ്വാധീനിക്കുന്നു എന്നതാണ് ഏറ്റവും വലിയ പരീക്ഷണം. ഇത് മനസ്സിലാക്കി ഒരു കർശന നിലപാട് സ്വീകരിക്കാത്തിടത്തോളം കാലം നാം രക്ഷപ്പെടുകയില്ല.

ഇത് പറയുമ്പോൾ നമുക്ക് ഓർമ്മ വരുന്നത് കഴിഞ്ഞകാല ചരിത്ര ലോകമാണ്. പലരും ഈ പരീക്ഷണത്തിൽ പരാജയപ്പെട്ടിട്ടുണ്ട്. നായയെപ്പോലെ ചത്ത് പോയി എന്നുദാഹരിക്കപ്പെട്ട ഖുർആൻ പാഠം നമുക്ക് ചിന്തിക്കാവുന്നതാണ്. അടിപതറാതെ മുന്നേറിയവർ വിജയം വരിച്ചിട്ടുണ്ട്. വലിയ ഉന്നത സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടിട്ടുണ്ട്. പല ഉദാഹരണങ്ങളും നമുക്ക് മുമ്പിലുണ്ട്. മഹാരഥന്മാരായ ഔലിയാക്കളുടെ ചരിത്രം തന്നെ പാഠം നൽകുന്നത് ഇതാണ്. ഒന്നുകൂടി പറഞ്ഞാൽ ഈ സ്മരണിക കൊണ്ട് ഉന്നംവെക്കുന്ന നമ്മുടെ മഹാനായ ഉസ്താദ് സൈനുദ്ദീൻ മുസ്‌ലിയാർ ഈ വിഷയത്തിൽ സ്മരണീയരും മാതൃകാഗുരുനാഥരും തന്നെയാണ്. അടുത്തറിഞ്ഞവർ നിരവധിയുണ്ട്. മഹാനവർകളുടെ മദദ് നൽകി അല്ലാഹു നമ്മെ അനുഗ്രഹിക്കട്ടെ. അവരോടൊപ്പം അവന്റെ സ്വർഗീയ ലോകത്ത് ഉല്ലസിക്കുന്നവരിൽ അല്ലാഹു നമ്മെ ഉൾപ്പെടുത്തിത്തരട്ടെ - ആമീൻ.

# അറിയപ്പെടാത്ത ജ്ഞാനി

## അബൂറാഫിഅ് പെരുമുഖം

പാണ്ഡിത്യം മനുഷ്യന്റെ മേൽവിലാസവും അഴകുമാണ്. അതുകൊണ്ടാണല്ലോ നൂറ്റാണ്ടുകൾക്ക് മുമ്പേ മരണപ്പെട്ടുപോയ പല പണ്ഡിത മഹത്തുക്കളെയും നാം പരാമർശിക്കുന്നതും പുകഴ്ത്തുന്നതും. അവരുടെ വാമൊഴിയും വരമൊഴിയും രേഖകളായി നാം എടുത്തുദ്ധരിക്കുന്നു. "പാമരന്മാർ യഥാർത്ഥ മരണത്തിനു മുമ്പേ മരിച്ചവരും പണ്ഡിതന്മാർ മരിച്ചാലും ജീവിച്ചിരിക്കുന്നവരുമാണ്" എന്ന കാവ്യശകലാശയം ഇവിടെ സ്മരണീയമാണ്. "അറിവുള്ളവരും ഇല്ലാത്തവരും തമ്മിൽ ഇരുളും വെളിച്ചവും തമ്മിലുള്ള വ്യത്യാസമുണ്ടെന്നും അറിവ് നൽകപ്പെട്ടവരെ പല പദവി അല്ലാഹു ഉയർത്തുമെന്നും വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു. ഇതിൽ നിന്ന് തന്നെ വിജ്ഞാനത്തിന്റെ മഹത്വം മനസ്സിലാക്കാം.

ലോകത്ത് മൺമറഞ്ഞുപോയ പണ്ഡിത മഹത്തുക്കളിൽ സർവ്വവിജ്ഞാന ശാഖകളിലും അവഗാഹം നേടി പ്രശസ്തരായവരെയും എല്ലാ വിഷയങ്ങളിലും നൈപുണ്യമുണ്ടെങ്കിലും ചില ശാഖകളിലൂടെ കൂടുതൽ അറിയപ്പെട്ടവരെയും കാണാം.

ഇമാമുനാ ശാഫിഈ, ഇമാം നവവീ, സകരിയ്യൽ അൻസ്വാരി, ഇബ്നു ഹജർ അൽ ഹൈതമി, സൈനുദ്ദീൻ അൽ മഖ്ദൂം (റ) തുടങ്ങിയ ഉലമാക്കൾ എല്ലാ വിജ്ഞാന മേഖലകളും എത്തിപ്പിടിച്ചവരെങ്കിലും കർമ്മശാസ്ത്രത്തിലൂടെയാണ് കൂടുതൽ പ്രശസ്തരായത്.

അശ്ശൈഖ് അബ്ദുൽ ഖാദിർ അൽ ജീലാനി, അഹ്മദുൽ കബീർ

അർറിഫാഇൗ, ജുനൈദുൽ ബഗ്ദാദി, ഹാതിം അൽ അസം ഇമാം അൽ ഗസ്സാലി, ഇബ്റാഹീമുബ്നു അദ്ഹം, ഇമാം അബ്ദുല്ലാഹിൽ യാഫിഇൗ (റ) പോലുള്ള മഹാത്മാക്കൾ മഅ്രിഫത്, ത്വരീഖത്ത് ഹഖീഖത് തുടങ്ങിയ വിജ്ഞാന സാഗരങ്ങളിൽ മുങ്ങിക്കുളിച്ചവരായിട്ടാണ് പ്രസിദ്ധിയാർജ്ജിച്ചത്.

ശരീഅത്തിന്റെ ഉലമാഉം മഅ്രിഫത്തിന്റെയും ത്വരീഖത്തിന്റെയും ഉലമാഉം തമ്മിൽ പദവിയിൽ ബഹുദൂരം അന്തരമുണ്ട്. അല്ലാഹുവിന്റെ അസ്മാഅ്, സ്വിഫാത്തുകളെ കുറിച്ച് കൂടുതൽ ചിന്തിച്ച് പഠിച്ചവരാണ് ആരിഫുകൾ. അതിനാൽ അല്ലാഹുവിനെ കൂടുതൽ ഭയപ്പെടുന്നവരും അടിമത്വം പൂർണമായി പ്രകടിപ്പിച്ച് ഉടമക്ക് കീഴ്പ്പെടുന്നതും ആരിഫുകൾ (ജ്ഞാനികൾ) ആണ്.

ആലിമും ജാഹിലും തമ്മിലുള്ള അന്തരമാണ് ആരിഫുകളും ആലിമുകളും തമ്മിലുള്ള അന്തരമെന്ന് മഹാന്മാർ പറഞ്ഞിട്ടുണ്ട്. പണ്ഡിതർ ബാഹ്യകർമ്മങ്ങളിലൂടെ മനുഷ്യരെ നന്നാക്കിയെടുക്കുന്നുവെങ്കിൽ ആരിഫുകൾ ആന്തരിക സംസ്കരണത്തിലൂടെ മനുഷ്യനെ ആത്മീയമായി ഉയർത്തികൊണ്ട് വരുന്നു. ബാഹ്യപ്രകടനങ്ങളിൽ നിന്നും പരസ്യ അരങ്ങുകളിൽ നിന്നും ഒഴിഞ്ഞുമാറി, ആത്മീയ ദാഹികളെയും തിന്മകളിലൂടെ അപഥ സഞ്ചാരം നടത്തുന്നവരെയും ഇലാഹീ സ്മരണകളിലേക്കും ഇലാഹീ സാമീപ്യത്തിലേക്കും വഴിനടത്തുന്നു.

ഇത്തരം ജ്ഞാനികളിൽ പെട്ട ഒരു മഹാനായിരുന്നു 2001 ഓഗസ്റ്റ് 4ന് നമ്മെ വിട്ട് പിരിഞ്ഞ ബഹു. പെരുമുഖം ഹാജി എം. സൈനുദ്ദീൻ മുസ്ലിയാർ. മഹാനവർകൾക്ക് ത്വരീഖത്, തസ്വവ്വുഫ് സംബന്ധമായ ജ്ഞാനം ധാരാളമുണ്ടായിരുന്നു. അദ്ദേഹവുമായി കൂടുൽ ബന്ധമുള്ള പണ്ഡിതന്മാർക്ക് മാത്രമേ ഇക്കാര്യമറിയൂ. വഅളിലൂടെ പ്രസിദ്ധനായിരുന്ന സൈനുദ്ദീൻ മുസ്ലിയാരുടെ സ്വതസിദ്ധമായ ശൈലിയിലുള്ള മതപ്രഭാഷണം കാരണം ആ കാലത്ത് നിരവധിയാളുകൾക്ക് ആത്മീയ വെളിച്ചം കിട്ടിയിട്ടുണ്ട്. സന്ദർഭങ്ങളിൽ നിന്ന് അടർത്തിയെടുക്കുന്ന ആയത്തുകൾ, ഹദീസുകളുടെ പുതുമയാർന്ന വിശദീകരണങ്ങൾ എന്നിവ സദസ്സിനെ കോൾമയിർകൊള്ളിക്കുന്നതായിരുന്നു.

സമസ്തയുടെ മൺമറഞ്ഞുപോയ സമുന്നത പണ്ഡിതന്മാരുടെയടുക്കൽ അംഗീകൃതനായ ഒരു വാളായിരുന്നു സ്മര്യപുരുഷൻ. മർഹൂം

ഖുത്വുബി, പറവണ്ണ, കണ്ണിയത്ത്, ശംസുൽ ഉലമ, ഇ.കെ. ഹസൻ മുസ്ലിയാർ പോലുള്ള പണ്ഡിത വരേണ്യർ വേദികളിൽ പ്രസംഗിക്കാൻ ബഹുമാനപ്പെട്ടവരെ ക്ഷണിക്കാറും നിർദ്ദേശിക്കാറുമുണ്ടായിരുന്നുവെന്ന് വിശ്വസ്തരായ പലരിൽ നിന്നും കേൾക്കാൻ കഴിഞ്ഞിട്ടുണ്ട്. ബഹു. ഉസ്താദുൽ അസാതീദ് ഒ.കെ. സൈനുദ്ദീൻ കുട്ടി മുസ്ലിയാർ ചാലിയത്ത് ദർസ് നടത്തിയിരുന്ന കാലത്ത് അവിടെ വഅള് പറയാൻ മഹാനവർകളെ ക്ഷണിക്കാറുണ്ട് എന്ന് അദ്ദേഹം പറഞ്ഞതായി അറിയാൻ സാധിച്ചിട്ടുണ്ട്.

ബഹുമാനപ്പെട്ടവരുടെ പേരിൽ ഒരു സ്മരണിക പുറത്തിറക്കുന്നുവെന്നറിഞ്ഞതിൽ അതിയായി സന്തോഷിക്കുന്നു. അറിയാത്ത ആളുകൾക്ക് ഈ ജ്ഞാനിയെ കുറിച്ച് മനസ്സിലാക്കാമല്ലോ. ഈ സദുദ്യമം സർവ്വശക്തൻ സാക്ഷാൽക്കരിക്കുകയും വന്ദ്യരോടൊപ്പം അവന്റെ അനുഗ്രഹ വീട്ടിൽ നമ്മെയും വേണ്ടപ്പെട്ടവരെയും സംഗമിപ്പിക്കുകയും ചെയ്യട്ടെ - ആമീൻ.

# ഒളിമങ്ങാത്ത ഓർമകൾ

## കെ.വി. ശൈഖലി മുസ്‌ലിയാർ തെന്നല

സൈനുദ്ദീൻ മുസ്‌ലിയാർ! പാണ്ഡിത്യത്തിന്റെ വിശാല വിഹായസ്സിൽ ജ്വലിച്ചു നിന്ന പണ്ഡിതൻ. ബിദ്അത്തിന്റെ വിഷവിത്തുകൾ വിതറി പാമരങ്ങളെ ചൂഷണം ചെയ്യാൻ വന്നവർക്കെതിരെ ആളിപ്പടർന്ന തീജ്വാല. എത്ര കേട്ടാലും മതിവരാത്ത അനുഗ്രഹീത പ്രഭാഷണത്തിന്റെ ഉടമ. കുന്നും മലയും താണ്ടി കേരളത്തിന്റെ മണ്ണിൽ എണ്ണമറ്റ പള്ളികളും മദ്റസകളും സ്ഥാപിക്കുന്നതിനായി ജനമധ്യത്തിലേക്കിറങ്ങി പ്രവർത്തിച്ച ദീനീ സേവകൻ. മർഹൂം സൈനുദ്ദീൻ മുസ്‌ലിയാരെ കുറിച്ചോർക്കുമ്പോൾ ഇങ്ങിനെ എത്രയേറെ വർണ്ണ ചിത്രങ്ങൾ മനസ്സിൽ തെളിഞ്ഞുവരുന്നു.

സൈനുദ്ദീൻ മുസ്‌ലിയാരുടെ മതപ്രസംഗം നാടാകെ കത്തിപ്പടരുന്ന 1956 കാലം തെന്നലയിലും സമീപ പ്രദേശങ്ങളിലുമെല്ലാം ആവേശം അലതല്ലുകയാണ്. തെന്നല തറയിൽ തേഞ്ഞിപ്പലം സൈനുദ്ദീൻ മുസ്‌ലിയാരുടെ മതപ്രസംഗത്തിന് തിയ്യതി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നു. നേരിൽ കാണണം. ആ പ്രസംഗം കേൾക്കണം. എന്റെ എളിയ മനസ്സിൽ ഈ മോഹങ്ങൾ മൊട്ടിട്ടു. പ്രതീക്ഷാപൂർവ്വം കാത്തിരുന്ന ആ ദിവസം വന്നണഞ്ഞു. നേരത്തെ തന്നെ പുറപ്പെട്ടു. സദസ്സിന്റെ മുമ്പിൽ തന്നെ സ്ഥലം പിടിച്ചു. ജനം 'തറയി'ലേക്ക് കുലം കുത്തിയൊഴുകുകയാണ്. പ്രഗത്ഭരും യുവാക്കളും സ്ത്രീകളും, കുട്ടികളും, സദസ്സ് ജനനിബിഢം. സൈനുദ്ദീൻ മുസ്‌ലിയാർ സ്റ്റേജിൽ വന്നു കയറി. ഭക്തി നിർഭരമായ പ്രാർത്ഥനക്ക് ശേഷം പ്രസംഗമാരംഭിച്ചു. എന്തൊരു വാചാലത; എത്ര കേട്ടാലും മതി

വരാത്ത മധുര ശബ്ദം. സദസ്സ് കോരിത്തരിച്ചു. ഈ ലേഖകന്റെ മനസ്സിൽ ഇന്നും പച്ചപിടിച്ചു നിൽക്കുന്ന ഈ പ്രസംഗമാണ് തെന്നല തറയിൽ ഇന്ന് അഭിമാനത്തോടെ തലയുയർത്തി നിൽക്കുന്ന ചുവ്വത്തുൽ ഇസ്‌ലാം മദ്റസയുടെ ഉദയത്തിനു വഴിതെളിയിച്ചത്.

തേഞ്ഞിപ്പലം എന്ന സുന്ദരമായ ഗ്രാമത്തിൽ മർഹൂം മങ്ങാട്ട് ഇമ്പിച്ചാലി മൊല്ലയുടെയും ബീഫാത്തിമ ഉമ്മയുടെയും മൂന്നാമത്തെ മകനായി 1933 റജബിലായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാരുടെ ജനനം. ജന്മ നാട്ടിൽ നിന്നും പ്രാഥമിക വിദ്യാഭ്യാസം നേടിയ സൈനുദ്ദീൻ മുസ്‌ലിയാർക്ക് മർഹൂം ശംസുൽ ഉലമ ഇ.കെ. അബൂബക്കർ മുസ്‌ലിയാരിൽ നിന്നും, മർഹൂം പറവണ്ണ മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാരിൽ നിന്നും, മർഹൂം കക്കോവിൽ മുഹമ്മദ് മുസ്‌ലിയാരിൽ നിന്നും, ഉള്ളാൾ തങ്ങളിൽ നിന്നും വിജ്ഞാനം നേടാനുള്ള ഭാഗ്യമുണ്ടായിട്ടുണ്ട്. ലാളിത്യവും സഹോദര തുല്യമായ പെരുമാറ്റവും കൊണ്ട് ആരെയും ആകർഷിക്കുവാൻ കഴിയുന്ന അനുപമ വ്യക്തിത്വത്തിന്റെ ഉടമയായ സൈനുദ്ദീൻ മുസ്‌ലിയാർ മതപ്രബോധന രംഗത്ത് ഒരു പ്രത്യേക വ്യക്തിയായിരുന്നു. വാഹന സൗകര്യങ്ങളില്ലാത്ത കാലങ്ങളിൽ കുന്നും മലയും താണ്ടി ദീനീ പ്രബോധന മേഖലകളിൽ തിളക്കമാർന്ന സേവനങ്ങൾ കാഴ്ച വെച്ച ഉസ്താദിന്റെ ത്യാഗ മനഃസ്ഥിതി പലർക്കും മാതൃകയാണ്. മത സ്ഥാപനങ്ങളുടെ ഉയർച്ചക്കും വളർച്ചക്കും വേണ്ടി ദിവസങ്ങൾ നീണ്ടുനിൽക്കുന്ന മതപ്രസംഗങ്ങൾ നടത്തിയ സൈനുദ്ദീൻ മുസ്‌ലിയാരുടെ ദിനങ്ങൾ എന്നും തിരക്കു പിടിച്ചതായിരുന്നു. ആ പണ്ഡിതന്റെ സ്മരണ അയവിറക്കി തലയെടുപ്പോടെ ഉയർന്നുനിൽക്കുന്ന ധാരാളം ദീനീ സ്ഥാപനങ്ങൾ ഇന്ന് കേരളത്തിലുണ്ട്. പ്രസിദ്ധിയാർജ്ജിച്ച പല മതസ്ഥാപനങ്ങളും വെളിച്ചം കണ്ടതിൽ ഈ പണ്ഡിതന്റെ വിയർപ്പുണ്ട്. നാം ചവിട്ടി നടക്കുന്ന വഴികളിൽ തലയുയർത്തി നിൽക്കുന്ന മത സ്ഥാപനങ്ങളുടെ ചരിത്രത്തിന്റെ ഉള്ളറകളിലേക്കിറങ്ങി ചൊല്ലുമ്പോൾ ഈ സ്ഥാപനങ്ങളുടെ സ്ഥാപിത കാലത്തെ സാഹചര്യങ്ങളെയും സ്ഥാപിത കാല നേതാക്കളെയും ഒരിക്കലും വിസ്മരിക്കാൻ പാടില്ലാത്തതാണെന്ന് ബോധ്യമാവും. പട്ടിണിയും പരിവട്ടവും നിറഞ്ഞ അന്തരീക്ഷത്തിൽ കെട്ടിട നിർമ്മാണത്തിനാവശ്യമായ സാമ്പത്തിക സ്രോതസ്സ് കണ്ടെത്തുക എന്നത് ഏറെ പ്രയാസകരം തന്നെയാണ്. ഇവിടെയാണ് സൈനുദ്ദീൻ മുസ്‌ലിയാർ ചെയ്ത സേവനത്തിന്റെ ആഴം നാം കാണുന്നത്. തന്റെ പ്രസംഗ വൈഭവവും, പക്വമായ നേതൃത്വവുമായിരുന്നു പല മതസ്ഥാപനങ്ങളുടെയും പിറവിക്ക് കാരണമായ

ത്. പ്രകാശത്തിന്റെ ഗോപുരമായി പ്രൗഢിയോടെ ഇന്ന് തെന്നലയിൽ ഉയർന്നു നിൽക്കുന്ന ഖുവ്വത്തുൽ ഇസ്‌ലാം ഈ പട്ടികയിൽ ഉൾപ്പെടുന്നു. ഈ മദ്റസയുടെ ഉയർച്ചക്കാവശ്യമായ സാമ്പത്തിക വഴികൾ മുഴുവനും തുറന്നുകിട്ടിയത് മർഹൂം സൈനുദ്ദീൻ മുസ്‌ലിയാരുടെ ദിവസങ്ങൾ നീണ്ടുനിന്ന മതപ്രസംഗങ്ങളിലൂടെയായിരുന്നു എന്നോർക്കുമ്പോൾ ആ പണ്ഡിതന്റെ വിയോഗം മൂലം സമുദായത്തിനുണ്ടായ നഷ്ടം എത്രയാണെന്ന് ഊഹിക്കാൻ സാധിക്കും.

സുന്നത്ത് ജമാഅത്തിന്റെ നിഷ്കളങ്ക പ്രവർത്തകനും നിസ്വാർത്ഥ സേവകനുമായിരുന്ന മർഹൂം സൈനുദ്ദീൻ മുസ്‌ലിയാർ അവസാനം നമ്മെ വിട്ടു പിരിഞ്ഞു. പൂനിലാവ് നീങ്ങി പോകും പോലെ. പക്ഷെ, ജനമനസ്സുകളിൽ ആ പണ്ഡിതൻ ഇന്നും ജീവിക്കുന്നു. ഓർമകളിൽ ആ മുഖം തെളിഞ്ഞുനിൽക്കുന്നു. കാതുകളിൽ ആ ശബ്ദം മുഴങ്ങുന്നു. ആ പണ്ഡിതന്റെ പ്രവർത്തനങ്ങൾ അല്ലാഹു സ്വീകരിക്കട്ടെ, പരേതനെയും നമ്മെയും അല്ലാഹു ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ചുകൂട്ടട്ടെ - ആമീൻ.

# ദീനിന്റെ അലങ്കാരം

## എൻ. അലി അബ്ദുല്ല ചെറുവാടി

പ്രവർത്തന പ്രഭാഷണ രംഗങ്ങളിൽ നിറഞ്ഞുനിന്നിരുന്ന പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ കിടയറ്റ പണ്ഡിതനും സാത്വികനും ആത്മീയതയുടെ പടവുകൾ കയറിയ മഹാനുമായിരുന്നു. വാക്കുകൾക്കും പ്രവർത്തനങ്ങൾക്കും വലിയ ഫലമുണ്ടായിരുന്ന അദ്ദേഹം അനിതര സാധാരണ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു. അദ്ദേഹത്തിന്റെ പ്രവർത്തന ഫലമായി കേരളക്കരയിൽ ധാരാളം ദീനീ സ്ഥാപനങ്ങൾ ഉയർന്നുവരികയും സുന്നത്ത് ജമാഅത്തിന്റെ സാന്നിധ്യം ശക്തിപ്പെടുകയും ചെയ്തിട്ടുണ്ടായിരുന്നു. യഥാർത്ഥത്തിൽ മഹാനവർകൾ പേരു വിളിച്ചു പറയുന്നത് പോലെ 'ദീനിന്റെ അലങ്കാരം' തന്നെയായിരുന്നു.

ഞാനൊരിക്കൽ മഹാനവർകളെ കാണാൻ ചെന്നു. പെരുമുഖത്ത് എസ്.വൈ.എസ് പഞ്ചായത്ത് ഘടകം സംഘടിപ്പിച്ച ക്ലാസ് കഴിഞ്ഞ്. അന്നേരം അദ്ദേഹത്തിന്റെ വീട്ടിൽ ഏതാനും സന്ദർശകരുണ്ട്. എന്റെ ഊഴവും കാത്ത് ഞാനും വരാന്തയിൽ നിന്നു.

എന്റെ സുഹൃത്തും ഉസ്താദിന്റെ പുത്രനുമായ അബ്ദുസ്സമദ് ഞങ്ങളെ സ്വീകരിച്ചു. കൂട്ടുകാരൻ ബഷീർ പെരുമുഖത്തോടൊപ്പമായിരുന്നു എന്റെ സന്ദർശനം. ഞാൻ അകത്തു കയറി സലാം ചൊല്ലി. കരം പുണർന്നു. അദ്ദേഹം സലാം മടക്കി.

ഞാൻ ആദ്യമായാണ് സൈനുദ്ദീൻ മുസ്‌ലിയാരെ കാണുന്നത്. എന്റെ വിസ്മയം വർദ്ധിച്ചു. ഞാൻ സങ്കൽപ്പിച്ചിരുന്ന വേഷങ്ങളൊന്നും അദ്ദേ

ഹത്തിനുണ്ടായിരുന്നില്ല. പേന്റ്സും ഷർട്ടും തൊപ്പിയും മാത്രം. ആഡംബരങ്ങളില്ല. ഒല്ലികളുടെ ആധിക്യമില്ല. ആരോഗ്യപ്രശ്നങ്ങളുടെ ഇടയിലും വിനയവും ലാളിത്യവും നിറഞ്ഞുനിൽക്കുന്ന പെരുമാറ്റം. നിഷ്കളങ്കത തുളുമ്പുന്ന മുഖഭാവം.

ഞാൻ എന്നെ പരിചയപ്പെടുത്തി. ചില വിവരങ്ങൾ മഹാനവർകൾ പ്രത്യേകമായി ചോദിച്ചറിഞ്ഞു. സംഘടനാ പ്രവർത്തനങ്ങൾ ചർച്ചയിൽ വന്നു. പെരുമുഖത്തെ പ്രത്യേക സാഹചര്യം പറഞ്ഞു. നിർഭയം സുന്നിസം പ്രചരിപ്പിക്കാൻ അനിവാര്യ സാഹചര്യത്തിൽ അവിടെ സ്ഥാപിച്ച സുന്നി സെന്ററും അനുബന്ധ സ്ഥാപനങ്ങളും പരിചയപ്പെടുത്തിത്തന്നു. "തുടക്കമേ ആയിട്ടുള്ളൂ, ഒരുപാട് മുന്നേറാനുണ്ട്. ഇൻശാ.... പൂർത്തീകരിക്കും" അദ്ദേഹം പറഞ്ഞുനിർത്തി.

എന്റെ ആഗമനോദ്ദേശ്യം ഞാൻ പറഞ്ഞു. അൽപ നേരത്തെ ചിന്തക്കു ശേഷം ആശ്വാസകരമായ മറുപടി വന്നു. ഒപ്പം ദുആയും. ജനലിൽ ഉണ്ടായിരുന്ന ഒരു ചെറിയ ബോട്ട്ൽ എടുത്ത് മന്ത്രിച്ചുഊതി എനിക്ക് തന്നു. 'തബർറുക്കിനാണ്' എന്നു പറഞ്ഞു. ഞാനത് സ്വീകരിച്ചു. ഈ അമൂല്യനിധി ഞാൻ ഭദ്രമായി സൂക്ഷിച്ചിട്ടുണ്ട്. ദുആ വസിയ്യത്തിന് ശേഷം സലാം ചൊല്ലി ഞാൻ യാത്ര ചോദിച്ചു.

# വിശ്വാസികളുടെ വഴികാട്ടി

## സയ്യിദ് ഫള്ൽ ജമലുല്ലൈലി പെരുമുഖം

كل من عليها فان ويبقى وجه ربك ذو الجلال والإكرام

ഈ ഖുർആൻ വാക്യം സത്യമാണ്. സുഖലോലുപതയിൽ മയങ്ങുന്ന ഒരു ജനതക്കിത് സഹിക്കാവുന്നതിനും അപ്പുറമാണ്. സത്യസന്ധമായ വഴികളിൽ സഞ്ചരിക്കുന്ന മനുഷ്യന് ഒരിക്കലും പ്രസ്തുത വാക്യം സ്മരിക്കാതെ ഓരോ പ്രഭാതങ്ങളെയും അഭിമുഖീകരിക്കാനാവില്ല.

അല്ലാഹുവിന്റെ സൃഷ്ടികളിൽ ഏറ്റവും എളിയവനായ മനുഷ്യന് വിശുദ്ധ ഖുർആൻ ഏകിയ നന്മയുടെ കിരണങ്ങളിൽ നിന്നും അൽപം മാത്രം ഉൾക്കൊള്ളാനേ കഴിയുന്നുള്ളൂ. അല്ലാഹുവിന്റെ വചനങ്ങളുടെ അമ്പരപ്പിക്കുന്ന അർത്ഥ തലങ്ങളിലേക്ക് മനുഷ്യനെ എങ്ങിനെ സഞ്ചരിപ്പിക്കാൻ സാധിക്കും?

മരണശേഷം അനിവാര്യമായ കഫൻപുടവ പുതച്ച് നമ്മൾ ഈ ലോകത്ത് നിന്ന് യാത്രയാവുമ്പോൾ നാം ആ വിശുദ്ധ വചനങ്ങളുടെ വെറും ദൃഷ്ടാന്തങ്ങൾ മാത്രം. എങ്കിലും നാമറിയുന്ന നമ്മെ അറിയുന്ന നമ്മൾ മനസ്സുകൊണ്ട് ആദരിക്കുന്ന ചില ജീവിതങ്ങൾ ഭൂമിയിൽ നിന്ന് അകന്നുപോകുമ്പോൾ, സ്നേഹിക്കുന്നവരുടെ മനസ്സിന് അതൊരു നഷ്ടബോധം തന്നെയാണ്. ആ നഷ്ടബോധം തന്നെയാണ് നമുക്ക് വേണ്ടപ്പെട്ട ഒരാൾ നമ്മെ വിട്ടു പിരിയുന്ന വേദന.

ശൈഖുനാ സൈനുദ്ദീൻ മുസ്‌ലിയാർ എന്ന അല്ലാഹുവിന്റെ അടിമ ഈ ലോകത്തോട് വിട പറഞ്ഞപ്പോൾ എന്റെ മനസ്സിൽ ആ വിരഹം തീർത്ത വേദന വിവരണാതീതമായിരുന്നു. എനിക്ക് വാക്കുകളിലൂടെ അറിയിക്കുവാൻ ആകാത്ത വിധം ആ വലിയ മനുഷ്യന്റെ ജീവിതം സംഭവ ബഹുലവും ആദർശ നിഷ്ഠവുമായിരുന്നു.

വിശ്വാസ തകർച്ചയുടെ ഇരുട്ടിലേക്ക് വെളിച്ചം പായിച്ച് വിശ്വാസികളെ നേർവഴിക്ക് നയിക്കാൻ കരുത്തുണ്ടായിരുന്ന ഒരു പ്രകാശമായിരുന്നു ശൈഖുനാ സൈനുദ്ദീൻ മുസ്‌ലിയാർ. തന്റെ ജീവിത കാലത്ത് താൻ പിന്നിട്ട വഴികളിലുടനീളം അല്ലാഹുവിന്റെ അനുഗ്രഹത്താൽ അദ്ദേഹ ത്തിന് ലഭിച്ച ശിഷ്യസമ്പത്തും തന്റെ പ്രയത്നത്താൽ നിർമ്മിക്കപ്പെട്ട ദീനീ സ്ഥാപനങ്ങളും ആ മഹാ യശസ്സിന് സാക്ഷ്യങ്ങളായി എന്നും നമ്മോ ടൊപ്പം തന്നെയുണ്ടല്ലോ.

എന്റെ മനസ്സിൽ ഉസ്താദിന് എന്നും പിതാവിന്റെ സ്ഥാനമായിരുന്നു. സയ്യിദ് കുടുംബത്തോടുള്ള ഒളിമങ്ങാത്ത ബഹുമാനം പുലർത്തുന്നതിൽ അദ്ദേഹം കാണിച്ച നിഷ്കർശത എനിക്ക് അദ്ദേഹത്തോട് ബഹുമാനം കൂടുതൽ കൂടുതൽ വളരാൻ ഇടയാക്കിയ സത്യം ഈ അവസരത്തിൽ ഞാൻ തുറന്നെഴുതട്ടെ.

അന്യരോട് സ്നേഹം പ്രകടിപ്പിക്കേണ്ടത് എങ്ങിനെ എന്നതിന്റെ വിശുദ്ധ ഉദാഹരണമായി ഞാൻ എന്നും അദ്ദേഹത്തെ കണ്ടിരുന്നു. അദ്ദേ ഹത്തിന്റെ വിയോഗ വാർത്ത ഹൈദ്രാബാദിലെ കമ്മത്ത് താമസിച്ചിരുന്ന എന്റെ കാതിലേക്ക് ഒരു ഇടിനാദം പോലെ വന്നു പതിച്ചതിന്റെ ഓർമ്മ ഇന്നും എന്നെ ദു:ഖിതനാക്കുന്നു.

'പണ്ഡിതന്റെ മരണം ലോകത്തിന്റെ മരണമാണ്' (നബിവചനം)

വിശുദ്ധ വചനങ്ങൾ മനുഷ്യ മനസ്സിന്റെ ആഴങ്ങളിലേക്ക് എത്തിച്ച ആ പണ്ഡിത വര്യന്റെ ഓർമ്മകൾ ലോകത്തിന് പുനർജന്മമേകട്ടെ.. മൺമ റഞ്ഞ് പോയവരുടെ ഓർമ്മകൾ ലോകത്തിനും മനുഷ്യകുലത്തിനും ജീവിത പ്രചോദനങ്ങൾ ഏകിടുന്ന കാലത്തോളം ആ നാമവും സ്മരിക്ക പ്പെടും. മനസ്സിൽ എന്നും തെളിഞ്ഞുവരുന്ന ഓരോർമ മാത്രം ഞാൻ നിങ്ങളോട് പങ്കുവെക്കാം. അദ്ദേഹം കുറച്ചുകാലം ബോംബെയിൽ തന്റെ പ്രവർത്തന മണ്ഡലവുമായി ബന്ധപ്പെട്ട് എന്റെ കൂടെ താമസിക്കുവാനി ടയായി. നന്മയുടെ, സ്നേഹത്തിന്റെ നൈർമല്യം അദ്ദേഹം മറ്റുള്ളവരി ലേക്ക് ചൊരിയുന്നതും സന്ദർശകരെ തന്റെ ത്യാഗ നിഷ്ഠമായ ജീവിത

ത്താൽ സാന്ത്വനപ്പെടുത്തുന്നതും നേരിട്ടറിയാൻ ആ ചെറിയ കാലത്ത് എനിക്ക് ഭാഗ്യമുണ്ടായി. ഒരു ദിനം ആ വലിയ നഗരത്തിലെ ധനാഢ്യ നായ ഒരു വ്യക്തി ശൈഖുനായുടെ പ്രശസ്തി കേട്ടറിഞ്ഞ് സന്ദർശിക്കാ നായി എത്തി. ഇന്ന് നമുക്ക് ഏവർക്കും പരിചിതമായ പണക്കാരുടെ ഒരാ ഗ്രഹമെന്നോണം അയാൾ ഉസ്താദിനോട് പറഞ്ഞു.

'ഈ നഗരത്തിലെ വിശ്വാസികൾ എല്ലാവരും അങ്ങയുടെ കഴിവുകളെ പുകഴ്ത്തുന്നത് കേട്ടറിഞ്ഞ് വന്നവനാണ് ഞാൻ. ഈ നഗരത്തിൽ ജീവി ക്കുന്ന കാലത്തോളം അങ്ങയുടെ സർവ്വ കാര്യങ്ങളും നോക്കി പരിചരി ക്കാൻ എനിക്ക് അനുമതി തരണം' ബഹുമാനപ്പെട്ട ഉസ്താദ് അവർകൾ ആ അഭ്യർത്ഥന സ്നേഹത്തോടെ നിരസിച്ചു. അയാൾ നിരാശയോടെ മടങ്ങിപ്പോവുകയും ചെയ്തു. പിന്നീട് പലരോടും അന്വേഷിച്ചതിൽ നിന്നും ആ വ്യക്തി നേരായ മാർഗ്ഗത്തിലല്ല സഞ്ചരിച്ചിരുന്നത് എന്നറിഞ്ഞ് ശൈഖുനാ ആ മനുഷ്യനെ വിളിച്ചുവരുത്തുകയും തന്റെ സ്നേഹപൂർണ്ണ മായ ഉപദേശങ്ങളാൽ മനം മാറ്റുകയും ചെയ്തു.

ഈ വിവരിച്ച സംഭവം എന്റെ ഒരനുഭവ സാക്ഷ്യം മാത്രം. അദ്ദേഹ ത്തിന്റെ നന്മയുടെ സ്പർശം നേരിട്ടറിഞ്ഞ അനേകം പേരുടെ അനുഭവ സാക്ഷ്യങ്ങളും ഇതെഴുതുമ്പോൾ എന്റെ കൈകൾക്ക് കരുത്ത് പകരു ന്നുണ്ട്.

നന്മ നിറഞ്ഞ ലോകത്തിനായി മനുഷ്യർക്ക് മാതൃകയായി ജീവിച്ച് അല്ലാഹുവിങ്കലേക്ക് മടങ്ങിപ്പോയ അല്ലാഹുവിന്റെ ആ പ്രിയ അടിമയുടെ കൂടെ ഈ എളിയവനെയും നമ്മെയെല്ലാവരെയും ജന്നാത്തുൽ ഫിർദൗ സിൽ പ്രപഞ്ച നാഥൻ ഒരുമിച്ചുകൂട്ടട്ടെ..

# എളിമയുടെ പ്രതീകം

## ഡോ. ഹുസൈൻ രണ്ടത്താണി

ഏകദേശം എട്ടു വർഷം മുമ്പാണ് ഉസ്താദ് പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരെ നേരിൽ കാണുന്നത്. കോട്ടക്കലിൽ ഒരു ഇംഗ്ലീഷ് മീഡിയം സ്കൂൾ പ്രശ്നത്തെ ചൊല്ലിയായിരുന്നു അന്ന് പെരുമുഖത്ത് പോയത്. അവിടത്തെ ശിഷ്യൻ കോട്ടക്കൽ സ്വദേശി ഡോ. അബ്ദുൽ ഹമീദ് സ്കൂളിന്റെ സെക്രട്ടറിയായിരുന്നു. കമ്മിറ്റിയിൽ ഒരഭിപ്രായഭിന്നത ഉടലെടുത്തപ്പോൾ പ്രശ്നം സൈനുദ്ദീൻ മുസ്‌ലിയാരുടെ മുമ്പിൽ വെച്ച് പരിഹരിക്കാം എന്ന് ഡോക്ടർ നിർദ്ദേശിച്ചതനുസരിച്ച് ഞങ്ങൾ അഞ്ചാറു പേർ രാത്രി ഏറെ കഴിഞ്ഞ ശേഷം പെരുമുഖത്തെത്തി. ഉസ്താദിന്റെ മകൻ അബ്ദുസ്സമദ് ഞങ്ങളെ സ്വീകരിച്ചു. ഉസ്താദ് ഉറങ്ങാൻ കിടന്നിരുന്നു. ഞങ്ങൾ വന്നതറിഞ്ഞ് പുറത്തേക്ക് വന്നു. എല്ലാവരേയും ഹസ്തദാനം ചെയ്തു പരിചയപ്പെട്ടു. അവിടത്തെ എളിമയും വിനയവും വശ്യതയുമൊക്കെ എന്നെ ഹഠാദാകർഷിച്ചു.

പ്രശ്നം ക്ഷമാപൂർവ്വം കേട്ട ശേഷം ഉസ്താദ് രമ്യമായ പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിച്ചു. അപ്പോഴും ആ മുഖത്ത് പ്രസന്നത കൈവിട്ടിരുന്നില്ല. ഉസ്താദിന്റെ നിർദ്ദേശ പ്രകാരം പിന്നീട് ഡോക്ടർ സ്കൂളിന്റെ സെക്രട്ടറി സ്ഥാനം രാജിവെച്ചു. കമ്മറ്റിക്കാർ ആ പദവി എന്റെ ശിരസ്സിൽ വെച്ചു. പിന്നീട് അക്കാര്യം ഉസ്താദിനെ കണ്ടപ്പോൾ പറഞ്ഞു.

കോട്ടക്കൽ തർതീൽ ഇംഗ്ലീഷ് സ്കൂൾ ഉസ്താദിന്റെ അനുഗ്രഹത്തോടെയാണ് തുടങ്ങിയത്. തർതീൽ എന്ന പേര് തന്നെ ഉസ്താദിന്റെ

വകയാണ്. ഇന്ന് ആ സ്ഥാപനം വളരെയേറെ മുന്നോട്ട് പോയി. വിദ്യാഭ്യാസ കാര്യങ്ങളിൽ ഉസ്താദിന് വളരെ താൽപര്യമായിരുന്നു.

ഒരിക്കൽ കോട്ടക്കലിൽ ശിഫാ നേഴ്സിംഗ് ഹോമിൽ കിടക്കുമ്പോഴും ഞാൻ ഉസ്താദിനെ കാണാനെത്തി. ഹമീദ് ഡോക്ടറുടേതാണ് ശിഫ. അന്ന് എന്റെ എഴുത്തിനേയും ഗ്രന്ഥരചനയേയും പ്രോത്സാഹിപ്പിച്ചു. പൂങ്കാവനവും വിജ്ഞാനകോശവുമൊക്കെ സജീവമായി ചർച്ച ചെയ്തു.

രോഗശയ്യയിൽ കിടക്കുമ്പോഴും ഹോസ്പിറ്റലിലായിരുന്നപ്പോഴുമൊക്കെ ഉസ്താദിനെ സന്ദർശിക്കുമായിരുന്നു. എന്തോ ഒരു ആത്മബന്ധം ഉസ്താദുമായി സ്ഥാപിച്ച പ്രതീതിയാണ് എന്നെ അങ്ങോട്ട് ആകർഷിച്ചുകൊണ്ടിരുന്നത്. രോഗശയ്യയിലായിരുന്നപ്പോഴും ആ പുഞ്ചിരിക്ക് ഒരു കുറവുമുണ്ടായിരുന്നില്ല.

എന്റെ വീട്ടിന്റെ തൊട്ടടുത്താണ് ആറ്റുപുറം അലി ബാഖവിയുടെ വീട്. ബാഖവിയുടെ ജേഷ്ഠ പുത്രൻ ട്യൂമർ രോഗം മൂലം വിഷമിക്കുന്നത് ഉസ്താദ് അറിഞ്ഞിരുന്നു. തീരെ ക്ഷീണിതനായ ഉസ്താദ് ബാഖവിയുടെ വീട്ടിൽ വന്ന് രോഗിയേയും കുടുംബത്തേയും ആശ്വസിപ്പിക്കുകയും ഏറെ നേരം പ്രാർത്ഥിക്കുകയും ചെയ്തു. അന്ന് രോഗം മൂലം തീരെ അസ്വസ്ഥനായിരുന്നു ഉസ്താദ്. എന്നിട്ടും മറ്റുള്ളവരെ ആശ്വസിപ്പിക്കുന്നതിൽ അവിടുന്ന് ഒട്ടും അമാന്തം കാണിച്ചില്ല. എപ്പോഴും അവിടുന്ന് ഊർജസ്വലനായി കാണപ്പെട്ടു.

ഇസ്‌ലാമിക വ്യക്തിത്വം ഉസ്താദ് പൂർണ്ണമായി ജീവിതത്തിൽ പകർത്തി. ഉസ്താദിന്റെ ഏറ്റവും വലിയ മഹത്വവും അതാണ്. അവിടുത്തെ വിനയവും സ്നേഹവും സൗഹാർദ്ദവും എല്ലാവർക്കും അനുകരണീയമാണ്.

# വഴിവിളക്ക്

## പി.എ. മുഹമ്മദ് ബാഖവി മുണ്ടംപറമ്പ്

ക്ഷണികമായ ഈ ലോകം ഒരു വഴിയോര സത്രം മാത്രമത്രെ. പ്രവേശന കവാടത്തിലൂടെ അനുദിനം പുതിയ യാത്രക്കാർ കടന്നുവന്നുകൊണ്ടിരിക്കുകയും മുമ്പെ വന്ന പലരും വാസം മതിയാക്കി പിന്നാംപുറ വാതിലിലൂടെ സ്ഥലം വിട്ടിറങ്ങിക്കൊണ്ടിരിക്കുകയും ചെയ്യുന്ന ഒരു മഹാസത്രം. സ്ഥിരവാസക്കാരായി ആരുമില്ല. ഇന്നു ഞാൻ, നാളെ നീ, അത്ര തന്നെ.

എങ്കിലും ഈ യാത്രക്കാരിൽ ചിലർ പ്രത്യേകക്കാരായുണ്ട്. അവരുടെ വരവും പോക്കും എല്ലാം കഴിഞ്ഞാലും പല അർത്ഥത്തിലും അവർ ഇവിടെത്തന്നെയുണ്ട്. നിർജീവരും നിഷ്ക്രിയരുമായല്ല, സർവ്വത്ര സജീവരും കർമ്മനിരതരുമായിത്തന്നെ. അവരത്രെ ഉഖ്റവിയ്യായ ഉലമാശ്രേഷ്ഠർ. അതെ, പ്രവാചകർ തെളിയിച്ചുതന്ന താവഴിയിലെ അനിഷേധ്യ മഹാരഥർ. ജഢികമായി അന്തർദാനം ചെയ്തുവെന്നാൽ പോലുംഫലത്തിൽ നൂറുമേനി സന്നിഹിതർ തന്നെയാണവർ.

പേരിൽ 'പണ്ഡിതർ' എന്നു വിളിക്കപ്പെടാൻ പലയിടങ്ങളിലും ഏറെ പേർ കാണുമെങ്കിലും സൂക്ഷ്മ നിരീക്ഷണത്തിൽ ഗുണഗണങ്ങളൊത്തവരായി ഏറെ പേരൊന്നും കാണില്ല. നാട്ടിനും ദീനിനും സമൂഹത്തിനും ഒരുപോലെ സേവനങ്ങൾ ചെയ്തവർ വളരെ വിരളമായേ കാണൂ. അതാണല്ലോ അനുഭവം. ഇന്നത്തെ മാത്രമല്ല, എന്നത്തേയും. എന്നാൽ ഈ മഹാഗണത്തിൽ വേറിട്ടൊരു ഇടം പിടിക്കാൻ സൗഭാഗ്യമുണ്ടായൊരു

മഹത് വ്യക്തിത്വമായിരുന്നു നമ്മുടെ സ്മര്യാത്മാവ്. ഏറെയൊന്നും കൊട്ടിഘോഷങ്ങളില്ലാതെ ആഡംബരങ്ങളും ജാഢക്കസർത്തുകളുമില്ലാതെ നമുക്ക് മുമ്പിലൂടെ കടന്നുപോയ സാത്വികനായൊരു ഗുരുവര്യൻ. സൂഫി ദർശനം ജീവിതത്തിലുടനീളം സ്വാധീനം ചെലുത്തിയ സൽഗുണ സമ്പന്നനായ പണ്ഡിതൻ. അതെ "പെരുമുഖം ഉസ്താദ്" എന്ന നാമത്തിൽ പ്രസിദ്ധിപെറ്റ മർഹൂം സൈനുദ്ദീൻ മുസ്‌ലിയാർ.

ആരോടും എവിടെയും വിനയാന്വിതനായി മാത്രം പെരുമാറിയ ഉസ്താദ് വിനയം പാണ്ഡിത്യത്തിന്റെ മഹൽലക്ഷണമെന്നോണം സാക്ഷ്യപ്പെടുത്തുകയായിരുന്നു. വിനയമാണല്ലോ ഇന്നേറെ പേർക്കും കൈമോശം വന്നതും.

"നികത്തപ്പെടാനാകാത്തൊരു വിടവ്" എന്ന പദപ്പയറ്റ് പലരെകുറിച്ചും കേവല പ്രയോഗമാവാറാണ് പതിവെങ്കിലും സ്മര്യ പുരുഷനെ സംബന്ധിച്ചിടത്തോളം അക്ഷരാർത്ഥത്തിലതു സത്യമാണ്.

നല്ലൊരു പ്രഭാഷകനും ജനകീയ വാഗ്മിയുമായിരുന്നല്ലോ അദ്ദേഹം. തന്റെ അനന്യസാധാരണ വാഗ്ധോരണികളിലൂടെ ആ ബാലവൃദ്ധം ജനങ്ങളെയും വിശുദ്ധ ദീനിൻ ജ്ഞാന മധുവൂട്ടാൻ ആ പണ്ഡിത പ്രതിഭക്കു കഴിഞ്ഞു. ആഴങ്ങളില്ലാത്ത പരപ്പൻ പ്രസംഗങ്ങളായിരുന്നില്ല അദ്ദേഹത്തിന്റേത്. ഗഹനമായ അർത്ഥ തലങ്ങൾ ഉൾക്കൊള്ളുന്ന കനപ്പെട്ട പ്രഭാഷണങ്ങളായിരുന്നു. ആത്മീയ നിർവൃതി പെയ്തിറങ്ങിയ ആ പ്രസംഗങ്ങൾ എത്രയെത്ര നിറസദസ്സുകളെയാണ് ഹർഷപുളകിതരാക്കിയത്. തന്റെ നാമത്തെ അന്വർത്ഥമാക്കും വിധം ദീനിനൊരു 'സൈൻ' അഥവാ അലങ്കാരം തന്നെയായിരുന്നു അദ്ദേഹം. എത്രയെത്ര നയനങ്ങളെയാണ് സജലങ്ങളാക്കിയത്.

കേവലം ഗ്രന്ഥ പാരായണങ്ങളിലോ അവശിഷ്യ ഗണങ്ങൾക്കു പകർന്നു കൊടുക്കുന്നതിലോ പൊതു വേദി പ്രഭാഷണങ്ങളിലോ ഒതുങ്ങി നിൽക്കാൻ മാത്രം ചെറുതല്ല ഒരു പണ്ഡിതന്റെ അനുപേക്ഷണീയ ധർമ്മമെന്ന തിരിച്ചറിവ് സ്മര്യപുരുഷനെ തികവുറ്റൊരു പൊതുപ്രവർത്തകനായി വാർത്തെടുത്തിട്ടുണ്ട്. ഒരു കാലഘട്ടത്തിലെ നമ്മുടെ കർമ്മ ഗോദയിലെ നിറ സാന്നിധ്യങ്ങളിലൊന്നായിരുന്നു അദ്ദേഹം.

നമ്മുടെ നാടുകളിലും പരിസര പ്രദേശങ്ങളിലും മാത്രമല്ല, മലബാറിന്റെ ഒട്ടു വളരെ മുക്കു മൂലകളിലും ലക്ഷദ്വീപുകളിലും വരെ ആ കൈയും കാലും നാവും മെയ്യുമെത്തിയിട്ടുണ്ട്. അതെ കർമ്മ നൈര

ന്തര്യം തന്നെയാണ് പണ്ഡിത ജീവിതം എന്നു പ്രവർത്തിച്ചുകാണിച്ചു തരികയായിരുന്നു ഉസ്താദ്.

ഇന്നും പല ദിക്കുകളിലും തലയെടുപ്പോടെ നിലകൊള്ളുന്ന പള്ളി, മദ്റസ, സ്ഥാപനങ്ങളുടെ ഉയിരെടുപ്പിനു പിന്നിലേക്ക് വെളിച്ചമടിച്ചു നോക്കിയാൽ അവയിൽ പലതിനു പിന്നിലും നമുക്ക് കാണാനാവുക ഈ പ്രിയങ്കര പ്രവർത്തകന്റെ അക്ഷീണ പ്രയത്നങ്ങളായിരിക്കും. വിനീതനായ ഈ കുറിപ്പുകാരനു തന്നെ സ്വ പിതാവിൽ നിന്നു മുമ്പൊരിക്കൽ ഈ കാര്യം കേൾക്കാനിട വന്നത് ഈ വേളയിൽ ഓർത്തു പോകുകയാണ്. പോയ തലമുറയിൽ ഇത്ര മേൽ സജീവമായിരുന്നു ആ കർമമണ്ഡലമെന്നു സത്യത്തിൽ അന്നു മാത്രമാണ് ഞാൻ മനസ്സിലാക്കിയത്.

ആ വ്യക്തിത്വവുമായി കൂടുതൽ ഇടപഴകാനോ മുൻകാല ചരിത്രം വേണ്ടുംവിധം മനസ്സിലാക്കാനോ എനിക്ക് സാധിച്ചിട്ടില്ല. പലരിൽ നിന്നും മനസ്സിലാക്കാൻ കഴിഞ്ഞ ചിത്രങ്ങളാണീ കുറിച്ചത്.

ഞാനടക്കമുള്ള യുവതലമുറക്ക് ഒരുപക്ഷെ ക്ഷീണിതരും അവശരുമായൊരു സൈനുദ്ദീൻ മുസ്‌ലിയാരെയാകും കാണാൻ കഴിഞ്ഞത്. എന്നാൽ അതൊരു അസ്തമയ ചിത്രം മാത്രമായിരുന്നുവെന്നതാണ് സത്യം. മുഷിപ്പും മടുപ്പുമില്ലാത്ത സജീവ പ്രവർത്തനങ്ങളുടെ ഒരു ഉജ്ജ്വല ഭൂതകാലം താണ്ടിയ മഹാനായിരുന്നു അദ്ദേഹം.

എല്ലാം സ്മരണകളായി നിലനിർത്തി ആ ധന്യാത്മാവും നമ്മോട് വിട ചൊല്ലി. മൺമറഞ്ഞ് പോയ പണ്ഡിതരും മഹാത്മാക്കളും ഭാവി യാത്രക്കുതകുന്ന ആവേശവും വഴിവിളക്കുകളുമാണ്. അവരിൽ നിന്നെല്ലാം പ്രചോദനമുൾക്കൊണ്ട് ദീനി സേവനം ചെയ്യാൻ നമുക്കല്ലാഹു തൗഫീഖ് നൽകട്ടെ. ആ മഹാത്മാവിന് റബ്ബ് തആലാ മഗ്ഫിറതും മർഹമതും നിത്യ ശാന്തിയും മോക്ഷവും നൽകുകയും അവരെയും നമ്മെയും ജന്നാതുൽ ഫിർദൗസിൽ ഒരുമിച്ചുകൂട്ടുകയും ചെയ്യട്ടെ. ആമീൻ.

# പടവ്

കവിത

റബീഅത്ത് എം. പെരുമുഖം

അന്യൂനമാമൊരു
സൗരജമാലിയാ
ആത്യന്തികാത്മിയ
സാരം ജലാലിയാ
പ്രവരപ്രയത്നം
'നാഗൂർ' സമസ്യ
ആലംബമേൽക്കുമി
'ആലുവ' സപര്യ
ലക്ഷ്യാഗാധത
വിച്ഛിന്നമാക്കാ
തെടാതിരിക്കാനായ്
അക്ഷീണ സാധന
ഓർമ്മകൾചുഴുന്ന
സാന്ദ്രമാം സാഗരം
'സാദാത്ത് ഹൗസി'ലെ
സാദി സാന്നിധ്യം
ആശ്ചര്യമേകുമാ
ഭവ്യ 'കറാമം'
എണ്ണിയാൽ തീരാത്ത
തെഴുതുമോ തൂലിക
പരമാർത്ഥികത്തിൽ
ബന്ധുക്കളായോർ
സാർത്ഥ സംഘത്തിലെ
'സൂഫി' പ്രമുഖർ

ധീരമാം പാടവം
ഇന്നും മുഴങ്ങുന്ന
വാഗ്ധോരണികളിൽ
ഉദ്ഗമി ച്ചില്ലയോ?
തൃാഗമായ് പണിതെത്ര
ആരാധനാലയ
അമരത്തുനിന്നതാ
ഉയരുന്നു 'ബാങ്കൊലി'
അന്നൊരു 'ചുടല'യാം
മണ്ണിൻ പ്രവിശ്യ
ഇന്നൊരു കവചമാം
കാല പ്രഹേളിക
ദീപ്തനാളേക്കായ്
ധാത്രിക്ക് കാവലാ
സ്ഥാപകം ചെയ്തിടും
ദിക്റി'ന്റെ 'കാഫിലാ'
പാവന പാദുക
മുദ്രയെത്തേടി
പുറകെ വരുന്നവർ
ക്കേകുന്ന കൈയിലെ
പാനപാത്രത്തിൽ
നിന്നുമൊരുപാട്
തൂകിത്തുളുമ്പിയേൻ
നീയും നുകർന്നുവോ?
നാനാ തലത്തിലെ
സഹജർക്ക് ചെയ്യാൻ
പാര്യന്തികത്തിൽ
ബാക്കി 'വസിയ്യാ'
മെതിയടിയൊച്ചകൾ
പൂർണ്ണമാം പാതയിൽ
ഗാഥകൾ തീർത്തങ്ങ്
പടിയിറങ്ങുമ്പോൾ
വാനവും ഭൂമിയും
ജീവജാലങ്ങളും
താവകയാത്രയിൽ
പുനഃരപിരോദനം

# അന്നു ഞാൻ ജമാഅത്തെ ഇസ്‌ലാമി!

## പി.കെ. കോമുക്കുട്ടി ഹാജി കരുവാൻകല്ല്

എന്റെ വഴികാട്ടിയായ ഉസ്താദുമായുള്ള വിലമതിക്കാനാവാത്ത ആ ബന്ധം അയവിറക്കുമ്പോൾ രണ്ടു കണ്ണുകളും ഈറനണിയുകയാണ്. ഞാൻ സ്നേഹിച്ച ആ വ്യക്തിത്വം എന്നെ സ്നേഹിച്ച വന്ദ്യഗുരു ഇന്ന് നമ്മോടൊപ്പമില്ലാത്തത് എന്നെ വ്യാകുലപ്പെടുത്തുന്നു. ആ വ്യാകുലതയിൽ ഞാൻ തളർന്നിരിക്കുകയാണ്. എന്റെ ജീവിതത്തിന്റെ ഗതിവിഗതികൾക്ക് പുതിയ മാനം പകർന്ന ഉസ്താദിനെക്കുറിച്ച് പറയാനൊരുപാടുണ്ട്. പക്ഷെ, സ്മരണിക പരിമിതികളുള്ളതാണല്ലോ.

തേഞ്ഞിപ്പലം നൊസ്സൻ തങ്ങളുപ്പാപ്പയുടെ ജാറത്തിന്റെ പണി നടന്നുകൊണ്ടിരിക്കുന്ന സന്ദർഭത്തിലാണ് ഉസ്താദുമായി ഞാൻ പരിചയപ്പെട്ടത്. ജാറത്തിന്റെ നിർമ്മാണങ്ങൾക്ക് നേതൃത്വം നൽകി വന്നത് അദ്ദേഹമായിരുന്നു. മുസ്‌ലിയാക്കന്മാരെ കാണുന്നത് തന്നെ ഈർഷ്യതയുള്ളവരുടെ കൂട്ടത്തിലായിരുന്നു അന്ന് ഞാൻ. അഥവാ ഞാൻ അക്കാലത്ത് കടുത്ത ജമാഅത്തെ ഇസ്‌ലാമിക്കാരനായിരുന്നു. ഇത്തരം ശിർക്ക് കൂടാരങ്ങൾ പണിതുയർത്തുന്നതിനെ ശക്തമായി വിമർശിക്കുന്ന എനിക്ക് ഒരു നിയോഗമായിട്ടായിരുന്നു ഈ പണി ഏറ്റെടുക്കേണ്ടിവന്നത്.

അന്ന് എന്റെ ജ്യേഷ്ഠനായിരുന്നു മഖാമിന്റെ ഈ പണി ഏറ്റെടുത്തിരുന്നത്. ജാറത്തിന്റെ പണിയായിരുന്നത് കൊണ്ട് അന്ന് തന്നെ ജ്യേഷ്ഠനോട് ഞാൻ വിയോജിപ്പ് പ്രകടിപ്പിച്ചു. എന്തിനാണ് ശിർക്കന്മാരുടെ പണി

ഏറ്റെടുത്തതെന്ന് പറഞ്ഞു ശക്തിയായി എതിർത്തു. എതിർപ്പ് വിലപ്പോയില്ല. പണി തുടർന്നു. ജാറത്തിന്റെ പണി നടക്കുമ്പോൾ പല മുസ്‌ലിയാക്കന്മാരും അവിടെ വരും. മുസ്‌ലിയാരടക്കം പലരും ജമാഅത്തായി നിസ്കരിക്കും. കടുത്ത എതിർപ്പുണ്ടായിരുന്ന ഞാൻ എല്ലാവരും ജമാഅത്തു കഴിഞ്ഞു പുറത്തിറങ്ങിയാൽ പള്ളിയിൽ ചെന്നു നിസ്കരിക്കും. അത്രയുമധികം അവരുടെ മുഖം പോലും കാണാൻ മനസ്സ് കൂട്ടാക്കിയിരുന്നില്ല.

പണിയുടെ കാര്യങ്ങൾ സൈനുദ്ദീൻ മുസ്‌ലിയാരുമായി സംസാരിക്കും. ആ സംസാരത്തിൽ ഏറെക്കുറെ ആ വ്യക്തിത്വത്തോട് അടുപ്പമായി. പഴയ വെറുപ്പും അകൽച്ചയും കുറഞ്ഞുവന്നു. ആ ഇടക്കായിരുന്നു ചേളാരി ചെനക്കലങ്ങാടിയിലെ കുട്ടിതങ്ങളുടെ വീട്ടിൽ ഒരു സദ്യ സംഘടിപ്പിക്കപ്പെട്ടത്. ഭക്ഷണം കഴിക്കാൻ എന്നെ ക്ഷണിച്ചു. ഹോട്ടലിൽ പതിവു ഭക്ഷണം ഏൽപ്പിക്കപ്പെട്ടുവെന്നു പറഞ്ഞു ഞാൻ ഒഴിഞ്ഞുമാറി. തങ്ങളും മുസ്‌ലിയാരും വിട്ടില്ല. നിർബന്ധപൂർവ്വം ക്ഷണിച്ചു.

ആ ക്ഷണം എനിക്ക് നിരസിക്കാനായില്ല. കോഴിയായിരുന്നു വിഭവം. ഞങ്ങൾ ചുറ്റുമിരുന്നു. ഭക്ഷണത്തളികയിൽ നിന്നും എന്റെ പ്ലേറ്റിലേക്ക് മുസ്‌ലിയാർ തന്നെ കൈകൊണ്ട് ചോറ് ഇട്ടുതന്നു. ശേഷം ബീത്താത്തയെ വിളിച്ചു ഇങ്ങിനെ ചോദിച്ചു: "ഈ കോഴിയുടെ ലിവർ എവിടെ" അങ്ങിനെ 'ലിവർ' കൊണ്ടുവരപ്പെട്ടു. അതിൽ നിന്ന് ഒരു കഷ്ണം എടുത്ത് ഊതി എനിക്ക് തന്നു. ഞാനത് കഴിച്ചു. എന്തോ? എനിക്കറിയില്ല. അതൊരത്ഭുതമായിരുന്നു. പിന്നീട് എനിക്ക് വിശ്വസിക്കാനാവാത്ത മാറ്റങ്ങൾ. എന്റെ ജീവിതത്തിന്റെ തന്നെ ദിശമാറ്റി സത്യസന്ധമായ ആശയത്തിൽ ഞാൻ എത്തിച്ചേർന്നു.

ഈ സംഭവത്തിന് ശേഷം പുത്തൻ ആശയങ്ങൾ എനിക്ക് അന്യമായിരുന്നു. ജമാഅത്തെ ഇസ്‌ലാമിയോടും മറ്റു ബിദഈ പ്രസ്ഥാനങ്ങളോടും കടുത്ത വിരോധമായി. അഹ്‌ലുസ്സുന്നത്തു വൽ ജമാഅത്തിന്റെ ആശയങ്ങളേയും പണ്ഡിതരേയും അംഗീകരിക്കാനും അതനുസരിച്ചു പ്രവർത്തിക്കാനും തുടങ്ങി. അതൊരു വലിയ മാറ്റം തന്നെയായിരുന്നു. പിന്നീടെനിക്ക് അനുഭൂതി നിറഞ്ഞുനിന്ന ദിനരാത്രങ്ങളായിരുന്നു. ആത്മ നിർവൃതിയായിരുന്നു ശേഷ ജീവിതം.

ഈ ബന്ധത്തിനു ശേഷം എന്റെ എല്ലാമെല്ലാം ഉസ്താദായിരുന്നു. എന്തെല്ലാം കാര്യമുണ്ടോ അതിനെല്ലാം ഉസ്താദിന്റെ ഉപദേശ നിർദ്ദേശ

ങ്ങൾ മാത്രമായിരുന്നു ആശ്രയം. ജീവിതത്തിന്റെ നിഖില ചലനങ്ങളും ആ ധന്യ ജീവിതത്തിന്റെ നിർദ്ദേശ പ്രകാരമായിരുന്നു. ഓരോന്നോരോന്ന് എടുത്ത് പറയേണ്ടതില്ല. എല്ലാ സമയത്തും ഞാൻ അവിടെയുണ്ടാവണ മെന്ന നിർബന്ധബുദ്ധി ഉസ്താദിനുണ്ടായിരുന്നു. രോഗശയ്യയിലായ സമ യത്ത് പലപ്പോഴും എന്നെ വിളിച്ച് അക്കാര്യം ആവർത്തിക്കുമായിരുന്നു. പറഞ്ഞതുപോലെ ജീവിതാവസാനം വരെ ഞാനുണ്ടായി. അൽ ഹംദു ലില്ലാഹ്..

ഒരുപാട് അനുഭവങ്ങൾ എനിക്ക് വിവരിക്കാനുണ്ട്. ഏറ്റവും പ്രധാന പ്പെട്ട ഒരു വിഷമ വിഷയമായിരുന്നു എന്റെ ഭാര്യയുടെ അസുഖം. ഒരു പാട് ചികിത്സകൾ നടത്തിയിട്ടും മാറാത്തതായിരുന്നു. ഒരു ദിവസം ഞാൻ ഉസ്താദിന്റെ അടുത്ത് ചെന്നപ്പോൾ യാദൃശ്ചികമായി ഭാര്യയുടെ അസുഖം ചോദിച്ചറിഞ്ഞു. ഒരു മോതിരം ഭാര്യക്ക് നൽകാൻ തന്നു. എന്നിട്ട് പറഞ്ഞു: "ഇത് എനിക്ക് മഹ്ശറയിൽ നിന്നും തിരിച്ചുതന്നാൽ മതി' അതിനുശേഷം ഇന്നേ വരെ ആ രോഗം ഉണ്ടായിട്ടില്ല.

ഒട്ടേറെ അനുഭവങ്ങൾ ഇതുപോലെ ഈ ജീവിതത്തിലുണ്ട്. ഒരുപാട് സംഗതികൾ അവിടുന്ന് മുൻകൂട്ടി പ്രവചിച്ചിരുന്നു. പ്രവചനങ്ങളെല്ലാം പുലർന്നത് ഇന്നും ഉൾത്തുടിപ്പായി കടന്നുവരുന്നു. എല്ലാം എണ്ണിയെണ്ണി പറയുന്നില്ല. ചുരുക്കത്തിൽ എല്ലാ കാര്യങ്ങൾക്കും മഹാനായ ഉസ്താദ് ഒരത്താണി തന്നെയായിരുന്നു.

# സൈഫുൽ ഇലാഹ്

## ടി.കെ.എം. റഫീഖ് മുസ്‌ലിയാർ പരുത്തിക്കോട്

പെരുമുഖം ഉസ്താദ് എന്ന് കേൾക്കുമ്പോൾ മനസ്സിനുള്ളിൽ എന്തെന്നില്ലാത്ത സ്നേഹവും ആവേശവും ബഹുമാനവും നിറയുന്നു. ആ ചിരിക്കുന്ന മുഖം ഇന്നും മനസ്സിൽ മായാതെ കിടക്കുന്നു. ഇനി എന്നാണ് ആ മുഖമൊന്ന് കാണുവാനും കൈപിടിക്കുവാനും അവസരം കിട്ടുക. എല്ലാം ഒരു വിധി. അവിടുന്ന് ഈ ബാഹ്യലോകവും വിട്ട് എന്നെന്നേക്കുമായി യാത്രയായി.

അവിടുത്തെ ആദ്യമായി കാണുന്നത് പെരുമുഖം മസ്ജിദുറബ്ബാനിക്ക് സമീപമുള്ള ജലാലിയ്യ മൻസിലിൽ വെച്ചാണ്. ആദ്യമായി കാണാൻ പോയത് ജ്യേഷ്ഠനോടൊപ്പമായിരുന്നു. ജ്യേഷ്ഠന്റെ ചില വിഷയങ്ങൾ പറയുവാനും ദുആ ചെയ്യിപ്പിക്കുവാനും വേണ്ടിയായിരുന്നു. സലാം ചൊല്ലി ഉസ്താദിന്റെ അടുത്തേക്ക് ചെന്നു. പ്രകാശം നിറഞ്ഞ് നിൽക്കുന്ന ആ മുഖം കണ്ടപ്പോൾ എന്തെന്നില്ലാത്ത സ്നേഹം മനസ്സിൽ സ്ഥാനം പിടിച്ചു. പിന്നീട് ജ്യേഷ്ഠന്റെ പ്രശ്നങ്ങളെല്ലാം പറയുകയും അവിടുന്ന് നിർദ്ദേശിച്ച പരിഹാരങ്ങൾ കേൾക്കുകയും ചെയ്തപ്പോൾ എന്റെ ജീവിത വിജയത്തിന് ഉസ്താദുമായി ബന്ധപ്പെടണമെന്ന ആശയം എന്റെ ഹൃദയത്തിൽ ഉദിച്ചു. അങ്ങിനെ മനസ്സില്ലാ മനസ്സോടെ സലാം ചൊല്ലി പിരിഞ്ഞുവെങ്കിലും വീണ്ടും വീണ്ടും അവിടുത്തെ കാണാൻ ആഗ്രഹം ഉദിക്കുകയും കാണുകയും ചെയ്തു. ഉസ്താദിന്റെ അടുക്കൽ ചെല്ലുമ്പോൾ ചില സമയങ്ങളിൽ കുറെ നേരം സംസാരിക്കാൻ അവസരം ലഭിക്കുമാ

മാത്രം വലിയ വലിയ സംഖ്യകൾ പിരിച്ചെടുത്ത് കാര്യങ്ങൾ നിർവ്വഹി ക്കുകയാണ് പലരുടെയും പതിവ്. മുസ്‌ലിയാരുടെ വ്യത്യസ്തത നിറഞ്ഞ ഈ രീതി എന്നെ ഹഠാദാകർഷിച്ചു. സ്ത്രീകളെ ധനാഗമന മാർഗ്ഗങ്ങ ളിൽ സഹകരിപ്പിക്കുന്നതിൽ മുസ്‌ലിയാർക്കുണ്ടായിരുന്ന കഴിവ് എടുത്ത് പറയേണ്ടതു തന്നെയായിരുന്നു.

സംഭാവന ചെയ്യാൻ സ്ത്രീകളെ ബോധവൽകരിച്ചത് അദ്ദേഹത്തിന്റെ വാഗ്വിലാസമായിരുന്നു. സദസ്സിൽ വെച്ചുതന്നെ വീട്ടുകാരുടെ സമ്മതങ്ങൾ കൂടാതെ സ്വർണ്ണം, അഴിച്ചെടുത്ത് സംഭാവന ചെയ്തിരുന്ന അനുഭവം തീർത്തും അദ്ദേഹത്തിന്റെ കഴിവ് ഒന്നുകൊണ്ട് മാത്രമാണ്. തന്റെ വാഗ്സാ മർത്ഥ്യവും വശ്യ ശൈലിയുമായിരുന്നു അതിന്റെ നിമിത്തം. നേതൃ പദ വിയിലുള്ള ആളുകൾ സംഘാടകരായും പ്രവർത്തകരായും മാറുക അക്കാ ലത്ത് വിരളമായിരുന്നു. ഈയൊരു പരിതസ്ഥിതിയിൽ പൂർണമായും താഴേ ക്കിടയിലേക്കിറങ്ങിച്ചെന്ന് പ്രവർത്തിക്കുന്ന ശൈലിയായിരുന്നു മുസ്‌ലി യാരുടേത്.

ലേലം അക്കാലത്തെ വലിയൊരു മുതൽകൂട്ടായിരുന്നു. മുസ്‌ലിയാ രുടെ ആ ലേലം വഴി വിളിച്ചെടുക്കുന്ന വസ്തുക്കൾ കഴിക്കുന്നതു മൂലം ശാരീരിക മാനസിക ആശ്വാസം ലഭിക്കുന്നുവെന്ന ദൃഢവിശ്വാസം അക്കാ ലത്തെ ജനങ്ങൾക്കുണ്ടായിരുന്നു. ഇത്തരം ലേലങ്ങളായിരുന്നു ധനാഗ മന പ്രക്രിയയിലെ പ്രധാന മുതൽകൂട്ട്.

ചൂടി പിരിക്കലായിരുന്നു അക്കാലത്തെ സ്ത്രീകളുടെ പ്രധാന ജോലി. അവർക്കിടയിൽ നാടൻ കുറികളുണ്ടായിരുന്നു. സംഭാവന ഓഫർ ചെയ്താൽ തന്നെ 'കുറി' കിട്ടുന്ന തിയ്യതിയാണ് പണത്തിന് അവധിയായി പറയുക. മദ്റസകളിലൊക്കെ അക്കാലത്ത് രക്ഷിതാക്കൾ കുട്ടികളെ വൃത്തിയും ശുദ്ധിയുമില്ലാതെ അയക്കും. ഈ രീതിയെ അവിടുന്ന് ശക്ത മായി എതിർത്തു. ഇതിനൊരു മാറ്റം നിരന്തര ബോധവത്കരണത്തിലൂടെ മുസ്‌ലിയാർ വരുത്തിയിരുന്നു. മദ്റസകളിലെ അടുക്കും ചിട്ടയും അച്ചട ക്കവും പഠനത്തിനനിവാര്യമാണെന്ന് ഊന്നിപ്പറഞ്ഞിരുന്നു.

പെരുമുഖം മഹല്ലത്തിന്റെ നേതൃത്വം എന്നതിലുപരി തികഞ്ഞ സംഘാ ടകനായി മഹല്ലിലെ മുഴുവൻ വീടുകളിലും കയറിയിറങ്ങി (കമ്മിറ്റിക്കാ രോടൊപ്പം) തെങ്ങ് തുടങ്ങിയ വരുമാന മാർഗങ്ങൾക്ക് അക്ഷീണം പ്രവർത്തിച്ചു. അക്കാലത്ത് നാടന്മാരായ നാം ചെന്ന് ചോദിക്കുന്നതും ഒരു പണ്ഡിതൻ കടന്ന് ചെന്ന് ചോദിക്കുന്നതിലുമുള്ള വ്യത്യാസം പ്രത്യേകം കാണാമായിരുന്നു. നാട്ടിലെ കുട്ടികളെ വിദേശ ദർസിലയക്ക

മറ്റൊരിക്കൽ അവിടുത്തെ സിൽസില എഴുതി ഫ്രെയിം ചെയ്യാൻ എന്നെ ഏൽപ്പിച്ചു. അങ്ങിനെ സിൽസില ഫ്രെയിം ചെയ്യുകയും അതിൽ ഉസ്താദിന്റെ പേര് സൈഫുൽ ഇലാഹ് സൈനുദ്ദീനിൽ ഖാദിരി എന്ന് പഴയ സിൽസിലയിൽ നിന്ന് എടുത്ത് എഴുതുകയും സെയ്ഫുൽ ഇലാഹിനെ സംബന്ധിച്ച് ഞാൻ വിശദീകരണം ചോദിക്കുകയും ചെയ്തപ്പോൾ അവിടുന്ന് എന്നോട് പറഞ്ഞത് സൈഫുൽ ഇലാഹ് എന്ന പേര് എനിക്ക് ശൈഖുനാ റഹ്മത്തുല്ലാഹി അലൈഹി (ആലുവക്കടുത്ത കുന്നത്തേരി അന്ത്യവിശ്രമം കൊള്ളുന്ന ജലാലുദ്ദീനുൽ ഹൈദ്രോസി) വിളിച്ചതാണ്. ആ പേര് നിങ്ങൾ എന്നെ വിളിച്ചോളൂ എന്നാണ് മറുപടി ലഭിച്ചത്.

ഒരിക്കൽ ശൈഖുനാ സംസാരത്തിനിടയിൽ പറഞ്ഞു. ഞാൻ മരിച്ചാൽ നിങ്ങളാരും ബേജാറാവരുത്. ഞാനും നിങ്ങളും തമ്മിലുള്ള ബന്ധം ഞാൻ നിങ്ങൾക്ക് തന്ന റാത്തീബും ദിക്റും മറ്റു കാര്യങ്ങളുമാണ്. അത് എന്റെ തോണിയാണ്. എന്റെ തോണിയിൽ കയറിയവർ പേടിക്കണ്ട. ശൈഖുനാ റഹ്മത്തുല്ലാഹി അലൈഹി എന്നോട് പറഞ്ഞത് "സൈനുദ്ദീൻ മുസ്ലിയാർ, നിങ്ങൾ എവിടെയുണ്ടോ അവിടെയെല്ലാം ഞാനുമുണ്ട്" അതുപോലെ എന്റെ തോണിയിൽ കയറിയവരോട് കൂടെ എപ്പോഴും ഞാനുണ്ട്. എന്റെ ഹയാത്ത് കാലത്ത് എന്റെയടുക്കൽ നിങ്ങൾവരുന്നത് പോലെ മരണശേഷം എന്റെ ഖബറിന്റെയടുക്കലും നിങ്ങൾ വരണം. എല്ലാം നിങ്ങൾ കുട്ടിമോനോട് (എം.കെ.എം. കോയ മുസ്ലിയാർ) അന്വേഷിക്കുക. എല്ലാം ഞാൻ കുട്ടിമോനെ ഏൽപ്പിച്ചിട്ടുണ്ട്. അവിടുന്ന് എന്നും ലോകത്തിന് താങ്ങും തണലുമായിരുന്നു. നൂറ്കൂട്ടം പ്രശ്നങ്ങളുമായി ഓടിവരുന്നവർക്ക് ഒരത്താണിയുമായിരുന്നു.

നാഥന്റെ വിധിയെന്ന് പറയാം. ഹിജ്റ 1422 ജമാദുൽ അവ്വൽ 14ന് എല്ലാവരേയും ദുഃഖത്തിലാഴ്ത്തി ശൈഖുനാ ഈ ലോകത്തോട് വിടപറഞ്ഞു. ഇന്നാലില്ലാഹി വ ഇന്നാ ഇലൈഹി റാജിഊൻ. ജീവിതത്തിൽ നാളേക്ക് വേണ്ടി ഒന്നും തയ്യാർ ചെയ്യാത്ത ഞങ്ങൾക്ക് അവിടുത്തെ കൈപിടിച്ച് എന്നതിന്റെ പേരിൽ അദ്ദേഹത്തോട് കൂടെ നിന്റെ ലിഖാഅ് സന്തോഷത്തോടെ കണ്ടാസ്വദിക്കാൻ തൗഫീഖ് തരേണമേ - ആമീൻ.

ഒരിക്കൽ എന്റെ പെങ്ങളും പെങ്ങളുടെ ഭർതൃ സഹോദരിയും ശൈഖുനായുടെ വീട്ടിൽ ചെല്ലുകയും പെങ്ങൾക്ക് ഗർഭമില്ലാത്ത വിഷമം ശൈഖുനായെ അറിയിക്കുകയും ചെയ്തു. ഉടനെ ശൈഖുനാ പെങ്ങളോട് നിനക്ക് കുട്ടിയുണ്ടാകുമെന്നും കുട്ടിക്ക് ഞാൻ ഷാഹുൽ ഹമീദ് എന്ന് പേര് വിളിച്ചിട്ടുണ്ടെന്നും പറഞ്ഞു. പിന്നീട് പെങ്ങൾ വീട്ടിൽ വിശ്രമിച്ചു. കുറച്ച്

ദിവസങ്ങൾക്ക് ശേഷം ഡോക്ടറെ സമീപിച്ച് പരിശോധന നടത്തി. പക്ഷെ, ഡോക്ടർ നിങ്ങൾക്ക് ഗർഭം ഇല്ല എന്ന് പെങ്ങളോട് പറഞ്ഞു. ഈ വിവരം ശൈഖുനായെ ഞാൻ അറിയിച്ചപ്പോൾ 'ആര് പറഞ്ഞു, അവൾക്ക് ഗർഭം ഉണ്ട്, ശാഹുൽ ഹമീദ് എന്ന് ഞാൻ പേര് വിളിച്ചിട്ടുണ്ട് എന്ന് ശൈഖുനാ മറുപടി പറഞ്ഞു.

കുറച്ച് ദിവസങ്ങൾക്ക് ശേഷം വീണ്ടും ഡോക്ടറെ സമീപിച്ചപ്പോൾ ആദ്യം ലഭിച്ച മറുപടി തന്നെയായിരുന്നു. ഈ വിവരം ശൈഖുനായെ അറിയിച്ചപ്പോൾ പഴയ മറുപടി തന്നെയായിരുന്നു ശൈഖുനായിൽ നിന്നും കേൾക്കാൻ സാധിച്ചത്. പിന്നീട് നടത്തിയ ടെസ്റ്റിൽ നിങ്ങൾക്ക് ഗർഭമുണ്ടെന്നും രണ്ടുമാസം പ്രായമെത്തിയിട്ടുണ്ടെന്നും ഡോക്ടർ അറിയിച്ചു. ഈ സംഭവം നടക്കുന്നത് ശൈഖുനയെ കണ്ട് രണ്ടുമാസം പൂർത്തിയാകുമ്പോഴാണ് എന്നത് ശ്രദ്ധേയം. അങ്ങിനെ പെങ്ങൾ പ്രസവിക്കുകയും കുഞ്ഞിന് ശാഹുൽ ഹമീദ് എന്ന് പേരിടുകയും ചെയ്തു.

അവിടുന്ന് വളരെയധികം താഴ്മയുള്ളവരായിരുന്നു. ഒരിക്കൽ ഞാൻ ഓർക്കുന്നു. കോട്ടക്കൽ ഹമീദ് ഡോക്ടറുടെ വീട്ടിൽ ഞങ്ങൾ റാത്തിബിന് പോയപ്പോൾ അടുത്ത ദിവസം താജുൽ ഉലമാ ഉള്ളാൾ തങ്ങൾ ശൈഖുനായെ കാണാൻ വരുന്നുണ്ട് എന്ന് അറിയാൻ സാധിച്ചു. അങ്ങനെ ഞങ്ങളും അടുത്ത ദിവസം രാവിലെ തന്നെ ഡോക്ടറുടെ വീട്ടിൽ എത്തി. ശൈഖുനായെ കണ്ടപ്പോൾ വളരെ അധികം ആവേശത്തോടെ പുതിയ ഡ്രസ്സ് അണിഞ്ഞ് കൊണ്ട് ശൈഖുന താജുൽ ഉലമയെ കാത്തിരിക്കുകയാണ്. വളരെയധികം ആവേശത്തോടെയാണ് ശൈഖുന തങ്ങളെ കാത്തിരിക്കുന്നത്. അത്ര ആവേശം ഉള്ളവരായി അതിന് മുമ്പോ ശേഷമോ ശൈഖുനായെ ഞാൻ കണ്ടിട്ടില്ല. ഇടക്കിടക്ക് വാഹനത്തിന്റെ ശബ്ദം കേൾക്കുമ്പോൾ "ആരാ തങ്ങൾ ആണോ?" എന്ന് ആവേശത്തോടെ ചോദിക്കുന്നുണ്ടായിരുന്നു. അങ്ങനെ സുമാർ പതിനൊന്നര മണിയായപ്പോൾ ബഹുമാനപ്പെട്ട തങ്ങൾ വന്നു. ഉടനെതന്നെ തങ്ങളെ സ്വീകരിക്കാൻ വേണ്ടി ശൈഖുനാ ഡോക്ടറുടെ വീടിന്റെ പടി ഇറങ്ങിച്ചെല്ലുകയും കൈ പിടിക്കുകയും ചുംബിക്കുകയും ചെയ്തു. കൈപിടിച്ച് കൊണ്ട് ശൈഖുനാ തങ്ങളവർകളെ റൂമിലേക്ക് കൊണ്ടുപോയി. റൂമിൽ തങ്ങളെ ഇരുത്തുകയും ശൈഖുന ഒരു ഭാഗത്തേക്ക് മാറി നിൽക്കുകയും ചെയ്തു. "മുസ്‌ലിയാർ ഇരിക്കൂ" എന്ന് തങ്ങൾ പറഞ്ഞപ്പോൾ ഞാൻ ഇവിടെ നിന്നാൽ മതി, അതാണ് എനിക്ക് ഇഷ്ടം" എന്ന് ശൈഖുന തങ്ങളോട് പറഞ്ഞു. ആ മുഖത്തോ ശരീരത്തിലോ സംസാര

ത്തിലോ ആ സമയത്ത് യാതൊരു ക്ഷീണവും ഉണ്ടായിരുന്നില്ല. ഈ രംഗം കണ്ട് വളരെ സന്തോഷത്തോടെ നിൽക്കുകയായിരുന്നു ഞങ്ങൾ.

അങ്ങനെ ഡോക്ടർ ചായയും കടിയും കൊണ്ടുവെച്ചു. അപ്പോൾ ശൈഖുനാ ഞങ്ങളിലേക്ക് ചൂണ്ടി ഇവർക്കെന്തെങ്കിലും കൊടുക്കണമെന്ന് തങ്ങളോട് പറഞ്ഞപ്പോൾ തങ്ങൾ പൊരിച്ച റൊട്ടിയെടുത്ത് മന്ത്രിച്ച് ഞങ്ങൾക്ക് തന്നു. ഞങ്ങൾ അത് ഭക്ഷിക്കുകയും ചെയ്തു. എന്റെ ജീവിതത്തിൽ ഏറ്റവും അനുഭൂതിയുള്ള ഒരു സംഭവമായി ഞാൻ ഇന്നും ഇതോർക്കുന്നു.

മറ്റൊരിക്കൽ ശൈഖുന ഞങ്ങളെ ഡോക്ടറുടെ വീട്ടിലേക്ക് ഒരു മൗലിദിന് ക്ഷണിച്ചു. അങ്ങനെ ഞങ്ങൾ മൗലിദിന് ചെന്നു. മൗലിദിന് ശേഷം ശൈഖുനയുടെ റൂമിലേക്ക് ചെന്നപ്പോൾ ശൈഖുന ഞങ്ങളോട് ചോദിച്ചു. "നിങ്ങൾക്കറിയുമോ? ഇന്നത്തെ ഭക്ഷണത്തിന് ഉണ്ടാക്കിയ കറി എന്റെ വകയാണ്. ഞാൻ അതിൽ ചിരങ്ങ ഇട്ടിരിക്കുന്നു. അതിന്റെ രഹസ്യം ചിരങ്ങ റസൂലുള്ളാക്ക് ഇഷ്ടപ്പെട്ടതായിരുന്നു. അതുകൊണ്ട് തന്നെ ചിരങ്ങയെ സ്നേഹിക്കൽ റസൂലുല്ലാഹിയെ സ്നേഹിക്കുന്നതിന്റെ ഭാഗമാണ്" ഇതിന് ശേഷം ചിരങ്ങ കാണുമ്പോഴെല്ലാം റസൂലുല്ലാഹിയെയും ശൈഖുനായെയും ഓർമ്മവരാറുണ്ട്.

മറ്റൊരിക്കൽ ഞാൻ ശൈഖുന എം.കെ.എം. ഉസ്താദിന്റെ ദറസിൽ പൊൻമുണ്ടത്ത് പഠിച്ചുകൊണ്ടിരിക്കുമ്പോൾ ശൈഖുന കോട്ടക്കലിൽ നിന്ന് തിരൂർ സിദ്ധീഖ് ഡോക്ടറുടെ ക്ലിനിക്കിലേക്ക് പല്ലു പരിശോധനക്ക് വേണ്ടി പോകും വഴി പൊൻമുണ്ടത്ത് കാർ നിറുത്തി. എം.കെ.എം. ഉസ്താദിനെ അന്വേഷിച്ചുകൊണ്ട് പള്ളിയിൽ ഒരാൾ വന്നു.

ഉടനെത്തന്നെ ഞാൻ ശൈഖുനായുടെ കാറിനടുത്തേക്ക് ഓടിച്ചെന്നു. അപ്പോൾ ശൈഖുനാക്ക് അടുത്ത കടയിൽ നിന്നും ഡോക്ടർ ചായ വാങ്ങി കൊടുത്തിരുന്നു. പക്ഷേ, ആ കടക്കാരൻ സുന്നിയല്ലാത്തത് കൊണ്ട് ഞങ്ങൾ ആ കടയിൽ നിന്ന് ഭക്ഷണം കഴിക്കാറില്ലായിരുന്നു. ശൈഖുന ആ ചായ കുടിക്കുന്നതിൽ ഞാൻ വല്ലാതെ വിഷമിച്ചു. അങ്ങനെ ഞാൻ ശൈഖുനായോട് പറഞ്ഞു "ചായ തിരൂരിൽ നിന്നും കുടിച്ചാൽ പോരേ? നല്ല ചായ തിരൂരിൽ നിന്നും കിട്ടും" ഇത് കേട്ട ശൈഖുന അൽപനേരം എന്റെ മുഖത്തേക്ക് നോക്കി. തിരൂരിൽ നിന്നും കുടിക്കാമെന്ന് പറഞ്ഞു ചായ ഡോക്ടറുടെ കയ്യിൽ തിരിച്ചുകൊടുത്തു. അങ്ങനെ വൈകുന്നേരം ഞാൻ ശൈഖുനായുടെ അടുക്കൽ ചെന്നപ്പോൾ ശൈഖുന എന്നോട് പറ

ഞ്ഞു. "നിങ്ങൾ എന്നെ രക്ഷപ്പെടുത്തി. നിങ്ങൾ വന്നിട്ടില്ലെങ്കിൽ ഞാൻ ആ ചായ കുടിക്കുമായിരുന്നു. സുന്നിയല്ലാത്തവർ റസൂലുല്ലാഹിയെ തരം താഴ്ത്തുന്നവരും റസൂലുല്ലാഹിക്ക് വേണ്ടി നമ്മൾ ഉണ്ടാക്കുന്ന ഭക്ഷണം ശിർക്കാണെന്നു പറഞ്ഞു വിലക്കുന്നവരുമാണ്. അതുകൊണ്ട് തന്നെ അവരുടെ ഭക്ഷണം നമ്മളും കഴിക്കരുത്. ഈ വാക്കുകൾ ഉച്ചരിക്കുമ്പോൾ സുന്നത്ത് ജമാഅത്തിന്റെ എതിർകക്ഷികളോടുള്ള ശക്തമായ എതിർപ്പും അവരുടെ ഭക്ഷണം കഴിക്കുന്നതിൽ നിന്ന് രക്ഷപ്പെട്ട സന്തോഷവും ശൈഖുനായുടെ മുഖത്ത് വെളിവായിരുന്നു.

മറ്റൊരിക്കൽ എന്റെ ഒരു കൂട്ടുകാരനും അവന്റെ പിതാവും തമ്മിൽ വീട്ടിൽ വെച്ച് ചില വിഷയങ്ങൾക്ക് വേണ്ടി വഴക്കിടുകയും കൂട്ടുകാരൻ ഓടിച്ചിരുന്ന ഓട്ടോയുടെ ആർ.സി ബുക്ക് പിതാവ് എടുത്തുകൊണ്ടുപോവുകയും ഇനി ഓട്ടോ ഓടിക്കാൻ നിന്നെ സമ്മതിക്കുകയില്ല എന്നും ഓട്ടോ വിൽക്കാൻ പോവുകയാണെന്നും പറഞ്ഞു. ഈ വിവരം വളരെ ദു:ഖത്തോടെ അവന്റെ ഉമ്മയും മറ്റു വീട്ടുകാരും കൂടി എന്നോട് പറഞ്ഞു. ഞാൻ വിഷയത്തെ കുറിച്ച് അന്വേഷിച്ചപ്പോൾ നാട്ടിൽ നിലനിന്നിരുന്ന ചില ദീനീ വിഷയങ്ങളിൽ കൂട്ടുകാരൻ സത്യത്തിന്റെ മാർഗ്ഗത്തിൽ ഉറച്ചു നിന്നു എന്നതിന്റെ പേരിൽ ചിലർ പിതാവിനെ പറഞ്ഞു തെറ്റിദ്ധരിപ്പിച്ചതായിരുന്നു. അങ്ങനെ അവനേയും കൂട്ടി ഞാൻ ശൈഖുനായുടെ സന്നിധിയിൽ ചെന്നു. ശൈഖുനായോട് ഞാൻ വിഷയങ്ങൾ മുഴുവനും അവതരിപ്പിച്ചു. നാടിനെ പറ്റിയും നാട്ടിലുള്ള പ്രശ്നങ്ങളെ പറ്റിയും വ്യക്തമായി അറിവുള്ള ശൈഖുന പറഞ്ഞു: "നിങ്ങൾ പോവുക, വണ്ടിയുടെ കടലാസ് പെട്ടെന്ന് ഉപ്പ തിരിച്ചുതരും" അങ്ങനെ ഒന്ന് രണ്ട് ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും ആ പിതാവ് "ഇതാ നിന്റെ കടലാസ്" എന്നു പറഞ്ഞു തിരികെകൊടുത്തു.

# എല്ലാറ്റിന്റെയും പ്രചോദകൻ

## ടി.പി. ബിച്ചാവ ഹാജി പെരുമുഖം

തൊള്ളായിരത്തി അമ്പത്തിനാല് അമ്പത്തിയഞ്ച് കാലഘട്ടങ്ങളിലാണ് ഞാൻ മുസ്‌ലിയാരുമായി പ്രാഥമിക ബന്ധം സ്ഥാപിച്ചത്. പിന്നീടത് വളർന്നു പന്തലിച്ചു. ആ കാലങ്ങളിൽ പുല്ലിപ്പറമ്പിൽ അദ്ദേഹം മതപ്രഭാഷണത്തിനു വന്നിരുന്നു. മദ്റസാ നിർമ്മാണാവശ്യാർത്ഥമുള്ള പ്രഭാഷണമായിരുന്നു. അതിനുശേഷം പെരുമുഖത്ത് വന്നുകൊണ്ടിരുന്നു. പ്രസംഗ രംഗത്തും അല്ലാതെയുമുള്ള ആ പരിചയം വലിയ സുഹൃദ് ബന്ധം പോലെയായി.

ഞങ്ങൾ പല രംഗങ്ങളിലും ഒന്നിച്ചുണ്ടായിരുന്നു. 1981ലെ ഹജ്ജ് യാത്ര മുസ്‌ലിയാരും ഞാനും ഒരുമിച്ചായിരുന്നു. ജമലുല്ലൈലി തങ്ങൾ, ഉള്ളാൾ തങ്ങൾ, കണ്ണിയത്ത് തുടങ്ങിയവർ കൂട്ടത്തിലുണ്ടായിരുന്നു. ആ സമയങ്ങളിൽ ഉള്ളാൾ തങ്ങൾ മുസ്‌ലിയാരെയായിരുന്നു ഇമാമായി നിർത്തിയത്. ഗുരുക്കന്മാർക്ക് പോലും അദ്ദേഹത്തോട് മതിപ്പായിരുന്നു. പെരുമുഖം മഹല്ലിന്റെ പ്രവർത്തനങ്ങളിലും അദ്ദേഹത്തൊടൊപ്പം ഏറെക്കാലമുണ്ടായിട്ടുണ്ട്. 1986-87 കാലങ്ങളിൽ മുസ്‌ലിയാർ പ്രസിഡന്റും ഞാൻ സെക്രട്ടറിയുമായിരുന്നു. അക്കാലത്ത് മഹല്ലിന്റെ പ്രവർത്തന രംഗത്തുണ്ടായിരുന്ന സങ്കീർണമായ പല പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാക്കിയിരുന്നു.

ശ്മശാനത്തിന് അക്കാലത്ത് സ്ഥല സൗകര്യം തീരെ ഇല്ലായിരുന്നു.

ഈ സമയത്ത് കുറച്ചു സ്ഥലം ആദ്യമായി ഞാൻ പള്ളിക്ക് വഖഫ് ചെയ്തു. പിന്നീട് കിണർ കുഴിക്കാനും മുതഅല്ലിമീങ്ങൾക്ക് കഞ്ഞി വെച്ചു നൽകാനും സ്ഥലം കിട്ടാതെ വന്നു. ഈ വിഷമാവസ്ഥയിൽ അൽപാൽപം സ്ഥലങ്ങൾ രണ്ടുതവണയായി ഞാൻ വഖഫ് ചെയ്തു നൽകി. ഈ കാര്യങ്ങൾക്കെല്ലാം കാര്യമായ പ്രചോദനം മുസ്‌ലിയാരായിരുന്നു. അദ്ദേഹത്തിന്റെ വാക്കുകൾ മുഖവിലക്കെടുത്ത് അത്തരം നല്ല കാര്യങ്ങൾ ചെയ്യാൻ ഞാൻ ശ്രമിച്ചുവന്നിരുന്നു.

മുസ്‌ലിയാരുടെ വാക്കും പ്രസംഗവും വളരെയേറെ ഫലം ചെയ്തിരുന്നതും പ്രശംസനീയവുമായിരുന്നു. അനവധി മഹാന്മാർ ആശീർവദിച്ച യച്ച പ്രഭാഷണ രംഗങ്ങൾ ആ ജീവിതത്തിലുണ്ടായി. തിരുവണ്ണൂർ കോട്ടുമ്മൽ സംഘടിപ്പിക്കപ്പെട്ട ഒരു പരിപാടിയിൽ മഹാനായ ഖുതുബി മുഹമ്മദ് മുസ്‌ലിയാരും മറ്റു പ്രമുഖരും പങ്കെടുത്തിരുന്നു. ആ വേദിയിൽ കുട്ടിയായിരുന്ന മുസ്‌ലിയാരെ ഖുതുബി പ്രസംഗത്തിന് ക്ഷണിക്കുകയും ശിരസിൽ കൈവെച്ചാശീർവദിക്കുകയും ചെയ്തു. ഇങ്ങനെയുള്ള അനുഭവങ്ങൾ വേറെയും ഉണ്ടായിട്ടുണ്ട്.

ഒട്ടേറെ സ്ഥലങ്ങളിൽ മുസ്‌ലിയാരോടൊപ്പം ഞാൻ വഅ്ളിനു പോയിട്ടുണ്ട്. ജീവിതത്തിൽ ഒട്ടനവധി മുസ്‌ലിയാക്കന്മാരെ ഞാൻ കണ്ടിട്ടുണ്ട്. സൈനുദ്ദീൻ മുസ്‌ലിയാരെപ്പോലെ വ്യത്യസ്തനായ ഒരു പണ്ഡിതൻ അപൂർവ്വ കാഴ്ചയായിരുന്നു.

# എന്റെ ഉസ്താദ്

## ഫൈസൽ ഹുസൈൻ മഞ്ചേരി

വന്ദ്യരായ എന്റെ ഉസ്താദ് മുഖേന എനിക്കും എന്റെ കുടുംബത്തിനും ഉണ്ടായ അനുഭവങ്ങൾ വിവരിക്കുകയാണെങ്കിൽ അത് മാത്രം മതി ഈ സ്മരണിക പൂർത്തിയാക്കാൻ. സ്ഥല പരിമിതി മൂലം അതിന് മുതിരുന്നില്ല. ജീവിതത്തിന്റെ സർവ്വപ്രതീക്ഷകളും അസ്തമിച്ച് ഇനിയെന്ത്? എന്ന ചിന്തയുമായാണ് എന്റെ പിതാവ് മലപ്പുറത്ത് എത്തുന്നത്. പക്ഷെ, ഈ സംഭവത്തിനും 24 വർഷങ്ങൾക്ക് മുമ്പ് പരിചയപ്പെട്ട കോട്ടക്കലെ ഹമീദ് ഡോക്ടറുടെ അടുത്തേക്ക് എന്റെ പിതാവിനെ കൊണ്ടെത്തിച്ചത് വിധിയുടെ ഒരു നല്ല നിമിഷം. ഡോക്ടറോട് തന്റെ ബുദ്ധിമുട്ടുകളെക്കുറിച്ചും വിഷമതകളെക്കുറിച്ചും വളരെ വിഷമത്തോടെ പറഞ്ഞു. ഡോക്ടർ എന്റെ പിതാവിനെ സമാധാനിപ്പിച്ച് കൊണ്ട് പോയത് ആയിരങ്ങളുടെ അഭയ കേന്ദ്രമായ ഉസ്താദിന്റെ അടുത്തേക്കായിരുന്നു. വിവരങ്ങൾ അറിഞ്ഞ ഉസ്താദ് പിതാവിനെ സമാധാനിപ്പിക്കുകയും കോട്ടക്കൽ ഡോക്ടറുടെ വീട്ടിൽ വെച്ച് നടത്തപ്പെടുന്ന റാത്തീബിൽ പങ്കെടുക്കാൻ നിർദ്ദേശിക്കുകയും ചെയ്തു. ഉസ്താദിന്റെ നിർദ്ദേശപ്രകാരം റാതിബിൽ പങ്കെടുക്കുകയും ആ റാത്തിബോട് കൂടി എന്റെ പിതാവിന്റെ ജീവിതത്തിന് ഒരു വഴിത്തിരിവ് ഉണ്ടാകുകയും ചെയ്തു. റാത്തിബിന്റെ പിറ്റേ ദിവസം തന്നെ ജീവിതത്തിലെ ഖൈറായ ഒരു ജോലി ലഭിച്ചു. ആ മഹാമനീഷിയെ എന്റെ പിതാവിന് പരിചയപ്പെടുത്തിയ ഹമീദ് ഡോക്ടറെ ഈ സന്ദർഭത്തിൽ ഞാൻ നന്ദിയോടെ സ്മരിക്കുന്നു.

ജീവിതമെന്നാൽ വിനയമാണെന്ന് സ്വ ജീവിതത്തിലൂടെ പ്രവർത്തിച്ച് കാണിച്ചുതന്ന മഹത്തായ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു ബഹുമാനപ്പെട്ട പെരുമുഖം ഉസ്താദ്. എന്നാൽ പ്രവാചകരെയും അല്ലാഹുവിനെ അറിഞ്ഞ് സ്നേഹിക്കുന്ന ഔലിയാക്കളെയും വിശ്വപ്രവാചകൻ മുഹമ്മദ് (സ) അവിടുത്തെ ഉമ്മത്തീങ്ങൾക്ക് സുന്നത്താക്കിയ ഖബർ സിയാറത്തിനെയും എല്ലാം ആക്ഷേപിക്കുന്ന അഭിനവ പുത്തൻ പ്രസ്ഥാനക്കാരുടെ പേടി സ്വപ്നമായിരുന്നു ആ മഹാനുഭാവൻ.

അവരുടെ ബാലിശമായ പൊള്ളത്തരങ്ങളെ ഖുർആനിന്റെയും ഹദീസിന്റെയും പ്രമാണങ്ങളുടെയും അടിസ്ഥാനത്തിൽ ഖണ്ഡിച്ചപ്പോൾ ഉസ്താദ് അവരുടെ ശത്രുവായിത്തീർന്നു. സത്യത്തിന്റെ പ്രകാശത്തെ അസത്യത്തിന്റെ ഇരുള് കൊണ്ട് മൂടിക്കളയാൻ ഈ നവീന വാദികൾ ശ്രമിച്ചപ്പോൾ സത്യത്തിന്റെ ഉജ്ജ്വല പ്രകാശമായി സുന്നി കേരളത്തിന്റെ ആവേശമായി ആ മഹാനായ പണ്ഡിതൻ ജ്വലിച്ച് നിന്നു. മാത്രമല്ല, ആവലാതികളും വിഷമങ്ങളും രോഗങ്ങളുമായി സമീപിക്കുന്ന ഏതൊരാളുടെയും അഭയ കേന്ദ്രമായിരുന്നു ആ മഹാനുഭാവൻ. മറ്റുള്ളവരുടെ വിഷമം സ്വന്തം വിഷമമായി മനസ്സിലാക്കുകയും അവരെ അകമഴിഞ്ഞ് സഹായിക്കുകയും ചെയ്തു. ഏതൊരു വിഷമത്തിനും അവിടെ പ്രതിവിധിയുണ്ടായിരുന്നു. ഇത് ഞങ്ങളുടെ അനുഭവത്തിൽ നിന്ന് ബോധ്യപ്പെട്ടിട്ടുള്ള കാര്യമാണ്. ഇന്നും ഞങ്ങളുടെ നീറുന്ന പ്രശ്നങ്ങൾക്ക് ആ മഖ്ബറ ഒരു അഭയകേന്ദ്രമായി നിലനിൽക്കുന്നു. ദു:ഖം കൊണ്ട് വീർപ്പ് മുട്ടുമ്പോൾ ഇന്നും ആ പുണ്യാത്മാവ് സാന്ത്വനത്തിന്റെ സംഗീതമായി ഞങ്ങളുടെ മനസ്സിൽ ജീവിക്കുന്നു.

പരിശുദ്ധമായ ഈമാൻ മനുഷ്യ ഹൃദയങ്ങളിൽ നിന്ന് നഷ്ടപ്പെട്ട് അഹങ്കാരവും, അസൂയയും ക്രൂരതയും നിറഞ്ഞ മനസ്സിന്റെ ഉടമകളായ ആധുനിക മുസൽമാന് സത്യത്തിന്റെ പാത കാണിച്ചുകൊടുത്ത മഹാനായിരുന്നു ബഹു. ഉസ്താദ്.

സഹജീവികളോട് എന്നും കരുണയോടും വിനയത്തോടും കൂടി പെരുമാറണമെന്ന് ആ മഹാത്മാവ് ജീവിച്ച് കാണിച്ചുതന്നു. തന്റെ മുടിയും താടിയും വൃത്തിയാക്കാൻ വരുന്ന ആളോടുപോലും ഇവിടം വരെ വന്നത് ബുദ്ധിമുട്ടായോ? എന്ന് ചോദിക്കുന്ന പ്രകൃതം. അദ്ദേഹത്തെ വിളിച്ച് കൊണ്ട് വരുന്നത് കാറിലാണ്, എന്നിട്ടാണ് മഹാനുഭാവന്റെ ഈ ചോദ്യം എന്ന് മനസ്സിലാക്കുമ്പോഴാണ് ആ മഹാത്മാവിന്റെ വിനയം നാം മനസ്സിലാക്കുന്നത്. ആത്മീയ സുന്നീ കേരളത്തിന്റെ അഭിമാനവും ആവേശവു

മായ ആ ഉജ്ജ്വല നേതൃത്വത്തിന്റെ സ്മരണകൾ എന്നും നമ്മുടെ മന സ്സിൽ ഉണ്ടാകും.

ഇത്പോലുള്ള മഹാരഥന്മാർ കാലയവനികക്കുള്ളിൽ മറയുമ്പോൾ മന സ്സിനെ ഓർമ്മിപ്പിക്കാനും ആശ്വസിപ്പിക്കാനും നമുക്കുള്ളത് വിശുദ്ധ ഖുർ ആനിലെ ഈ സൂക്തങ്ങളാണ്.

وَلَا تَحْسَبَنَّ الَّذِينَ قُتِلُوا فِي سَبِيلِ اللَّهِ أَمْوَاتًا بَلْ أَحْيَاءٌ عِنْدَ رَبِّهِمْ يُرْزَقُونَ

മഹാന്മാരുടെ മരണത്തിൽ മനംനൊന്ത് കഴിയുന്ന മുഅ്മിനീങ്ങൾക്ക് ഈ ആയത്ത് ഒരു സാന്ത്വനമായിരുന്നു.

അല്ലാഹുവിന്റെ ഔലിയാക്കൾ മരണപ്പെട്ടാലും എന്നും അവരുടെ താങ്ങും തണലും നമുക്ക് ലഭ്യമാകും. അതുകൊണ്ട് പുത്തൻ പ്രസ്ഥാന ക്കാരുടെ വാദഗതികളിൽ കുടുങ്ങി അല്ലാഹുവിന്റെയും അവന്റെ അടിമ കളായ സജ്ജനങ്ങളുടെയും ഗുരുത്വക്കേട് വാങ്ങി സ്വജീവിതം നശിപ്പി ക്കുന്ന നിർഭാഗ്യവാന്മാരിൽ പെടാതെ അല്ലാഹുവും ഔലിയാക്കളും ഇഷ്ട പ്പെടുന്ന ഭാഗ്യവാന്മാരിൽ ഉൾപ്പെടാൻ സ്വശരീരത്തെയും മുഴുവൻ മുഅ്മി നീങ്ങളെയും ഓർമ്മപ്പെടുത്താൻ ഈ സന്ദർഭം ഉപയോഗപ്പെടുത്തുന്നു.

എഴുതിയാൽ തീരുന്ന അല്ലെങ്കിൽ പറഞ്ഞാൽ തീരുന്ന ഒരു വ്യക്തി ത്വമല്ല എന്റെ ഉസ്താദിനുള്ളത്. ആ മഹാ കർമയോഗിയുടെ കാൽപാടു കൾ പിൻപറ്റി ജീവിച്ച് മരിച്ച് ആ മഹാത്മാവിനോടൊപ്പം അല്ലാഹു നമ്മെയും അവന്റെ അനുഗ്രഹത്തിന്റെ പൂങ്കാവനമായ സ്വർഗ്ഗത്തിൽ ഒരു മിച്ചുകൂട്ടട്ടെ. - ആമീൻ.

# മദ്രാസ് അനുഭവങ്ങൾ

## കെ.വി. മൊയ്തീൻ കോയ ഹാജി തേഞ്ഞിപ്പലം

തൊള്ളായിരത്തി എഴുപത്തിയെട്ടിലാണ് മദ്രാസ് പന്ത്രണ്ടിലെ പുളിയം തോപ്പിലേക്കു മുസ്‌ലിയാർ കടന്നുവരുന്നത്. അന്ന് ഞങ്ങൾ പുളിയം തോപ്പിലായിരുന്നു. ഞാനും തേഞ്ഞിപ്പലം കെ.ടി. മൊയ്തീൻ കുട്ടിക്കയും ഒരു റൂമിലാണ്. ഉച്ച സമയത്ത് മുളകും മല്ലിയും നന്നാക്കി ഉണക്കി റെഡി യാക്കി വെച്ചു. ക്ഷീണം കൊണ്ട് ഉറക്കം വന്നപ്പോൾ കിടന്നു. അപ്പോൾ ഉറക്കത്തിൽ കണ്ടു. നാളെ സെൻട്രൽ സ്റ്റേഷനിൽ ഒന്നാം നമ്പർ പ്ലാറ്റ്ഫോമിൽ ചെല്ലാൻ മൊയ്തീൻ കുട്ടിക്കനോട് ഞാൻ പറഞ്ഞു. ചെന്ന പ്പോൾ ഒരു സൂട്ട് കെയ്സും പിടിച്ചദ്ദേഹം കടന്നുവരുന്നു. ഇതായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാരുടെ പുളിയംതോപ്പിലേക്കുള്ള വരവ്.

പുളിയംതോപ്പിൽ മുസ്‌ലിയാർ താമസമാക്കി. മൂന്നിയൂർ സൈതലവി ഹാജിയുടെ വീടിനു മുകളിലായിരുന്നു താമസം. അവിടെ മജ്ദൂബായ ഒരു വലിയ്യുണ്ടായിരുന്നു. മലയാളവും തമിഴും അറിയുമായിരുന്നില്ല. ഉറുദു അറിയും. അദ്ദേഹം ഇടക്കിടെ റൂമിൽ വരും. അങ്ങനെ മുസ്‌ലിയാർ ഞങ്ങൾക്ക് അയാളെ പരിചയപ്പെടുത്തിതന്നു. സൂക്ഷിക്കാൻ പറഞ്ഞു. ഹസ്റത്ത് ഭായി എന്നായിരുന്നു അദ്ദേഹത്തെ വിളിച്ചിരുന്നത്.

ഒരു സഫർ 26 ആഗതമായി ശൈഖുനായുടെ ആണ്ട് ദിവസമായിരു ന്നു. ചേലേമ്പ്ര സ്വദേശി കല്ലുവളപ്പിൽ മൊയ്തീൻ കുട്ടി എന്നവരുടെ റൂമിൽ വെച്ചു മൗലിദ് ചൊല്ലാൻ ഞങ്ങൾ പോയി. പോകുമ്പോൾ ഈ മജ്ദൂബ് ഞങ്ങളുടെ കാറിനു മുന്നിൽ വന്നു. മുസ്‌ലിയാർ പറഞ്ഞു: "ദുആ

ചെയ്യണം" അപ്പോൾ ഇദാ ജാത്ത... എന്നു തുടങ്ങുന്ന സൂറത്ത് ഓതി വണ്ടിയിൽ കയറി ആ വീട്ടിൽ എത്തി. മൗലിദ് തുടങ്ങാറായി. ഞാൻ മുസ്‌ലിയാരുടെ എതിർവശത്തായിരുന്നു ഇരുന്നിരുന്നത്. മുസ്‌ലിയാർ ദുആ ഇരന്നു. ഒരാൾക്ക് ചൊല്ലാൻ കിട്ടുന്നില്ല. അപ്പോൾ എനിക്ക് നേരെ നീട്ടിവെച്ചു. മൊയ്തീൻ കോയാ ചൊല്ല് എന്നു പറഞ്ഞു. ഞാൻ ഭംഗിയായി ചൊല്ലി. മജ്ദൂബ് അവിടെ ഇരിക്കുന്നുണ്ടായിരുന്നു. പിന്നെ പുളിയംതോപ്പിലേക്ക് തന്നെ തിരിച്ചുപോയി. വആള് പരിപാടിയുമായി ബന്ധപ്പെട്ടാണ് മദ്രാസിൽ പോക്കു തുടങ്ങിയത്.

ബോംബെയിൽ പര്യടനം നടത്തവെ ഇച്ചാമാരുടെ ഒരു തുണിക്കട ഉദ്ഘാടനത്തിന് ക്ഷണിക്കപ്പെട്ടു. അന്ന് ടെർളിയുടെ ഒരു ഷർട്ട് പീസ് മുസ്‌ലിയാർക്ക് പാരിതോഷികമായി കിട്ടി. ആരംബത്തോടെ അതുമായി മദ്രാസിലെ പുതുവണ്ണാർ പേട്ടയിൽ വന്നു. ഒരു മലയാളിയെ കണ്ട് തുന്നിക്കാമെന്നു കരുതി. പരിചയക്കാരനായ മലയാളിയെ കണ്ടെത്തി ഏൽപ്പിച്ചു. ടെർളിതുണി മാർക്കറ്റിൽ ഇറങ്ങിത്തുടങ്ങുന്ന സമയമായതിനാൽ അന്ന് അതിന് വലിയ വിലയുണ്ടായിരുന്നു. ടെർളി കണ്ടപ്പോൾ അതിന് അവധി പറഞ്ഞു. ആ അവധിക്കുള്ളിൽ തയ്ച്ചു തരാമെന്നായിരുന്നു വാഗ്ദത്തം. തയ്ച്ചുതരാമെന്നേറ്റ അവധിയായപ്പോൾ എന്നോട് പോയി നോക്കാൻ പറഞ്ഞു. രണ്ട് മൂന്ന് അവധി മാറ്റി മാറ്റി പറഞ്ഞു. മുസ്‌ലിയാരും ഉമ്മർക്കയും കൂടി കടയിൽ ചെന്നു. ഇവരെ കണ്ട മാത്രയിൽ ടയ്‌ലർ വെപ്രാളപ്പെട്ടു ഉരുണ്ടുകളിച്ചു. നല്ലവണ്ണം ദേഷ്യപ്പെട്ടു സംസാരിച്ചു. 'നിനക്ക് ഈ പണി പറ്റില്ല. നീ ഇനി ഈ പണി എടുക്കേണ്ട' എന്നു പറ ഞ്ഞു മുസ്‌ലിയാർ ഇറങ്ങിപ്പോന്നു. വൈകാതെ തന്നെ ആ കടയിൽ ഒരു പടുകൂറ്റൻ കാള വന്നു ഇടിച്ചു തകർന്നു. ഗ്ലാസും മറ്റും പൊട്ടി തീപിടിച്ചു. ഉടനെ ടയ്‌ലർ മുസ്‌ലിയാരുടെ അടുത്തെത്തി ഖേദം പറഞ്ഞു. പിന്നീട് ആ മനുഷ്യൻ ഈ പണി എടുത്തിട്ടില്ല.

മദ്രാസിലെ കോവളത്ത് തമീമുൽ അൻസാരി എന്ന സ്വഹാബിയുടെ മഖ്ബറ സിയാറത്ത് ചെയ്തു തിരിച്ചു വരികയായിരുന്നു. കടലുണ്ടിക്കാരൻ കുട്ടിമോൻ സ്രാങ്കിന്റെ വണ്ടിയിലായിരുന്നു യാത്ര. വണ്ടിയിൽ പെട്രോൾ ഇല്ലാതെയായി. ഉടനെ മുസ്‌ലിയാർ 'കീ' ചോദിച്ചു. 'കീ' കൊടുത്തപ്പോൾ കയ്യിൽ പിടിച്ചു ഡ്രൈവർക്ക് തിരിച്ചുകൊടുത്തു. ഇനി വണ്ടി വിട്ടോളൂ എന്ന് പറഞ്ഞു. തുടർന്ന് പതിനഞ്ച് കിലോമീറ്റർ ദൂരമുള്ള ഉപ്പ് വയൽ മാത്രമുള്ള നിരപ്പിലൂടെ സഞ്ചരിച്ചു എടയാറിലെത്തി.

മദ്രാസിലെ സാദാത്ത് ഹൗസിൽ ഗൗസുൽ അഅ്ളമിന്റെ നേർച്ച നട

ക്കുന്ന സമയം. ബറകത്തു ഭക്ഷണങ്ങൾ എല്ലാം തീർന്നു. ആ സമയ ത്താണ് കിഴവിയായ ഒരു അമുസ്‌ലിം സ്ത്രീ പാത്രവുമായി കടന്നുവരു ന്നത്. ചെറിയ നഗർ ടൗൺ ഏരിയ ആയിരുന്നതിനാൽ ഭക്ഷണങ്ങൾക്ക് പലരും വന്നിരുന്നു. മുസ്‌ലിയാർ പാത്രം വാങ്ങാൻ പറഞ്ഞു. മേശപ്പു റത്ത് വെച്ചു. കുറച്ച് കഴിഞ്ഞ് ആ പാത്രം എടുത്തു കൊടുത്തു. അത്ഭുതം അതിൽ നിറയെ ഭക്ഷണമുണ്ടായിരുന്നു.

സാദാത്ത് ഹൗസിൽ താമസിക്കുന്ന കാലത്ത് കള്ളു കുടിയ ന്മാരെക്കുറിച്ച് വഅള് പറഞ്ഞു. അങ്ങനെ മദ്യപാനികളായ പലരും മുസ്‌ലി യാർക്ക് എതിരായി ഉറഞ്ഞുതുള്ളി. പ്രതിയോഗികളായ ഇവരുടെ മക്കൾക്ക് പനി വന്നു. വെള്ളം മന്ത്രിക്കാൻ കൊടുത്തയച്ചത് മുസ്‌ലിയാ രുടെ അടുത്തേക്കായിരുന്നു. പള്ളിക്കു മുമ്പിൽ നിസ്കരിക്കാതെ മദ്യ പിച്ചു നടന്നിരുന്ന ഒരാൾ മന്ത്രിക്കാൻ കൊടുത്തയച്ചപ്പോൾ മുസ്‌ലിയാർ വിസമ്മതിച്ചു. കാരണം ചോദിച്ചു. അയാൾ ബഹളം വെച്ചു. അപ്പോൾ മുസ്‌ലിയാർ പറഞ്ഞു. നീ ചെന്ന് നിന്റെ മകളോട് ചോദിക്കുക. മകൾക്ക് പനി സുഖപ്പെട്ടിരിക്കുന്നു. ചെന്ന് ചോദിച്ചപ്പോൾ മകൾ പറഞ്ഞു: "എന്റെ അടുക്കൽ ഇന്നലെ രാത്രി സ്വപ്നത്തിൽ ഒരാൾ വന്നു മന്ത്രിച്ചിരുന്നു"

മദ്രാസിലെ ആണിക്കല്ല് മുഹമ്മദ്ക്കയുടെ വീട് അരച്ചുമരും ബാക്കി ഓല കൊണ്ട് മറച്ചതുമായിരുന്നു. ആ നിലയിലുള്ള അദ്ദേഹത്തിന്റെ സ്വന്തം വീടിനു മേൽ രണ്ടായിരം രൂപ കടമുണ്ടെന്നും ഞാൻ ഇത് വിൽക്കു കയാണെന്നും മുസ്‌ലിയാരോട് പറഞ്ഞു. എഴുത്തും വായനയും അറി യില്ലെങ്കിലും നല്ല ബുദ്ധിയും തന്റേടവും അദ്ദേഹത്തിനുണ്ടായിരുന്നു. മുസ്‌ലിയാർ പറഞ്ഞു. വിൽക്കേണ്ട. ഈ കടം വീടും. ഇവിടെ ഒരു ബിൽഡിംഗ് എടുക്കാം. അയാളുടെ അനുജനെ ഏൽപ്പിച്ചു. നാൽപത് ദിവസം വീട്ടിൽ 'അൻആം' സൂറത്ത് ഓതാൻ അനുജനെ പറഞ്ഞേൽപ്പി ച്ചു. നാൽപ്പതിന്റെ അന്ന് തന്നെ നിരന്തരം ശല്യം ചെയ്തിരുന്ന 'കാക്ക' തന്റെ മുന്നിൽ കിടന്ന് തട്ടിപ്പിടഞ്ഞ് ചത്തു. ആ സമയം അതിന്റെ വായ യിൽ ചെമ്പിന്റെ കമ്പി പിരിച്ചുവെച്ചിരുന്നു. അതോടു കൂടി കോൺട്രാക്ട് വർക്കിൽ അദ്ദേഹം പുരോഗതി നേടി. തന്നെ ബാധിച്ചിരുന്ന അപശകു നങ്ങൾ അതോടെ പമ്പ കടക്കുകയായിരുന്നു.

ഞാനും അസീസും സാദാത്ത് ഹൗസിൽ വസിക്കുന്ന കാലം. എന്റെ വലതു കൈ തളർന്നു. ഒരു തീപെട്ടി എടുക്കാനുള്ള ശക്തി പോലും ഇല്ലാ തെയായി. അന്ന് ഞാൻ കത്ത് എഴുതി. കത്ത് ഇവിടെ പെരുമുഖത്ത് കിട്ടിയ അന്ന് എന്റെ കൈ ശരിയായി. ഹറമിൽ വെടിവെപ്പു നടന്ന കാലം.

ഞാനും അമ്മോശനും ലീഗ് ഓഫീസിൽ നിന്നു ഹജ്ജിനു പോവാനുള്ള ഫോറം ഫില്ലപ്പ് ചെയ്ത് കൊടുത്തു ഇവിടെ വന്നു. എന്നോട് പറഞ്ഞു. "നീ ഹജ്ജിന് പോകേണ്ട" അമ്മോശന് ഇത് സഹിച്ചില്ല. ഞാനുമായി തെറ്റി. ഞാൻ കോയപ്പാപ്പയുടെ അടുത്തെത്തി. കോയപ്പാപ്പ ആരോടോ എന്ന വണ്ണം പറയുന്നു. "ഹജ്ജിന് പോവാൻ സമയമായിട്ടില്ല" പിന്നീട് 87ൽ ഞാൻ ഒരു സ്വപ്നം കണ്ടു. അത് പറയാൻ ഞാൻ ഒരു ദിവസം രാവിലെ വന്നു. അന്ന് തിരക്കു മൂലം പറയാൻ കഴിഞ്ഞില്ല. പിറ്റേന്നു വന്നു. അന്നും സാധിച്ചില്ല. മൂന്നാം ദിവസം രാവിലെ മുസ്‌ലിയാർ കോലായിലി രിക്കുന്നു. എന്നോട് പറഞ്ഞു. രണ്ടു മൂന്നു ദിവസമായി നീ നടക്കുന്നു. പറയ്! ഞാൻ പറഞ്ഞു. "ഈ കൊല്ലം നീ എന്നെ ബേജാറാക്കരുത്" ഈ വർഷം നിയ്യത്ത് വെക്കുക. അടുത്ത കൊല്ലം ഹജ്ജിന് പോവാം.

ശേഷം ഞാൻ സി.എം. വലിയുല്ലാഹിയുടെ അടുത്ത് ചെന്നപ്പോൾ ഇങ്ങനെ പറഞ്ഞു: "ഹജ്ജ് നിർബന്ധമായിപ്പോയി. പൈസ വരുന്നതും പോകുന്നതും നീ ചിന്തിക്കേണ്ട" പറഞ്ഞപ്രകാരം ആ ഹജ്ജ് യാത്ര സഫ ലമായി. മഹാന്മാരുടെ ബറകത്ത് കൊണ്ട് അല്ലാഹു നമ്മെ വിജയിക ളിൽ പെടുത്തട്ടെ. ഏതാനും അനുഭവങ്ങൾ മാത്രമാണിത്. ഇനിയും ധാരാളമുണ്ട്. പക്ഷെ സ്ഥലപരിമിതി...

# മനസ്സ് വായിച്ച മഹാമനീഷി

**ബശീർ പെരുമുഖം**

കേരള ചരിത്രത്തിന്റെ നാൾവഴികളിൽ എന്നും പ്രോജ്ജ്വലിച്ചുനിൽക്കുന്ന അനശ്വരയശസ്സികളായ നിരവധി പണ്ഡിതന്മാരുണ്ട്. ആത്മീയതയുടെ അനന്ത സാഗരത്തിൽ നീന്തിതുടിച്ച ആ മഹാമനീഷികളുടെ ധന്യജീവിതം കേരള മുസ്‌ലിംകൾക്ക് എക്കാലത്തും താങ്ങും തണലുമാണ്. ചരിത്രത്തിന്റെ അനർഘമായ അധ്യായങ്ങൾ രചിച്ചാണവർ ലോകത്തോട് വിട പറഞ്ഞത്. പ്രപഞ്ച പരിത്യാഗികളായ ആ മഹാരഥന്മാരുടെ കൂട്ടത്തിലാണ് പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരുടെ സ്ഥാനവും. ഇസ്‌ലാമിക കേരളത്തിന്റെ സ്വകാര്യ അലങ്കാരമായിരുന്നു മഹാനവർകൾ.

ആത്മീയ കേരളത്തിന്റെ വൈജ്ഞാനിക ഭൂപടത്തിൽ അനിഷേധ്യ സാന്നിധ്യമായി വിശ്വാസ ഹൃദയങ്ങളിൽ ഇന്നും ജീവിക്കുന്ന അതുല്യ വ്യക്തിത്വമായിരുന്നു വന്ദ്യഗുരു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ (ഖ.സി.)

നീണ്ടകാലത്തെ ധന്യജീവിതത്തിനു ശേഷം അല്ലാഹുവിന്റെ അലംഘനീയ വിധിക്കുമുന്നിൽ ആ ജീവിതം അവസാനിക്കുമ്പോൾ വിശ്വാസ ഹൃദയങ്ങൾ വിതുമ്പിയത് ആ പ്രതിഭാധനൻ പകർന്നു തന്ന അനുഗ്രഹങ്ങളെയോർത്താണ്.

അശാന്തിയുടെ തുരുത്തിൽ തകർന്ന ഹൃദയത്തോടെ പകച്ചെത്തുന്ന

ആയിരങ്ങളെ ആത്മശാന്തിയുടെ മന്ത്രണങ്ങൾ ഉരുവിട്ട് സമാധാനത്തോടെ തിരിച്ചയച്ച രംഗങ്ങൾ, ഉള്ളവനേയും ഇല്ലാത്തവനേയും അരുമയോടെ സ്വീകരിക്കുകയും സാന്ത്വനം നൽകി ആശ്ലേഷിക്കുകയും ചെയ്ത കഥകൾ. ആ ജീവിതം എക്കാലത്തും എല്ലാവർക്കും മാതൃകയായിരുന്നു.

വിശുദ്ധിയുടെ വിളനിലമായ അവിടുന്ന് വിശ്വാസികൾക്ക് വെളിച്ചം പകർന്നു. ഒരു യുഗത്തിന്റെ - കാലത്തിന്റെ - ദേശത്തിന്റെ ചരിത്രമായി ആ മഹാനുഭാവൻ ഇന്നും ജ്വലിച്ചുനിൽക്കുന്നു. എഴുതി തീർക്കാൻ പറ്റാതെ പോയ ഒരു ചരിത്രമായി മനസ്സിൽ ആ വ്യക്തിത്വം കഥിച്ചുനിൽക്കുന്നു.

'സൈനുദ്ദീൻ' ദീനിന്റെ സൗന്ദര്യം. പേരുപോലെ തന്നെ ആകർഷകമായിരുന്നു ആ ജീവിതവും. സുന്ദരമായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാരുടെ ജീവിതം. ആകർഷക സ്വഭാവം, വിനയാന്വിത പെരുമാറ്റം, ലാളിത്യവും കരുണയും നിറഞ്ഞ സംസാരം, എല്ലാവരേയും സ്നേഹിക്കുന്ന പ്രകൃതം.

'പെരുമുഖം' ദേശത്തിനു മാത്രമായിരുന്നില്ല അവിടുന്ന് ചൈതന്യം പകർന്നത്. വിജ്ഞാനത്തെ സ്നേഹിക്കുന്ന എല്ലാ ദേശക്കാർക്കുമായിരുന്നു. അളന്നുമുറിച്ച വാക്കുകളിലൂടെ സർവ്വ ഹൃദയങ്ങൾക്കും അദ്ദേഹം സ്വീകാര്യനായിത്തീർന്നു. പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരുമായി നിരന്തര ബന്ധം സ്ഥാപിക്കാൻ കഴിഞ്ഞപ്പൊഴൊക്കെ ആ ജീവിതം എന്നിൽ ചെലുത്തിയ സ്വാധീനം അളവറ്റതായിരുന്നു. എല്ലാം നഷ്ടപ്പെടുമ്പോൾ ഓടി അണയാനുള്ള അഭയകേന്ദ്രം, ആഗ്രഹങ്ങളും അഭിലാഷങ്ങളും മനം തുറന്ന് സമർപ്പിക്കാൻ പറ്റിയ സ്നേഹ തുരുത്ത്. നിർവചിക്കാൻ കഴിയാത്ത അനുഭവങ്ങളാണ് ഉസ്താദ് പകർന്നു തന്നത്. ധന്യമാർന്ന ആ ജീവിതം സമ്പൂർണമായും നന്മയിലധിഷ്ഠിതമായിരുന്നു. അക്കാരണം കൊണ്ട്തന്നെ അവിടുത്തെ ഓരോ ചലനവും നിസ്തുലമായ ഒരനുഭവമായി വേരിട്ടുനിന്നു.

ചെറുപ്പത്തിൽ മുസ്‌ലിയാരിൽ ഞാൻ കണ്ടത് പള്ളികളും മദ്റസകളും സ്ഥാപിക്കാൻ വേണ്ടി അഹോരാത്രം പരിശ്രമിക്കുന്ന ഒരു കർമ്മയോഗിയെയാണ്. പെരുമുഖത്തും സമീപ പ്രദേശങ്ങളിലും അദ്ദേഹം നേതൃത്വം നൽകി ഉണ്ടാക്കിയ പള്ളികളുടെയും മദ്റസകളുടെയും എണ്ണം വളരെ കൂടുതലാണ്.

വെള്ളിയാഴ്ച എണ്ണക്കാട് പള്ളിയിൽ വെച്ചു നടത്തിയിരുന്ന പ്രസംഗം ആ വ്യക്തിത്വത്തിന്റെ നിദർശനമായിരുന്നു. ആരേയും ഭയക്കാതെ, സത്യം തുറന്നുപറയാനുള്ള ചങ്കൂറ്റം മഹാന്റെ സവിശേഷതയായിരുന്നു.

തന്റെ പ്രസംഗത്തിനിടയിൽ സദസ്യരിൽ നിന്നും സംസാരം കേട്ടാൽ അദ്ദേഹം ഉടനെ പ്രതികരിച്ചിരുന്നു: "ഏത് തറവാട്ടുകാരനായാലും വേണ്ടി ല്ലെടാ, ഏത് ബാപ്പാന്റെ മോനായാലും വേണ്ടില്ലാ, ഇത് അല്ലാഹുവിന്റെ വീടാണ്, ഇറങ്ങടാ പുറത്ത്".

ഘനഗാംഭീര്യം സ്ഫുരിക്കുന്ന ശബ്ദം കേട്ടാൽ പിന്നെയാരും ഒന്നും ഉരിയാടുകയില്ല.

സൈനുദ്ദീൻ മുസ്‌ലിയാരെ തേടി ജലാലിയ മൻസിലിലെത്തുമ്പോ ഴൊക്കെ അദ്ദേഹം എന്നെ അനുഗ്രഹിച്ചിരുന്നു. "ബശീറാജി, നിങ്ങ ളൊന്നും പേടിക്കേണ്ട, ഞാൻ നിങ്ങളോടൊപ്പമുണ്ട്" സമാധാനത്തിന്റെ സുന്ദര വാക്കുകൾ കേട്ട് അകം നിറഞ്ഞ സന്തോഷത്തോടെ ഞാൻ എത്രയോ തവണ മടങ്ങിയിട്ടുണ്ട്.

അടുത്ത ബന്ധമുണ്ടെങ്കിലും സൈനുദ്ദീൻ മുസ്‌ലിയാരിൽ നിന്നും ഒരു നിലക്കുമുള്ള 'ഇജാസിയത്' വാങ്ങിച്ചിരുന്നില്ല. സൂക്ഷ്മതയോടെയും കൃത്യനിഷ്ഠതയോടെയും നിർവ്വഹിക്കാൻ കഴിയാത്തതിനാലായിരുന്നു വാങ്ങിക്കാതിരുന്നത്. ഇജാസിയത്ത് വാങ്ങണമെന്ന ഉദ്ദേശ്യത്തോടെ ഒരു ദിവസം അദ്ദേഹത്തെ കാണാൻ പുറപ്പെട്ടു. സലാം ചൊല്ലിയ ഉടനെ അദ്ദേഹം റൂമിന്റെ മൂലയിൽ സൂക്ഷിച്ചിരുന്ന പൊതിയെടുക്കാൻ പറഞ്ഞു. പലഹാരപ്പൊതിയോ മറ്റോ ആയിരിക്കുമെന്ന നിഗമനത്തിലാണ് ഞാൻ പൊതിയെടുത്ത് കൊടുത്തത്.

ഉടനെ ബിസ്മി ചൊല്ലി പൊതി തിരിച്ചുതന്നു. "ഇത് നിങ്ങൾ പതിവാ ക്കുക" ഞാൻ മനസ്സിൽ കരുതിയ കാര്യം. അദ്ദേഹം വായിച്ചെടുത്തിരി ക്കുന്നു. പറഞ്ഞറിയിക്കാനാവാത്ത ആശ്ചര്യത്തോടെ ഞാൻ പൊതി അഴിച്ചു" ദലാഇലുൽ ഖൈറാത്!.

ആ സമയത്ത് എനിക്ക് ഓർമ്മവന്നത് "കുപ്പിയകത്തുള്ള വസ്തുവിനെ പോലെ കാണാം ഞാൻ നിങ്ങളെ ഖൽബകം എന്നോവർ" എന്ന മുഹ്‌യി ദ്ദീൻ മാലയിലെ ഈരടികളാണ്.

ഞാൻ വീണ്ടും ചോദിച്ചു: ഇത് ചൊല്ലാൻ കഴിഞ്ഞില്ലെങ്കിലോ, പേടി ക്കേണ്ട, ഉറങ്ങാൻ കിടക്കുന്ന സ്ഥലത്ത് തലക്കുഭാഗത്ത് മുകളിൽ വെക്കുക.

• • •

പിതൃതുല്യരായ എം.കെ.എം. കോയ മുസ്‌ലിയാർ സ്വന്തമായി ഒരു വീട് ഉണ്ടാക്കേണ്ടതിന്റെ ആവശ്യം പലപ്പോഴായി എന്നോട് പറഞ്ഞിരു

ന്നു. ഒരു ബലിപെരുന്നാൾ ദിനം നിസ്കാരം കഴിഞ്ഞ് ഉസ്താദിന്റെ വീട്ടിലെത്തി. സംസാരിച്ച ഉടനെ പ്രതികരിച്ചു. ബശീറാജിയുടെ വീടിനു ഞാൻ കുറ്റിയടിക്കും. പലരും ക്ഷണിച്ചിട്ടും സ്വീകരിക്കാത്ത ഉസ്താദ് എന്റെ പുരയുടെ കാര്യം സ്വയം ഏറ്റെടുത്തിരിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹത്താൽ ആ തിരുകരം കൊണ്ട് തന്നെ ഒരു റബീഉൽ അവ്വൽ പന്ത്രണ്ടിന് വീടിന് കുറ്റിയടിച്ചു. പ്രാർത്ഥനക്ക് ശേഷം സൈനുദ്ദീൻ മുസ്‌ലിയാർ ചോദിച്ചു. "ബശീറാജി, വീടു വെക്കാൻ കാശ് വല്ലതും..." കുറച്ച് കാശുണ്ട്. അത് തറ ഉണ്ടാക്കാൻ പോലും തികയില്ല. തൽക്കാലം തറ ഉണ്ടാക്കണം. ബാക്കി അഞ്ചു വർഷം കൊണ്ട് പൂർത്തിയാക്കാമെന്നാണ് കരുതുന്നത്. ഉടനെ അദ്ദേഹം പറഞ്ഞു. അത് വേണ്ട. പെട്ടെന്ന് പൂർത്തിയായിക്കോട്ടെ. ആ വാക്ക് അന്വർത്ഥമായി. ഒരു വർഷം കൊണ്ട് തന്നെ ഏതാണ്ട് പണി പൂർത്തിയാക്കുവാൻ സാധിച്ചു. ഒരിക്കൽ സൈനുദ്ദീൻ മുസ്‌ലിയാരുടെ വീട്ടിലെത്തി. അദ്ദേഹം പറഞ്ഞു. ബഷീറാജി നിങ്ങളുടെ വീടിനു ഞാൻ പേര് വെച്ചിരിക്കുന്നു. 'ബൈതുൽ മുബാറക്.' പെട്ടെന്നത് പറഞ്ഞപ്പോൾ എന്റെ മനസ്സ് പതറി. ശാദുലി മജ്‌ലിസുമായി ബന്ധപ്പെടാറുള്ളത് കൊണ്ട് ശാദുലി മൻസിലായിരുന്നു എനിക്കിഷ്ടം. മനസ്സിൽ താലോലിച്ച സ്വപ്നമായിരുന്നു അത്. എങ്കിലും അദ്ദേഹത്തിന്റെ അഭിപ്രായം സ്വീകരിച്ച് ഞാൻ മടങ്ങി. ഈ കാര്യം ഞാൻ മറ്റാരോടും പറഞ്ഞതുമില്ല. പിന്നെ ഉസ്താദിന്റെ വഫാത്തിന്റെ ആഴ്ചകൾക്ക് മുമ്പ് ഞാൻ വീണ്ടും അദ്ദേഹത്തെ കാണാൻ ചെന്നു. അപ്പോൾ അവിടുന്ന് പറഞ്ഞു: "ബശീറാജി, ഞാൻ നിങ്ങളുടെ വീടിന്റെ പേര് മാറ്റിയിരിക്കുന്നു. 'ശാദുലി മൻസിൽ' എന്നാക്കിയിരിക്കുന്നു". എന്റെ ഹൃദയം സന്തോഷത്താൽ നിറഞ്ഞു.

ഒരിക്കൽ ശക്തമായ നെഞ്ചുവേദനയുണ്ടായി. ഡോക്ടറെ കാണിച്ചപ്പോൾ വിദഗ്ധ ചികിത്സയാണ് നിർദ്ദേശിച്ചത്. അതടിസ്ഥാനത്തിൽ കോഴിക്കോട് ഫാത്വിമ ഹോസ്പിറ്റലിലേക്ക് പോകും മുമ്പ് സൈനുദ്ദീൻ മുസ്‌ലിയാരെ കണ്ട് വിവരം ധരിപ്പിച്ചു.

ഉസ്താദ് പറഞ്ഞു: "ഹൃദയ സംബന്ധമായ ഒരസുഖവും നിങ്ങൾക്കില്ല. ഇനി ഉണ്ടാവുകയുമില്ല. നിങ്ങൾ കട്ടൻ ചായ പതിവാക്കുക."

ഹോസ്പിറ്റലിലെത്തി എല്ലാവിധ പരിശോധനക്കും വിധേയനായി. ഉയർന്ന കൊളസ്ട്രോൾ ഉണ്ടെങ്കിലും ഹൃദയ സംബന്ധമായ യാതൊരു അസുഖവുമില്ലെന്ന് തെളിഞ്ഞു. ഉസ്താദിന്റെ ഉൾക്കാഴ്ച നന്നായി ബോധിച്ചു.

ആഴ്ചകൾക്ക് ശേഷം കട്ടൻ ചായ ഹൃദയ സംബന്ധമായ രോഗങ്ങൾക്ക് ഫലപ്രദമാണെന്ന് ഒരു പത്രത്തിൽ വായിക്കാനിടയായി. വന്ദ്യ ഗുരുവിന്റെ അർത്ഥപൂർണമായ വാക്കുകൾ മറുമരുന്നായി കാതുകളെ തഴുകുന്നു.

വിയോഗത്തിന് അൽപ ദിവസങ്ങൾക്ക് മുമ്പ് ഫാത്വിമ ഹോസ്പിറ്റലിൽ ഉസ്താദിനെ സന്ദർശിക്കാൻ ചെന്നപ്പോൾ അടുത്തേക്ക് വിളിച്ചു എന്തോ പറഞ്ഞു. ആ വാക്കുകൾ അവ്യക്തമായിരുന്നു. അതുകൊണ്ട് എനിക്കത് മനസ്സിലാക്കാൻ സാധിച്ചില്ല. അടുത്ത ദിവസം ഞാൻ വളരെ ശ്രദ്ധിച്ചു. 'റാത്തീബ്' എന്ന പദമാണ് അവിടുന്ന് ഉരുവിടുന്നത്. അപ്പോഴാണ് കോട്ടക്കൽ റാത്തീബിനെ കുറിച്ച് എനിക്ക് ഓർമ്മവന്നത്. വളരെ അവശതയിൽ കിടക്കുമ്പോഴും റാത്തീബിന് പോകണമെന്ന നിർദ്ദേശമാണ് അവിടുന്ന് ഉണ്ടായത്.

മരണശയ്യയിലും അല്ലാഹുവാകുന്ന പരമസത്യത്തിലേക്കുള്ള വഴിയടയാളങ്ങൾ വിവരിച്ചുതന്നാണ് ആ സാത്വികൻ കണ്ണടച്ചത്. ജീവിത വിജയത്തിനും പരലോക മോക്ഷം ലഭിക്കുവാനും അവിടുന്ന് നൽകിയ സദുപദേശങ്ങൾ ജീവിതത്തിന് വെളിച്ചം പകരുന്നു.

എല്ലാ നിലക്കും വഴികാട്ടിയും അത്താണിയുമായിരുന്ന വന്ദ്യഗുരു സൈനുദ്ദീൻ മുസ്‌ലിയാർ (ഖ.സി). അദ്ദേഹത്തിന്റെ വ്യക്തി വൈശിഷ്ട്യം വാക്കുകൾക്കും വരകൾക്കുമപ്പുറമാണ്. ആ ധന്യജീവിതത്തോടൊപ്പം സ്വർഗപ്രവേശം സാധ്യമാകാൻ റബ്ബ് തുണക്കട്ടെ.

# വിരഹത്തിന്റെ വിറങ്ങലിപ്പുകൾ

എൻ.എ. ജലീൽ പെരുമുഖം

ഉസ്താദ് നമ്മെ വിട്ടകന്നു. ഓർക്കാൻ വയ്യ ആ രംഗം. അന്നൊരു ശനിയാഴ്ചയായിരുന്നു. അവിടുന്ന് നിർദ്ദേശിക്കുന്ന അങ്ങയുടെ ഇഷ്ടപ്പെട്ട ശനിയാഴ്ച. വിരഹത്തിന്റെ വിറങ്ങലിപ്പുകൾ മാത്രം ബാക്കിയാക്കി അങ്ങ് ഞങ്ങളോട് വിട പറഞ്ഞു. മനോമുകരത്തിൽ ആ രൂപം തെളിഞ്ഞ് വരുന്നു. പാണ്ഡിത്യത്തിന്റെ നിറകുടം ത്രാണിത്വത്തിന്റെ തനിരൂപം. വാഗ്ചാരുതയുടെ ആൾരൂപം. വർണ്ണനകൾക്ക് ഈ തൂലിക അപര്യാപ്തം.

ഞങ്ങളോട് മാപ്പാക്കുക. ഞങ്ങൾക്ക് വളരെ വൈകിപ്പോയി. വിലായത്തിന്റെ വിളക്ക്മാടത്തെ തിരിച്ചറിയാൻ. ആധുനികതയുടെ അട്ടഹാസങ്ങൾക്കിടയിൽ ആലസ്യം ഞങ്ങളെ ഉന്മാദലോകത്തേക്ക് നയിച്ചെങ്കിൽ ഞങ്ങളോട് മാപ്പാക്കൂ. അവിടുത്തെ മദദ് അത്രെത്ര പ്രതീക്ഷ.

ഓ! ഉസ്താദ് അങ്ങ് ഉന്നതിയുടെ ഉത്തുംഗതയിലേക്ക് ഉയർന്നകന്നു. വൈഷമ്യങ്ങൾക്കും പ്രശ്ന കലുഷിതകൾക്കും ആശ്വാസമായി ആ അത്താണി ഇന്ന് നമ്മോടൊപ്പമില്ല. ആ മഹാമനീഷി നടന്നകന്നു. ഉത്തമ സമൂഹ സൃഷ്ടിക്ക് ഒരു ചാലക

ശക്തിയായി വർത്തിച്ച ഉസ്താദ് എം. സൈനുദ്ദീൻ മുസ്‌ലിയാർ (ന.മ). കർത്തവ്യ നിർവഹണത്തിൽ കണിശതയുടെ അകമ്പടിയോടെ ഒരു മഹാ സാമ്രാജ്യം ജയിച്ചടക്കിയ അതുല്യ വ്യക്തിത്വം.

ഞങ്ങളുടെ കർണ്ണപുടങ്ങളെ ഇന്നും പ്രകമ്പനം കൊള്ളിക്കുന്നു. പെരുമുഖത്തിന്റെ മണൽതരികളെ പുളകം കൊള്ളിച്ച ആ വാഗ്ധോരണി. മസ്ജിദുറബ്ബാനിയ്യയുടെ അകത്തളങ്ങളിലെ ആ പ്രഖ്യാപനങ്ങൾ. ഓ, അതോർക്കാൻ വയ്യ. അതെല്ലാം ഓർമ്മകൾ മാത്രം. ഞങ്ങൾ കാണുന്നു അങ്ങയുടെ കഠിനതയുടെ ഉയിർ രൂപങ്ങൾക്ക് ജീവിക്കുന്ന തെളിവുകളായി ജ്വലിച്ച് നിൽക്കുന്ന ഒട്ടനേകം മദ്റസകളും പള്ളികളും.

ഞങ്ങൾ കുറ്റസമ്മതം നടത്തട്ടെ. ഞങ്ങളുടെ കഴിവ്കേടിനെ അങ്ങ് എത്ര ദീർഘദൃഷ്ടിയുടെ ഉടമ. ജീവിതാന്ത്യത്തിൽ അവിടുത്തേക്ക് സ്മാരകം പണിത് ഞങ്ങളെ ഏൽപ്പിച്ച് വിട്ടകലുകയായിരുന്നു. മുനവ്വിറിന്റെ ചരിത്രം അതാണെന്നറിയാൻ വളരെ വൈകിപ്പോയി.

അങ്ങയുടെ നിത്യഹരിത കർമ്മ മണ്ഡലങ്ങൾ. ആ ഓർമകൾ ഞങ്ങളെ ആവേശഭരിതരാക്കുന്നു. ദീനീ ദഅ്‌വത്തിന് അങ്ങയുടെ വാഗ്ചാരുത എത്ര വലിയ മുതൽകൂട്ടായിരുന്നു. പഴമയുടെ താളുകൾ ഓർമ്മയിൽ ഓടിയെത്തുന്നു. അത്യാധുനികതക്ക് മുമ്പ് പുതിയ പണക്കൊഴുപ്പുകൾക്കപ്പുറം കാൽനടയായും മറ്റും വന്നെത്തി അങ്ങയുടെ നിറസാന്നിധ്യം കൊണ്ട് പുഷ്പിച്ച എത്രയെത്ര സ്ഥാപനങ്ങൾ.

പെരുമുഖത്തിന്റെ ചരിത്രം അത് ഞങ്ങൾക്ക് കൂടി അനുഭവമാണല്ലോ. ഞങ്ങളുടെ ഓർമ്മകൾ പിച്ചവെച്ച കാലം തൊട്ട് കേട്ടിരുന്നു ആ ശബ്ദം. ധീരമായ പ്രഖ്യാപനങ്ങൾ. മസ്ജിദുറബ്ബാനിയ്യയുടെ പുനർനിർമ്മാണ ഘട്ടം. വെള്ളിയാഴ്ചകളിലുണ്ടാവുന്ന പ്രഭാഷണ വേദി. സാമ്പത്തിക ഉറവകളില്ലാത്ത കർമ്മരംഗത്ത് അങ്ങയുടെ വാഗ്വിലാസം ധനാഗമനത്തിന് നാന്ദിയായ എത്ര അനുഭവങ്ങളാണ്. എല്ലാ വെള്ളിയാഴ്ചകളിലും മൈക്കിന് മുമ്പിൽ എത്തുന്ന അങ്ങേക്ക് മുമ്പിൽ സംഭാവനകളുടെ കൂമ്പാ

ങ്ങൾ കുറിഞ്ഞ് കൂട്ടാൻ ആളുകൾ അറച്ച്നിന്നില്ല. പള്ളി പണിയുടെ അവസ്ഥ. സാമ്പത്തിക ചർച്ച വന്നാൽ നിറകൈകളുമായി ജനം അങ്ങയുടെ മുന്നിൽ വന്നടുക്കുന്നു. ആ ജ്വലിക്കുന്ന രംഗം ഇന്നും നയനങ്ങളെ ഈറനണിയിക്കുന്നു. കരിമ്പനംകണ്ടി അലവിഹാജിയുടെയും മറ്റും സാന്നിധ്യം ഇന്നും ഖൽബകത്തിൽ തെളിഞ്ഞ് വരുന്നു.

പ്രതിസന്ധി ഘട്ടങ്ങളിൽ പ്രശ്ന പരിഹാരത്തിനുള്ള അത്താണി ഞങ്ങൾക്ക് നഷ്ടമായി. അങ്ങയുടെ വേർപാടോടെ..

ഓ. ഓർക്കാൻ വയ്യ. ആ വിഷാദരംഗം വിരഹത്തിന്റെ തേങ്ങലുകൾ, ഞങ്ങളുടെ പ്രിയപ്പെട്ട കർമ്മകുശലൻ അബ്ദുൽ അസീസ് മദനിയുടെ ചേതനയറ്റ ശരീരത്തിന് മുന്നിൽ അങ്ങ് ദർശനത്തിനെത്തിയ ആ രംഗം. പക്ഷെ, അന്ന് ഞങ്ങൾക്ക് സമാശ്വാസത്തിനു അങ്ങുണ്ടായിരുന്നു. പാണ്ഡിത്യത്തിന്റെ നിറകുടം. ഹാജി എം. ബീരാൻ കോയ മുസ്‌ലിയാരുടെ വേർപാടിൽ ഞങ്ങൾക്ക് സാന്ത്വനമേകാൻ അങ്ങയുടെ സാന്നിധ്യം വലിയ മുതൽകൂട്ടായി. ഇല്ല. ദുഃഖങ്ങൾ ബാക്കിയാക്കി അങ്ങും നടന്നകന്നു. വൈരികളില്ലാത്ത ലോകത്തേക്ക്, ദുരിതങ്ങളില്ലാത്ത മേഖലയിലേക്ക്. ഉത്തുംഗതയുടെ സോപാനത്തിലേക്ക്. ഞങ്ങൾക്കിനി ഒരേയൊരു പ്രാർത്ഥന മാത്രം. ഇനിയുള്ള പണ്ഡിത ജ്യോതിസ്സുകൾക്ക് റഹ്മാനെ നീ തുണയാകണമേ. ഞങ്ങൾക്ക് വേണ്ടി അവർക്ക് ദീർഘായുസ്സ് നൽകണമേ.

ഓ, ഉസ്താദ് ഞങ്ങൾ അവസാനിപ്പിക്കട്ടെ, ഹൃത്തടത്തിൽ ഒളിഞ്ഞിരിക്കുന്ന ഒരായിരം നൊമ്പരങ്ങൾക്കും ദുഃഖങ്ങൾക്കും അറുതിയായി പ്രാർത്ഥനാ മനസ്സോടെ നിറുത്തട്ടെ.

# ആത്മീയ പണ്ഡിതൻ

മസ്ഊദ് പുത്തൂപാടം

പണ്ഡിത ലോകത്തെ പ്രോജ്ജ്വല വ്യക്തിത്വമായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. ഉസ്താദിന്റെ വിയോഗം അധ്യാത്മിക ലോകത്തിന് തീരാ നഷ്ടമാണ്. തന്റെ സ്വതസിദ്ധ ശൈലിയിലൂടെയുള്ള പ്രസംഗ പാടവം കൊണ്ട് നാട്ടിലും മറുനാട്ടിലും ധാരാളം പള്ളികളും മദ്റസകളും സ്ഥാപിക്കുന്നതിൽ ഉസ്താദ് പ്രധാന പങ്ക് വഹിച്ചിട്ടുണ്ട്.

തികഞ്ഞ പാണ്ഡിത്യം പക്വത, ആകർഷകമായ അവതരണ ശൈലി, നിസ്വാർത്ഥമായ സേവനം, നിഷ്കളങ്കത, സത്യസന്ധത, ധൈര്യം, ലാളിത്യം, എന്നിവ മേളിച്ച അപൂർവ്വ വ്യക്തിത്വമായിരുന്നു ഉസ്താദിന്റേത്.

1970ൽ പെരുമുഖത്ത് സ്ഥിരതാമസമാക്കിയ ഉസ്താദവർകൾക്ക് ശിഷ്യൻമാരും നാട്ടുകാരും സ്വന്തം മക്കളെ പോലെയായിരുന്നു. മഹല്ലിന്റെ പുരോഗതിക്ക് വേണ്ടി എല്ലാം അർപ്പിക്കുകയായിരുന്നു ആ മഹാമനീഷി. സ്വന്തം മഹല്ലിനെ ദീനിയായി വളർത്തുന്നതിൽ സ്വ ശരീരവും കുടുംബവും മറന്ന് ഓടിനടന്നപ്പോൾ ജീവിതത്തിന്റെ സായം സന്ധ്യയിൽ സമ്പാദ്യമായി സ്വാലിഹായ കർമ്മങ്ങളൊഴികെ മറ്റൊന്നും ഉണ്ടായിരുന്നില്ല.

പരിപൂർണ്ണ ഈമാനിലൂടെയും ഇലാഹീ ചിന്തയിലൂടെയും ഇബാദത്തിലൂടെയും ആത്മീയ രംഗം പ്രശോഭിതമാക്കിയ മഹാൻ അനേകം അവശരുടെയും ആലംബഹീനരുടെയും കണ്ണീരിന് അർത്ഥം കണ്ടെത്തി. ഏക

ദേശം പത്ത് വർഷത്തോളം ഉസ്താദുമായി ബന്ധമുണ്ടായിരുന്ന ഈ വിനീതന് തന്നെ ധാരാളം അനുഭവങ്ങളുണ്ട്. എന്റെ വീട്ടിൽ താമസിക്കാൻ പറ്റാത്ത അവസ്ഥ ഉണ്ടായപ്പോൾ പരിഹാരം കണ്ടെത്താൻ പലരേയും സമീപിക്കേണ്ടിവന്നു. പക്ഷെ, എല്ലാം നിഷ്ഫലമായപ്പോൾ ബഹു. ഉസ്താദ് അവർകളാണ് അതിന് പരിഹാരം കണ്ടെത്തിയത്. മഹാൻ വീടിന് ചുറ്റും നടന്ന് ചില കാര്യങ്ങൾ ചെയ്യാൻ കൽപ്പിച്ചു. അതിന് ശേഷമാണ് വീട്ടിൽ താമസിക്കാൻ കഴിഞ്ഞത്.

ഡോക്ടർമാരെല്ലാം കയ്യൊഴിച്ച എന്റെ വലിയുമ്മയുടെ രോഗം ബുർദ ബൈത്ത് ചൊല്ലി മന്ത്രിച്ചാണ് സുഖപ്പെടുത്തിയത്. മൂന്ന് പ്രാവശ്യം യാസീൻ ഓതി മുഖത്ത് ഊതിയാണ് എന്റെ സഹോദരിയുടെ അപസ്മാര രോഗം മഹാൻ സുഖപ്പെടുത്തിയത്. ഡോക്ടർമാരെല്ലാം കയ്യൊഴിച്ചതായിരുന്നു.

വലിയുമ്മ അസുഖമായി കിടക്കുന്ന കാര്യം ഉസ്താദിനെ ധരിപ്പിച്ചപ്പോൾ മഹാൻ പ്രതികരിച്ചു. "വലിയുമ്മ ഇപ്പോഴൊന്നും മരിക്കില്ല. മരിക്കുമ്പോൾ ഈമാൻ കിട്ടിയേ മരിക്കൂ" മരിക്കുന്നതിന്റെ ഏതാനും ദിവസങ്ങൾക്ക് മുമ്പ് വീട്ടിൽ വന്നു കുറേ സംസാരിച്ചു. "എനിക്കാണ് ഇപ്പോൾ അസുഖം. നിങ്ങൾക്കല്ല" എന്ന് പറയുകയുണ്ടായി. ഓഗസ്റ്റ് 4ന് കാലത്ത് 10-10ന് മഹാൻ ഇഹലോകവാസം വെടിഞ്ഞു. ഇന്നാലില്ലാ.... മഹാനോടുകൂടെ നമ്മെയും സ്വർഗ്ഗീയ പൂങ്കാവനത്തിൽ സുഖസുഷുപ്തിയിലായി കഴിയാൻ ലോകൈക നാഥൻ തുണക്കുമാറാകട്ടെ - ആമീൻ.

# ധീരതയുടെ പര്യായം

## സയ്യിദ് ആറ്റക്കോയ തങ്ങൾ കല്ലമ്പാറ

പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. ആ നാമം പരിചയമില്ലാത്തവരു ണ്ടാകില്ല. ഒരു കാലഘട്ടത്തിലെ ഇതിഹാസമായിരുന്നു അദ്ദേഹം. പെരു മുഖത്തും ഇതര നാടുകളിലും സേനവത്തിന്റെ തുറന്ന അധ്യായങ്ങൾ രചിച്ച മഹാപണ്ഡിതൻ. ഇന്ന് ആ മഹാ മനുഷ്യൻ ഓർമകൾ മാത്രമാ ണ്. അനവധി വേദികൾ അവരുടെ വശ്യവാഗ്ധോരണികൾക്ക് സാക്ഷി യായി. നിരവധി പ്രശ്നങ്ങൾക്ക് അവിടുന്ന് പരിഹാരമുണ്ടാക്കി. ത്യാഗ ത്തിന്റെ കഥകൾ ആ ജീവിതത്തിന്റെ മാറ്റ് വർദ്ധിപ്പിച്ചു.

1977ൽ ഹജ്ജിനു പോവാൻ ഉദ്ദേശിച്ച ഞാൻ പണമടച്ചു. തിരഞ്ഞെടു ക്കപ്പെടുമോ എന്ന ആശങ്കയായിരുന്നു പിന്നെ. നമ്പർ പരിശോധിച്ചപ്പോൾ എന്റെ അംഗത്വം ഉറപ്പായി. പിന്നീട് ബേജാറായിരുന്നു. പണമില്ലാത്ത ഭയം. സൈനുദ്ദീൻ മുസ്‌ലിയാരുടെ അടുത്ത് ചെന്നുപറഞ്ഞു. എല്ലാം ശരിയാ വുമെന്ന് ഉറപ്പ്തന്നു. പിന്നീട് ഞാൻ യാത്ര ചോദിക്കാൻ ചെന്നു. ആ സമയത്ത് മുസ്‌ലിയാർ വള്ളിക്കുന്ന് വള്ളിയത്തേക്ക് ഒരു പരിപാടിക്ക് പുറപ്പെടുകയാണ്. ഞാനും കൂടെപോയി. പള്ളിക്കമ്മിറ്റി ജനറൽ ബോഡി യായിരുന്നു പരിപാടി. പുതിയ ഭരണഘടന ഉണ്ടാക്കി അംഗീകരിക്കുന്ന ചടങ്ങായിരുന്നു. ഒരു വെള്ളിയാഴ്ച ജുമുഅക്ക് ശേഷമായിരുന്നു. മുസ്‌ലി യാർ ഭരണഘടന തയ്യാറാക്കികൊണ്ടുപോകാൻ മറന്നിരുന്നു. തന്റെ കൈവശമുള്ള സ്ഥിരം ഭരണഘടന വായിക്കാമെന്നു കണക്കുകൂട്ടി യാത്ര തുടർന്നു. ഇതിനിടെ കമ്മിറ്റിക്കാരായ അവർ ഭരണഘടന തയ്യാറാക്കി

യിരുന്നു. ഭരണഘടന വായിച്ചപ്പോൾ ചില സംശയങ്ങൾ ഉണ്ടായി. മദ്ഹബ്, തഖ്ലീദ് സംബന്ധമായ ആശങ്കകളായിരുന്നു.

എല്ലാ വിധ സംശയങ്ങളും തീർത്തു തികച്ചും സുന്നി ആശയങ്ങൾക്ക് കരുത്തുപകരുന്ന ഒരു ഭരണഘടന അവിടെ പാസാക്കി. ഇതിന്റെ പിൻബലം അദ്ദേഹത്തിന്റെ ധൈര്യമായിരുന്നു. സത്യം തുറന്നു പറയുന്നതിലും സുന്നി ആശയങ്ങൾക്ക് ബലം പകരുന്നതിലും ആരുടെയും മുഖം നോക്കാതെ അവിടുന്ന് പ്രവർത്തിച്ചു. ആ ഇടക്ക് ഇവിടെ കല്ലാംപാറയിൽ ഒരു യാത്രയയപ്പുണ്ടായിരുന്നു. ആ പരിപാടിയിൽ മുസ്ലിയാരുടെ ഈ ധീരതയും ആത്മാർത്ഥതയും ഞാൻ എടുത്തുപറഞ്ഞു.

സൈനുദ്ദീൻ മുസ്ലിയാരുടെ ധീരമായ ഇടപെടലും ആത്മാർത്ഥമായ ശ്രമവും മൂലം അവിടെ സുന്നത്ത് ജമാഅത്ത് സ്ഥിര പ്രതിഷ്ഠയുള്ളതാക്കാൻ സാധിച്ചത് വലിയ ഒരനുഭവമാണെന്ന് ഞാൻ പറഞ്ഞു. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ അക്കാലത്തെ വലിയൊരു മുതൽകൂട്ടായിരുന്നു. എടപ്പാൾ ആലിക്കുട്ടി മുസ്ലിയാർ, സൈനുദ്ദീൻ മുസ്ലിയാർ തുടങ്ങിയവർ അവരിൽ പ്രമുഖരായിരുന്നു. ചിറ്റുമുറി വഅ്ളുകൾ എന്ന പേരിലായിരുന്നു അത്തരം വേദികൾ അറിയപ്പെട്ടിരുന്നത്.

സ്ത്രീകളുടെ ചിറ്റുകൾ പറിച്ചെടുപ്പിച്ച് സംഭാവന സ്വരൂപിക്കാൻ അനൽപമായ കഴിവ് തന്നെയുണ്ടായിരുന്നു. പെരുമുഖത്തെ മുസ്ലിയാരുടെ ഒരു വഅ്ള് പരിപാടിയിൽ ഏതോ ഒരു സ്ത്രീ ചിറ്റു പറിച്ചെടുത്തു. സമീപത്തുണ്ടായിരുന്ന എന്റെ ഉമ്മയുടെ മുഖത്ത് രക്തം തെറിച്ച വിസ്മയകരമായ അനുഭവം ഉമ്മ പറയുമായിരുന്നു. ഇൽമിനേക്കാൾ കൂടുതൽ ധിഷണാപരമായ കഴിവ് അദ്ദേഹത്തെ ഉന്നതനാക്കി. ഏതു പ്രശ്നങ്ങൾക്കും യുക്തിപൂർണവും ദീർഘദൃഷ്ടിയുമുള്ള തീരുമാനങ്ങൾ അവിടുന്നുണ്ടാകുമായിരുന്നു. ആ ജീവിതം നമുക്കൊക്കെ എന്നെന്നും മാതൃകയാവട്ടെ - ആമീൻ.

# ആ അസുഖം നിനക്കു വേണ്ട

## അബ്ദുസ്സലാം മുസ്‌ലിയാർ മടവൂർ

ശൈഖുനാ പെരുമുഖം ഉസ്താദ് താൽകാലികമായി നമ്മെ വിട്ടുപിരിഞ്ഞുവെങ്കിലും മനസ്സിനുള്ളിൽ ഇന്നും ജീവിക്കുന്നു. ശൈഖുനാ എന്നും എല്ലാവർക്കും ഒരത്താണിയായിരുന്നു. ശൈഖുനായുടെ അടുക്കൽ ഏതൊരു പ്രശ്നത്തിനും പരിഹാരമുണ്ടായിരുന്നു. ഞാനോർക്കുന്നു. ഒരിക്കൽ എനിക്ക് ഒരസുഖം പിടിപെട്ടു. വിദഗ്ധരായ ഡോക്ടർമാരെ കാണിക്കുകയും വേണ്ടത്ര ഫലം കാണാതെ വരികയും ചെയ്തപ്പോൾ പെരുമുഖത്ത് ശൈഖുനായുടെ വീട്ടിൽ ചെന്നു. മുമ്പേ പരിചയമുള്ളത് കാരണം ശൈഖുനാ സുഖവിവരങ്ങൾ അന്വേഷിച്ചു. മറുപടിയിൽ എന്നെ അലട്ടികൊണ്ടിരിക്കുന്ന അസുഖത്തെപറ്റി ഞാൻ ശൈഖുനായെ അറിയിച്ചു. അപ്പോൾ ശൈഖുന എന്നോട് പറഞ്ഞു "ആ അസുഖം നിനക്ക് വേണ്ട നീ പതിനൊന്ന് ഫാത്തിഹ ഓതുക" ആ അസുഖം അതിന് ശേഷം ഉണ്ടായിട്ടില്ല. ശൈഖുനായെ ഞാൻ ആദ്യമായി കാണുന്നത് ഹമീദ് ഡോക്ടറുടെ വീട്ടിൽ റാത്തിബിന് പോയപ്പോഴായിരുന്നു. അന്നവിടുന്ന് ശൈഖുനായുടെ റൂമിലേക്ക് കടന്ന് ചെന്നപ്പോൾ പ്രകാശം നിറഞ്ഞ് നിൽക്കുന്ന മുഖവും സാഹിത്യം നിറഞ്ഞ സംസാരവും കേട്ടപ്പോൾ എനിക്ക് ആവേശമായി. അതിന് ശേഷം എപ്പോഴും അവിടുത്തെ കാണുവാനും അവിടുത്തോട് സംസാരിക്കുവാനും എനിക്ക് വല്ലാത്ത ആഗ്രഹമായി. ഈ ആവേശത്തിൽ പലപ്രാവശ്യവും ശൈഖുനായെ കാണുവാനും ഒരു നല്ല ബന്ധം



പുലർത്തുവാനും എനിക്ക് സാധിച്ചു. ഒരിക്കൽ ശൈഖുനായുടെ സിൽസില എഴുതുവാനും ഫ്രെയിമ് ചെയ്യുവാനും റഫീഖ് മുസ്‌ലിയാരോട് ആവശ്യപ്പെട്ടു. അങ്ങിനെ റഫീഖ് മുസ്‌ലിയാര് വിഷയം എന്നെ അറിയിച്ചു. അത് കേട്ടപ്പോൾ ശൈഖുനാക്ക് വേണ്ടി ഒരു സിൽസില എഴുതുവാനുള്ള ഭാഗ്യം എനിക്ക് കിട്ടിയതിൽ ഞാൻ വല്ലാതെ സന്തോഷിച്ചു. പെട്ടെന്ന് ഞാൻ നല്ല ഭംഗിയിൽ ഒരു സിൽസില എഴുതുകയും ഞങ്ങൾ രണ്ട് പേരും കൂടി സിൽസില പെരുമുഖത്ത് ശൈഖുനായുടെ വീട്ടിൽ എത്തിക്കുകയും ചെയ്തു. സിൽസില കണ്ട ശൈഖുന വളരെ അധികം സന്തോഷിക്കുകയും ദീനിന് വേണ്ടി ഇത്തരം കാര്യങ്ങൾ എഴുതുവാൻ എനിക്ക് സമ്മതം തരുകയും ചെയ്തു. എന്റെ ജീവിതത്തിൽ ഏറ്റവും സന്തോഷമുള്ള ഒരു സംഭവമായി അതിനെ ഞാൻ ഇന്നും ഓർക്കുന്നു. ശൈഖുനായുമായി ബന്ധപ്പെട്ട വളരെ ചുരുങ്ങിയ കാലയളവിൽ മറക്കാനാവാത്ത ഒരുപാട് സംഭവങ്ങൾ എന്റെ അനുഭവത്തിലുണ്ട്.

എല്ലാം അല്ലാഹുവിന്റെ വിധി. ഒരു ജമാദുൽ അവ്വൽ 14ന് സർവ്വരേയും ദുഃഖത്തിലാഴ്ത്തി ഒരു വലിയ ജീവിതം അവസാനിപ്പിച്ച് ശൈഖുനാ യാത്ര യായി. ഇന്നാലില്ലാഹി... അല്ലാഹു അവരുടെ കാവൽ നൽകി ഇരുലോകത്തും നമ്മെ അനുഗ്രഹിക്കുമാറാവട്ടെ - ആമീൻ.

# സജീവ നേതൃത്വം

## ചെറീത് മൗലവി പെരുമുഖം

ബഹുമാനപ്പെട്ട സൈനുദ്ദീൻ മുസ്ലിയാരുമായുള്ള എന്റെ ബന്ധത്തിന് ഏറെക്കാലത്തെ പഴക്കമുണ്ട്. ചേലേമ്പ്ര പൊയിൽതൊടി മദ്റസയിൽ ജോലി ചെയ്യുമ്പോഴാണ് ആദ്യമായി ഞാൻ അദ്ദേഹത്തെ പരിചയപ്പെടുന്നത്. 1955നു ശേഷമുള്ള കാലയളവിലായിരുന്നു ഇത്. മദ്റസയുടെ വിപുലീകരണാവശ്യാർത്ഥം തേഞ്ഞിപ്പലത്ത് പോയി മുസ്ലിയാരെ കൊണ്ടുവന്നു. മദ്റസ വിപുലപ്പെടുത്തുന്നതിന് ഒരു തെങ്ങ് തടസ്സം സൃഷ്ടിച്ചിരുന്നു. സ്ഥലമുടമയോട് മുസ്ലിയാർ സംസാരിച്ചു. അദ്ദേഹം തെങ്ങു മുറിച്ചു മാറ്റി സൗകര്യം ചെയ്തുതന്നു.

ഞാൻ ബന്ധപ്പെട്ടതു മുതൽ അദ്ദേഹം കർമ നിരതനായി മാത്രമേ കണ്ടിട്ടുള്ളൂ. പിന്നീട് വഅ്ള് പരിപാടികൾക്കും പള്ളി മദ്റസാ നിർമ്മാണങ്ങൾക്കും പല സ്ഥലങ്ങളിലും ഞാൻ അദ്ദേഹത്തെ കൊണ്ടുവന്നിരുന്നു. പെരുമുഖത്തിന്റെ മുഴുവൻ പ്രവർത്തനങ്ങളിലും സജീവ പങ്കുവഹിച്ച വ്യക്തിത്വമായിരുന്നു സൈനുദ്ദീൻ മുസ്ലിയാർ. പെരുമുഖം മഹല്ലു കമ്മിറ്റി നിലവിൽ വരുന്നതിനു മുമ്പും ശേഷവും ഈ നാടിന്റെ പുരോഗമനാത്മക പ്രവർത്തനങ്ങൾക്ക് ജീവനാഡിയായി വർത്തിച്ചത് മുസ്ലിയാരായിരുന്നു.

പെരുമുഖത്തിന്റെ എല്ലാവിധ പുരോഗതികളിലും അദ്ദേഹത്തിന്റെ പങ്ക് നിസ്സീമമാണ്. ഈസ്റ്റ് നല്ലൂർ മസ്ജിദുത്തസ്നീമിന്റെ നിർമ്മാണവും നാമകരണവും മുസ്ലിയാരുടെ സംഭാവനയായിരുന്നു. കള്ളിക്കൂടം പള്ളി,

മദ്റസ പുനർനിർമ്മാണങ്ങളിൽ മുസ്‌ലിയാരുടെ സാന്നിധ്യം അനിഷേധ്യമായിരുന്നു. മമ്പഉൽ ഉലൂം എന്നായിരുന്നു മദ്റസയുടെ പേര്. 1970ൽ വടക്കെ ബസാറിലെ ജീലാനി മസ്ജിദ് ഉദ്ഘാടന കാര്യങ്ങളിൽ വഅ്ള് പറഞ്ഞും പ്രവർത്തിച്ചും സജീവ പങ്കാളിത്തം വഹിച്ചു. ശേഷം നടന്ന പുനർനിർമ്മാണ പ്രവർത്തനങ്ങളിലും അദ്ദേഹത്തിന്റെ ഗണനീയ ഭാഗധേയത്വമുണ്ടായിരുന്നു.

കമ്മിറ്റിയുടെ പ്രസിഡന്റാവാൻ നിർബന്ധിച്ചപ്പോൾ ഞാൻ ഒരു മെമ്പറായി നിൽക്കാം എന്ന് പറഞ്ഞു ഒഴിഞ്ഞുമാറി. എങ്കിലും കാര്യങ്ങൾക്കെല്ലാം ഞങ്ങൾ അദ്ദേഹത്തെ സമീപിക്കുകയും നിർദ്ദേശങ്ങൾ പൂർണ്ണമായി അംഗീകരിക്കുകയും ചെയ്തിരുന്നു. തേഞ്ഞിപ്പലം അലവി മുസ്‌ലിയാരെ പോലുള്ള മഹാന്മാരായ പല പണ്ഡിതന്മാരും പെരുമുഖത്ത് ദർസ് നടത്തിയിട്ടുണ്ട്. വിവാഹ ബന്ധം നടക്കുന്നതിനു മുമ്പു തന്നെ ഈ നാടും ഇവിടുത്തെ ജനങ്ങളുമായും മുസ്‌ലിയാർക്ക് അഭേദ്യമായ ബന്ധമായിരുന്നു.

മുതുവാട്ടുപാറയിലെയും ഈസ്റ്റ് നല്ലൂരിലെയും നിസ്കാര പള്ളികൾ മമ്മത്താലിക്കയുടെ പള്ളികൾ എന്ന പേരിലായിരുന്നു അറിയപ്പെട്ടിരുന്നത്. ഒരു ദിവസം ഈസ്റ്റ് നല്ലൂരിൽ വഅ്ളിനു കൂട്ടിക്കൊണ്ടുവരാൻ ഞാൻ തേഞ്ഞിപ്പലത്ത് ചെന്നു. എന്തോ ഒരു പ്രശ്നം ചർച്ച ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. ഞാൻ കാത്തിരുന്നു. അതിനിടയിൽ അദ്ദേഹത്തിന്റെ മൂത്ത ജ്യേഷ്ഠൻ പറഞ്ഞു: "അന്യ നാട്ടിൽ നിന്ന് ആളു വന്നിട്ടുണ്ട്. അങ്ങോട്ട് പോവുക" ഉടനെ ഞാൻ കൂട്ടിക്കൊണ്ടുവന്നു. അത്രയും തിരക്കുപിടിച്ച ജീവിതം തന്നെയായിരുന്നു മുസ്‌ലിയാരുടേത്.

ദർസ് വരുമാനത്തിന് വേണ്ടി വീടുതോറും കയറിയിറങ്ങി തെങ്ങ് സംഭാവന ചെയ്യിപ്പിക്കുന്നതിൽ മുൻപന്തിയിലുണ്ടായിരുന്നു. ശമ്പളം നൽകാൻ വരുമാനം തികയാതെ വരുമ്പോൾ പരസ്പരം ഞങ്ങളുടെ കൈകളിൽ നിന്നെടുത്ത് അത് പൂർത്തീകരിക്കും. മഹല്ലത്തിന്റെ വരുമാന മാർഗ്ഗത്തിനു വേണ്ടി വടക്കെബസാർ, മുട്ട്യാറ, പട്ടാഞ്ചേരി തുടങ്ങിയ പെരുമുഖത്തിന്റെ വിവിധ ഭാഗങ്ങളിൽ ഒട്ടേറെ സ്ഥലങ്ങൾ വഖഫ് ചെയ്യിപ്പിച്ചും പണം പിരിച്ചു വാങ്ങിയും മുസ്‌ലിയാർ കഠിനാദ്ധ്വാനം ചെയ്തിട്ടുണ്ട്. പള്ളി പുനർനിർമ്മാണ പ്രവർത്തനത്തിൽ സജീവമായ പങ്കാളിത്തം അദ്ദേഹത്തിന്റേതു തന്നെയായിരുന്നു.

പുനർ നിർമ്മാണങ്ങളുടെ ധനാഗമന മാർഗ്ഗങ്ങൾക്കു വേണ്ടി തീവ്ര

മായി യത്നിച്ചു. തേഞ്ഞിപ്പലം അലവി മുസ്ലിയാരായിരുന്നു ആദ്യകാല പള്ളിപ്പണിക്ക് നേതൃത്വം വഹിച്ചിരുന്നത്. കൊല്ലം തോറുമുള്ള നേർച്ച കൾ സജീവമായി നടന്നുവന്നിരുന്നുവെങ്കിലും അവയ്ക്ക് പ്രത്യേകം വരു മാന മാർഗ്ഗങ്ങൾ ഏകീകൃത രൂപത്തിൽ ലഭിച്ചിരുന്നില്ല. മുഹ്യിദ്ദീൻ ശൈഖിന്റെ ആണ്ടു നേർച്ച ഞങ്ങൾ കുറച്ചുപേർ സംഘടിച്ച് നടത്തുക യായിരുന്നു. കമ്മിറ്റിയുടെ ഔദ്യോഗിക ലേബലിലായിരുന്നില്ല. ബദ്രീങ്ങ ളുടെയും നബിതങ്ങളുടെയും ആണ്ടുനേർച്ചകളായിരുന്നു കമ്മിറ്റിയുടെ ഔദ്യോഗിക നേർച്ചകൾ. ഈ നേർച്ചകൾക്കുള്ള സംഭാവന പെട്ടികൾ സ്ഥാപിച്ചത് മുസ്ലിയാരായിരുന്നു. ഇങ്ങിനെ നിരവധി പ്രവർത്തനങ്ങൾ ആ മഹാനുഭാവന്റെ കരങ്ങളാൽ ഈ നാടിന് ലഭിച്ചു. ബഹുമാന പ്പെട്ടവരുടെ സ്മരണകളയവിറക്കുന്ന നമുക്ക് റബ്ബിനോട് തേടാം. അല്ലാഹു എല്ലാവരുടെയും പരലോകം ശോഭനമാക്കട്ടെ - ആമീൻ.

# ഉസ്താദിന് പകരക്കാരനില്ല

**അലി (മസ്ക് ഊദ്)**

എന്റെ ഉസ്താദ് പെരുമുഖം സൈനുദ്ദീൻ മുസ്ലിയാർ. ആ നാമം സ്മരിക്കാത്ത ദിനങ്ങളില്ല. എന്റെ ജീവിതത്തിലെ മാർഗ ദർശിയായി വർത്തിച്ച മഹാൻ. ആ വിയോഗം എന്നെ വല്ലാതെ വേദനിപ്പിച്ചു. ഉസ്താദിന്റെ മരണശേഷം ഇനിയൊരു പകരക്കാരനില്ലല്ലോ എന്നോർത്ത് മനസ്സ് നീറിപ്പുകഞ്ഞു. അലംഘനീയ വിധിക്കു മുന്നിൽ പകച്ച് നിൽക്കാനേ നമുക്ക് കഴിയൂ.

ഉസ്താദുമായുള്ള എന്റെ ബന്ധത്തിൽ നിരവധി അനുഭവങ്ങളുണ്ട്. എല്ലാം എഴുതിത്തീർക്കാൻ കഴിയില്ല. ഒരു ദിവസം ഞാൻ രാമനാട്ടുകരയിൽ നിന്നും പെരുമുഖത്തേക്ക് ഉസ്താദിനെ കാണാൻ യാത്ര ചെയ്യുകയാണ്. വഴിമധ്യേ ഞാൻ പലതും ആലോചിച്ചു. കൂട്ടത്തിൽ "ഉസ്താദിന് എന്തെങ്കിലും സംഭവിച്ചാൽ നമുക്കിനി ആരുണ്ട്" എന്ന് ചിന്തിച്ചുപോയി. വീട്ടുപടിക്കൽ കാർ നിർത്തി അകത്ത് കയറിയപ്പോൾ കണ്ട മാത്രയിൽ തന്നെ ഉസ്താദ് പറഞ്ഞു. അലീ... നിന്റെ വിഷമങ്ങൾ തീർന്ന ശേഷമേ ഞാൻ മരിക്കൂ. ഈ വാക്ക് കേട്ട് ഞാൻ നേരത്തെ കാറിൽ നിന്നും ചിന്തിച്ച വിഷയം ഉസ്താദ് മനസ്സിലാക്കി പ്രതികരിച്ചതോർത്ത് സ്തബ്ധനായി.

ഒരുവേള ഞാൻ ബിസിനസ് ആവശ്യാർത്ഥം ആസാമിൽ പോവാൻ യാത്ര ചോദിക്കാൻ ചെന്നു. ഉസ്താദ് പറഞ്ഞു. ഏത് ആസാമായാലും

പ്രശ്നമല്ല. നിനക്ക് വിഷമം വന്നാൽ എന്നെ വിളിച്ചാൽ മതി. ഞാൻ യാത്രപോയി. ആവശ്യങ്ങൾ നിറവേറ്റി തിരിച്ചുവരുമ്പോൾ ചെക്കിങ്ങ് നടക്കുന്നു. ലൈനായി നിൽക്കണം. അതാണ് നിയമം. വരി തെറ്റിച്ചാൽ കടുത്ത ശിക്ഷ ലഭിക്കും. ഞാൻ ലൈനിൽ നിൽക്കാതെ പാറാവുകാരനോട് ആറാം നമ്പർ പ്ലാറ്റ് ഫോമിലേക്കുള്ള വഴി ചോദിച്ചു. അദ്ദേഹം വഴി കാണിച്ചുതന്നു. ഞാൻ ധൈര്യമായി നടന്നുപോയി. ഒരു ചെക്കിംഗും നടന്നില്ല.

ഇനിയും ഒരുപാട് അനുഭവങ്ങളുണ്ട്. സ്ഥല പരിമിതി മൂലം മുതിരുന്നില്ല. എന്റെ എതിരാളികൾ എന്നെ തകർക്കാൻ ഒരു വൻ പദ്ധതിയുമായി മുന്നോട്ടുവന്നു. ഈ വിവരം ഞാൻ ഉസ്താദിനോട് പറഞ്ഞു. ഉസ്താദ് പറഞ്ഞു. അത് നടക്കില്ല. പറഞ്ഞപോലെത്തന്നെ അവരുടെ ആ പ്ലാൻ നടക്കാതെ പോയി. ഞാൻ മരിച്ചാൽ എന്റെ ഖബറിങ്ങൽ വന്ന് പറഞ്ഞാൽ മതിയെന്ന് ഉസ്താദ് പറഞ്ഞിരുന്നു. ആ വാക്ക് എനിക്ക് ആശ്വാസം പകർന്നു. ഉസ്താദിന്റെ മരണശേഷം എനിക്ക് വലിയൊരു വിഷമം ഉണ്ടായി. ഞാൻ നേരെ പെരുമുഖത്ത് ചെന്നു ഉസ്താദിന്റെ ഖബറിങ്ങലെത്തി. സിയാറത്ത് കഴിഞ്ഞു പുറത്തിറങ്ങിയപ്പോൾ രാത്രി മൂന്നര മണിയായിരുന്നു. നേരെ ഉസ്താദിന്റെ വീട്ടിലേക്കു കയറി. അപ്പോൾ എനിക്ക് ഫോൺ വന്നു. എന്നെ അലട്ടിക്കൊണ്ടിരുന്ന ആ പ്രശ്നം പരിഹരിച്ചുകഴിഞ്ഞു എന്നതായിരുന്നു മെസ്സേജ്.

എന്റെ ഏറ്റവും അടുത്ത ഒരു സുഹൃത്തിന്റെ ഭാര്യക്ക് കലശലായ തലവേദനയായിരുന്നു. തലവേദന തുടങ്ങിയാൽ വലിയ വെപ്രാളവും മറ്റും കാട്ടി കാണികളെ അസ്വസ്ഥതയുടെ മുൾമുനയിൽ നിർത്തും. പല ചികിത്സകളും ചെയ്തു. മാറ്റമില്ല. ഒരു ദിവസം ഞാൻ സുഹൃത്തിനോട് പറഞ്ഞു. നമുക്ക് ഉസ്താദിന്റെ അടുത്ത് പോവാം. ഞങ്ങൾ ചെന്നു വിവരം പറഞ്ഞു. ഉസ്താദ് സുഹൃത്തിനോട് പറഞ്ഞു. നീ അവിടെ എത്തുമ്പോഴേക്ക് വേദന ശമിക്കും. പറഞ്ഞപോലെത്തന്നെ ആ തലവേദന അസ്തമിച്ചു. പിന്നെ അതുണ്ടായിട്ടില്ല. ഇങ്ങനെ നിരവധി സംഭവങ്ങൾ. എല്ലാ പ്രശ്നങ്ങൾക്കും ഉസ്താദ് തികഞ്ഞ ആശ്വാസമായിരുന്നു. എന്റെ എല്ലാമായിരുന്ന ഉസ്താദ് ഇന്ന് നമ്മെ വിട്ടുപിരിഞ്ഞു. അല്ലാഹു സുഖലോക സ്വർഗ്ഗത്തിൽ ഉസ്താദിനോടൊപ്പം നമ്മെയും ഒരുമിച്ചുകൂട്ടിത്തരുമാറാവട്ടെ - ആമീൻ.

# ജീവിക്കുന്ന ഓർമ്മകൾ

## കാളമ്പ്ര അലി ഹസൻ മുസ്‌ലിയാർ തെന്നല

ശൈഖുനാ ഉസ്താദ് മർഹൂം ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ തേഞ്ഞിപ്പലം! മനസ്സിനുള്ളിലെ കെടാവിളക്കായി ഇന്നും നിലകൊള്ളുന്നു.

കേരളക്കരയിൽ അനേകം മദ്റസകളുടെയും പള്ളികളുടെയും സ്ഥാപക നേതാവും സുപ്രസിദ്ധ പ്രസംഗകനും പ്രമുഖ മതപണ്ഡിതനുമായിരുന്നു അദ്ദേഹം. ബഹു. ഉസ്താദ് അവർകൾ സ്ഥാപിച്ച മദ്റസകളുടെ കൂട്ടത്തിൽ എടുത്ത് പറയാവുന്ന ഒന്നാണ് തെന്നല തറയിൽ ഇന്നും തലയുയർത്തി നിൽക്കുന്ന ഖുവ്വത്തുൽ ഇസ്‌ലാം മദ്റസ.

1956ൽ തെന്നലയിലെ ഉമറാക്കൾ നമുക്ക് ഒരു മദ്റസ ഉണ്ടാക്കണമെന്നു തീരുമാനിക്കുകയും സ്ഥലവും പൈസയും മറ്റും കണ്ടെത്തുവാൻ നല്ല ഒരു പ്രസംഗകനെ വേണമെന്നും എന്റെ ജ്യേഷ്ഠൻ കാളമ്പ്ര മുഹമ്മദ് മുസ്‌ലിയാരോട് ആവശ്യപ്പെടുകയും അദ്ദേഹം ആ കാര്യം നമുക്ക് പരിഹരിക്കാമെന്ന് അവർക്ക് ഉറപ്പ് കൊടുക്കുകയും ചെയ്തു. പിന്നീട് ജ്യേഷ്ഠൻ ബഹു. സൈനുദ്ദീൻ മുസ്‌ലിയാരുമായി സംസാരിച്ചു. പ്രസംഗത്തിന് തിയ്യതി നിശ്ചയിക്കുകയും ചെയ്തു. അങ്ങനെയാണ് ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ ആദ്യമായി തെന്നലയിൽ വരുന്നത്. തുടർന്ന് പ്രസംഗം ആരംഭിക്കുകയും രണ്ടാം ദിവസം തന്നെ തടത്തിൽ തിത്തീമ എന്ന സ്ത്രീയും അവരുടെ മാതാവും കൂടി മുപ്പത് സെന്റു സ്ഥലം മദ്റസക്ക് വേണ്ടി സംഭാവന നൽകുകയും ചെയ്തു. പിന്നീട് പൈസയായും സ്വർണ്ണമായും സംഭാവനയുടെ ഒരു കൂമ്പാരം തന്നെയായിരുന്നു. അതു

കൊണ്ട് ഉദ്ദേശിച്ചതിനേക്കാൾ വലിപ്പത്തിലും സൗകര്യത്തിലും മദ്റസ യുടെ പണി പൂർത്തിയാക്കാൻ കഴിഞ്ഞു. ഉസ്താദ് സൈനുദ്ദീൻ മുസ്ലി യാർ തേഞ്ഞിപ്പലം അവർകളുടെ പ്രസംഗം ജനങ്ങളെ സ്വാധീനിച്ചത് കൊണ്ടും ആകർഷിച്ചത് കൊണ്ടും മാത്രമാണിതെന്ന് പറയാതിരിക്കാൻ വയ്യ. ഏതെങ്കിലും സ്ഥലത്ത് തേഞ്ഞിപ്പലം മുസ്ലിയാർ അവർകളുടെ പ്രസംഗമുണ്ടെന്നറിഞ്ഞാൽ നാനാഭാഗത്ത് നിന്നും ജനങ്ങൾ അങ്ങോട്ട് പ്രവഹിക്കുകയും പ്രസംഗ സദസ്സ് ഒരു ജനസമുദ്രമാവുകയും ചെയ്യുമാ യിരുന്നു. ഇന്നത്തെ പ്രസംഗ വേദികളിൽ നിന്നും വ്യത്യസ്തമായി "തേഞ്ഞിപ്പലം തെന്നലയിൽ" എന്ന് നോട്ടീസ് കണ്ടാൽ അടുത്ത നാടു കളിൽ നിന്ന് ജനങ്ങൾ പ്രവഹിക്കും. കരിങ്കപ്പാറ, ഓമച്ചപ്പുഴ, മണലിപ്പു ഴ, തെയ്യാല, കുണ്ടൂർ, നന്നമ്പ്ര, ആദൃശ്ശേരി തുടങ്ങിയ നാടുകളിൽ നിന്ന് തെന്നല തറയിലേക്ക് ജനങ്ങൾ വന്ന് തടിച്ചുകൂടുകയായിരുന്നു. ബഹു മാനപ്പെട്ട ഉസ്താദിന്റെ പ്രസംഗ സദസ്സും ഒരു സമ്മേളനം പോലെയായി രുന്നു. തെന്നല തറയിൽ പ്രസംഗം രാത്രി 10 മണിക്ക് തുടങ്ങിയാൽ രാത്രി ഒന്നര മണിക്കാണ് പ്രസംഗം നിറുത്താറുള്ളത്. ഇന്നത്തെ പോലെ 2 ദിവസത്തെ പ്രസംഗമല്ല. ഉസ്താദ് സ്വന്തം എട്ട് പത്ത് ദിവസങ്ങൾ തുടരെ പ്രസംഗിക്കും. സത്യം വെട്ടിത്തുറന്ന് പറയും. എത്ര വലിയവനായിരു ന്നാലും പണക്കാരനായിരുന്നാലും സത്യത്തിന് വിരുദ്ധമായി പ്രവർത്തി ച്ചാൽ മുഖത്ത് നോക്കി നീ ചെയ്തത് തെറ്റാണ് എന്ന് ചൂണ്ടിപറയും. തെന്നല തറയിൽ മദ്റസ ഉണ്ടായത് മുതൽ മദ്റസയുടെ ഏത് കാര്യ ത്തിനും ഉസ്താദിനോട് അന്വേഷിക്കാതെ ഒരു കാര്യവും ചെയ്യാറില്ലായി രുന്നു.

ഉസ്താദിന്റെ മരണം തെന്നല നാടിനും കേരളത്തിൽ മൊത്തവും അഗാ ധമായ നഷ്ടമാണ്. അങ്ങിനത്തെ ഒരു പ്രസംഗം ഇന്നില്ല. പ്രസംഗ ത്തിൽ മാത്രമല്ല മല പോലെയുള്ള പ്രശ്നങ്ങൾക്ക് ഉസ്താദിന്റെ അടു ക്കൽ ചെന്നാൽ ഒരു പ്രശ്നവുമില്ലാതെ പരിഹാരമാവും. ചികിത്സാ രംഗത്തും ഉസ്താദ് പ്രഗത്ഭനായിരുന്നു. 1957ൽ സ്ഥാപിച്ച തെന്നല തറ യിൽ ഖുവ്വത്തുൽ ഇസ്ലാം മദ്റസ അന്ന് മലപ്പുറം ജില്ലയിൽ വെച്ച് ഏറ്റവും വലുതായിരുന്നു എന്ന് ഒരവസരത്തിൽ മർഹൂം സി.എച്ച് ഹൈദ്രൂസ് മുസ്ലിയാർ വാളക്കുളം തെന്നല തറയിൽ ഖുവ്വത്തുൽ ഇസ്ലാം മദ്റസയുടെ വാർഷിക യോഗത്തിൽ പ്രസംഗിക്കുകയുണ്ടായി. ആ യോഗത്തിൽ ഉസ്താദ് ഹാജി എം. സൈനുദ്ദീൻ മുസ്ലിയാർ സന്നി ഹിതനായിരുന്നു. ഈ മദ്റസയുടെ സ്ഥാപക നേതാവാണ് ഈ ഇരി ക്കുന്ന ബഹുമാനപ്പെട്ട ഹാജി എം. സൈനുദ്ദീൻ മുസ്ലിയാർ. മദ്റസ

യുടെ വളർച്ച തെന്നലക്കാരുടെ കയ്യിലാണ്. എല്ലാം തേഞ്ഞിപ്പലം സൈനുദ്ദീൻ മുസ്‌ലിയാരുടെ കഴിവാണ്. അത് പറയാതിരിക്കുവാൻ നിവൃത്തിയില്ല. ചേറൂർ മർഹൂം ബശീർ മുസ്‌ലിയാരുടെ വാക്കുകളായിരുന്നു ഇത്. ഉസ്താദ് മദ്റസകളും പള്ളികളും മാത്രമല്ല പുതുവിശ്വാസികൾക്ക് വീടും തെന്നലയിൽ തന്നെ നിർമ്മിച്ചു നിൽകിയിട്ടുണ്ട്.

തെന്നല കളത്തിങ്ങൽ കോയ എന്നവർ വയർവേദന കാരണത്താൽ മദ്രാസിൽ വലിയ ഹോസ്പിറ്റലുകളിൽ പോയി പരിശോധന നടത്തി. ഡോക്ടർമാരുടെ അഭിപ്രായം ഓപ്പറേഷൻ കൂടാതെ നിങ്ങളുടെ വയർവേദന സുഖപ്പെടുക ഇല്ല എന്നായിരുന്നു. കോയ ഓപ്പറേഷൻ കേട്ടപ്പോൾ പേടിച്ചു. മദ്രാസിൽ നിന്നും തിരിച്ചുപോന്നു. 1970ൽ പരിശുദ്ധ റംസാനിൽ ഉസ്താദിന്റെ വഅള് തെന്നല ഖുവ്വത്തുൽ ഇസ്‌ലാമിൽ സംഘടിപ്പിക്കപ്പെട്ടു. അന്നു കോയ ഉസ്താദിനോട് പറഞ്ഞു. എന്റെ വയറ്റിൽ വേദന മാറുകയില്ലെ?. ഞാൻ മദ്രാസിൽ പോയി തിരിച്ചു പോന്നതാണ്. ഈ വേദന സഹിക്കാൻ കഴിയുന്നില്ല. ഉസ്താദ് പറഞ്ഞു ഇനി നിങ്ങൾക്ക് ആ വേദന വേണ്ട. ഇന്ന് വഅളിന്റെ രാത്രി ഒന്നര മണിക്ക് നമ്മൾക്ക് അല്ലാഹുവിനോട് ദുആ ചെയ്യാം. സയ്യിദു ശുഹദാഅ് ഹംസത്തുൽ ഖർറാറിനെ വിളിച്ച് ദുആ ചെയ്തു. കോയ സാഹിബ് എല്ലാവരോടും പറയും ഉസ്താദിനെപ്പറ്റി. എന്റെ കുട്ടി ദുആയിരന്നു എന്റെ രോഗം സുഖമായി എന്ന് കോയ സാഹിബ് മരിക്കും വരെ പറഞ്ഞ്നടന്നിരുന്നു. തെന്നലക്കാരുടെ ജീവനായിരുന്നു ബഹു ഉസ്താദ് ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ. ഒരു അവസരത്തിൽ തെന്നലക്കാർ ഉസ്താദിനെ മദ്രാസിലേക്ക് വഅളിന് ക്ഷണിച്ചുകൊണ്ടുപോയി. മദ്രാസിൽ മുത്താൽപ്പേട്ട എന്ന വലിയ ജുമാ മസ്ജിദിൽ വെച്ച് 8 ദിവസത്തെ പ്രസംഗം നടത്തി. അന്ന് തമിഴര് (ഭായിമാർ) ഉസ്താദുമായി വലിയ ബന്ധത്തിലായിരുന്നു. അതെപ്രകാരം തെന്നല കുന്നാൾപ്പാറ ദാറുൽ ഇസ്‌ലാം മദ്റസക്ക് വേണ്ടിയും തെന്നല ആലുങ്ങൽ ദാറുസ്സലാം മദ്റസക്ക് വേണ്ടിയും തെന്നല വെസ്റ്റ് ബസാർ ജുമാ മസ്ജിദിന് വേണ്ടിയും തെന്നല കല്ലുവെട്ടികുളങ്ങര മസ്ജിദിന് വേണ്ടിയും ഉസ്താദ് പ്രസംഗിച്ചിട്ടുണ്ട്. പാനൂർ തങ്ങൾ ഓമച്ചപ്പുഴ പുത്തൻ പള്ളിയിൽ ദർസ് നടത്തുന്ന കാലത്ത് അവിടെ പള്ളിക്ക് വേണ്ടി പാനൂർ തങ്ങളുടെ നിർബന്ധപ്രകാരം ഉസ്താദ് ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാരെയാണ് പ്രസംഗത്തിന് കൊണ്ടുവരാറുള്ളത്. നന്നമ്പ്ര വെള്ളിയാംപുറം ഹയാത്തുൽ ഇസ്‌ലാം മദ്റസക്ക് വേണ്ടി നന്നമ്പ്ര ഉസ്താദ് മർഹൂം സൈതാലി മുസ്ലിയാർ വഅളിന് ഹാജി എം. സൈനു

ദ്ദീൻ ഉസ്താദിനെയാണ് ക്ഷണിക്കാറുള്ളത്. നന്നമ്പ്ര സൈതാലി മുസ്ലി യാരും ഹാജി എം. സൈനുദ്ദീൻ മുസ്ലിയാരും വലിയ ബന്ധത്തിലായി രുന്നു. മർഹൂം പറവണ്ണ മുഹ്‌യിദ്ദീൻ കുട്ടി മുസ്ലിയാരുടെയടുത്ത് നന്നമ്പ്ര സൈതാലി മുസ്ലിയാർ താനൂർ ഓതുന്ന കാലത്ത് സൈനുദ്ദീൻ മുസ്ലി യാർ അവിടെ ഓതുന്നുണ്ട്. അന്ന് സൈനുദ്ദീൻ മുസ്ലിയാർ വളരെ ചെറുപ്പമാണ്. അന്ന് തന്നെ പ്രസംഗത്തിന് വലിയ കഴിവായിരുന്നു എന്ന് സൈതാലി മുസ്ലിയാർ പറഞ്ഞു. പറവണ്ണ ഉസ്താദിന് ഏറ്റവും ഇഷ്ട പ്പെട്ട ശിഷ്യനായിരുന്നു ഹാജി എം. സൈനുദ്ദീൻ മുസ്ലിയാർ. പറവണ്ണ ഉസ്താദ് അന്ന് സൈനുദ്ദീൻ മുസ്ലിയാരെ വിളിച്ചിരുന്നത് തേഞ്ഞിപ്പലം സൈനുദ്ദീൻ കുട്ടി എന്നാണെന്ന് സൈതാലി മുസ്ലിയാർ പറഞ്ഞു. അതെപ്രകാരം കൊടിഞ്ഞിയിൽ പല പ്രാവശ്യം ഉസ്താദ് സൈനുദ്ദീൻ മുസ്ലിയാർ പ്രസംഗിച്ചിട്ടുണ്ട്. കൊറ്റത്ത് അങ്ങാടിയിൽ കൊടിഞ്ഞി മൂസ ഹാജിയാണ് ഉസ്താദിനെ ക്ഷണിക്കാറുള്ളത്. മൂസ ഹാജിയും ഉസ്താ ദുമായുള്ള ബന്ധം മദ്രാസിൽ നിന്നാണ്. തിരൂരിനടുത്ത കുറ്റിപ്പാല അങ്ങാ ടിയിൽ. ഹദിയുറസൂൽ മദ്റസ പുനർനിർമ്മാണത്തിന് വേണ്ടി. പ്രസംഗ ങ്ങൾ തുടരെ നടത്തിയെങ്കിലും വിജയിച്ചില്ല. അന്ന് അവിടുത്തെ സദർ തെന്നല കാട്ടി ബീരാൻ മുസ്ലിയാരാണ്. ബീരാൻ മുസ്ലിയാർ അന്ന് മണ്ടിങ്ങൽ മുസ്തഫ ഹാജിയോടും കവറോടി ബാപ്പുവിനോടും പറഞ്ഞു. ഇനി പ്രസംഗത്തിന് തേഞ്ഞിപ്പലം ഹാജി എം. സൈനുദ്ദീൻ മുസ്ലിയാരെ കൊണ്ട് വരിക. എന്നാൽ മദ്റസയുടെ കാര്യം വിജയിക്കും. റംസാൻ 25,26,27 തിയ്യതികളിലെ മൂന്ന് ദിവസത്തെ വഅള് കൊണ്ടാണ് കുറ്റിപ്പാല ഹദിയുറസൂൽ മദ്റസ നിർമ്മിക്കാൻ കഴിഞ്ഞത്. ഈയുള്ളവൻ പെരുമു ഖത്ത് ഓതുന്ന കാലത്ത് ബഹു ശൈഖുനാ ഹാജി ഇ.കെ. ഹസൻ മുസ്ലി യാർ ജന്നത്തുൽ ഉലൂം അറബി കോളേജിലെ വാർഷിക യോഗത്തിന് മുമ്പുള്ള എട്ട് ദിവസത്തെ പ്രസംഗത്തിന് ഉസ്താദ് സൈനുദ്ദീൻ മുസ്ലി യാരെയാണ് പാലക്കാട്ടേക്ക് ക്ഷണിക്കാറുള്ളത്. തുടരെ എല്ലാ കൊല്ലവും ഇ.കെ. ഹസൻ മുസ്ലിയാർ പാലക്കാട് ജന്നത്തുൽ ഉലൂം അറബിക്കോ ളേജിൽ ഉള്ള കാലത്തോളം ഇതുണ്ടായിരുന്നു. പറപ്പൂർ വടക്കുംമുറി മുതു വട്ട് മണമ്മൽ ജമാഅത്തെ ഇസ്ലാമിക്ക് മറുപടി പറയാൻ വേണ്ടി പറ പ്പൂർക്കാര് താനൂർ കെ.കെ. അബൂബക്കർ ഹസ്രത്തിന്റെ അടുക്കൽ ചെന്ന പ്പോൾ പറഞ്ഞു. നിങ്ങൾക്ക് അതിന് പറ്റിയ ആളെ പറഞ്ഞുതരാം. തേഞ്ഞി പ്പലം അൽ ഹാജി എം. സൈനുദ്ദീൻ മുസ്ലിയാരെ പോയി ക്ഷണിക്കു ക. അവർ ഉസ്താദിനെ ക്ഷണിച്ചു. 30 ദിവസത്തെക്കായിരുന്നു അത്. ഈ പ്രഭാഷണത്തിൽ ജമാഅത്തെ ഇസ്ലാമി നേതാവ് അബുൽ അഅ്ലാ

മൗദൂദിയുടെ ചരിത്രം വെട്ടിതുറന്ന് പറഞ്ഞു. ജമാഅത്തുകാർക്ക് മറുപടി പറയാൻ കഴിഞ്ഞില്ല. ജമാഅത്ത് കാരുടെ പരിപാടി സംഘടിപ്പിച്ചത് ജമാഅത്തുകാരനായ തോട്ടിയിൽ അബ്ദുല്ല മാസ്റ്ററാണ് ((പറപ്പൂർ)

കോഴിച്ചെന ബൈത്തുൽ ഹുദാ മദ്റസക്ക് വേണ്ടി കോഴിക്കൽ കുഞ്ഞു ഹാജി പല പ്രാവശ്യവും വഅളിന് ഉസ്താദിനെ ക്ഷണിക്കാറുണ്ടായിരുന്നു. വാളക്കുളം പുതുപ്പറമ്പ് ജുമാ മസ്ജിദിന് വേണ്ടി സി.എച്ച് ഹൈദ്രോസ് മുസ്‌ലിയാർ വാളക്കുളം വഅളിന് ഉസ്താദിനെ പല പ്രാവശ്യവും ക്ഷണിച്ചിരുന്നു.

ഉസ്താദും എന്റെ കുടുംബവുമായി 1956 മുതലാണ് ബന്ധം. ഞാനും ഉസ്താദുമായുള്ള ബന്ധം 1970 മുതലാണ്. ഹാജി എം. സൈനുദ്ദീൻ മുസ്‌ലിയാർ എന്റെ പിതാവിന് തുല്യതയുള്ള രണ്ടാമത്തെ പിതാവായിരുന്നു. അത്രയും സ്നേഹത്തോട് കൂടിയായിരുന്നു ജീവിച്ചുപോന്നിരുന്നത്. എന്തൊരു കാര്യവും ചെയ്യുകയാണെങ്കിൽ ഞാൻ പോയി അന്വേഷിക്കും. അപ്പോൾ അതിനുള്ള നിർദ്ദേശങ്ങൾ പറഞ്ഞുതരും. ഇന്ന് എനിക്ക് അങ്ങിനത്തെ ഒരാൾ ഇല്ല. എനിക്കും എന്റെ കുടുംബത്തിനും അഗാധമായ നഷ്ടമാണ് ഉസ്താദിന്റെ വേർപ്പാട്. ഉസ്താദിനെയും നമ്മേയും അല്ലാഹു ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ചുകൂട്ടട്ടെ ആമീൻ.

# ഓർമകൾക്ക് മരണമില്ല

## പി.എ. മൊയ്തീൻ കോയ ഹാജി കള്ളിക്കൂടം

പഴയ കാലത്ത് കാർ ഡ്രൈവറായിരുന്ന എനിക്ക് ആനിയോഗം വന്നുപെട്ടത് വലിയൊരനുഗ്രഹമായിട്ടായിരുന്നു. ഉസ്താദിന്റെ ഡ്രൈവറാകാനുള്ള ഭാഗ്യം. അന്ന് എന്റെ കാറിലായിരുന്നു യാത്ര. കെ.എൽ.എം. 27 നമ്പർ കാർ കണ്ടാൽ സൈനുദ്ദീൻ മുസ്‌ലിയാരാണതിലെന്ന് പറഞ്ഞറിയിക്കേണ്ടി വരുമായിരുന്നില്ല. ഒരുപാട് യാത്രകൾ ഞങ്ങൾ നടത്തി. മതപ്രഭാഷണ യാത്രകളായിരുന്നു മിക്കതും. ആ പഴയ ഓർമകൾക്ക് മരണമുണ്ടാകാതിരിക്കട്ടെ.

കോഴിക്കോട് ചക്കുംകടവ്, ചാലിയം സിദ്ദീഖ് പള്ളി, കടലുണ്ടി ബീച്ച്, കളിയാട്ടമുക്ക്, മറ്റത്തൂർ, മഞ്ചേരി, മാലിക് ദീനാർ പള്ളി, വെളിയങ്കോട്, കിഴിശ്ശേരി കുഴിമണ്ണ, മംഗലാപുരം തുടങ്ങിയ ഒട്ടനവധി സ്ഥലങ്ങളിൽ അക്കാലത്ത് സ്ഥിരം വഅ്ളുണ്ടായിരുന്നു. വയനാട് ജില്ലയിലെ മേപ്പാടിയിൽ ഖുതുബ നിലനിർത്തിയ മുസ്‌ലിയാർ അവിടെ പിന്നീടുത്ഭവിച്ച ഖുതുബക്ക് മുമ്പുള്ള പ്രസംഗം അവസാനിപ്പിച്ച സംഭവം ശ്രദ്ധേയമായിരുന്നു. ശംസിയ്യാ വിവാദം കൊടുമ്പിരികൊണ്ടിരുന്ന സമയത്ത് അവരുടെ 'വിവരണ മാല' കയ്യിൽ കിട്ടിയപ്പോൾ അതെടുത്തുവെച്ചു. ശേഷം കോയ മുസ്‌ലിയാരെ വിളിച്ചു ഇങ്ങനെ പറഞ്ഞു. 'അത് ഫോട്ടോസ്റ്റാറ്റ് എടുത്തു സൂക്ഷിക്കുക. മാറ്റി മറിക്കപ്പെടാനിടയുണ്ട്" അല്ലൂരിൽ ശംസിയ്യക്കെതിരെ പരിപാടി സംഘടിപ്പിച്ചു പ്രസംഗിച്ചിരുന്നു. ഇടക്കിടെ സിയാറത്ത് യാത്രകൾ നടത്തും. ഏർവാടിയിക്ക് പലപ്പോഴും എന്റെ കാറിൽ യാത്ര ചെയ്തി

ട്ടുണ്ട്. സിയാറത്ത് യാത്രകളിലൊന്നും നമുക്ക് യാതൊരു വിധ ബുദ്ധി മുട്ടും ഉണ്ടായിരുന്നില്ല. ആ യാത്രയിൽ ഒരു വലിയ ദുരന്തം ഒഴിവായത് ഇപ്പോഴുമോർക്കുന്നു. ഇടിയങ്ങര ശൈഖ് പള്ളിയിലും നിരവധി തവണ ഉറൂസിൽ സംബന്ധിച്ചിരുന്നു. ഒരു ദിവസം ഞങ്ങൾ കോയപ്പാപ്പയുടെ അടുക്കൽ ചെന്നപ്പോൾ മുസ്‌ലിയാരോടും ബാവക്കയോടും പൈസ വാങ്ങി. എന്നോട് പൈസ ചോദിച്ചില്ല. ആരോടോ എന്ന വിധം പറഞ്ഞു. പൈസയില്ലേ? ഞാൻ പണം കൊടുത്തു. മുസ്‌ലിയാർ കൊടുത്ത പൈസ മാത്രം പേഴ്സിൽ വെച്ചു. ബാക്കി പൈസക്ക് ചായ വാങ്ങിച്ചു എല്ലാവർക്കും വിഹിതിച്ചു കൊടുത്തു. പ്രസംഗ രംഗത്ത് ശോഭിച്ചു കൊണ്ടിരിക്കെ ഒരിക്കൽ സഹിക്കാനാവാത്ത ബാധയുണ്ടായി. ശാലിയാത്തിയുടെ അടുത്ത് ചെന്നു. അവിടുന്ന് ഇസ്മിന്റെ ചികിത്സ ചെയ്തു തന്നു. ഇങ്ങനെ പറഞ്ഞു: "ചെരുപ്പിടാതെ സ്റ്റേജിൽ കയറരുത്. ഇനി ഒന്നും പേടിക്കേണ്ട"

പിന്നീടൊരിക്കൽ ഞങ്ങൾ കോയപ്പാപ്പയുടെ അടുത്തെത്തി. ഞങ്ങൾ മൂന്നു പേരുണ്ടായിരുന്നു. ഹോട്ടലിൽ കയറി ഭക്ഷണം കഴിച്ചു. മുസ്‌ലിയാർ പറഞ്ഞു: "ഞാൻ എഴുന്നേൽക്കുന്നില്ല. എഴുന്നേറ്റാൽ നിങ്ങൾ മതിയാക്കും" ചോറ് മുഴുവൻ ഞങ്ങൾ കഷ്ടപ്പെട്ടു തിന്നു. സ്വന്തം കാര്യങ്ങൾ പരിഗണിക്കാതെ ഇതരരെ പരമാവധി ഗൗനിച്ചു. അവർക്ക് വേണ്ടതെല്ലാം ചെയ്തുകൊടുക്കാൻ അദ്ദേഹം ബദ്ധശ്രദ്ധ കാണിച്ചു. താൻ ഇരുന്ന് കൊടുത്തില്ലെങ്കിൽ മറ്റുള്ളവർ കഴിക്കില്ലെന്ന് മനസ്സിലാക്കി ഏതു തിരക്കിനിടയിലും തനിക്ക് ഭക്ഷണം വേണ്ടായെങ്കിലും ആതിഥേയ മര്യാദ പാലിച്ച് അവരോടൊപ്പം തീരും വരെ ഇരിക്കുമായിരുന്നു.

കോട്ടക്കൽ മുഹമ്മദ് എന്ന മുസ്‌ലിമായ ക്രിസ്തീയ പാതിരിയെ നാട്ടുകാർ ഇറക്കിവിട്ട ശേഷം അദ്ദേഹം മണ്ണൂരിൽ വന്നു. അവിടെയും പ്രശ്നമായി പലയിടത്തും അദ്ദേഹം കറങ്ങിനടന്നു. ഈ സമയം പല സമുദായ നേതാക്കളും സമീപിച്ചെങ്കിലും കാര്യമായ ഒരു പരിഗണനയും ലഭിച്ചില്ല. ക്രിസ്തു മതത്തിലേക്ക് തന്നെ തിരിച്ചു പോവേണ്ട ഗതിയിലേക്ക് കാര്യങ്ങളെത്തി. ഒരു നേരത്തെ ഭക്ഷണത്തിന് പോലും വകയില്ലാതെ സ്വകുടുംബത്തിൽ നിന്നുള്ള ഭീഷണിയും മറ്റുമായി അദ്ദേഹം പാടെ തളർന്നു. പരവശനായി നടക്കവെ ഒരു ദിവസം പാതിരാത്രി മൊയ്തീൻ പള്ളിയിലെത്തിച്ചേർന്നു. മുസ്‌ലിയാർ വടകരയിൽ നിന്നും വഅ്ള് കഴിഞ്ഞു മടങ്ങിവരുമ്പോൾ കോഴിക്കോട് മൊയ്തീൻ പള്ളിയിൽ നിന്നും ഇദ്ദേഹത്തെ കണ്ടുമുട്ടി. കരഞ്ഞുകൊണ്ടേയിരിക്കുകയായിരുന്നു.

മുസ്‌ലിയാർ അദ്ദേഹവുമായി സംസാരിച്ചു. വീട്ടിലേക്ക് കൂട്ടിക്കൊണ്ടു

വന്നു. വീണ്ടും ക്രിസ്തു മതത്തിലേക്കു തിരിച്ചുപോകാൻ പാകത്തിൽ വിഷമത്തിലായപ്പോൾ മുസ്‌ലിയാർ മുഴുവൻ കാര്യങ്ങളും ഏറ്റെടുത്തു. വഅള് വേദികളിൽ കൊണ്ടുപോയി സംഭാവന പിരിച്ചുനൽകി നിത്യജീവിതത്തിനു വരുമാനം തരപ്പെടുത്തികൊടുത്തു. അങ്ങനെ മറ്റത്തൂരിൽ നിന്നും കല്ല്യാണം കഴിപ്പിച്ചു. അവിടെ ഒരു വീടും സ്ഥലവും വെച്ചുകൊടുത്തു. നാഥനായി പേര് രജിസ്റ്റർ ചെയ്തത് മുസ്‌ലിയാരെയായിരുന്നു. പ്രതിയോഗികൾ പലരും വലിയ ദേഷ്യത്തോടെ വന്ന് അക്രമിക്കാൻ മുതിരുമ്പോൾ ആമുഖഭാവം കണ്ട് പത്തി മടക്കി തിരിച്ചുപോരുമായിരുന്നു.

മലേഷ്യയിൽ ജോലിക്കാരനായ മദ്രാസ് സ്വദേശി ബാലന്റെ ഭാര്യക്ക് ഒരു മാറാ രോഗമായിരുന്നു. മുസ്‌ലിയാർ ഇത് ചികിത്സിച്ചു സുഖപ്പെടുത്തി. ഏറെ സന്തോഷവാനായ ബാലൻ പ്രതിഫലമായി അയച്ചുകൊടുത്തത് ബ്ലാങ്ക് ചെക്ക് ആയിരുന്നു. ഇങ്ങിനെ നിരവധി സംഭവങ്ങൾ വേറെയുമുണ്ട്. വിവരിക്കുന്നില്ല.

ബ്രാഹ്മണനായിരുന്ന ഇബ്റാഹീം എന്ന പുതു മുസ്‌ലിമുമായി ഉസ്താദിന് നല്ല ബന്ധമുണ്ടായിരുന്നു. ഭഗവത്ഗീത തുടങ്ങിയ ഹിന്ദുവേദങ്ങൾ മുസ്‌ലിയാർ അദ്ദേഹത്തിൽ നിന്നു പഠിച്ചിട്ടുണ്ട്.

വലിയപറമ്പ് ഹസൻ ഹാജിയുടെ ഗുരുതരമായ ഒരസുഖത്തെപ്പറ്റി മുസ്‌ലിയാർ പറഞ്ഞു: "അതു ഭേദപ്പെടും" പിന്നീട് ആ അസുഖം ഉണ്ടായിട്ടില്ല. ആധുനിക രീതിയിലുള്ള അർത്ഥവത്തായ പേരുകളിടാൻ മുസ്‌ലിയാർക്ക് സവിശേഷ കഴിവായിരുന്നു. കുട്ടികളില്ലാത്തവർക്ക് നിങ്ങളുടെ കുട്ടിക്ക് ശാഹുൽ ഹമീദ് എന്ന് പേരിട്ടു എന്നു പറഞ്ഞു കുട്ടികളുണ്ടായ നിരവധി അനുഭവങ്ങളുണ്ട്. മുസ്‌ലിയാരുടെ ഉപദേശങ്ങളും നിർദ്ദേശങ്ങളും പാലിച്ചതു മൂലം എനിക്ക് ഡ്രൈവിംഗ് രംഗത്ത് അപകടങ്ങളൊന്നും ഉണ്ടായിട്ടില്ല. എന്റെ ഉമ്മക്ക് ഉറക്കം കിട്ടാത്ത ഒരു രോഗമുണ്ടായിരുന്നു. ഞാൻ മുസ്‌ലിയാരോട് ചെന്ന് പറഞ്ഞു. ഒരു ചരട് തന്നു. അത് കെട്ടിയ ശേഷം നന്നായി ഉറങ്ങി. സമാധാനമുണ്ടെങ്കിൽ നാളെ വേറെ ചെയ്തു തരാമെന്നു പറഞ്ഞു. ചെയ്തു തന്നു. പിന്നീട് ആ ഉറക്കില്ലായ്മ ഉണ്ടായിട്ടില്ല. ജീവിതത്തിൽ ഒരുപാട് ത്യാഗം സഹിച്ച വ്യക്തിയാണദ്ദേഹം. ശാരീരികാസ്വാസ്ഥ്യം മൂലം വീട്ടിൽ ഒതുങ്ങിക്കഴിഞ്ഞപ്പോഴും ഞാൻ ഇടക്കിടെ സന്ദർശിക്കും. ആ ബന്ധം തുടർന്നുകൊണ്ടിരുന്നു. ഇന്നും ആ മഹൽജീവിതം അനുസ്മരിക്കാത്ത ദിനങ്ങളില്ല. അവരുടെ പന്ഥാവിൽ അല്ലാഹു നമ്മെയും ചലിപ്പിച്ച് ജീവിതാന്ത്യം ശുഭകരമാക്കിത്തരട്ടെ.

# ആ ധന്യജീവിതം അയവിറക്കുമ്പോൾ

## പെരുമുഖം മഹല്ല് കമ്മിറ്റി

ഹാജി എം. സൈനുദ്ദീൻ മുസ്ലിയാർ (ന.മ) നമ്മെ വിട്ടുപിരിഞ്ഞിട്ട് ഒരു വർഷം പിന്നിട്ടു. മഹാനുഭാവന് സർവ്വശക്തനായ അല്ലാഹു മഗ്ഫിറത്തും മർഹമത്തും നൽകുമാറാവട്ടെ - ആമീൻ. സംഭവ ബഹുലമായ ആ ധന്യജീവിതം എന്നെന്നേക്കുമായി അവസാനിച്ചുവെങ്കിലും ആ ചരിതങ്ങൾ അയവിറക്കുന്നത് ജീവിച്ചിരിപ്പുള്ളവർക്ക് മാതൃകയും പ്രചോദനവുമാണെന്നതിന് രണ്ട് പക്ഷമില്ല. മുസ്ലിയാരവർകളുടെ ഒരു സ്മരണിക പുറത്തിറക്കാൻ തീരുമാനിച്ചു രൂപീകൃതമായ സമിതിയെ അഭിനന്ദിക്കുന്നതോടൊപ്പം ഈ മഹൽ സംരംഭം ഒരു സ്വാലിഹായ അമലായി സ്വീകരിക്കുമാറാകട്ടെ - ആമീൻ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

പെരുമുഖത്ത് സ്ഥിര താമസമാക്കുന്നതിന് മുമ്പ് തന്നെ ഈ പ്രദേശവുമായി ബന്ധമുണ്ടായിരുന്ന മുസ്ലിയാർ അവർകൾ പെരുമുഖം മഹല്ലിന്റെ നാനോന്മുഖമായ ഉന്നമനത്തിന് ആത്മാർത്ഥമായി പ്രവർത്തിച്ച മഹത് വ്യക്തിയായിരുന്നു. പെരുമുഖം മഹല്ല് കമ്മിറ്റിയെ സംബന്ധിച്ചിടത്തോളം അതിന്റെ ഉയർച്ചക്കും വളർച്ചക്കും നിസ്തുലമായ സേവനം അദ്ദേഹത്തിന്റെ ഭാഗത്തുനിന്നുണ്ടായിട്ടുണ്ട്. 1973, 74,75,79,80,82,86,87 എന്നീ വർഷങ്ങളിൽ കമ്മിറ്റിയുടെ പ്രസിഡന്റ് എന്ന നിലയിൽ തന്നെ അതിന്റെ അമരത്ത് പ്രവർത്തിച്ചു. പ്രസിഡന്റ് പദവി ഏറ്റെടുക്കാതെ അദ്ദേഹത്തിന്റെ സൗകര്യം കണക്കിലെടുത്ത് പലപ്പോഴും മെമ്പറായും പ്രവർത്തി

ച്ചിട്ടുണ്ട്. എന്നാൽ കമ്മിറ്റിയിൽ ഔദ്യോഗികമായി ഇല്ലാതിരുന്ന കാല ങ്ങളിലും നയപരമായ കാര്യങ്ങളിലും പുരോഗതിക്കാവശ്യമായ മറ്റു കാര്യ ങ്ങളിലും അദ്ദേഹത്തിന്റെ ഉപദേശ നിർദ്ദേശങ്ങൾ സ്വീകരിക്കുകയും ഉത്ത രവാദപ്പെട്ടവർ അത് മുഖവിലക്കെടുക്കുകയും ചെയ്യാറുണ്ടായിരുന്നു. ചുരു ക്കത്തിൽ മഹല്ല് കമ്മിറ്റിയുടെ പ്രവർത്തനത്തിൽ മിക്ക കാലത്തും ഔദ്യോ ഗികമായോ അല്ലാതെയോ അതിന്റെ അമരത്ത് നിലയുറപ്പിച്ച മഹത് വ്യക്തിയായിരുന്നു അദ്ദേഹം. മഹല്ലു കമ്മിറ്റിയെ സംബന്ധിച്ചിടത്തോളം മുസ്ലിയാർ ബന്ധപ്പെട്ട എല്ലാ പ്രവർത്തനങ്ങളും അമിത പ്രാധാന്യം അർഹിക്കുന്നതായിരുന്നു.

കമ്മിറ്റിയുടെ സാമ്പത്തിക അടിത്തറ ഭദ്രമാക്കുന്നതിൽ അദ്ദേഹത്തിന്റെ പ്രവർത്തനം കിടയറ്റതായിരുന്നു. മാസാന്ത ശമ്പളം കൊടുക്കാനും മറ്റും നിത്യ വരുമാനത്തിന് പുറമെ സാന്ദർഭിക പിരിവ് എടുത്ത് നികത്തിയി രുന്ന പല അവസരങ്ങളും ഉണ്ടായിരുന്നു. ഈ അവസ്ഥയിൽ നിന്ന് ഇന്നത്തെ സ്ഥിതിയിൽ എത്തിക്കുവാൻ നീണ്ട പരിശ്രമങ്ങൾ വേണ്ടിവ ന്നിട്ടുണ്ട്. സാമ്പത്തിക പ്രശ്നത്തിന് ശാശ്വത പരിഹാരം എന്ന നിലക്ക് കെട്ടു തെങ്ങുകൾ, വഖഫ് സ്വത്തുക്കൾ, എന്നിവ കൂടുതലായി ലഭിക്കാൻ വേണ്ടി പല സന്ദർഭങ്ങളിലായി അദ്ദേഹം ശ്രമിച്ചിട്ടുണ്ട്. ദീർഘ ദൃഷ്ടി യോടെ ചെയ്ത പ്രസ്തുത പ്രവർത്തനം വിജയം കണ്ടെത്തുകയും ചെയ്തിട്ടുണ്ട്. ഓരോ വർഷങ്ങളിലും നടത്തപ്പെടുന്ന വിപുലമായ മത പ്രഭാഷണ പരമ്പരകളിൽ മുഖ്യ പ്രഭാഷകനായിരുന്ന മുസ്ലിയാർ അവർകൾ ആത്മീയമായ ഉൽക്കർഷത്തിന് വേണ്ടിയും ദീനീ സ്ഥാപന ങ്ങൾ നടത്തുന്ന കമ്മിറ്റിയുടെ അനിവാര്യ ഘടകമായ സാമ്പത്തിക ഭദ്ര തക്ക് വേണ്ടിയും തന്റെ സ്വത സിദ്ധവും അത്യാകർഷണീയവുമായ പ്രഭാ ഷണ പാടവം പൂർണമായും ഉപയോഗപ്പെടുത്തി. മുൻകാല സ്വഹാബി മാരുടെയും ശുഹദാക്കളുടെയും ത്യാഗോജ്ജ്വലമായ ജീവിതം വരച്ചു കാട്ടു കയും ദീനിന് വേണ്ടി അവർ ചെയ്ത ജീവാർപ്പണം വരെ ഹൃദയ സ്പൃക്കായ രീതിയിൽ വിവരിക്കുകയും ചെയ്തിരുന്നു. സ്വഭാവികമായും ശ്രോതാക്കളിൽ തഖ്വയും ആത്മീയ ചൈതന്യവും സേവന മനസ്ക തയും ഉടലെടുക്കുന്ന ഈ സന്ദർഭത്തിൽ ദീനിന് വേണ്ടി നമുക്ക് ചെയ്യാൻ പറ്റുന്ന പ്രധാന സേവനം അതിന്റെ വളർച്ചക്കായി സംഭാവനകൾ അർപ്പി ക്കുകയാണെന്ന് ധരിപ്പിക്കാൻ അദ്ദേഹത്തിന് നിഷ്പ്രയാസം കഴിഞ്ഞിരു ന്നു. പ്രസ്തുത പ്രത്യേക ശൈലി അത്യപൂർവ്വ പ്രസംഗകരിലേ അന്ന് കാണാറുള്ളൂ. ഇന്നത്തേക്കാളുപരി സ്ത്രീകളും കൂടി മതപ്രസംഗം ശ്രവി

ക്കാറുണ്ടായിരുന്ന മുൻകാലങ്ങളിൽ സദസ്സിൽ വെച്ചുതന്നെ പള്ളി മദ്റസൽക്ക് വേണ്ടി ചിറ്റും മണിക്കാതിലയും മുറിച്ച് സ്റ്റേജിൽ എത്തിച്ചത് ആ പ്രഭാഷണത്തിന്റെ ആകർഷണീയമായ വൈശിഷ്ട്യം കൊണ്ടായിരുന്നു. കെട്ടു തെങ്ങുകളും മറ്റ് സംഭാവനകളും ഇത്തരം പ്രഭാഷണ വേദിയിൽ ധാരാളമായി ലഭിച്ചിട്ടുണ്ട്. അതിനു പുറമെ അനാരോഗ്യം പോലും വക വെക്കാതെ വിശാലമായ മഹല്ലത്തിന്റെ വീടുകൾ തോറും കയറിയിറങ്ങി പുരോഗതിക്കാവശ്യമായ പ്രവർത്തനത്തിന് അദ്ദേഹം മുൻപന്തിയിലുണ്ടായിരുന്നു. ഇതുപോലെയുള്ള പ്രവർത്തനങ്ങൾ മഹല്ലത്തിന്റെ പ്രധാന സ്ഥാപനങ്ങളായ എണ്ണക്കാട്ട് ജുമുഅത്ത് പള്ളി, നൂറുൽ ഇസ്‌ലാം മദ്റസ എന്നിവയിൽ മാത്രം പരിമിതപ്പെടുത്തിയില്ല. മഹല്ലിലെ കള്ളിക്കൂടം, കള്ളിത്തൊടി, വടക്കെബസാർ, തിണ്ണക്കൽ, കല്ലമ്പാറ, കല്ലുവളപ്പ് എന്നിവിടങ്ങളിലെ ദീനീ സ്ഥാപനങ്ങൾക്ക് വേണ്ടിയും നടത്തിയിട്ടുണ്ട്.

സ്ഥാപനങ്ങളുടെ സാമ്പത്തിക അടിത്തറ വിപുലീകരിക്കുന്നതിനേക്കാളുപരി ദർസിന്റെയും മദ്റസയുടെയും ആവശ്യകത ജനങ്ങളിൽ ഉണർത്തുവാൻ നിരന്തരമായ ഉൽബോധനങ്ങൾ നടത്തുകയുണ്ടായി. വിദേശികളായ മുതഅല്ലിംകൾ മാത്രം ദർസിൽ ഉണ്ടായാൽ പോരെന്നും നാട്ടിന്ന് അതിന്റെ പ്രയോജനം ലഭിക്കണമെങ്കിൽ നമ്മുടെ സന്താനങ്ങളും ദർസിൽ ചേർന്നു പഠിക്കണമെന്നുമുള്ള തിരിച്ചറിവ് നൽകി. ദർസിലേക്ക് നാട്ടിലെ മുതിർന്ന കുട്ടികളെ ആകർഷിപ്പിക്കുകയും ചെയ്തു. പുറമെ മറ്റു ദർസുകളിലേക്ക് നാട്ടിലെ കുട്ടികളെ പറഞ്ഞയച്ചു പണ്ഡിതന്മാരെ വാർത്തെടുക്കാൻ അദ്ദേഹം വേണ്ടുന്ന ഉപദേശ നിർദ്ദേശങ്ങളും സാമ്പത്തിക ആനുകൂല്യങ്ങളും നൽകി.

നമ്മുടെ മഹല്ലത്തിൽ നടത്തപ്പെടുന്ന നബിദിന-ബദർ ദിന നേർച്ചകൾ, ഇപ്പോഴത്തെ രൂപത്തിൽ മഹല്ല് വീട്ടുകാരെ മുഴുവൻ ഉൾപ്പെടുത്തി വിപുലീകരിച്ചത് മുസ്‌ലിയാർ അവർകളുടെ നേതൃത്വത്തിൽ നടന്ന ഒരു മഹൽ പ്രവർത്തനമാണ്.

നമ്മുടെ ജുമുഅത്ത് പള്ളി ഇന്ന് കാണുന്ന രൂപത്തിൽ സൗകര്യത്തിലും ഭംഗിയിലുമായി വിപുലീകരിച്ചത് കേവലം 16 വർഷങ്ങൾക്ക് മുമ്പാണ്. അനിവാര്യമായ ഒരു കാര്യമായതിനാലാണ് മുസ്‌ലിയാർ അവർകളുടെ നേതൃത്വത്തിൽ ആ തീരുമാനം എടുത്തത്. 1979 ജൂൺ 30ന് പുനരുദ്ധാരണ കമ്മിറ്റി രൂപീകരിച്ചത് മുതൽ 1986 മാർച്ച് 29ന് ഉദ്ഘാടനം കഴിയുന്നത് വരെ 7 വർഷത്തോളം നീണ്ട പള്ളി വിപുലീകരണ പ്രവർത്തനങ്ങൾ മുഴുവൻ അദ്ദേഹത്തിന്റെ മേൽനോട്ടത്തിലാണ് നടന്നത്. അന്ന്

മൂന്ന് ലക്ഷത്തിൽ പരം രൂപ ചിലവഴിച്ച് പ്രസ്തുത പ്രവർത്തനത്തിന് നാട്ടിൽ നിന്നും വിദേശത്തുനിന്നും ഫണ്ട് രൂപീകരിക്കാനും മുൻനിരയിൽ അദ്ദേഹമായിരുന്നു. നേതൃത്വപരമായ ആ മഹനീയ പങ്കാളിത്തമാണ് അത്രയും സുഗമമായി പള്ളി പുനരുദ്ധാരണ പ്രവർത്തനം പൂർത്തീക രിച്ചത്.

എടുത്തുപറയപ്പെടേണ്ട മറ്റൊരു നേട്ടമുണ്ട്. പെരുമുഖത്തെ തികച്ചും അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിൽ അടിയുറച്ച ഒരു മഹല്ലാക്കി നില നിർത്താൻ അതീവ ജാഗ്രത പുലർത്തി എന്നതാണത്. ബിദഈ പ്രസ്ഥാ നങ്ങൾക്ക് വേരുറപ്പിക്കാൻ കഴിയാത്ത വിധം ദീർഘ ദൃഷ്ടിയോടെയുള്ള പ്രവർത്തനം നടത്തി മഹല്ലത്തിനെ കാത്തുസൂക്ഷിച്ചു.

"സാന്ദർഭികമായ ഇൽമ് ശ്രേഷ്ടമായ വിജ്ഞാനം" എന്ന തത്വം അന്വർത്ഥമാക്കി നാട്ടിൽ അവസരോചിത ഉൽബോധനം നടത്തുക പതി വായിരുന്നു. യുവാക്കളുടെയും മറ്റും ധാർമിക സംസ്കാരികത്തകർച്ച മനസ്സിലാക്കി അപ്പപ്പോഴുള്ള "ഷോക്ക് ചികിത്സ" പോലെ ജുമുഅക്ക് ശേഷവും മറ്റും കാര്യഗൗരവത്തോടെ പ്രസംഗിക്കുകയും അതുവഴി ദീനീ ബോധം വളർത്തുകയും ചെയ്തത് സ്തുത്യർഹമായ കാര്യമായിരുന്നു.

പെരുമുഖത്തും അയൽ മഹല്ലുകളിലും മാത്രമല്ല, ഉത്തര കേരളത്തിൽ മുഴുവനും തമിഴ്നാട് കർണാടക പോലുള്ള സംസ്ഥാനങ്ങളിൽ പലയി ടത്തും പരന്നുകിടക്കുന്നതായിരുന്നു മഹാനവർകളുടെ പ്രവർത്തന മണ്ഡലം.

ചൈതന്യവത്തായ മഹൽ പ്രവർത്തനം കാഴ്ചവെച്ച ബഹു. മർഹൂം സൈനുദ്ദീൻ മുസ്‌ലിയാർക്ക് സർവ്വശക്തൻ സ്വർഗ്ഗത്തിൽ ഉന്നത സ്ഥാനം നൽകുമാറാകട്ടെ - ആമീൻ.

# മറക്കാനാവാത്ത പ്രവർത്തനങ്ങൾ

## സി.കെ. അസീസ് മാസ്റ്റർ പെരുമുഖം

ആയിരത്തി തൊള്ളായിരത്തി എഴുപത്തിയഞ്ചിനു ശേഷമാണ് സൈനുദ്ദീൻ മുസ്‌ലിയാരുമായുള്ള എന്റെ ബന്ധത്തിന് ആധികാരികത കൈവന്നത്. അക്കാലം മുതലാണ് പെരുമുഖം മഹല്ലിന്റെ പ്രസിഡന്റായി അദ്ദേഹം സ്ഥാനമേറ്റതെന്നാണ് എന്റെ ഓർമ. പ്രസിഡന്റ് എന്നതിലുപരി കമ്മിറ്റിയുടെ സകലമാന പ്രവർത്തനങ്ങളിലും അവിടുത്തെ നിർദ്ദേശങ്ങളുണ്ടായിരുന്നു. പ്രസിഡന്റായിരുന്നപ്പോഴും അല്ലാത്തപ്പോഴും മുഴുവൻ കാര്യങ്ങളും അദ്ദേഹത്തിന്റെ നിയന്ത്രണത്തിലായിരുന്നു.

അടുക്കും ചിട്ടയിലും കമ്മിറ്റിയുടെ പ്രവർത്തനം ആയിത്തീർന്നത് മുസ്‌ലിയാരുടെ സാന്നിധ്യത്തിനു ശേഷമാണ്. വ്യക്തമായ മാർഗ നിർദ്ദേശങ്ങൾ എല്ലായ്പ്പോഴും അവിടുന്നുണ്ടായിരുന്നു. അതിനു ശേഷം മുസ്‌ലിയാർ ദീർഘകാലം പ്രസിഡന്റായി. ഇടക്കാലത്ത് കുറഞ്ഞ സമയം ഹാജി മുഹമ്മദ് മുസ്‌ലിയാർ പ്രസിഡന്റായിരുന്നു. പ്രവർത്തന കാലയളവിൽ സ്തുത്യർഹമായ പല നേട്ടങ്ങൾക്കും മഹല്ല് കമ്മിറ്റി സാക്ഷ്യം വഹിച്ചു. പള്ളി പുനർനിർമ്മാണം തന്നെയായിരുന്നു ഇതിൽ മർമ്മപ്രധാനം.

പള്ളി പുനർനിർമ്മാണ പ്രവർത്തനങ്ങൾക്കായി ഗൾഫിൽ കലക്ഷനു പോയി. നാട്ടിലും മറുനാട്ടിലും ഇറങ്ങിത്തിരിച്ചു പത്രങ്ങളിൽ പരസ്യം ചെയ്തും അല്ലാതെയും നിരവധി സംഭാവനകൾ പിരിച്ചെടുത്തു. പള്ളി നിർമാണം പൂർത്തിയാക്കാൻ അവിടുന്ന് സഹിച്ച ത്യാഗം അവർണനീയമാണ്. മുസ്‌ലിയാരുടെ വഅ്ളിന്റെ പ്രത്യേകത തന്നെ ഇതിനു നിമിത്തമായിരുന്നു. സ്വഹാബത്തിന്റെയും മറ്റും ത്യാഗത്തിന്റെ കഥകൾ പറഞ്ഞു

പ്രവർത്തകരായ സാധാരണക്കാരായ ഞങ്ങൾക്ക് ആത്മ വീര്യം പകർന്നു നൽകാൻ പോന്നതായിരുന്നു ആ പ്രഭാഷണങ്ങൾ.

സാമ്പത്തിക നേട്ടമുണ്ടാക്കുന്നതിൽ അദ്ദേഹത്തിന്റെ വാഗ്വിലാസം അതിപ്രധാനമായിരുന്നു. പഴയകാല മഹതികളുടെ ചരിത്രങ്ങൾ പറഞ്ഞു സ്ത്രീകളിൽ നിന്നും മറ്റും ഒട്ടേറെ വസ്തുവഹകൾ ശേഖരിക്കും. ഓരോ വർഷവും വഅ്ള് പറഞ്ഞായിരുന്നു വരുമാന മാർഗ്ഗങ്ങൾ ഉണ്ടാക്കിയിരുന്നത്. ഇല്ലായ്മയുടെ കഥ പറയുന്ന അക്കാലത്ത് സ്ഥാപനങ്ങൾ മുന്നോട്ടു കൊണ്ടുപോകാൻ സഹിച്ച അദ്ധ്വാനം വാക്കുകളിൽ ഒതുക്കാനാവില്ല. ജനമനങ്ങളിൽ വലിയൊരു മാറ്റത്തിനു തിരികൊളുത്തിയതായിരുന്നു മുസ്‌ലിയാരുടെ പ്രസംഗങ്ങൾ. പെരുമുഖത്തെ ദർസിന്റെ വരുമാനത്തിന് കൊല്ലംതോറും നടക്കുന്ന വഅ്ളിൽ വെച്ചു സംഭാവന പിരിച്ചിരുന്നു. തെങ്ങുകളും മറ്റും വാഗ്ദത്തം ചെയ്യിപ്പിച്ചും വീടുകൾ തോറും കയറിയിറങ്ങിയും നിരവധി ധനാഗമന മാർഗ്ഗങ്ങൾ സ്വരൂപിച്ചിരുന്നു. നേർച്ചകൾക്ക് സംഭാവനപ്പെട്ടി സ്ഥാപിച്ചു ഒരു സ്ഥായിയായ വരുമാന സ്വഭാവമുണ്ടാക്കി നേർച്ച സുതാര്യവും സുശക്തവുമാക്കിയത് മുസ്‌ലിയാരായിരുന്നു. കമ്മിറ്റിയുടെ ഔദ്യോഗിക ഭാഷ്യത്തിൽ കൊണ്ടാടപ്പെടുന്ന ബദ്‌രീങ്ങളുടെയും റസൂലുല്ലാഹിയുടെയും ആണ്ടു നേർച്ചകൾ ഇത്തരം സംഭാവനകളാലെ സജീവമാക്കി ഇന്നും നടന്നുവരുന്നു.

മഹല്ലിന്റെ പ്രവർത്തന വരുമാനാർത്ഥം നിരവധി തെങ്ങിൻ തോപ്പുകൾ സംഭാവന ചെയ്യിപ്പിക്കുവാനും വഖഫ് ചെയ്യിപ്പിക്കാനും മുസ്‌ലിയാർ പരിശ്രമിച്ചു. ഈ പരിശ്രമങ്ങളത്രയും സുപ്രധാന ചുവടുവെപ്പുകളായിരുന്നു. പള്ളിയിൽ സ്വലാത്ത് സ്ഥാപിച്ചതും മുസ്‌ലിയാരുടെ പ്രവർത്തന കാലത്താണ്. വടക്കെ ബസാറിലെ മസ്ജിദുൽ ജീലാനിയുടെ നിർമാണ സമയത്ത് പല സ്ഥലത്തും മുസ്‌ലിയാരോടൊപ്പം കലക്ഷനു പോയ അനുഭവം എനിക്കുണ്ട്. ജീലാനി എന്ന് മസ്ജിദിന് പേരിട്ടതും ഉദ്ഘാടനത്തിന് വലിയൊരു മഹാനെ ക്ഷണിച്ചുകൊണ്ടുവന്നതും ഇപ്പോഴുമോർക്കുന്നു.

വളരെ ദയനീയമായ സാമ്പത്തിക പരിതസ്ഥിതിയിൽ മുസ്‌ലിയാരുടെ മതപ്രഭാഷണവും അവിടുത്തെ സാന്നിധ്യവുമായിരുന്നു പുരോഗമനങ്ങളുടെ ജീവാത്മാവായി വർത്തിച്ചത്. ഒരിക്കലും മറക്കാനാവാത്ത പ്രവർത്തനങ്ങളായിരുന്നു അദ്ദേഹത്തിന്റേത്. ഞാൻ തന്നെ മഹല്ല് കമ്മിറ്റിയുടെ പല യോഗങ്ങളിലും എടുത്തു പറഞ്ഞ കാര്യമാണിത്. ആ ജീവസുറ്റ ഓർമകളും പ്രവർത്തന വീര്യവുമാണ് ഇന്നും കമ്മിറ്റി പ്രവർത്തനങ്ങൾക്ക് മുതൽകൂട്ട്.

# എന്റെ അനുഭവം

## ഉമറുൽ ഫാറൂഖ് പയ്യോളി

ശൈഖുനായെ ഞാൻ ആദ്യമായി കാണുന്നത് പരുത്തിക്കോട് നിന്നാണ്. റഫീഖ് മുസ്‌ലിയാരുടെ കൂടെ കോട്ടക്കൽ ഹമീദ് ഡോക്ടറുടെ വീട്ടിൽ അസ്മാഉൽ ഹുസ്ന റാതിബിന് പോയപ്പോഴായിരുന്നു. അന്ന് ശൈഖുന അവിടെ ചികിത്സയിലായിരുന്നു. റാതിബിന് ശേഷം ശൈഖുനായെ കാണുകയും ഒന്ന് രണ്ട് വാക്കുകൾ സംസാരിക്കുകയും ചെയ്തു. പ്രത്യേകത നിറഞ്ഞുനിൽക്കുന്ന സംസാര ശൈലിയും മറ്റും എന്നെ വല്ലാതെ ആകർഷിച്ചു. ഇത് വീണ്ടും വീണ്ടും ശൈഖുനായുമായി ബന്ധപ്പെടാൻ എന്നെ സഹായിച്ചു. സംസാരത്തിനിടയിൽ ശൈഖുനാ എനിക്ക് ചില ഉപദേശങ്ങൾ നൽകി. അതിനു ശേഷം ഒരുപാട് പ്രാവശ്യം ശൈഖുനായെ സന്ദർശിക്കാൻ ഭാഗ്യം സിദ്ധിച്ചതു വഴി എന്റെ ജീവിതത്തിൽ ഒരുപാട് നന്മകൾ വാരിക്കൂട്ടാൻ സാധിച്ചു.

അവിടുത്തെ ജീവിതത്തിൽ മറക്കാനാവാത്ത രഹസ്യവും പരസ്യവുമായ ഒരുപാട് അനുഭവങ്ങൾ എനിക്കുണ്ട്. ഒരിക്കൽ റഫീഖ് മുസ്‌ലിയാരും ഞാനും പെരുമുഖത്തുള്ള ശൈഖുനായുടെ വസതിയിൽ ചെന്നു. ശൈഖുനായുമായി സംസാരിക്കുന്നതിനിടയിൽ റഫീഖ് മുസ്‌ലിയാരുടെ നാട്ടിലുള്ള ചില വിഷയങ്ങളെ സംബന്ധിച്ച് ചർച്ച ചെയ്തു. ഇടക്കുവെച്ച് ശൈഖുന പറഞ്ഞു: "അതിനൊന്നും അവസരം കിട്ടുകയില്ല നാളത്തെ അവസ്ഥ നിങ്ങൾക്കിപ്പോൾ മനസ്സിലാവുകയില്ല" അതിനു ശേഷം ഞങ്ങൾ പരുത്തിക്കോട്ടേക്ക് പോയി. യാത്രയിൽ ഞാൻ റഫീഖ് മുസ്‌ലിയാരോട്

ചോദിച്ചു. എന്താണ് ഉസ്താദ് പറഞ്ഞത്? അപ്പോൾ അദ്ദേഹം പറഞ്ഞു. ഞങ്ങളുടെ നാട്ടിൽ പള്ളിയിലെ ഉസ്താദിനെ നാട്ടിൽ പെട്ട ചിലയാളുകൾ ചേർന്ന് പിരിച്ചുവിട്ടു. അതുമായി ബന്ധപ്പെട്ടു നാട്ടിൽ ഇപ്പോൾ പ്രശ്നമാണ്. ഇതിനെതിരെ പ്രതിഷേധിക്കുന്നതിനെ കുറിച്ചായിരുന്നു ഉസ്താദിനോട് അന്വേഷിച്ചത്. പക്ഷേ ഉസ്താദിന്റെ മറുപടിയിൽ നാളെ എന്തോ പ്രത്യേകത ഉണ്ടാകാൻ പോകുന്നുവെന്ന് മനസ്സിലായി. അങ്ങനെ അടുത്ത ദിവസം ഞങ്ങൾ ജുമുഅക്ക് വേണ്ടി പരുത്തിക്കോട് പള്ളിയിലേക്ക് പോയപ്പോൾ പള്ളിക്ക് ചുറ്റും വലയം ചെയ്തിരിക്കുന്ന പോലീസിനെയാണ് കാണാൻ കഴിഞ്ഞത്. ജുമുഅക്ക് ശേഷം ഒന്നുംമിണ്ടാതെ എല്ലാവരും വീട്ടിലേക്ക് മടങ്ങി. ഇതാണ് ഉസ്താദ് ഇന്നലെ പറഞ്ഞത് എന്ന് ഞങ്ങൾക്ക് മനസ്സിലായി. ശൈഖുനായെ കുറിച്ച് ഇനിയും ഒരു പാട് എഴുതാനുണ്ട്. ശൈഖുനായെ കുറിച്ച് ആരോട് അന്വേഷിക്കുമ്പോഴും അവിടത്തെ അനുഭവങ്ങളാണ് അവർക്ക് പങ്കുവെക്കാനുള്ളത്.

ശൈഖുനായുടെ പ്രസരിപ്പ് കാലത്ത് പുത്തൻ വാദികൾക്കെതിരിൽ ഇടമുറിയാതെ പ്രഭാഷണങ്ങൾ നടത്തുകയും അവരെ മുട്ടുകുത്തിക്കുകയും ചെയ്തിട്ടുണ്ട്. കേരളത്തിന്റെ പല ഭാഗങ്ങളിലും പള്ളികളും മദ്റസകളും ദിക്റ് ഹൽഖകളും മഹാനവർകൾ സ്ഥാപിച്ചിട്ടുണ്ട്. എന്ത് പ്രശ്നമായാലും ശൈഖുനായുടെ അടുക്കൽ അതിന് പരാഹമുണ്ടാകുമായിരുന്നു.

ശൈഖുനായെ കുറിച്ച് അധികം മനസ്സിലാക്കാൻ കഴിയാത്തതിനാൽ ഇപ്പോൾ ഖേദിക്കുന്നു. കൂടുതൽ ബന്ധം പുലർത്തുന്നതിന് മുമ്പ് തന്നെ മഹാനവർകൾ നമ്മോട് വിടപറഞ്ഞു.

അദ്ദേഹത്തോട് കൂടെ അല്ലാഹു നമ്മെ സ്വർഗ്ഗ ലോകത്ത് ഒരുമിച്ചുകൂട്ടട്ടെ - ആമീൻ.

# വ്യതിരിക്തനായ പണ്ഡിതൻ

ടി.പി. മുഹമ്മദ് കുട്ടി പെരുമുഖം

ഇതര പണ്ഡിതരിൽ നിന്നും തികച്ചും വ്യതിരിക്തമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു സൈനുദ്ദീൻ മുസ്ലിയാർ. വിവിധ മേഖലകളിൽ കഴിവു തെളിയിച്ച അദ്ദേഹം സൃഷ്ടിച്ചെടുത്ത മത സാമൂഹ്യ സാംസ്കാരിക രംഗത്തെ വിപ്ലവങ്ങൾ തന്നെ ഇതിനു തികഞ്ഞ ഉദാഹരണമാണ്. സ്വയം പര്യാപ്തത പ്രവർത്തിച്ചു കാണിച്ചു കൊടുത്ത മഹാനവർകൾ നടന്നു പോയ പാതകളിലെല്ലാം മാതൃകാ യോഗ്യനായ വഴികാട്ടി കൂടിയായിരുന്നു. താൻ ജീവിച്ച സന്ദർഭങ്ങളിലെ ഏറ്റവും വലിയ ദൗത്യങ്ങളായിരുന്നു അവിടുന്ന് പൂർത്തീകരിച്ചു നൽകിയത്.

പെരുമുഖം മഹല്ലിന്റെ സ്പന്ദനങ്ങൾ തന്നെ നമുക്ക് പരിശോധിക്കാം. മഹല്ലിലെ ദീനീ പ്രവർത്തനങ്ങളുടെ നടത്തിപ്പിന്റെ രീതി അക്കാലവും ഇക്കാലവും വിലയിരുത്തുമ്പോൾ വളരെയേറെ അന്തരമുണ്ട്. നാട്ടിലെ സാമ്പത്തിക സ്രോതസ്സുകളായ മുതലാളിമാരെ മാത്രം ആശ്രയിക്കാതെ താഴെ തട്ടിലുള്ള സാധാരണക്കാരെ കൂടി ധനാഗമന മാർഗ്ഗങ്ങളിൽ പങ്കാളികളാക്കി ഒരു വ്യത്യസ്ത രീതി പ്രവർത്തന രംഗത്ത് മുസ്ലിയാർ കാഴ്ച വെച്ചിരുന്നു.

വിദേശ ദർസിൽ പഠിക്കാനുദ്ദേശിച്ചിരുന്ന നാട്ടിലെ കുട്ടികളെ തന്റെ കഴിവുപയോഗപ്പെടുത്തി പണം പിരിച്ചു നൽകി ദർസിലയച്ച അനുഭവങ്ങൾ വരെ ഈ വ്യത്യസ്ത രീതിക്ക് തികഞ്ഞ ഉദാഹരണമാണ്. സാമ്പത്തിക സ്രോതസ്സുകളായ വ്യക്തികളെ മാത്രം ആശ്രയിച്ച് അവരിൽ നിന്ന്

ണമെന്ന ആവശ്യം മുന്നിൽ കണ്ട് നാട്ടിലെ ദർസിൽ തന്നെ ചെറുപ്പത്തിൽ അവരെ പറഞ്ഞയക്കാൻ മുസ്‌ലിയാർ നിർബന്ധിക്കുമായിരുന്നു.

റഫറൻസിന് ഉപകരിക്കുന്ന രീതിയിൽ പണ്ഡിതന്മാർക്ക് വേണ്ടി വലിയൊരു കിതാബിന്റെ ശേഖരം തന്നെ പള്ളിയിലുണ്ട്. ഇത്തരം സംരംഭങ്ങൾക്കെല്ലാം തുടക്കം കുറിച്ചത് മുസ്‌ലിയാരായിരുന്നു. പള്ളിയിൽ നടന്നുവന്നിരുന്ന ആണ്ടു നേർച്ചകൾ ജനകീയമാക്കിയത് മുസ്‌ലിയാരാണ്. ആ ഉദ്ദേശ്യത്തിൽ നിരവധി "പാട്ടകൾ" സ്ഥാപിച്ചത് അക്കാലത്തായിരുന്നു. ദർസിലെയും മദ്റസയിലെയും അധ്യാപകൻമാർക്ക് ഭക്ഷണം നൽകുന്ന കാര്യത്തിൽ ഇന്ന് വളരെ പിന്നിലാണെങ്കിലും അക്കാലങ്ങളിൽ സാമ്പത്തിക പരാധീനത പരിഗണിക്കാതെ ആളുകൾ പ്രത്യേകിച്ച് സ്ത്രീകൾ അതിന് സന്നദ്ധത കാണിച്ചിരുന്നു.

മെസ്സ് സൗകര്യം ഇടക്കാലത്ത് തുടങ്ങിയിരുന്നെങ്കിലും പിന്നീട് അസൗകര്യം മൂലം എടുത്തു കളയപ്പെടുകയായിരുന്നു. പള്ളി ദർസിന്റെ നടത്തിപ്പ് സംവിധാനം മുദർരിസിൽ മാത്രം അർപ്പിതമായിരുന്ന അക്കാലത്ത് മുസ്‌ലിയാർ ദർസിന്റെ കാര്യങ്ങളെല്ലാം നോക്കി നടത്തിയത് ദർസിന്റെ നീക്കുപോക്കുകൾ ഒരു ശാസ്ത്രീയമാനം കൈവരിക്കാൻ കാരണമായി. വൈലിത്തറ മുഹമ്മദ് മൗലവിയെ മുമ്പ് ഒരിക്കൽ പ്രഭാഷണത്തിന് കൊണ്ടുവന്ന സമയത്ത് അദ്ദേഹത്തിന്റെ അക്കമഡേഷൻ മുസ്‌ലിയാർ സ്വന്തം വീട്ടിൽ ചെയ്തത് മുസ്‌ലിയാരുടെ പ്രവർത്തന രംഗത്തെ നിഷ്കളങ്കതയും ആത്മാർത്ഥതയും വിളിച്ചറിയിക്കുന്നു. കമ്മിറ്റിക്കാരെ അത്തരം കാര്യങ്ങളിൽ തീരെ വിഷമിപ്പിച്ചിരുന്നില്ല.

ദീനീ പ്രവർത്തന മേഖലയിൽ ആരാലും പ്രശംസിക്കപ്പെടുന്ന ഒരു നാടായി പെരുമുഖം മാറിയതിനു പിന്നിലെ പ്രധാന പിന്നണി മുസ്‌ലിയാരായിരുന്നു. മുസ്‌ലിയാർ കടന്നുവന്നതിനു ശേഷമാണ് ഈ നാട് ദീനീപരമായ വിഷയങ്ങളിൽ ഏറെ പ്രതാപം നിലനിർത്തിപ്പോന്നത്. മറ്റു ബിദഈ കക്ഷികൾ ഈ നാട്ടിൽ ഒരു സംഘടിത രൂപത്തിൽ കടന്നുവരുന്നതിനു ഒരുവേള തടസ്സം നിന്നത് മുസ്‌ലിയാരുടെ പ്രവർത്തനം മൂലം ഇവിടുത്തെ ജനങ്ങൾ നേടിയ ആത്മീയ ചൈതന്യമായിരുന്നു. വിവാഹ ദരിദ്ര ചികിത്സാ സഹായങ്ങൾക്ക് വരുന്ന അപേക്ഷകൾക്ക് അപ്പപ്പോൾ തന്നെ പള്ളിയിൽ വെച്ചു പിരിവെടുത്തു കൊടുക്കാൻ അനൽപമായ കഴിവ് തന്നെ അദ്ദേഹത്തിനുണ്ടായിരുന്നു. ആ ജീവിതം നമുക്ക് നഷ്ടമായി. അല്ലാഹു നിത്യശാന്തി നൽകട്ടെ.

# ആർക്കും കാൻസർ ഇല്ല

## അബ്ദുൽ ഖാദിർ മാസ്റ്റർ പയ്യോളി

ഞാൻ സൈനുദ്ദീൻ മുസ്‌ലിയാരുമായി ഇടപെടാൻ തുടങ്ങിയത് 1972 ലാണെന്നാണ് ഓർമ്മ. ഇവിടെ കീരങ്കൈ ജുമുഅത്ത് പള്ളി അക്കാലത്ത് നിസ്കാരപ്പള്ളി മാത്രമായിരുന്നു. വളരെ ജീർണ്ണിച്ചതും അതിപുരാതന വുമായ പള്ളിയായിരുന്നു അത്. ഉസ്താദിന്റെ പ്രചോദന പ്രകാരമാണ് പള്ളിയിൽ ആദ്യമായി ജുമുഅ നിർത്തിയതും പള്ളി പുതുക്കിപ്പണിതതു മെന്ന് ഈ നാട്ടുകാർക്കെല്ലാം അറിയാം. തൊട്ടടുത്തുള്ള മഹല്ലുകളിലും അദ്ദേഹത്തിന്റെ പ്രവർത്തനത്താൽ മദ്റസകളും പള്ളികളും അഭിവൃദ്ധി പ്പെടുത്താൻ കഴിഞ്ഞിട്ടുണ്ട്.

എനിക്ക് 1982 ജൂൺ മാസത്തിൽ വെള്ളം പോലും ഇറക്കാൻ കഴി യാത്ത ഒരു രോഗം വന്നു. പല ചികിത്സകളും ചെയ്തു നോക്കിയെ ങ്കിലും ഫലമില്ലാതായി. സി.എം.വലിയുല്ലാഹിയുടെ അടുക്കൽ പോയി വിവരം പറഞ്ഞു. അത് സിഹ്ർ മാത്രമാണെന്നും രോഗമില്ലെന്നും സി. എം. പറഞ്ഞു. മെഡിക്കൽ കോളേജിൽ നിന്ന് ബയോപ്സി എടുത്തിരു ന്നു. അത് ആവശ്യമില്ലായിരുന്നുവെന്നും പറഞ്ഞു. ഉടനെത്തന്നെ പെരു മുഖം ഉസ്താദിനെ വീട്ടിൽ വന്നുകണ്ട് വിവരം പറഞ്ഞു. സി.എം. പറഞ്ഞ പ്രകാരം തന്നെയാണെന്ന് അദ്ദേഹവും പറഞ്ഞു. ഒരു ചെറിയ ചികിത്സ നടത്തി ഞാൻ വീട്ടിൽ തിരിച്ചെത്തുമ്പോഴേക്കും രോഗം മാറിക്കഴിഞ്ഞി രുന്നു. രണ്ട് മാസക്കാലത്തോളം ഉറക്കമില്ലാതിരുന്ന എനിക്ക് അന്ന് തന്നെ ശരിയായ ഉറക്കം കിട്ടി. ഭക്ഷണവും വെള്ളവും കഴിക്കാൻ സാധിച്ചു.

അതിന് ശേഷം ബയോപ്സിയുടെ വിവരം അറിയുവാൻ മെഡിക്കൽ കോളേജിൽ പോയപ്പോൾ കാൻസർ രോഗമാണെന്നും 7-8-82ന് മെഡിക്കൽ കോളേജിൽ അഡ്മിറ്റ് ചെയ്യണമെന്നും അതിനു മുമ്പായി ശീട്ടിൽ എഴുതിയ പല്ലുകൾ പറിച്ചു വരണമെന്നും പറഞ്ഞു. കോളേജിൽ നിന്നു വരുംവഴി ആദ്യമായി സി.എം.നെ വീണ്ടും കണ്ടു. ഒറ്റപല്ലും പറിക്കരുതെന്നും മെഡിക്കൽ കോളേജിൽ കയറരുതെന്നും പറഞ്ഞു.

പിറ്റേ ദിവസം പെരുമുഖത്ത് വന്ന് വിവരം പറഞ്ഞു. കോളേജിലെ അഡ്മിഷൻ കാർഡും ശീട്ടും അവിടെ പുരയിൽ വാങ്ങിവെച്ചു. എനിക്കും കുടുംബത്തിൽ ആർക്കും കാൻസർ ഇല്ലെന്ന് ഉറപ്പ്പറഞ്ഞു. അത് ഇന്നും യാഥാർത്ഥ്യമായി പുലരുന്നു. ലൈറ്റടിക്കാൻ ഒരു പല്ലു പോലും പറിച്ചിട്ടില്ല. കൊല്ലങ്ങൾ ഇരുപത് കഴിഞ്ഞു.

ഇതേ പ്രകാരം തന്നെ എന്റെ ജ്യേഷ്ഠനും ഒരിക്കൽ കാൻസറാണെന്ന് ഡോക്ടർമാർ അഭിപ്രായപ്പെട്ടു. അതും കാൻസർ അല്ലെന്ന് ഉറപ്പുതന്നു. കാൻസർ തീരെ ഉണ്ടായിരുന്നില്ല.

ഉസ്താദിന്റെ വാക്കുകൾ അക്ഷരം പ്രതി പുലർന്നതായ പല അനുഭവങ്ങളും ഞങ്ങൾക്കുണ്ട്.

# എന്റെ ചങ്ങാതി

## ഹാജി മുഹമ്മദ് മുസ്‌ലിയാർ പെരുമുഖം

ഞങ്ങൾ ചെറുപ്പകാലം മുതൽ തന്നെ വലിയ ചങ്ങാതിമാരായിരുന്നു. സഹപാഠികൾ എന്നതിലുപരി വലിയ കൂട്ടുകെട്ട് തന്നെയായിരുന്നു. പല പള്ളി ദർസുകളിലും ഞങ്ങൾ ചുറ്റിക്കറങ്ങി. ദർസ് അന്വേഷിച്ചായിരുന്നു ഈ യാത്ര. മങ്ങാട് ഞങ്ങൾ ദർസ് അന്വേഷിച്ചു ചെന്നു. സ്ഥല സൗകര്യമില്ലാത്തതുമൂലം അവിടുന്ന് വേറെ ദർസ് പറഞ്ഞുതന്നു. അവിടെ ഞാൻ കേവലം മൂന്നു മാസം നിന്നു. പിന്നീട് പണിക്കോട്ടും പടിയിലേക്കു തന്നെ തിരിച്ചുപോന്നു.

പഴയകാലം മുതൽ തന്നെ വളരെയേറെ ഉറക്കമൊഴിച്ച് ഇബാദത്തുകൾ നിർവ്വഹിക്കുകയും സ്വദഖ നൽകുകയും ചെയ്തിരുന്ന വ്യക്തിയായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. ഇസ്‌ലാഹിൽ പഠിക്കുന്ന കാലത്ത് ഞാനും കൂടെപ്പോയി സാധനങ്ങൾ കൊടുത്തിരുന്നു. പറവണ്ണയായിരുന്നു അക്കാലത്തെ ഉസ്താദ്. നിരവധി തവണ ഞാൻ ഇമാമും മുസ്‌ലിയാർ മഅ്മൂമുമായി തറാവീഹ് നിസ്കരിച്ചിട്ടുണ്ട്. പറവണ്ണ അക്കാലങ്ങളിൽ മുസ്‌ലിയാർക്ക് പ്രസംഗ പരിശീലനം നൽകിയിരുന്നു. ഒരു വിഭാഗത്തെ മുജാഹിദും മറുവിഭാഗത്തെ സുന്നിയുമാക്കി തരം തിരിച്ചു മുതഅല്ലിം കളെ ഖണ്ഡനം പഠിപ്പിക്കും. 1957ലായിരുന്നു പറവണ്ണയുടെ ഈ പരിശീലനം.

ഞാൻ ഹജ്ജിനു പോവുമ്പോൾ ബോംബെയിൽ വരെ വന്നു എന്നെ യാത്രയാക്കിയിരുന്നു. പല സ്ഥലങ്ങളിലും അദ്ദേഹത്തോടൊപ്പം ചുറ്റി

ക്കറങ്ങി. 1970ലാണ് പെരുമുഖത്ത് അദ്ദേഹം സ്ഥിര താമസമാക്കിയത്. തേഞ്ഞിപ്പലം ചെനക്കലങ്ങാടിയിൽ വന്ന ചോദ്യങ്ങൾക്കെല്ലാം മഹാന വർകൾ മറുപടി പറഞ്ഞത് ഏവരുടെയും ശ്രദ്ധ പിടിച്ചുപറ്റി. ആ വേദി യിൽ പച്ച ഷാളിട്ട ഒരാളുണ്ടായിരുന്നു. സയ്യിദ് ജലാലുദ്ദീൻ തങ്ങളായി രുന്നു അത്. നിനക്ക് വേണ്ടിടത്തൊക്കെ ഞാനുണ്ടാവുമെന്ന് തങ്ങൾ പറ ഞ്ഞിരുന്നു.

എന്റെ കാലിന് സുഖമില്ലാതിരുന്നപ്പോൾ ഞാൻ മുസ്‌ലിയാരുടെ അടു ക്കൽ ചെന്നു. ഹമീദ് ഡോക്ടറെ വിളിപ്പിച്ച് മരുന്ന് വാങ്ങി തരാമെന്ന് പറഞ്ഞു. ഞാൻ പറഞ്ഞു: "അതിനല്ല ഞാൻ വന്നത്, നിങ്ങളുടെ ബാപ്പ ഉപ്പാപ്പമാർ പഠിപ്പിച്ചുതന്നതും ഗ്രന്ഥങ്ങളിലുള്ളതും എഴുതിത്തരിക" അപ്പോൾ എനിക്ക് കഷായം എഴുതിത്തന്നു. അതു കുറച്ചു കുടിച്ചപ്പോൾ തന്നെ അസുഖം മാറി. ചികിത്സ അറിയാത്തതുകൊണ്ടായിരുന്നില്ല. ചികി ത്സിക്കാൻ മടിയായിരുന്നു.

ഖുവ്വത്തിൽ പഠിക്കുമ്പോൾ ഏതൊരാൾ ഖണ്ഡനത്തിന് ആളെത്തേ ടിവന്നാലും ശംസുൽ ഉലമ സൈനുദ്ദീൻ മുസ്‌ലിയാരെ അയക്കുമായിരു ന്നു. അത്രയും സമർത്ഥനായി ആ കാലത്ത് ഖണ്ഡിച്ചിരുന്നു. അവസാന മായി ഓതിപ്പഠിച്ചത് കൊയപ്പ കുഞ്ഞായിൻ മുസ്‌ലിയാരുടെ വെളിമുക്കിലെ വീട്ടിലായിരുന്നു. അവിടുത്തെ ഗുരുത്വം വാങ്ങി വഅ്ള് പരിപാടികളിലും പള്ളി മദ്റസകൾ നിർമ്മിക്കാനും ആ ജീവിതം ദീർഘകാലം ചിലവഴി ച്ചു. അല്ലാഹു അവരെയും നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടി രണ്ടു ലോകത്തും വിജയിക്കുന്നവരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തി അനുഗ്രഹി ക്കട്ടെ - ആമീൻ.

# കാലം കാത്തിരുന്ന മഹാൻ

എം.എം. കോയ പെരുമുഖം

2001 ആഗസ്ത് 4ന് ശനിയാഴ്ച കാലത്ത് പത്ത് മണിക്ക് ആ വലിയ മനീഷി നമ്മോട് വിടപറഞ്ഞു. ഇന്നാലില്ലാ.... പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരുടെ വിയോഗം നമുക്ക് നികത്താനാവാത്തതാണ്. എന്റെ ജീവിതത്തിൽ ഇത്രയധികം ദു:ഖിച്ച ഒരു ദിവസം ഉണ്ടായിട്ടില്ല. ആവോളം എന്നെ സ്നേഹിച്ച ഒരു പണ്ഡിതൻ ദുനിയാവിൽ വേറെ ഇല്ല. മഹാനവർകളെ പറ്റി ഞാൻ അറിഞ്ഞിരുന്നില്ല. ഒരു സാധാരണക്കാരനാണ് സൈനുദ്ദീൻ മുസ്‌ലിയാർ എന്ന് കരുതി, എന്നാൽ മഹാനായ കോയ മുസ്‌ലിയാരുടെ ദലാഇലുൽ ഖൈറാത്ത് പതിവാക്കിയ ഒരാളുടെ അനുഭവം വെച്ചുള്ള വഅള് കേട്ടു. പിറ്റെ ദിവസം തന്നെ ദലാഇലുൽ ഖൈറാത്ത് ഇജാസത്ത് വാങ്ങാൻ വേണ്ടി ഞാൻ കക്കിടിപ്പുറം അബ്ദുറഹ്മാൻ മുസ്‌ലിയാരെ സമീപിച്ചു. അബ്ദുറഹ്മാൻ മുസ്‌ലിയാരുടെ അടുത്ത് ചെന്നപ്പോൾ മഹാനവർകൾ പറഞ്ഞു. "ഈ ദലാഇലുൽ ഖൈറാത്തിൽ ഒരുപാട് രഹസ്യമുത്തുകളുണ്ട്. ഇതിന്റെ കൂടെ വെള്ളിയാഴ്ച രാവ് അൽളമു സ്സ്വലാത്തു 12 വട്ടം ചൊല്ലിയാൽ നിങ്ങൾക്ക് പിടിക്കേണ്ട ശൈഖിനെ റസൂലുള്ള കാണിച്ചുതരും". എന്നാൽ ഞാൻ ഏഴ് വെള്ളിയാഴ്ച രാവ് ചൊല്ലികിടന്നിട്ടും പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാരുടെ മുഖം പതിവിലേറെ പ്രകാശിക്കുന്നതായും ആ റൂമിൽ കാര്യപ്പെട്ട ഔലിയാക്കൾ ഇരിക്കുന്നതായും കാണിച്ചുതന്നു. സംശയത്തിന് വീണ്ടും ഞാൻ

കക്കിടിപ്പുറത്ത് പോയി. അബ്ദുറഹ്മാൻ മുസ്‌ലിയാർ പറഞ്ഞു. അത് തന്നെയാണ് നിങ്ങളുടെ ശൈഖ്. മുറ്റത്തെ മുല്ലക്ക് മണമില്ലാ എന്ന മട്ടിൽ അദ്ദേഹത്തെ പറ്റി നിങ്ങൾ നാട്ടുകാർ അറിഞ്ഞിട്ടില്ല.

ഒരിക്കൽ മമ്പുറത്ത് പോയി വന്നപ്പോൾ സൈനുദ്ദീൻ മുസ്‌ലിയാർ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു. നീ വഹാബികളേയും കൂട്ടി മമ്പുറത്ത് പോവരുത്. അത് യാഥാർത്ഥ്യമായിരുന്നു. പിന്നീട് ഒരിക്കൽ അവിടുത്തെ ശൈഖ് പ്രത്യക്ഷപ്പെട്ടു. ജമാഅത്തിന് പള്ളിയിൽ വരാൻ പറ്റുമോ എന്ന് ചോദിച്ചു. എന്റെ അവസ്ഥ പറഞ്ഞപ്പോൾ നിങ്ങൾ ഈ അവസ്ഥയിലാ യതു കൊണ്ട് ഇവിടെ കിടന്ന് നിസ്കരിച്ചാൽ മതി. സൈനുദ്ദീൻ മുസ്‌ലി യാരുടെ വിവരവും ചോദിച്ചു. നിങ്ങൾക്ക് പിടിക്കേണ്ട ശൈഖാണ് സൈനു ദ്ദീൻ മുസ്‌ലിയാർ എന്നദ്ദേഹം പറഞ്ഞുകൊണ്ട് വായ തുറക്കാൻ പറഞ്ഞു. ഒരു സാധനം വെച്ചു തന്നു. കീഴ്പ്പോട്ടിറക്കാൻ പറഞ്ഞു. ആൾ അപ്ര ത്യക്ഷമായി. ഈ വിവരം പറഞ്ഞപ്പോൾ വന്ന ആളുടെ രൂപം സൈനു ദ്ദീൻ മുസ്‌ലിയാർ ഇങ്ങോട്ട് പറഞ്ഞുതന്നു. പിന്നീട് മൻഖൂസ് മൗലൂദും ഒരു ദുആയും എടുത്തുതന്നു. അത് ചൊല്ലികിടന്നപ്പോൾ അവിടുന്ന് നാൽപത്തി രണ്ടാമത്തെ മുർശിദ് ആണെന്ന് കണ്ടു. വീണ്ടും വിവരം ചെന്നു പറഞ്ഞപ്പോൾ ഒരു സിൽസിലയും അതിന്റെ ദുആയും എടുത്തു തന്നു. അത് ചൊല്ലിക്കിടന്നപ്പോൾ അല്ലാഹുവിന്റെ വാൾ. അതാണു മുസ്‌ലിയാരുടെ പങ്ക് എന്ന് കണ്ടു. വീണ്ടും ദലാഇലുൽ ഖൈറാത്തും കൂടെ അൽമുസ്വലാത്തും അവിടുത്തെ സിൽസിലയും കൂടി ഒരു വെള്ളി യാഴ്ച രാവ് ചൊല്ലിക്കിടന്നപ്പോൾ അവിടുന്ന് ഈ കാലഘട്ടത്തിന്റെ ഏറ്റവും ഉത്തമ വ്യക്തിത്വമാണെന്ന് സ്വപ്നത്തിൽ കണ്ടു.

ഇനി ജീവിത കാലത്തുള്ള കുറച്ച് അനുഭവങ്ങൾ കൂടി എഴുതട്ടെ. എന്റെ തറവാട്ടിൽ മുസ്‌ലിയാർ കാണാൻ വന്നപ്പോൾ "കോയായ്ക്ക് ഞാൻ വീട് എടുത്തിട്ടുണ്ട്. അതിന് മിഅ്റാജ് എന്നു പേരിട്ടു എന്ന് പറഞ്ഞു."

മിഅ്റാജിന്റെ തറക്കല്ലിടാൻ വന്നു. വീണ്ടും റജബ് 27 മിഅ്റാജിനു നമുക്ക് കയറി ഇരിക്കാം എന്നു പറഞ്ഞു. കയറി ഇരുന്നതിനു ശേഷം റെയിൽവേ കേസിനു 50,000 രൂപ അടയ്ക്കാൻ നോട്ടീസ് വന്നപ്പോൾ പറഞ്ഞു: "നീ അടയ്ക്കേണ്ട". അങ്ങിനെ പൈസ അടയ്ക്കാതെ രക്ഷ പ്പെട്ടു. വീണ്ടും ഒരു റബീഉൽ അവ്വൽ 12ന് വീട്ടിൽ വന്നതായും സ്ഥലവും പുരയിടവും വിൽക്കാൻ പറഞ്ഞതായും സ്വപ്ന ദർശനമുണ്ടായി. അങ്ങിനെ ളാഹിറിൽ 12-ാംന് സ്വപ്നത്തിൽ കണ്ടത്പോലെ വന്നു. ഞാൻ

മരിക്കുന്നതിന് മുമ്പ് സ്ഥലവും പുരയിടവും കച്ചവടം ആകും. നമുക്ക് മിഅ്റാജ് വിറ്റു ബൈത്തുൽ മിഅ്റാജ് എടുക്കണം എന്ന് പറഞ്ഞു. ഈ വീട് കാണാൻ മുസ്‌ലിയാർ ഇന്ന് നമ്മളോടൊപ്പം ഇല്ല. എങ്കിലും മുസ്‌ലി യാർ കാണുന്നുണ്ട്.

മഹാനവർകളെപ്പറ്റി ഇനിയും ഒരുപാട് ചരിത്രങ്ങൾ എഴുതാനുണ്ട്. സ്ഥല പരിമിതി മൂലം ഞാൻ ചുരുക്കുന്നു. മഹാനവർകൾ ഇവിടെ നിന്നു പിരിയുന്ന ദിവസം പ്രകാശിക്കുന്ന മുഖവുമായി മുനവ്വിറിന്റെ ഭാഗത്തേക്ക് നടന്നുവരുന്നതായി കണ്ടു. മുസ്‌ലിയാരെ ഇനി കാണാൻ പറ്റിയില്ലെ ങ്കിലോ എന്നു കരുതി ഞാൻ അവസാനത്തെ ചുംബനം സങ്കടത്തോടു കൂടി ചുംബിച്ചു. ഒരു സംഗതി ചോദിക്കാൻ മനസ്സിൽ ഉദിച്ചു. ഉസ്താദ് കിടക്കാൻ ആഗ്രഹിക്കുന്നത് മുനവ്വിറിലോ അതോ പള്ളിയിലോ. ചോദി ക്കാൻ ധൈര്യം വന്നില്ല. മഹാനവർകളോടൊന്നിച്ച് നമ്മെ നാളെ അല്ലാഹു ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ചു കൂട്ടിത്തരട്ടെ - ആമീൻ.

ഒരു മദ്ഹ് ഗാനത്തോടെ എഴുത്ത് ചുരുക്കുന്നു.

*മതിച്ചു ചേരും ജലാലിയാ*
*മൻസിൽ മാത്രം ബാക്കിയായി*
*സകല കോടതി വിധി പറയും*
*സമസ്ത ദീപം പൊലിഞ്ഞുപോയി*
*നാൽപത്തിരണ്ടാം തങ്കനിലാവെ*
*ആഴം ഖബറിൽ മാഞ്ഞുപോയി*

# കേസ് വിധിയാവും

## കെ. കുഞ്ഞി മൊയ്തീൻ ഹാജി പാണക്കാട്

സൈനുദ്ദീൻ മുസ്‌ലിയാരുമായുള്ള എന്റെ ബന്ധത്തിൽ നിഴലിച്ചു നിന്നത് അവിടുത്തോടുള്ള ബഹുമാനാദരവുകളായിരുന്നു. എന്റെ ഭാര്യാ പിതാവ് കെ.കെ. മുഹമ്മദ് മുസ്‌ലിയാരായിരുന്നു ഈ ബന്ധത്തിന്റെ കാര ണക്കാരൻ. അദ്ദേഹം മുസ്‌ലിയാരുടെ സഹപാഠിയായിരുന്നു. ഭാര്യാപി താവുമായുള്ള സുഹൃദ് ബന്ധത്തിന്റെ പശ്ചാത്തലത്തിൽ നിരവധി അനു ഭവ കഥകൾ ഞാൻ പറഞ്ഞുകേട്ടിട്ടുണ്ട്. ചുരുങ്ങിയ നിലയിൽ ചിലത് മാത്രം ഇവിടെ വിവരിക്കട്ടെ.

കെ.കെ. മുഹമ്മദ് മുസ്‌ലിയാരെയും എം.കെ. ബാവ എന്നവരെയും കടക്കാട്ടുപാറ മഹല്ലിൽ നിന്നും ഒരു വേള പുറത്താക്കി. ബഹിഷ്കരണം പൂർണാടിസ്ഥാനത്തിലായിരുന്നു. കടകളിൽ നിന്ന് സാധനങ്ങൾ പോലും അനുവദിച്ചിരുന്നില്ല. ഒരു ദിവസം അമ്മോശൻ ഉറക്കത്തിൽ കണ്ടു. പറമ്പ് മുഴുവനും സി.ആർ.പി. വളഞ്ഞിരിക്കുന്നു. പിറ്റേദിവസം അമ്മോശൻ മുസ്‌ലിയാരുടെ അടുത്ത് വന്നു വിവരം പറഞ്ഞു. ഉടനെ പറഞ്ഞു. അതി നല്ലെ ഞാൻ അവിടെ സി.ആർ.പിയെ നിർത്തിയത്? മുസ്‌ലിയാരുടെ മകൻ അബ്ദുസ്വമദിന്റെ ഭാര്യാപിതാവ് എം.കെ. ബാവ എന്നവർ മരിച്ച ദിവസം വലിയൊരു മരം കടപുഴകി വീണതായി സ്വപ്നത്തിൽ കണ്ടിരു ന്നത്രെ. ഈ വിവരം മുസ്‌ലിയാർ എന്നോട് പറഞ്ഞിരുന്നു. എല്ലാ കാര്യ ങ്ങളും മുൻകൂട്ടി അറിഞ്ഞിരുന്ന മഹാനവർകളുടെ ജീവിതത്തിൽ ഇങ്ങനെ നിരവധി അനുഭവങ്ങൾ കണ്ടെത്താനാവും.

കടക്കാട്ടുപാറയിൽ റോഡ് സൗകര്യമില്ലാതിരുന്ന കാലത്ത് നാട്ടുകാർ മുസ്‌ലിയാർക്കു യാത്ര ചെയ്യാൻ വിട്ടുകൊടുത്ത സ്ഥലങ്ങളാണ് ഇന്ന് റോഡായി രൂപാന്തരപ്പെട്ടത്.

1977ൽ ഞാൻ ഹജ്ജിനു പോവുമ്പോൾ നിലവിലുണ്ടായിരുന്ന ഒരു കേസ് വിധിയാവാതെ തുടർന്നുകൊണ്ടിരിക്കുകയായിരുന്നു. 1980ൽ കോട

തിയിൽ ഹാജരാവാൻ ഉത്തരവ് വന്നു. ഞാനും അമ്മോശനും മുസ്‌ലി യാരും കൂടി കോടതിയിൽ ഹാജരായി. തിരൂർ സബ് കോടതിയിലായി രുന്നു. കോടതി വളപ്പിൽ കാർ നിർത്തി. അതിൽ ഇരുന്ന മുസ്‌ലിയാർ പറഞ്ഞു. "ജഡ്ജി വരുമ്പോൾ ഒന്ന് കാണിച്ചുതരണം". ജഡ്ജി വന്ന് കാറിൽ നിന്നിറങ്ങിയപ്പോൾ ജഡ്ജിയെ കാണിച്ചുകൊടുത്തു. മുസ്‌ലിയാർ ജഡ്ജിയെ ഒന്നു നോക്കി. എന്നിട്ട് എന്നോട് പറഞ്ഞു. "ഇവിടെ ഒരു അറസ്റ്റ് നടക്കും അത് കണ്ടിട്ടു വേണം പോകാൻ". ഞാൻ ബേജാറായി. "പേടിക്കേണ്ട, നിങ്ങളെയല്ല, നിങ്ങളുടെ കേസ് വെറുതെ വിട്ടിരിക്കുന്നു." കേസ് തുടങ്ങി ഞാൻ സന്തുഷ്ടനായി. കോടതിയിൽ നിന്നും ഇറങ്ങി വന്ന് മുസ്‌ലിയാരോട് പറഞ്ഞു. ഉസ്താദേ, നിങ്ങൾ പറഞ്ഞപോലെ എന്റെ കേസ് വെറുതെവിട്ടു. ഇനി നമുക്ക് പോകാമല്ലോ?

"വരട്ടെ, ഞാൻ പറഞ്ഞ അറസ്റ്റ് കണ്ടശേഷം പോകാം" എന്ന് മുസ്‌ലി യാർ പറഞ്ഞു. മിനുട്ടുകളും മണിക്കൂറുകളും ഒച്ചിനെ പോലെ ഇഴഞ്ഞു നീങ്ങി. അതാ, വരുന്നു രണ്ട് പോലീസുകാർ. അവർ നേരെ കോടതിക്കു ള്ളിലേക്ക് കയറിപ്പോയി. അധികം കഴിഞ്ഞില്ല. ഒരു വ്യക്തിയെ അറസ്റ്റ് ചെയ്തു കൊണ്ടുവരുന്നു. പ്രതിയെ കണ്ടപ്പോൾ എനിക്ക് അത്ഭുതം ആര്? ജഡ്ജിയോ, നന്നായി നോക്കി. അതേ എന്റെ കേസ് വിധിച്ച ജഡ്ജി തന്നെയാണ് പ്രതി. മുസ്‌ലിയാർ പറഞ്ഞ അറസ്റ്റ്. അതാ നോക്കൂ ഞാൻ പറഞ്ഞ അറസ്റ്റ്. കണ്ടില്ലേ? ഇനി നമുക്ക് പോകാം. മുസ്‌ലിയാർ പറ ഞ്ഞപ്പോൾ ഞാൻ സ്വന്തം വക്കീലിന്റെയടുത്തേക്കോടി. കാര്യം തിരക്കി. ജഡ്ജിക്കെതിരെ ഭാര്യ ഹൈക്കോടതിയിൽ കേസ് കൊടുത്തിരുന്നതിന് ജഡ്ജ് ഹാജരാകാത്തതുകൊണ്ട് ഹൈക്കോടതി അറസ്റ്റ് വാറണ്ടുമായി പോലീസുകാരെ അയച്ചതായിരുന്നുവെന്നറിഞ്ഞു. മുസ്‌ലിയാരുടെ മുൻകൂ ട്ടിയുള്ള പ്രവചനം പുലർന്നതു ഞങ്ങൾക്കു വലിയ അത്ഭുതമായി.

മുസ്‌ലിയാർ ഒരു തവണ ഹജ്ജ് കഴിഞ്ഞു മടങ്ങിവരുമ്പോൾ ബോംബെ യിൽ ഇറങ്ങി. ആ സമയത്ത് കടക്കാട്ടു പാറ ബാവയെ ഫോണിൽ വിളി ച്ചുവരാൻ ആവശ്യപ്പെട്ടു. ഞാൻ തന്നെ വരേണമോ എന്നു ചോദിച്ച പ്പോൾ "നിന്നോടാണ് വരാൻ പറഞ്ഞത്" എന്നായിരുന്നു മറുപടി. ബാവ പറയുന്നു. അതൊരു മുഴക്കമായിരുന്നു. എനിക്ക് സഹിക്കാൻ വയ്യാതെ ഞാൻ ഉടനെത്തന്നെ ബോംബെയിലേക്ക് പോയി. ഞാനും മുസ്‌ലിയാരും കൂടി നാട്ടിലേക്ക് തിരിച്ചു. ആ ധീരമായ ശബ്ദവും ആശയ ഗാംഭീര്യ തയും ആരെയും കോരിത്തരിപ്പിക്കുന്നതായിരുന്നു. ഇതുപോലെ നൂറു കൂട്ടം അനുഭവങ്ങൾ പലർക്കുമുണ്ടാവും. സ്ഥല പരിമിതി ഭയന്ന് തൽക്കാലം ഇവിടെ നിർത്തുന്നു.

# കാണേണ്ടവരെ കാണും...

## കെ.ടി. അലവിക്കുട്ടി സഖാഫി പെരുമുഖം

1990 കാലങ്ങളിൽ ഈ വിനീതൻ കണ്ണൂർ ജില്ലയിലെ മയ്യിലിനടുത്ത മുല്ലക്കൊടി ജുമുഅത്ത് പള്ളിയിൽ ജോലിയിലിരിക്കെ ഒരിക്കൽ നാട്ടിൽവന്നു. പതിവുപോലെ ബഹുവന്ദ്യരായ ഉസ്താദ് സൈനുദ്ദീൻ മുസ്‌ലിയാരെ (ന.മ) കാണാൻ വീട്ടിൽ ചെന്നു. രണ്ട് ഉദ്ദേശ്യങ്ങൾ മനസ്സിലുണ്ടായിരുന്നു.

ജോലി ചെയ്തിരുന്ന പ്രസ്തുത പള്ളിയുടെ സമീപത്ത് പ്രസിദ്ധിയുള്ള ഒരു മഖാമുണ്ട്. വർഷവും മൂന്ന് ദിവസം നീണ്ടുനിൽക്കുന്ന ഉറൂസ് അവിടെ നടത്തപ്പെടാറുണ്ട്. വളപട്ടണം പുഴയുടെ ഓരത്ത് സ്ഥിതി ചെയ്യുന്ന ഈ മഖാമിൽ അന്ത്യവിശ്രമം കൊള്ളുന്ന പുണ്യവാളൻ ആരെന്നോ ഏത് ദേശക്കാരനെന്നോ കാലക്കാരനെന്നോ അവിടത്തെ പഴയ തലമുറക്ക് തന്നെ അറിയില്ല.

നേർച്ചക്ക് വളരെ ഫലസിദ്ധിയും അവിടെ വെച്ചുള്ള അനുയോജ്യമല്ലാത്ത ചെയ്തികൾക്ക് ഉടൻ തിരിച്ചടിയും ഉണ്ടാവാറുള്ള മഖാമാണിത്. പ്രസ്തുത ഖബ്ർ കെട്ടിപ്പൊക്കാനാവശ്യമായ മണലും കല്ലും ഇറക്കിവെച്ചത് നേരം പുലർന്നപ്പോൾ പുഴയിലേക്കെടുത്തെറിയപ്പെട്ടതായി കണ്ടത് അവിടുത്തുകാരുടെ അനുഭവമാണ്.

ഈ മഹൽവ്യക്തിത്വം ആരായിരിക്കുമെന്ന് സ്വപ്നത്തിലൂടെയോ മറ്റോ അറിയാൻ മനസ്സിൽ വല്ലാത്ത ജിജ്ഞാസയുണ്ടായിരുന്നു. അതുപോലെ

മരണപ്പെട്ടുപോയ വേറെ ചിലരെയും. ഇതായിരുന്നു ഖൽബിനെ മഥിച്ചിരുന്ന ഒരു കാര്യം.

പതിവായി കൊണ്ടുവരാൻ വല്ല ദിക്റും (വിർദ്) ലഭിക്കുക എന്നതായിരുന്നു മറ്റൊരുദ്ദേശ്യം. നേരിൽ കണ്ട് സലാം ചൊല്ലുകയും മടക്കുകയും ചെയ്താൽ ഒന്നോ രണ്ടോ കാര്യങ്ങൾ ചോദിച്ച് 'പൊയ്ക്കോളീ' എന്ന് പറയലാണ് അധികവും ബഹുമാനപ്പെട്ടവരുടെ പതിവ്. എന്നാൽ പതിവ് പോലെ അന്നും അദ്ദേഹം 'പൊയ്ക്കോളീ' എന്ന് പറഞ്ഞു. ഞാൻ പോയില്ല. രണ്ടാമതും മൂന്നാമതും പറഞ്ഞിട്ടും എന്റെ ഖൽബിലുള്ളത് പുറത്ത് വിടാതെ ഞാൻ അവിടെതന്നെ നിന്നു. 'സൂറതുൽ ഫത്ഹ് എന്നും രാത്രി കിടക്കുന്നതിനു മുമ്പ് ഓതിക്കോളീ, അവസാന ആയത്ത് ഏഴ് തവണ ആവർത്തിക്കണം. കാണേണ്ടവരെ കണ്ടുകൊള്ളും. ഇനി പൊയ്ക്കോളീ!" എന്ന് പറഞ്ഞു.

ഉദ്ദേശ്യത്തെക്കുറിച്ച് ഒരക്ഷരം ഉരിയാടാതെയാണ് മഹാൻ ചൊല്ലാനുള്ളത് ചൊല്ലാനും കാണേണ്ടവരെ കാണുമെന്നും പറഞ്ഞത്. ഖൽബിലുള്ളത് കണ്ടറിയുക എന്നത് അല്ലാഹു അവനിഷ്ടപ്പെട്ടവർക്ക് നൽകുന്ന ഒരു സിദ്ധിയാണല്ലോ. അവരോടൊപ്പം അല്ലാഹു നമ്മെയും അവന്റെ അനുഗ്രഹ വീട്ടിൽ ഒരുമിച്ചുകൂട്ടട്ടെ - ആമീൻ.

# എന്റെ പ്രിയപ്പെട്ട ബാപ്പ

## എം. അബ്ദുൽ അസീസ് പെരുമുഖം

1972ൽ ഞാൻ ഉസ്താദിനെ പരിചയപ്പെടുന്നത് ബാംഗ്ലൂർ ജംജം ഹോട്ടലിൽ ജോലി ചെയ്തു കൊണ്ടിരിക്കുന്ന കാലത്തായിരുന്നു. അന്ന് എന്റെ പേര് നാരായണൻ എന്നായിരുന്നു. ഇരിങ്ങാലക്കുടയിൽ ഒരു നായർ തറവാട്ടിലാണ് ഞാൻ ജനിച്ചത്. ഇസ്‌ലാമിനെ പറ്റി മനസ്സിലാക്കി മതം മാറാൻ ഉദ്ദേശിക്കുന്നതിനിടയിലാണ് ഉസ്താദുമായി പരിചയപ്പെടുന്നത്. മതം മാറിയ ശേഷം പെരുമുഖത്ത് ഉസ്താദിന്റെ വീട്ടിൽ വന്ന് താമസമാക്കി. എന്നെ ഒരു മകനായി പരിഗണിച്ച ഉസ്താദ് സ്വന്തം ബാപ്പയെ പോലെ പെരുമാറി. എന്റെയെല്ലാം എല്ലാം ഉസ്താദായിരുന്നു. ഞാൻ ആ വീട്ടിൽ വരുമ്പോൾ ഹാജറ, സമദ്, ഹിന്ദുമോൾ എന്നീ കുട്ടികളാണുണ്ടായിരുന്നത്. ഞാനും ആ കുടുംബത്തിലെ ഒരംഗമായി വളർന്നു. എവിടെക്ക് പോകുമ്പോഴും എന്നെ കൂടെ കൊണ്ടുപോകും. പണക്കാരുമായി പരിചയപ്പെടുത്തും. സകാത്ത് വാങ്ങിത്തരും. എന്റെ കാര്യങ്ങൾ ഇടക്കിടക്ക് അന്വേഷിച്ചുകൊണ്ടിരിക്കും. ദീനിൽ വന്ന കാരണത്താൽ എനിക്ക് ഒരു വിഷമവുമുണ്ടാവരുതെന്ന് ഉസ്താദിന് നിർബന്ധമുണ്ടായിരുന്നു. സമയമായപ്പോൾ എനിക്ക് ഒരു ഇണയെ തേടിപ്പിടിച്ചു തന്നതും ഉസ്താദാണ്. രണ്ടാം ഭാര്യയാണ് ഇപ്പോഴുള്ളത്. ഉസ്താദ് തന്നെ അൽപം സ്ഥലം തന്ന് അതിൽ ഒരു വീടുണ്ടാക്കിത്തരികയും ചെയ്തു. 29 കൊല്ലത്തെ ഉസ്താദുമായുള്ള എന്റെ ജീവിതാനുഭവങ്ങൾ മറക്കാനാവാത്ത ഒരുപാട് ഓർമ്മകൾ എനിക്ക് നൽകി.

എന്റെ ഉപ്പ, ഉമ്മ, ജ്യേഷ്ഠൻ, ഗുരു, ഉപദേഷ്ടാവ്, സ്നേഹിതൻ എന്നിത്യാദി എല്ലാം ഉസ്താദായിരുന്നു. എന്ത് കാര്യത്തിനും ഞാൻ കൂടെ വേണം. അസീസെ എന്ന ഒരൊറ്റ വിളി കേട്ടാൽ ഉടനെ എത്തിക്കൊള്ളണം. ആ ശബ്ദം ഇപ്പോഴും എന്റെ ചെവിയിൽ മുഴങ്ങുന്നു.

ഒരിക്കൽ പോലും എന്നെ ചീത്ത പറഞ്ഞിട്ടില്ല. സാധുക്കളോടും പുതു വിശ്വാസികളോടും ഉസ്താദിന് പ്രത്യേകം സ്നേഹമായിരുന്നു. എന്നെപ്പോലെ വേറെയും രണ്ട്, മൂന്ന് പേരെ ഉസ്താദ് സംരക്ഷിച്ചത് ഞാൻ അറിഞ്ഞിട്ടുണ്ട്. അതിൽ പെട്ട ഒരാളായിരുന്നു കോട്ടക്കൽ മറ്റത്തൂരിലെ മുഹമ്മദ് സാഹിബ്, നാലു വർഷത്തോളം അദ്ദേഹത്തെ ഉസ്താദിന്റെ വീട്ടിൽ താമസിപ്പിച്ചു. ശേഷം മറ്റത്തൂരിൽ നിന്ന് ഒരു കല്ല്യാണം കഴിപ്പിച്ച് അവിടെ വീടു വെച്ചുകൊടുത്തു താമസിപ്പിച്ചു. സ്വന്തം കുട്ടികളുടെ കാര്യത്തെക്കാളേറെ എന്നെപ്പോലുള്ളവരുടെ കാര്യങ്ങൾക്കാണ് പ്രാധാന്യം നൽകിയിരുന്നത്.

ആ മഹാന്റെ ഒരു എളിയ ഖാദിമായിത്തീരാൻ ഭാഗ്യം ലഭിച്ച ഞാൻ റബ്ബിനെ പുകഴ്ത്തുന്നു. എല്ലാറ്റിനും ഞാൻ വേണം. പരിചാരകൻ, കാര്യസ്ഥൻ എന്നിത്യാദി ഉത്തരവാദിത്വങ്ങളെല്ലാം എനിക്ക് നൽകി. അസുഖമായി ആശുപത്രിയിൽ കിടന്നാൽ ഞാൻ മാത്രം മതി. എല്ലാ ശുശ്രൂഷയും ഞാൻ ചെയ്യണം. മറ്റൊരാൾ ചെയ്താൽ എന്റെ ഉസ്താദിന് തൃപ്തി വരില്ല. എല്ലാ വർഷവും കോട്ടക്കൽ ഹമീദ് ഡോക്ടറുടെ ആശുപത്രിയിൽ ഉഴിച്ചിലിന് പോകും. ഞാൻ കൂടെയുണ്ടാവണമെന്ന നിർബന്ധമേയുള്ളൂ. എത്ര ദിവസവും നിൽക്കും.

ഡോക്ടർ 'ഉഴിച്ചിലിന് കാലമായി പോകണ്ടേ" എന്നു ചോദിച്ചാൽ അസീസിന് ഒഴിവു കിട്ടട്ടേ എന്നിട്ടു പോകാം എന്നാണ് പറയാറുള്ളത്. എന്ന് ഡോക്ടർ എന്നോട് പറയാറുണ്ടായിരുന്നു. സ്വകാര്യ ജീവിതത്തിലെ എല്ലാ കാര്യവും ഈ സാധുവിന് ചെയ്തുകൊടുക്കാൻ കഴിഞ്ഞു. 10 വർഷത്തോളം വാതരോഗം പിടിപെട്ട് കിടപ്പിലായപ്പോൾ ശൗച്യം ചെയ്യാൻ പോലും ഉസ്താദിന് സ്വയം കഴിവില്ലായിരുന്നു. എന്നിട്ടും പരിഭവമോ, പരാതിയോ ആരോടും ഉണ്ടായിരുന്നില്ല.

മരണകാരണമായ രോഗവുമായി കോഴിക്കോട് ഫാത്വിമ ഹോസ്പിറ്റലിൽ കിടക്കുമ്പോഴും ക്ഷമയുടെ നിറകുടമായ എന്റെ ഉസ്താദ് ബേജാറ് കാണിച്ചില്ല. കാണാൻ വരുന്നവരോട് പറയും: "എനിക്ക് നല്ല സുഖമുണ്ട്, നിങ്ങൾ പൊയ്ക്കോളി" ഭക്ഷണവും വെള്ളവും കഴിക്കാതെ പരമ

ക്ഷീണിതനായിരുന്നപ്പോഴും ഈ വാക്ക് തന്നെയായിരുന്നു പ്രയോഗിച്ചിരുന്നത്.

ചുരുക്കത്തിൽ ഒരു നിഴൽപോലെ എനിക്ക് ഉസ്താദിനെ തുടരാൻ കഴിഞ്ഞു. അല്ലാഹുവിന്റെ മഹാൻമാർക്കുണ്ടാവുന്ന ആഴമേറിയ പരീക്ഷണങ്ങളൊട്ടുമിക്കതും ഉസ്താദിൽ ഞാൻ കണ്ടു. ആ പരീക്ഷണങ്ങളിൽ അവിടുന്ന് വിജയിച്ചു. എന്നാലും ഇത്രയും പെട്ടെന്ന് എന്നെ അനാഥനാക്കി പിരിയുമെന്ന് ഞാൻ നിനച്ചിരുന്നില്ല. ജീവിത ഭാരത്തിന് എനിക്ക് എന്നും താങ്ങും തണലുമായ എന്റെ 'ബാപ്പ' നിർണ്ണായക ഘട്ടത്തിൽ അകന്നുപോയി. ഓർക്കുമ്പോൾ ഹൃദയം പിടക്കുന്നു, തൊണ്ടയിടറുന്നു, ദുഃഖം സഹിക്കാൻ കഴിയുന്നില്ല. നഷ്ടബോധം എന്നെ വേട്ടയാടുന്നു. അപ്പോഴൊക്കെ 'അസീസേ നീ ബേജാറാകേണ്ട നീ രക്ഷപ്പെടും' എന്ന് മുഖത്തു നോക്കി അവിടുന്ന് ആശുപത്രി കിടക്കയിൽ വെച്ചു പറഞ്ഞ വാക്കുകൾ എന്നെ സാന്ത്വനിപ്പിക്കുന്നു. എനിക്ക് ജീവിത പ്രതീക്ഷ നൽകുന്നു.

അല്ലാഹു ആ മഹാന് ഇഹത്തിൽ ഖിദ്മത്ത് ചെയ്യാൻ തന്ന അവസരം പരത്തിലും നൽകട്ടെ - ആമീൻ.

# യാത്രയായി

*(രീതി: സുബ്ഹാന്റെ മസ്ജിദിൽ)*

നിറയുന്നു കണ്ണുനീർ ഓർത്തിടുമ്പോഴെല്ലാം
നിലയ്ക്കുമോ ഈ വ്യസനം തേങ്ങുന്ന ഖൽബുമായ്
പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ പിരിഞ്ഞല്ലോ
പടച്ചവനേ ആര് തുണ ഞങ്ങളിൽ
പടരുന്നു ദുഃഖം മനനങ്ങളിൽ (നിറ)

അറിവിന്റെ കാതങ്ങളേറെ കടന്നെത്തി
ആലിമിൻ ചൈതന്യം തീർത്ത പൂവ്
ആദർശ ധീരനായ് ആരെയും കൂസാതെ
അഹദിന്റെ മാർഗം തിരഞ്ഞെടുത്തു
അഹ്‌ലുസ്സുന്നയെന്നും പടുത്തുയർത്തു (നിറ)

എത്രയോ രാവുകൾ ധന്യമാം ഭാഷണങ്ങൾ
ഇടതടവില്ലാതെ ഒഴുകിയെത്തി
ഇന്ന് നാം കേൾക്കുമോ ആ തിരുവാമൊഴികൾ
ഊടുറ്റ ഗാഥകൾ പണിതുപോയി
ഇവിടമിൽ നമ്മൾ മാത്രമായി (നിറ)

പള്ളികളൊരുപാട് മദ്റസാ സൗധങ്ങൾ
പണിതുയർത്തീടുവാൻ നീളേ നടന്നു
പരശ്ശതം ഹൃദയങ്ങൾ ശാന്തി തേടിയണഞ്ഞ
പരിശുദ്ധ ദീപം പൊലിഞ്ഞുപോയി
പരനിലേക്കവരും യാത്രയായി. (നിറ)

അബൂശബീബ പെരുമുഖം

# എന്റെ അത്താണി

സൈദലവി ചെമ്മാട്

എന്റെ ഉസ്താദിനെ ഞാൻ ആദ്യമായി കാണാൻ പോകുന്നത് എനിക്ക് ഒരസുഖം പിടിപ്പെട്ടപ്പോഴായിരുന്നു. എന്റെ ഭാര്യാ ജ്യേഷ്ഠത്തിയുടെ ഭർത്താവിനൊപ്പം ഞാൻ ചെന്ന അന്ന് ഉസ്താദ് വീട്ടിലുണ്ടായിരുന്നു. 'ഇത് ആരാണ് ആലസ്സൻക്ക' ഉസ്താദ് ചോദിച്ചു. എന്റെ ഇളയചരനാണെന്ന് മറുപടി നൽകി. എന്തിനാണ് പോന്നതെന്നാരാഞ്ഞപ്പോൾ ഇവന് ഒരസുഖം ഉണ്ടെന്ന് പറഞ്ഞു. കേട്ട മാത്രയിൽ തന്നെ ഒറ്റവാക്കിൽ ഉസ്താദ് പറഞ്ഞു: "അവന് ഒരസുഖവും ഇല്ല" പിന്നെ നമ്മുടെ വിശ്വാസത്തിന് 40 ഗുളിക അവിടുന്ന് തന്നു. അത് രണ്ട് ദിവസം കഴിച്ചപ്പോൾ തന്നെ എന്റെ അസുഖം മാറി. ഇതാണ് ഉസ്താദുമായുള്ള എന്റെ ബന്ധത്തിന്റെ കാതൽ.

പിന്നീട് ഞാൻ പല കാര്യങ്ങൾക്കും നിരവധി തവണ ഉസ്താദുമായി ബന്ധപ്പെട്ടിട്ടുണ്ട്. അതെല്ലാം എനിക്ക് നേടാൻ കഴിഞ്ഞു. എന്റെ ഭാര്യക്കുണ്ടായിരുന്ന പല അസുഖങ്ങളും ഉസ്താദിനെകൊണ്ട് ഭേദപ്പെട്ടു കിട്ടി. എന്റെ അഞ്ചു പെൺകുട്ടികളെ വിവാഹം ചെയ്തയക്കാൻ വേണ്ട പൂർണ്ണ മാർഗ നിർദ്ദേശം അവിടുന്നുണ്ടായിരുന്നു. എന്റെ മക്കൾ മരുമക്കൾ തുടങ്ങി എനിക്കും എന്റെ കുടുംബത്തിനും ഉസ്താദ് വലിയൊരത്താണിയായിരുന്നു. അല്ലാഹു ഉസ്താദിന്റെ കൂടെ സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടിത്തരട്ടെ - ആമീൻ.

# ഇത് കിട്ടുകയില്ല!

## കത്താലി ഹാജി പുവ്വന്നൂർ

*(ഡ്രൈവർ)*

സൈനുദ്ദീൻ മുസ്‌ലിയാരുമായുള്ള ബന്ധം 1968 മുതലാണ് ആരംഭിക്കുന്നത്. അന്ന് എനിക്ക് കാറായിരുന്നു വാഹനം. കാറിൽ പല സ്ഥലങ്ങളിലേക്കും അക്കാലം മുതൽ ഞാൻ വഅ്ളിനു കൊണ്ടുപോവാറുണ്ട്. വളരെ ഉത്സാഹം നിറഞ്ഞ ഒരു കാലമായിരുന്നു അത്. അന്നത്തെ പ്രഭാഷണങ്ങളും അതിഗംഭീരമായിരുന്നു.

പ്രഭാഷണത്തിന് ക്ഷണിക്കപ്പെട്ടാൽ കൃത്യമായി അവിടെ എത്തിച്ചേരും. കാറിൽ തന്നെയായിരുന്നു യാത്ര. വഅ്ള് കഴിഞ്ഞു തിരിച്ചുവരുമ്പോൾ കമ്മിറ്റിക്കാർ നൽകുന്ന തുക ചിലപ്പോൾ കാറിന്റെ കൂലിക്ക് തികയാതെ വരാറുണ്ട്. ഈ സമയത്ത് സ്വന്തം കീശയിൽ നിന്നെടുത്ത് തന്നു അതു പരിഹരിക്കും. ഒരു സമയത്തും എന്റെ കാര്യം മോശമാക്കിയിരുന്നില്ല. എന്നെ എല്ലാ നിലയിലും തൃപ്തിപ്പെടുത്തിയിരുന്നു. ഇതുപോലെ എല്ലാ ഡ്രൈവർമാർക്കും സന്തോഷകരമായ അനുഭവങ്ങളാണ് പറയാനുള്ളത്. ആ ജീവിതം അത്രയും സരളമായിരുന്നു.

എന്റെ ഒരനുഭവം ഓർത്തുപോവുകയാണ്. ഒരിക്കൽ കുറ്റ്യാടിയിലേക്കുള്ള യാത്രയിലായിരുന്നു. എന്റെ വീട്ടിലെ സ്വർണ്ണാഭരണം കളവുപോയ വിഷമത്തിലായിരുന്നു ഞാൻ. വിവരം മുസ്‌ലിയാരോട് പറഞ്ഞു. ഒരു കോഴിയെ ഉഴിഞ്ഞിടാൻ കൽപ്പിച്ചു. ഇങ്ങിനെ പറഞ്ഞു. "അത് കിട്ടിക്കോളും" മുസ്‌ലിയാർ പറഞ്ഞ പ്രകാരം അടുത്ത ദിവസം തന്നെ അതു കിട്ടി. ഞാൻ വളരെയധികം സന്തോഷിച്ചു. വീണ്ടും ദിവസങ്ങളും മാസ

ങ്ങളും ഇഴഞ്ഞുനീങ്ങി. വീട്ടിൽ ഒരു കളവു കൂടി നടന്നു. പണ്ടം തന്നെയായിരുന്നു മോഷണ വസ്തു. വിവരം മുസ്‌ലിയാരെ ധരിപ്പിച്ചു. കേട്ട മാത്രയിൽ ചോദിച്ചു. ഞാൻ അന്ന് ഉഴിഞ്ഞിടാൻ പറഞ്ഞ കോഴി കൊടുക്കാൻ പറഞ്ഞിടത്ത് കൊടുത്തിരുന്നോ? ഇല്ല എന്ന് മറുപടി പറഞ്ഞു. ഉടനെ മുസ്‌ലിയാർ പറഞ്ഞു. എന്നാൽ ഇത് കിട്ടുകയില്ല.

അദ്ദേഹം പറഞ്ഞതുപോലെ രണ്ടാം തവണ നഷ്ടപ്പെട്ട പണ്ടം കിട്ടിയില്ല. ആദ്യത്തെ കോഴി പറഞ്ഞിടത്ത് കൊടുക്കാൻ ഞാൻ മറന്നിരുന്നു. വിധിയായിരിക്കാം. പല സ്ഥലങ്ങളിലും വഅ്ളിനു പോയാൽ ഭക്ഷണം കഴിച്ചു ഞാൻ പള്ളിയിൽ കിടന്നുറങ്ങും. വഅ്ള് കഴിഞ്ഞാൽ മുസ്‌ലിയാർ എന്നെ വിളിക്കും. ഞങ്ങൾ യാത്ര തിരിക്കും. അർദ്ധ ഉറക്കിലായിരുന്നു തിരിച്ചുള്ള യാത്രകൾ. എന്നാലും അപകടങ്ങളൊന്നും പിണഞ്ഞിരുന്നില്ല. ഒരു ദിവസം വട്ടക്കിണറിൽ നിന്നും ബേപ്പൂർ റോഡിലേക്ക് വണ്ടി തിരിഞ്ഞു. മുസ്‌ലിയാർ ചോദിച്ചു. എവിടേക്കാ... ഉടനെ എന്റെ അബോധാവസ്ഥ നീങ്ങി. ഉറക്കച്ചടവായിരുന്നു കാരണം. ആ ഗുരുത്വവും പൊരുത്തവുമാണെന്ന് മനസ്സിലാക്കുന്നു. ഡ്രൈവറായ എനിക്ക് ഇന്നേവരെ ഒരു ബുദ്ധിമുട്ടും ഉണ്ടായിട്ടില്ല. ആ കാലത്ത് കടലുണ്ടിയിൽ വഅ്ളിനു പോവാറുണ്ടായിരുന്നു. അവിടെ ആസകലം മുജാഹിദുകളായിരുന്നു. സുന്നികളായി തുഛം പേർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഒരു മാസ്റ്റർ മാത്രമാണ് അന്ന് സഹായത്തിനുള്ളത്. ഏറ്റവുമധികം വേദനാജനകമായിരുന്നു ആ രംഗം. പണമുള്ളവരും ഭൂരിപക്ഷം ആളുകളും മറുപക്ഷത്തായിരുന്നു. സുന്നി പക്ഷത്ത് പാവപ്പെട്ട ഏതാനും പേർ മാത്രം. സ്ഥിതിഗതി അതിദയനീയമായിരുന്നു. അത് ഓർക്കാൻ വയ്യ. മുസ്‌ലിയാരുടെ ധീരതയാണ് കടലുണ്ടിയിൽ അന്ന് പ്രതിഫലിച്ചത്. ആ ധൈര്യം വല്ലാത്തൊരു പ്രത്യേകതയായിരുന്നു.

ഒരിക്കൽ ഞങ്ങൾ പുത്തൂർ പള്ളിക്കലിലെ കൊയപ്പ എന്ന സ്ഥലത്ത് ഒരു മസ്‌ലഹത്ത് വഅ്ളിനു പോയി തിരിച്ചുവരികയായിരുന്നു. എന്റെ പരിചയക്കാരനായ ഒരു മുജാഹിദ് കൈകാണിച്ചു. ഞാൻ കാർ നിറുത്തി അദ്ദേഹത്തെ കയറ്റി. അയാൾ കോഹിനൂറിൽ ഇറങ്ങുകയും ചെയ്തു. ശേഷം എന്നെ ചോദ്യം ചെയ്തു കുറെയേറെ ശാസിച്ചു. പുത്തൻ പ്രസ്ഥാനക്കാരോടുള്ള വെറുപ്പായിരുന്നു അവിടെ പ്രകടമായത്. ഇങ്ങിനെ നിരവധി അനുഭവങ്ങൾ ഞങ്ങളുടെ യാത്രയിലുടനീളം ഉണ്ടായിരുന്നു. അവരുടെയൊക്കെ ബർകത്ത് കൊണ്ട് അല്ലാഹു നമ്മെ ഇരുലോകത്തും വിജയികളിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ - ആമീൻ.

# സൂഫികളുടെ ലോകം

## ഇൽയാസ് പെരുമുഖം

ആരാണ് സൂഫികൾ, എന്താണ് സൂഫിസം. ഓരോ മനുഷ്യന്റെയും ചിന്താസരണിയെ ഉത്തേജിപ്പിക്കുന്ന ചോദ്യങ്ങളാണിവ. 'ശുദ്ധീകരിക്കുക' എന്നർത്ഥം വരുന്ന പദത്തിൽ നിന്നാണ് 'സൂഫി' എന്ന വാക്കിന്റെ ഉത്ഭവമെന്നാണ് പ്രബലാഭിപ്രായം. ഗഹനവും വിശാലവുമായ ചിന്തകൾക്കൊടുവിൽ സൃഷ്ടിയുടെ നിസ്സാരതയും സ്രഷ്ടാവിന്റെ അനന്യതയും ബോധ്യമായപ്പോൾ ഭൗതികതയോടുള്ള അനുരാഗം അവഗണിച്ച് സ്രഷ്ടാവിനോടുള്ള നന്ദിയും സ്തുതിയും കീർത്തനങ്ങളുമായി സമൂഹത്തിൽ നിന്ന് വേറിട്ട് നിൽക്കുന്നവരാണ് സൂഫികൾ. മാനവ സമുദായം ജീർണതയുടെയും വിശ്വാസ ഭ്രംശത്തിന്റെയും അടിമകളായി അനാശാസ്യ പ്രവണതകൾ കൊണ്ട് ജീവിതത്തെ മലീമസമാക്കുമ്പോൾ ഇലാഹീ സ്മരണയിലായി അനാശാസ്യ ചെയ്തികളിൽ നിന്നും വിട്ട് നിൽക്കുന്ന ശുദ്ധ മനസ്കരാണ് സൂഫികൾ.

സമൂഹത്തിന്റെ ബാഹ്യ അന്തർ ഭാഗങ്ങളിൽ ഒളിഞ്ഞിരുന്ന് കൊണ്ട് പുറം ലോകത്തെ സ്വാധീനിച്ച സൂഫികളുടെ ജീവനുള്ള ചരിത്രങ്ങൾക്ക് മുമ്പിൽ അന്ധാളിച്ച് നിൽക്കുന്നയാണ് മാനവർ. സൂഫികളുടെ ഒരു അടയാളമാണ് ശുദ്ധമനസ്സ്. ഈ കോണിലൂടെ ദർശിക്കുമ്പോൾ സർവ്വ മനുഷ്യരും സൂഫികളായിട്ടാണ് ജനിക്കുന്നത്, അല്ലാഹു തന്നെ പറയുന്നത് കാണാം. "മനുഷ്യരെ നാം വിശിഷ്ടമായ ഘടനയിൽ സൃഷ്ടിച്ചിരിക്കുന്നു" ശുദ്ധ മാനസിക ഘടനയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യർ നാൽകാലികളേക്കാൾ അധഃപതിച്ചിരിക്കുന്നു എന്നതാണ് വസ്തുത. ജനനത്തിൽ ലഭ്യ

മായ മനസ്സിന്റെ നിഷ്കളങ്കതയും ശുദ്ധിയും നിലനിർത്തുകയാണ് സൂഫിസം. അല്ലാഹു ഓരോ മനുഷ്യരേയും ഭൂമി ലോകത്തേക്ക് അയച്ചത് അവന്റെ പ്രതിനിധിയായിട്ടാണ്. ഒരു മനുഷ്യൻ ഒരാളുടെ പ്രതിനിധിയായി നിലനിൽക്കണമെങ്കിൽ അയാളുടെ കൽപ്പനകൾക്ക് എതിരായി യാതൊന്നും സംഭവിച്ച് കൂടാ, അങ്ങനെ സംഭവിച്ചാൽ അവനിൽ നിക്ഷിപ്തമായ ഖലീഫത്തുള്ളാ എന്ന സ്ഥാനം ഉയർത്തപ്പെടും. അക്രമ - അനാചാരങ്ങൾ കൊണ്ട് മുങ്ങിയ ഭൂമിയിൽ പാപ സുരക്ഷിതമായി ജീവിക്കാൻ അസാമാന്യമായ സൂക്ഷ്മത കൂടിയേ തീരൂ.

ആത്മാവിന്റെ സംരക്ഷണ പ്രക്രിയകൾക്കിടയിൽ സൂക്ഷ്മത നിലനിർത്താൻ വേണ്ടി ഭൗതികാകർഷണങ്ങളേയും ശരീരേഛകളേയും, തരണം ചെയ്യുമ്പോൾ സൂഫിസത്തിന്റെ വഴികളിലേക്ക് പ്രവേശിക്കുന്നു. ഈ സൂക്ഷ്മതയുടെ ആവശ്യകതയും നമുക്ക് വ്യക്തമാവും. ഇത്തരക്കാർക്ക് മാത്രമേ സന്മാർഗ പാത ലഭ്യമാകുകയുള്ളൂവെന്ന് ഖുർആൻ വ്യക്തമാക്കുന്നു. 'ഇത് അല്ലാഹുവിന്റെ വേദമാകുന്നു. ഇതിൽ സന്ദേഹമില്ല, സൂക്ഷ്മത പുലർത്തുന്നവർക്ക് (മുത്തഖീങ്ങൾക്ക്) മാർഗ്ഗ ദർശനമത്രെ." സൂക്ഷ്മതക്ക് വേണ്ടി ശ്വാസോഛ്വാസത്തെ വരെ നിയന്ത്രിച്ച സൂഫിവര്യന്മാർ കഴിഞ്ഞ് പോയിട്ടുണ്ട്. ഒരു ശ്വാസം വലിക്കുമ്പോൾ ശ്വസിക്കാൻ ആവശ്യമായ ശുദ്ധ വായു തന്ന അല്ലാഹുവിന് ശുക്റ് ചെയ്യുകയും അല്ലാഹുവിനെ വാഴ്ത്തുകയും നിശ്വാസ വായു പുറം തള്ളുമ്പോൾ അത് ഏതെങ്കിലും സൂക്ഷ്മ ജീവികൾക്ക് ഉപദ്രവമായോ എന്ന് ഭയന്നു കൊണ്ട് അല്ലാഹുവിനോട് പൊറുക്കലിനെ തേടുകയും ചെയ്യുന്ന സൂഫിവര്യന്മാർ. ഹാ! എന്തൊരു സൂക്ഷ്മത. ആത്മ നിർവൃതി അടഞ്ഞ ജീവിതം. ഇങ്ങനെ അവരുടെ സൂക്ഷ്മതയുടെ കഥ അനന്തമായി നീളുകയാണ്.

സൂഫിസത്തിലേക്കുള്ള വഴി എന്താണ്? സൂക്ഷ്മത, ഭയഭക്തി, തവക്കുൽ: ഒരു മനുഷ്യന്റെ ജീവിതത്തിൽ ഭയഭക്തി ഉണ്ടായാൽ അവന്റെ വിശ്വാസം ദൃഢമാകും. താൻ അല്ലാഹുവിനെ കാണുന്നില്ലെങ്കിലും അവൻ തന്നെ കാണുന്നുണ്ട്. (ഇഹ്സാൻ) എന്ന ബോധം അവർക്കുണ്ട്. അവരുടെ നിസ്കാരം ആ രീതിയിലായിരുന്നു. നിസ്കാരത്തിലെ 'ഖിയാം' അല്ലാഹുവിന്റെ മുമ്പിൽ ഭയ വ്യാകുലനായി നിൽക്കുന്ന രംഗമാണ്. റുകൂഅ് ഖിയാമിൽ നിന്നും കൂടുതൽ റബ്ബിലേക്കടുക്കലാണ്. 'സുജൂദ്' പരമമായ വണക്കത്തിന്റെ ഏറ്റവും പൂർണ്ണ രൂപം. അഥവാ ഫനാഅ് (ലയനം) എന്നാണ്. സുജൂദിനെ പറ്റി സൂഫി വിവക്ഷ, സൃഷ്ടി സ്രഷ്ടാവിന്റെ സ്മരണയിൽ പൂർണമായും ലയിക്കുന്നു. മഹാത്മാക്കൾക്ക് നിസ്കാരത്തിൽ

ഉള്ള് തുറന്ന് കരയാൻ കഴിയുന്നത് ഈ ബോധം കൊണ്ടാണ്.

സാധാരണക്കാരിൽ നിന്ന് തികച്ചും വ്യതിരിക്തമായ ഒരു ജീവിതക്രമം സ്വീകരിച്ചവരാണ് സൂഫികൾ. അവരുടെ ഭാവനകളിൽ ഭൗതികത അപ്രസക്തമാണ്. ചിന്തകളുടെ ഔന്നിത്യങ്ങളിലെത്തുമ്പോൾ അവർ കാണിക്കുന്ന ബാഹ്യമായ അംഗവിക്ഷേപങ്ങളും, സ്വഭാവങ്ങളും ഉൾക്കൊള്ളാൻ നമുക്ക് സാധിക്കില്ല, ചിലപ്പോളവർ നഗ്നരായി നടന്നേക്കാം. അവർ ഏതെങ്കിലും സൂഫികളെ കാണുമ്പോൾ വസ്ത്രം ധരിക്കുകയും ചെയ്തേക്കാം. കാരണം അവരുടെ ദൃഷ്ടിയിൽ സൂഫികൾ മാത്രമാണ് മനുഷ്യർ. മറ്റുള്ളവർ മൃഗത്തേക്കാൾ അധഃപതിച്ചവരാണ്.

സാമ്പത്തിക സമ്പാദ്യം നശ്വരവും, സൽകർമ്മങ്ങളുടെ സമ്പാദ്യം ശാശ്വതവുമാണെന്ന് ബോധ്യമായപ്പോൾ ചിന്തകളെ ഏകോപിപ്പിച്ച് മനസ്സിനെ ധന്യമാക്കിയവരാണവർ, മനസ്സിന്റെ എല്ലാ ഭാഗങ്ങളിലും ചിന്തയുടെ എല്ലാ തലങ്ങളിലും ദൈവിക ചിന്തയും ധ്യാനവും കൊണ്ട് ധന്യമാക്കിയവരാണ് സൂഫികൾ. മനുഷ്യമനസ്സിന് ബാഹ്യവും, ആന്തരികവും ധൈഷണികവുമായ തലങ്ങളുണ്ട്. പ്രശ്നങ്ങൾക്ക് നേരെ ബാഹ്യ മനസ്സുകൊണ്ട് പ്രതികരിക്കുന്നവരാണ് സാധാരണക്കാർ, ആന്തരിക മനസ്സിന്റെ അടിത്തട്ടിൽ നിന്നും ധൈഷണികതയുടെ വെളിച്ചം കൊണ്ട് തീരുമാനങ്ങളെ പ്രകാശിപ്പിക്കുന്നവരാണ് സൂഫികൾ, ആ പ്രതികരണങ്ങൾ സാധാരണക്കാരന്റേതുമായി വൈരുദ്ധ്യമായേക്കാം. പക്ഷെ, ആ തീരുമാനങ്ങൾക്ക് ആത്മീയ പ്രഭയും ഉൾകാഴ്ചയും ഉണ്ടായിരിക്കും.

ആത്മീയ ശിക്ഷണം, സ്വസ്ഥത, അഭിലാഷ പൂർത്തീകരണം, ധാർമ്മികത, ചികിത്സ തുടങ്ങിയ പ്രവർത്തനങ്ങളിലൂടെ സൂഫികൾ സമൂഹത്തെ സേവിക്കാറുണ്ട്. ചുരുക്കത്തിൽ യഥാർത്ഥ ജീവിതവും വെറും ചൊവ്വായ മാർഗ്ഗവും, അത് സൂഫികളുടേത് മാത്രമാണ്. സൂഫികളുടെ ചിന്തയും, മനസ്സും നമ്മുടെ ചിന്തകൾക്ക് അതീതമാണ്. സൂഫികളുടെ മുഖത്ത് എപ്പോഴും ആത്മീയ ജ്വലനം ഉണ്ടായിരിക്കും.

ഇത്തരം വിശേഷണങ്ങൾ ഒത്തിണങ്ങിയ പ്രമുഖ പണ്ഡിതനായിരുന്നു പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ. പലർക്കും ആ ജീവിതത്തെ അടുത്തറിയാനായില്ല. മരണശേഷമാണ് ആ മഹാത്മാവിനെ മനസ്സിലാക്കുന്നത്. പണ്ഡിത സൂഫി ലോകത്തുനിന്നും കൊഴിഞ്ഞുപോവുന്ന അനുപമ വ്യക്തിത്വങ്ങളുടെ മരണം യഥാർത്ഥത്തിൽ ലോകത്തിന്റെ മരണമാണ്. മരണമെന്ന വിധിക്കു മുമ്പിൽ നാം നിസ്സഹായരാണ്. അല്ലാഹു നമ്മുടെയെല്ലാം പരലോകം ശോഭനമാക്കിത്തരട്ടെ - ആമീൻ.

# ദീപസ്തംഭം

## പി. മൊയ്തീൻ കോയ പെരുമുഖം

ഉസ്താദ് അവർകളുടെ ജീവിത ചര്യകൾ നോക്കുമ്പോൾ അവിടുന്ന് ഒരു ഉയർന്ന ഉസ്താദിയത്തിൽ പീഠാലംകൃതരായി ശിഷ്യഗണങ്ങളെ വാർത്തെടുക്കുവാൻ അവസരം നോക്കിയിരുന്നില്ലെങ്കിലും മജ്ലിസുൽ ഇൽമി റൗളത്തുൻ മിൻ രിയാളിൽ ജന്ന എന്ന ഉലമാ സമൂഹത്തിന്റെ പ്രഖ്യാപിത താൽപര്യത്തിലൂടെ സ്ത്രീ പുരുഷ ഭേദമന്യേ ലക്ഷക്കണക്കായ ജനങ്ങളെ സന്മാർഗ്ഗത്തിന്റെ പാതയിലേക്ക് ആനയിച്ച മഹത്തായ ഒരു ദീപസ്തംഭമായിരുന്നു അവിടുന്നെന്ന് വിശേഷിപ്പിക്കാം. കേരളത്തിൽ മാത്രമല്ല ഇതര സ്ഥലങ്ങളിലും സാര സമ്പൂർണമായ മതപ്രസംഗ പരമ്പരകളിലൂടെ നിരവധി പള്ളി മദ്റസ ദീനീ സ്ഥാപനങ്ങൾ മഹാനവർകളാൽ പടുത്തുയർത്തപ്പെട്ടിരിക്കുന്നുവെന്നത് ശ്രദ്ധേയമാണ്. ഏതൊരു കഠിന ഹൃദയരെയും ഇരുത്തി ചിന്തിപ്പിക്കുന്ന പ്രസംഗ ശൈലിയായിരുന്നു അവരുടേത്. പഴയ കാലങ്ങളിലെ ഉമ്മ പെങ്ങന്മാർ അവരുടെ കുടുംബത്തിലെ സ്വന്തം ഭർത്താവിനോ മക്കൾക്കോ തന്നെ എന്ത് സാമ്പത്തിക ബുദ്ധിമുട്ടുകൾ അനുഭവപ്പെട്ടാലും ശരി തന്റെ മാംസത്തിൽ കോർത്ത സ്വർണ്ണ ചിറ്റുകൾ തൊട്ടുകൂടാൻ പോലും അനുവദിക്കാത്തവർ ബഹുമാനപ്പെട്ടവരുടെ സാരവത്തായ മതപ്രസംഗത്തിലേക്ക് അവരുടെ അഭിലാഷത്തിന്റെ കാത്തിരുപ്പായ സ്വർണ്ണ ചിറ്റുകൾ വെട്ടികൊടുത്തിരുന്ന സംഭവം ഇപ്പോൾ ഓർത്തുപോവുകയാണ്. ഇന്നത്തെപോലെ കാസറ്റ് യുഗമായിരുന്നെങ്കിൽ മഹാനവർകളുടെ പരിപാടികൾ ടേപ്പ് ചെയ്ത കാസറ്റുകൾ ഇന്നും സുലഭമായി പ്രചാരത്തിലുണ്ടായിരുന്നു. മഹാനവർകളെ ഒരവ

സരത്തിൽ പെരുമുഖം മഹല്ല് കമ്മിറ്റിയുടെ പ്രസിഡന്റായി തെരഞ്ഞെടുക്കുകയും ആ ഉത്തരവാദിത്വം വളരെ സമുചിതമായി കൈകാര്യം ചെയ്തുപോരുകയും അതെ കാലയളവിൽ തന്നെ മഹാനവർകളുടെ നേതൃത്വത്തിൽ പെരുമുഖം എണ്ണക്കാട് ജുമുഅത്ത് പള്ളിയുടെ ഒരു പുനർനിർമ്മാണം നടത്തുകയും പള്ളിയുടെ മുൻവശത്തെ വിശാലമായ അലവിയ്യാബാദ് എന്ന ഖുതുബുസ്സമാൻ മമ്പുറം തങ്ങൾ അവർകളുടെ പേരിൽ അറിയപ്പെട്ട ആ നഗറിൽ വെച്ച്കൊണ്ട് മഹാന്മാരായ പല പണ്ഡിത ശ്രേഷ്ഠന്മാരുടെയും സാന്നിധ്യത്തിൽ പള്ളി ഉദ്ഘാടനം ചെയ്യപ്പെടുകയും മസ്ജിദുറബ്ബാനി എന്ന് പേര് വെക്കുകയും ചെയ്തു. തന്നെയുമല്ല അതെ മജ്‌ലിസിൽ വെച്ചുകൊണ്ട് തന്നെ പള്ളിയുടെയും മറ്റു ദീനീ സ്ഥാപനങ്ങളുടെയും നടത്തിപ്പിനായി നിരവധി വരുമാന മാർഗ്ഗങ്ങൾ ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തു. ഇന്നും അതേ വരുമാനങ്ങളുടെ തണലിൽ തന്നെയാണ് ഈ മഹല്ലത്ത് മുന്നോട്ട് പോയികൊണ്ടിരിക്കുന്നത്. തന്നെയുമല്ല, മഹാനവർകളുടെ നേതൃതത്വം ഇവിടെ ഉണ്ടായിരുന്നപ്പോൾ ഏതെങ്കിലും ഒരു പുതിയ ആശയക്കാർക്ക് ഈ മഹല്ലത്തിന്റെ ഒരു കോണിലൂടെയും ഇവിടേക്ക് എത്തിനോക്കുവാൻ കഴിഞ്ഞിരുന്നില്ല എന്നത് ഇവിടുത്തെ ഏറ്റവും ശ്രദ്ധേയമായ ഒന്നാണ്. മഹാനവർകളുടെ ഏറ്റവും മഹത്തായ ഒരു അഭിലാഷമായിരുന്നു വളർന്നുവരുന്ന യുവ തലമുറകൾക്ക് അഹ്ലുസ്സുന്നത്തി വൽജമാഅത്തിന്റെ ആദർശങ്ങളെ വായിച്ചും കേട്ടും പഠിക്കാനുള്ള പ്രത്യേക സൗകര്യം ഉണ്ടായിരിക്കുക എന്നത്. അവിടുന്ന് രോഗശയ്യയിലായിരുന്നപ്പോഴും കൂടി മഹാനവർകളെ സന്ദർശിക്കാൻ വരുന്ന പ്രധാനികളായവരോട് സഹായ സഹകരണങ്ങളഭ്യർത്ഥിച്ചു പെരുമുഖം എണ്ണക്കാട് ജുമുഅത്ത് പള്ളിയുടെ അൽപം വടക്കുഭാഗത്തായി ഒരുസ്ഥാപനം തുടങ്ങിയിരിക്കുകയാണ്.

മുനവ്വിറുൽ ഉലൂം എഡ്യുക്കേഷൻ സെന്റർ എന്ന പേരിൽ അറിയപ്പെടുന്ന ഇവിടെ എല്ലാ അറബി മാസങ്ങളിലെയും രണ്ടാം ഞായറാഴ്ച ഒരു മഹത്തായ ദിക്റ് ദുആ പരിപാടിയും പണ്ഡിത ശ്രേഷ്ടൻമാരായ പലരുടെയും സാരവത്തായ നിർദ്ദേശോപദേശങ്ങളും നടന്നുകൊണ്ടിരിക്കുന്നു. കൂടാതെ ബഹുമാനപ്പെട്ട മർഹൂം സി.എം. വലിയുല്ലാഹി സ്മാരക ലൈബ്രറി, കൊച്ചുകുട്ടികൾക്കായുള്ള നേഴ്സറി സ്കൂൾ എന്നിങ്ങനെ ഇരുലോക വിജയത്തിന് വേണ്ട!യുള്ള പല കാര്യങ്ങളും നടന്നുകൊണ്ടിരിക്കുകയാണ്. ഈ മഹത്തായ നേട്ടങ്ങളെല്ലാം നമ്മിലേൽപ്പിച്ചു മഹാനവർകൾ എന്നെന്നേക്കുമായി നമ്മോട് വിടപറഞ്ഞു. മഹാനവർകളുടെ ഖബറിടം അല്ലാഹു സ്വർഗ്ഗ പൂന്തോപ്പാക്കി തരുമാറാകട്ടെ. - ആമീൻ.

# നിങ്ങളുള്ളേടത്ത് ഞാനുമുണ്ടാവും

ഹാജി പി. അലവി സ്രാങ്ക് കള്ളിത്തൊടി

മഹാനായ സൈനുദ്ദീൻ മുസ്ലിയാരുമായുള്ള എന്റെ ബന്ധം ദീർഘ കാലം നീണ്ടുനിന്നതും അടർത്തിമാറ്റാൻ സാധിക്കാത്തതുമായിരുന്നു. അക്കാലത്ത് കള്ളിത്തൊടിയിൽ സ്ഥിരമായി അദ്ദേഹം ബന്ധപ്പെട്ടു കൊണ്ടിരിക്കുകയും പള്ളി മദ്റസയുടെ നിർമ്മാണങ്ങൾക്ക് സമഗ്രമായ നേതൃത്വം കൊടുക്കുകയും ചെയ്തു. നാലാളും ഒരു ഇമാമും പ്രയാസ പ്പെട്ടു നിസ്കരിക്കാവുന്ന വിധത്തിൽ ഒരു ചെറിയ കൂരയായിരുന്നു അന്നത്തെ പള്ളി. ആ അവസ്ഥയിൽ നിന്ന് ഇന്ന് കാണുന്ന പുരോഗതി കളെല്ലാം ഉണ്ടാക്കിത്തന്നത് മുസ്ലിയാർ തന്നെയായിരുന്നു.

ഞാൻ ഒരു ശക്തമായ രോഗത്തിന്നടിമയായപ്പോൾ മുസ്ലിയാർ വന്ന് ചികിത്സിച്ചു രോഗം ഭേദപ്പെടുത്തി. മന്ത്രിച്ച വെള്ളം തലയിലൊഴുക്കിയ ആ രംഗം ഇന്നും എന്നെ കുളിരണിയിക്കുന്നു. മന്ത്രം കഴിഞ്ഞ ശേഷം അക്കാലത്തെ ഒരു നൂറു രൂപ ഞാൻ കയ്യിൽ കൊടുത്തു. അത് നോക്കിയ ശേഷം തിരിച്ച് എനിക്ക് തന്നെ തന്നു ഇങ്ങിനെ പറഞ്ഞു. ഇത് നിങ്ങൾ പെട്ടിയിൽ വെക്കുക. ഞാനത് സൂക്ഷിച്ചു. ഇപ്പോഴും അതിവിടെയുണ്ട്. ഞാൻ ഇടക്കിടെ മുസ്ലിയാരെ സന്ദർശിക്കാറുണ്ടായിരുന്നു. സുഖമി ല്ലാതെ വീട്ടിൽ കിടന്നപ്പോഴും ഈ ബന്ധം തുടർന്നുകൊണ്ടിരുന്നു.

നിരന്തരം ബന്ധപ്പെട്ടുകൊണ്ടിരുന്ന എനിക്ക് കുറേകാലം നടന്ന ശേഷം തുടർച്ച തന്നു. അതിനു ശേഷം ഒരു ദിവസം ഞാൻ സ്വപ്നം കണ്ടു.

ബഗ്ദാദ് മഖ്ബറയിൽ ഞാൻ സിയാറത്ത് ചെയ്യുന്നു. സിയാറത്ത് കഴിഞ്ഞു ഞാൻ തിരിഞ്ഞുനോക്കുമ്പോൾ മുസ്ലിയാർ അവിടെയുണ്ട്. മുസ്ലിയാർ എന്നോട് ചോദിച്ചു. അ: നിങ്ങൾ ഇവിടെയും എത്തിയോ? ഞാൻ പറഞ്ഞു: നിങ്ങൾ ഉള്ളേടത്ത് ഞാനുമുണ്ടാവും. തന്റെ ശൈഖിനോട് ഗൗസുൽ അഅ്ളമിനെ കാണിച്ചു തരാനാവശ്യപ്പെട്ടപ്പോൾ പുതപ്പിട്ടു മൂടി ഗൗസുൽ അഅ്ളമിനെ കാണിച്ചുകൊടുത്ത സംഭവം മുസ്ലിയാർ എന്നോട് പറഞ്ഞിരുന്നു.

മുസ്ലിയാരുടെ ശിഷ്യനായി വർത്തിച്ച ഞാൻ ഏറ്റവും അടുത്ത ബന്ധത്തിലായിരുന്നു. മുസ്ലിയാരുടെ ഗുരുത്വം വഴി നിരവധി ഗുണങ്ങൾ എനിക്കുണ്ടായി. പല മഖാമുകളിലും സിയാറത്ത് ചെയ്തു അവിടങ്ങളിൽ വെച്ചു ഖുതുബിയ്യത്ത് നടത്തിയ ഞാൻ പല മഹാന്മാരിൽ നിന്നും പല ഇജാസത്തുകളും വാങ്ങിയിട്ടുണ്ട്. അല്ലാഹു ആ മഹാനരോടൊപ്പം നമ്മെയും അവന്റെ സ്വർഗ്ഗീയ സവിധത്തിൽ ഒരുമിച്ചുകൂട്ടി അനുഗ്രഹിക്കട്ടെ - ആമീൻ.

# എന്റെ ജീവിതത്തിലെ വഴിത്തിരിവ്

## ചട്ടിപ്പുരക്കണ്ടി ബാലകൃഷ്ണൻ പെരുമുഖം

സൈനുദ്ദീൻ മുസ്‌ലിയാരുമായുള്ള എന്റെ ബന്ധം വാക്കുകൾക്കതീതമാണ്. 1967 മുതലാണ് മുസ്‌ലിയാരുമായി ഞാൻ ബന്ധപ്പെട്ടു തുടങ്ങിയത്. തേഞ്ഞിപ്പലം സൈനുദ്ദീൻ മുസ്‌ലിയാർ എന്ന പേരിൽ അക്കാലത്ത് പറഞ്ഞുവന്നിരുന്നതിനെപ്പറ്റി ഞാൻ പറയുമായിരുന്നു പെരുമുഖം എന്ന് തന്നെ ചേർത്തിപ്പറയണം. അദ്ദേഹം പെരുമുഖത്തു വന്നതിൽ അഭിമാനിക്കുന്നവരാണ് നമ്മൾ. പെരുമുഖം എന്ന പേരിൽ തന്നെ പ്രസിദ്ധി നിലനിൽക്കട്ടെ. മുസ്‌ലിയാരോടും ഈ നാടിനോടുമുള്ള ബഹുമാനത്തിൽ ഉദിച്ചുവന്ന ഒരാശയായിരുന്നു അത്.

എന്റെ ജീവിതത്തിലെ സുപ്രധാന വഴിത്തിരിവായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ 1969ൽ കൂലിപ്പണിക്കാരനായി എന്നെ ഒരു ജോലിക്ക് ആദ്യമായി പറഞ്ഞുവിട്ടത് മുസ്‌ലിയാരായിരുന്നു. അന്നത്തെ കൂലി നാലു രൂപയോ അഞ്ചു രൂപയോ ആയിരുന്നു. ജീവിതത്തിന്റെ മാർഗ മറിയാതെ വഴിയാധാരമാകുന്ന പരശ്ശതങ്ങൾക്ക് ഇതൊരു മാതൃകയാണ്. എന്തെങ്കിലും തൊഴിലെടുത്ത് ഉപജീവനമാർഗ്ഗവും നിത്യജീവിതവും ശുഭകരമാക്കാൻ ഇതു സഹായകമായി.

'മതേതരത്വം' എല്ലാവരുടേതും കടലാസിലായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ജീവിതത്തിൽ ജീവിക്കുന്ന തെളിവായിത്തന്നെ അത് നിലനിന്നിരുന്നു. അദ്ദേഹത്തിന്റെയടുക്കൽ ദിനേനയെന്നവണ്ണം ഞങ്ങൾ പോയിരി

ക്കും. എന്തു കാര്യങ്ങൾക്കും അവിടുത്തെ ഉപദേശ നിർദ്ദേശങ്ങൾ സ്വീക രിച്ചുപോന്നു. അയൽവാസി എന്നതിലുപരി ഞങ്ങളുടെയൊക്കെ മുഖ്യ വഴികാട്ടിയായിരുന്നു അദ്ദേഹം. എന്റെ വീടുപണി പൂർത്തിയാക്കുന്ന വിഷ യത്തിൽ തുടങ്ങി എല്ലാ വിഷയങ്ങളിലും ഒരു സമാദരണീയ നേതൃത്വം എന്ന നിലയിൽ അദ്ദേഹത്തോട് അന്വേഷിച്ചു മാത്രമേ ചെയ്യാറുള്ളൂ.

എന്റെ അനുജൻ രാധാകൃഷ്ണൻ 7-ാം ക്ലാസിൽ വെച്ച് പഠനം നിർത്താൻ തുനിഞ്ഞു. സാമ്പത്തിക പരാധീനതയായിരുന്നു മുഖ്യ കാര ണം. ഈ സന്നിഗ്ധ ഘട്ടം ചോദിച്ചറിഞ്ഞ മുസ്‌ലിയാർ പഠനം തുടരാ നാവശ്യപ്പെടുകയും വേണ്ട സാമ്പത്തിക സഹായങ്ങൾ നൽകി പ്രചോ ദനം നൽകുകയും ചെയ്തു. നമ്പു ആശാരി ഒരു പണിക്കും പോകാതെ വീട്ടിൽ അടച്ചു പൂട്ടിയിരുന്നിരുന്ന ഒരു കാലമുണ്ടായിരുന്നു. ഈ അവ സ്ഥക്ക് മാറ്റം വരുത്താൻ മുസ്‌ലിയാർ തീരുമാനമെടുത്തു. നീ ഒന്നും ഭയ പ്പെടേണ്ട എന്നു പറഞ്ഞു ആശാരിയെ മുസ്‌ലിയാരുടെ വീട്ടിൽ കൊണ്ടു വന്നു പണിയെടുപ്പിച്ചു പരിശീലിപ്പിച്ചു. പിന്നീട് നമ്പു ആശാരി പണിക്ക് പോവാൻ തുടങ്ങി. ഇതിന്റെ മുഴുവൻ പ്രചോദക പിൻബലം മുസ്‌ലിയാ രായിരുന്നു. ഞങ്ങളുടെ എല്ലാമെല്ലാമായി വർത്തിച്ച വ്യക്തി എന്നതിലു പരി ഒരു വലിയ അത്താണി കൂടിയായിരുന്നു അദ്ദേഹം. പ്രസംഗത്തിലേ എല്ലാവർക്കും തത്വം പറയാനാവൂ. പ്രവർത്തി പഥത്തിൽ കാണില്ല. ഇതിൽ നിന്നും തികച്ചും വ്യതിരിക്തനായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. ആ നിലയിൽ ഞങ്ങളുടെ ഒരു വഴികാട്ടി തന്നെയായിരുന്നു അദ്ദേഹം.

വഴികാട്ടി എന്നു പറഞ്ഞത് വെറുതെയല്ല. ഞങ്ങളുടെ അച്ഛൻ ചെറു പ്പത്തിലേ മരിച്ചു പോയെങ്കിലും അത്തരം വിഷമതകളറിയാതെ ഞങ്ങൾ വളർന്നു വന്നതിൽ അദ്ദേഹത്തിനു അനിഷേധ്യ പങ്കുണ്ട്. ഭക്ഷണത്തിനു ബുദ്ധിമുട്ടുമ്പോൾ ഞങ്ങൾ അവിടെയെത്തുമായിരുന്നു. എന്തു സാമ്പ ത്തിക ഞെരുക്കം അനുഭവപ്പെടുന്ന സമയത്താണെങ്കിലും ഭക്ഷണം ആർക്കും യഥേഷ്ടം നൽകാൻ മുസ്‌ലിയാർ ഉത്സാഹം കാണിച്ചിരുന്നു. അതായിരുന്നു അവിടുത്തെ പ്രകൃതി. അത്രയധികം ഉദാര മനസ്കത അവരിൽ തെളിഞ്ഞുകണ്ടിരുന്നു.

പെരുമുഖത്തിന്റെ സർവ്വമാന പുരോഗതികളിലും വിശിഷ്യാ മത വിദ്യാ ഭ്യാസ ആരാധനാ ഉയർച്ചകളിൽ വലിയ സേവനങ്ങളർപ്പിച്ചു വിജയിപ്പി ച്ചെടുത്ത വ്യക്തിയായിരുന്നു അദ്ദേഹം. ജാതി മത ഭേദമന്യേ ഏതു വ്യക്തികളുടെയും പ്രശ്നങ്ങൾക്ക് അവിടുന്ന് പരിഹാരം കാണും. ഏതൊ രാൾ എന്തൊരാവശ്യം ചെന്ന് പറഞ്ഞാലും അത് നിർവ്വഹിച്ചു കൊടു

ക്കുന്ന സ്വഭാവക്കാരനായിരുന്നു മഹാനവർകൾ. ഒരുപാട് തവണ ആ വീട്ടിൽ ഞാൻ കിടന്നുറങ്ങിയിട്ടുണ്ട്.

വിദൂരങ്ങളിൽ പോയി വരുമ്പോൾ മുസ്‌ലിയാർ കൊണ്ടുവരുന്ന മിഠായികളും പലഹാരങ്ങളും സ്വന്തം വീട്ടിലെ അംഗങ്ങളെപ്പോലെ ഞങ്ങൾക്കും യാതൊരു വിധ വകഭേദവുമില്ലാതെ നൽകും. മുസ്‌ലിയാരെപ്പോലെ തന്നെ അദ്ദേഹത്തിന്റെ കുടുംബങ്ങളുമായും ഞാൻ അടുത്തിടപഴകിയിരുന്നു. ഒപ്പം കളിച്ചും രസിച്ചും കിടന്നുറങ്ങിയും ആ കുടുംബബന്ധങ്ങൾ ഒരു അറ്റുപോവാത്ത സഹവാസമാക്കി നിലനിർത്തി.

1970ൽ പാണക്കാട് പൂക്കോയ തങ്ങളെപ്പോലുള്ള വലിയ മഹാന്മാരും നിരവധി ആളുകളും പങ്കെടുത്ത പെരുമുഖത്തെ പ്രഥമ ഗൃഹപ്രവേശം മുസ്‌ലിയാരുടേതായിരുന്നു. അത്ര ഗംഭീരമായ ഒരു ഗൃഹപ്രവേശം അക്കാലം വരെ പെരുമുഖത്തിന്റെ ചരിത്രത്തിലില്ല. എന്തു പൊതു പ്രവർത്തനങ്ങളിലും അന്തിമ തീരുമാനമെടുക്കാനും പ്രശ്നങ്ങളിൽ യുക്തമായി പ്രതികരിച്ചു പരിഹാരം നിർദ്ദേശിക്കാനും പറ്റിയ ഒരാളായിരുന്നു സൈനുദ്ദീൻ മുസ്‌ലിയാർ. രാത്രിയിൽ വിളക്ക് കെടാത്ത വീടായിരുന്നു അത്. രാപ്പകൽ ഭേദമന്യേ ചലനാത്മകമായ അന്തരീക്ഷമായിരുന്നു അവിടെയുണ്ടായിരുന്നത്.

ചടുലമായ ആ പുഞ്ചിരി തന്നെ വലിയൊരു മുതൽകൂട്ടായിരുന്നു. ആ പുഞ്ചിരിയിൽ പല പ്രശ്നങ്ങൾക്കും പരിഹാരങ്ങൾ വിരിയും. പ്രസംഗം തന്നെ ആരുടെ മനസിൽ നിന്നും മാഞ്ഞുപോവാത്തതായിരുന്നു. പണം പിരിവെടുക്കാൻ അദ്ദേഹത്തിനുണ്ടായിരുന്ന കഴിവ് പ്രശംസനീയമാണ്. ആ ജീവിതം തികച്ചും അർത്ഥപൂർണമായിരുന്നു. പ്രകാശ നിബിഢമായിരുന്നു. സ്മരണാഞ്ജലികളോടെ തൂലിക വലിക്കട്ടെ.

# ആ മരണ വാർത്ത!

ഇബ്റാഹിം കൊടിഞ്ഞി

ഈ വിനീതന് ബഹു. സൈനുദ്ദീൻ മുസ്‌ലിയാരുമായി മൂന്ന് വർഷത്തെ പരിചയമുണ്ട്. അവരുടെ സ്വഭാവ മഹിമയും ഉപദേശവും അവർണനനീയമായിരുന്നു. ഞാൻ അവരെ ഇടക്കിടെ സന്ദർശിക്കാറുണ്ട്.

ബഹുമാനപ്പെട്ടവർ അസുഖത്തിലായ സമയത്ത് രണ്ട് തവണ അവരുടെ വീട്ടിൽ പോയി സന്ദർശിച്ചിട്ടുണ്ട്. പക്ഷേ ആശുപത്രിയിലായ സമയത്ത് എനിക്ക് സന്ദർശിക്കാൻ സാധിച്ചില്ല. പിന്നീട് ദിവസങ്ങൾക്ക് ശേഷം ചാലിയത്ത് നിന്ന് ദർസ് ലീവുള്ള ഒരു ദിവസം ഞാൻ ഒരു സുഹൃത്തിനേയും കൂട്ടി പോകാൻ തീരുമാനിച്ചു. അന്നൊരു വെള്ളിയാഴ്ചയായിരുന്നു. അസറിന് ശേഷം ഞങ്ങൾ ചാലിയം പള്ളിയിൽ നിന്നും പെരുമുഖത്തേക്ക് പോകണമെന്ന് ഉദ്ദേശിച്ച് പുറത്തിറങ്ങിയപ്പോൾ നാട്ടിൽ പോകേണ്ട ഒരു അത്യാവശ്യം എനിക്ക് വന്നുചേർന്നു. നാട്ടിൽ പോകേണ്ട അത്യാവശ്യമുള്ളതുകൊണ്ട് പെരുമുഖത്തേക്ക് പിന്നീടൊരിക്കൽ പോകാമെന്ന് പറഞ്ഞെങ്കിലും സുഹൃത്തിന്റെ പ്രതികരണം ഇപ്പോൾ തന്നെ പോകണമെന്നായിരുന്നു. തത്സമയം ഞാൻ പറഞ്ഞു: ആദ്യം വരുന്ന ബസ് തിരൂരിലേക്കാണെങ്കിൽ ഞാൻ നാട്ടിലേക്കും അതല്ല കോഴിക്കോട്ടേക്കാണെങ്കിൽ പെരുമുഖത്തേക്കും പോകാമെന്ന് പറഞ്ഞു. ഭാഗ്യത്തിന് ആദ്യം വന്ന ബസ് കോഴിക്കോട്ടേക്കായിരുന്നു. ഞങ്ങൾ ഉടനെ പെരുമുഖത്തേക്ക് യാത്ര തിരിച്ചു. ബഹുമാനപ്പെട്ടവരെ വീട്ടിൽ ചെന്ന് സന്ദർശിച്ചെങ്കിലും സംസാരിക്കരുതെന്ന് മകൻ ഉപ്പയോട് പറഞ്ഞതനുസരിച്ച് ഞങ്ങൾ പരസ്പരം കണ്ടു സലാം ചൊല്ലി മടങ്ങുകയും ചെയ്തു.

അടുത്ത ദിവസം രാവിലെ ഞാൻ പാലക്കാട്ടേക്ക് പോയി. രാത്രി 11 മണിക്ക് വീട്ടിൽ തിരിച്ചെത്തിയപ്പോൾ വീട്ടുകാർ പറഞ്ഞു. നിന്റെ ദറസിൽ സൈനുദ്ദീൻ എന്ന് പേരുള്ള മുസ്‌ലിയാർ പഠിക്കുന്നുണ്ടോ? സൈനുദ്ദീൻ മുസ്‌ലിയാർ മരിച്ചിട്ടുണ്ടെന്ന് പറഞ്ഞ് നിനക്ക് ഒരു ഫോൺ വന്നിരുന്നു. ഇത് കേട്ടപ്പോൾ ഞാൻ ആകെ വിഷമത്തിലായി. കാരണം സൈനുദ്ദീൻ എന്ന പേരുള്ള രണ്ട് കുട്ടികൾ എന്റെ ദറസിൽ പഠിക്കുന്നുണ്ട്. കൂടാതെ ഈ പേരിലുള്ള എനിക്ക് പരിചയമുള്ള പലരുമുണ്ട്. ആരായിരിക്കാമെന്ന് ചിന്തിച്ച് വിഷമത്തിലായ സമയത്ത് എന്റെ മനസ്സിൽ ബഹുമാനപ്പെട്ടവരും വന്നുചേർന്നു. അങ്ങിനെ ഞാൻ കിടുന്നുറങ്ങി. ഉറക്കത്തിൽ ഒരു സ്വപ്നം. ഒരു വ്യക്തി എന്റെ അരികിൽ വന്ന് എന്നോട് പറയുന്നു. ഇന്ന് മരണപ്പെട്ടത് പെരുമുഖം സൈനുദ്ദീൻ മുസ്‌ലിയാർ ആകുന്നു. ഇത് കേട്ട് ഉറക്കത്തിൽ നിന്ന് ഞാൻ ഞെട്ടിയുണർന്നു.

പിറ്റേദിവസം അതിരാവിലെതന്നെ വിവരമറിയാൻ വേണ്ടി ഞാൻ പത്രമെടുത്ത് നോക്കിയപ്പോൾ ആദ്യമായി കാണാൻ കഴിഞ്ഞത് മഹാനവർകളുടെ മരണവാർത്തയായിരുന്നു

അല്ലാഹു മഹാനവർകളുടെ കൂടെ നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടട്ടെ - ആമീൻ.

# ദീർഘദർശനം പുലർന്നു

## ഇ.കെ. മുഹമ്മദ് ഹാജി കൊളക്കാട്ടു ചാലി

ദീനീ സംസ്ഥാപന രംഗത്ത് പള്ളി, മദ്റസകളുടെ സജീവത പ്രത്യേകം തിരിച്ചറിയുകയും അതിനായി അശ്രാന്ത പരിശ്രമം നടത്തുകയും ചെയ്ത വ്യക്തിത്വമാണ് മുസ്ലിയാരുടേത്. അതുകൊണ്ടു തന്നെ ജുമുഅത്തു പള്ളി ഇവിടെ വേണമെന്നത് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. എനിക്കാകട്ടെ സ്ഥലം നൽകാതിരിക്കാനായില്ല. സ്ഥലം മാത്രം പോരല്ലോ. കെട്ടിടം വേണം. അതിനു പണവും. സാമ്പത്തിക പരാധീനതയുണ്ടായപ്പോൾ പ്രതിഭാശാലിയായ മുസ്ലിയാർ ജുമുഅ തുടങ്ങാനാണ് നിർദ്ദേശിച്ചത്. ഷെഡ് കെട്ടി ജുമുഅ തുടങ്ങിയാൽ ക്രമേണ അത് പള്ളിയായിക്കൊള്ളുമെന്ന് പറഞ്ഞു. അനുഭവജ്ഞാനത്തിന്റെ വെളിച്ചത്തിലുള്ള ആ ദീർഘദർശനം പുലർന്നു. ഏഴ് സെന്റ് സ്ഥലത്തെ ഷെഡ് ക്രമേണ പള്ളിയായി തീർന്നു. ആദ്യം കേവലം തറ, അതിന്മേൽ ഷെഡ്, മുസ്ലിയാർ ക്ഷീണിതനായോ എന്ന് സംശയിച്ചു. ഇല്ല. അത് പെട്ടെന്ന് സാധിച്ചില്ലെങ്കിലും ക്രമേണ പള്ളി നിർമ്മാണം നടന്നു.

പള്ളിയെപ്പോലെ മദ്റസയുടെയും നിർമാണ പുരോഗമന പ്രവർത്തനങ്ങളിലും സാന്നിധ്യം കൊണ്ട് സജീവത തെളിയിച്ച അനുകരണീയ വ്യക്തിത്വമായിരുന്നു മുസ്ലിയാർ. ഞാനുമായി വളരെ അടുത്ത ബന്ധത്തിലായിരുന്നു. മുസ്ലിയാരുടെ പുരപ്പണി നടക്കുന്ന ആ വേളകളിൽ ഇടക്കിടെ വരും. തമാശയെന്നോണം പറയും. "നമുക്ക് രണ്ടു പേർക്കും കൂടി ഹജ്ജിനു പോകണം" പോകാനാഗ്രഹിച്ച കൊല്ലം എനിക്ക് സാധി

ക്കാതെ വന്നപ്പോൾ അടുത്ത കൊല്ലം നിങ്ങൾ എന്തായാലും ഹജ്ജിനു പോവുമെന്ന് അദ്ദേഹം പറഞ്ഞു. അതു തന്നെ നടന്നു.

ഒരു വെള്ളിയാഴ്ച ജുമുഅക്ക് ശേഷം ഒരുറുപ്പിക നോട്ട് നീട്ടി. കട ക്കാട്ടു പാറയിൽ ഹൗള് നിർമ്മിക്കുന്നതിന്റെ നാന്ദിയായിരുന്നു അത്. അത്ര യേറെ പരിശ്രമ ശാലിയായിരുന്നു മുസ്‌ലിയാർ. കടക്കാട്ടുപാറയിൽ നിൽക്കുമ്പോൾ ഒട്ടേറെ പട്ടിണി കിടന്ന അവസരങ്ങളുണ്ടായിരുന്നു. അതൊന്നും പ്രശ്നമാക്കാതെ ദീനീ രംഗത്ത് ത്യാഗമനോഭാവം പുലർത്തിയ അദ്ദേഹം സ്വന്തം നാടുപോലെ ചെന്നു ചേർന്നയിടങ്ങളെ പരിഗണിച്ചു. സേവനം ചെയ്തു. ഇവിടെയുള്ള സ്ഥാപനങ്ങളും മറ്റും എല്ലാം തന്നെ അദ്ദേഹത്തിന്റെ ശ്രമഫലമായിത്തന്നെയാണ്. കാരാട്ട് കാട്ടു കുഴിങ്ങര എന്നിവിടങ്ങളിലെ നിസ്കാര പള്ളി, മദ്റസ എന്നിവകൾക്ക് വേണ്ടിയും പ്രവർത്തിച്ചിരുന്നു.

# ഇനിയാരെങ്കിലും ജനിച്ചിട്ടുവേണം

## തൃക്കൈക്കാട്ട് കൃഷ്ണൻ

സൈനുദ്ദീൻ മുസ്‌ലിയാർക്ക് പകരം സൈനുദ്ദീൻ മുസ്‌ലിയാർ മാത്രം. അദ്ദേഹത്തെപ്പോലെ മറ്റൊരാളെ ഇനി പെരുമുഖത്ത് കാണില്ല. ഇനിയാരെങ്കിലും ജനിച്ചിട്ടു വേണം. ജാതി മത ഭേദമന്യേ സകലരേയും അദ്ദേഹം സ്നേഹിച്ചു. അദ്ദേഹത്തിന്റെ വാക്കുകളും പ്രവർത്തികളും ഈ നാട്ടിലെ സർവ്വ ജനങ്ങൾക്കും വലിയ അനുഗ്രഹമായിരുന്നു. അദ്ദേഹത്തെ ആത്മാർത്ഥമായി സ്നേഹിച്ച വ്യക്തികളിൽ ഒരാളാണ് ഞാൻ. മനുഷ്യ ജീവിതത്തിലുള്ള സകലവിധ പ്രതിസന്ധികൾക്കും പരിഹാരം മാത്രമല്ല, അതു സാധിപ്പിച്ചു തരിക കൂടി ചെയ്തിരുന്നു.

ആ മഹാ മനുഷ്യനെ എത്ര പ്രകീർത്തിച്ചാലും മതിയാവില്ല. പെരുമുഖം എണ്ണക്കാട് ജുമുഅത്തു പള്ളിയുടെ പണി നടന്നുകൊണ്ടിരിക്കുന്ന കാലം. എനിക്ക് ശക്തമായ ഒരു സാമ്പത്തിക പ്രതിസന്ധി നേരിട്ടു. ഞാൻ അപ്രതീക്ഷിതമായി മുസ്‌ലിയാരുടെ സന്നിധിയിൽ ചെന്നു. കയറിച്ചെല്ലുമ്പോൾ തന്നെ എന്നോട് ചോദിച്ചു. എന്താ ആശാരീ ഒരു വിഷമം? ഞാൻ സംഗതികൾ വിശദീകരിച്ചു. (ഇതെഴുതുമ്പോൾ എന്റെ രണ്ടു കണ്ണുകളും ഈറനണിയുകയാണ്.)

വിഷയം കേട്ട ശേഷം പരിഹാരമാർഗ്ഗം അവിടുന്ന് തന്നെ കണ്ടെത്തി. ഒരു വ്യക്തിയുടെ പക്കൽ നിന്നും എന്റെ ആവശ്യങ്ങൾ മുഴുവൻ പൂർത്തീ

കരിക്കാനുള്ള സാമ്പത്തിക സഹായം ഒരു മാസത്തെ അവധിക്ക് വാങ്ങി ത്തന്നു. തിരിച്ചടക്കാനുള്ള അവധിയായപ്പോൾ ഞാൻ വളരെയധികം വിഷമിച്ചു. ആവശ്യമായ പണം ലഭിക്കാതെ ഞാൻ പരവശനായി. ഈ സമയത്ത് എന്റെ വിഷമം കണ്ടറിഞ്ഞ മുസ്‌ലിയാർ എന്നെ ക്ഷണിച്ചുവ രുത്തി. തിരിച്ചടക്കാൻ ആവശ്യമായ തുക മുഴുവൻ മുസ്‌ലിയാർ തന്ന് സഹായിക്കുകയായിരുന്നു. ഇത് എന്റെ ജീവിതത്തിലെ ഒരിക്കലും മറ ക്കാനാവാത്ത അനുഭവമാണ്. പിന്നീട് വളരെക്കാലങ്ങൾക്ക് ശേഷമാണ് ഞാനത് തിരിച്ചടച്ചത്.

മുസ്‌ലിയാരുടെ വീടിന് പിറകിലെ ഷെഡ് പണി നടന്നുകൊണ്ടിരിക്കെ എനിക്ക് ശക്തമായ വയറു വേദനയുണ്ടായി. ആ സമയത്ത് മുസ്‌ലിയാർ ചെറിയ ഒരു മരുന്ന് തന്നു. രോഗത്തിന് ശമനം വന്നുകൊണ്ടിരിക്കെ കോട്ട ക്കൽ ഹമീദ് ഡോക്ടർ കടന്നുവന്നു. എന്റെ അസുഖം മുസ്‌ലിയാർ അദ്ദേഹത്തെ ധരിപ്പിച്ചു. പൂർണമായും സുഖപ്പെടാനുള്ള ചികിത്സ നൽക ണമെന്നാജ്ഞാപിച്ചു. ഡോക്ടർ പറഞ്ഞു. ഞാൻ ശ്രമിക്കാം. ഓപ്പറേ ഷൻ വേണ്ടി വരുമെന്നു ഡോക്ടർമാർ പറഞ്ഞിരുന്നു.

മുസ്‌ലിയാർ പറഞ്ഞു. ഓപ്പറേഷനൊന്നും വേണ്ട. നീ ഈ മരുന്ന് കഴിക്കുക. അങ്ങനെ നീണ്ട 8 മാസം ഞാൻ ഡോക്ടറുടെ മരുന്ന് കുടി ച്ചു. ഓപ്പറേഷനില്ലാതെ എന്റെ രോഗം ഭേദമായി. മുസ്‌ലിയാരുടെ ആ വാക്ക് അക്ഷരാർത്ഥത്തിൽ പുലരുകയായിരുന്നു.

# ഞങ്ങളുടെ വാപ്പിച്ച

## എം.എ. സമദ് പെരുമുഖം

എന്തെഴുതണം, എവിടെ തുടങ്ങണം എന്നെനിക്കറിയില്ല. ഞങ്ങൾ അനുഭവിച്ച ആ സ്നേഹവും വാത്സല്യവും നിസ്തുല്യമായിരുന്നു. ഞാനോർക്കുകയാണ്, എന്റെ കുട്ടിക്കാലം വാപ്പിച്ചയുടെ തിരക്കുപിടിച്ച ഓട്ടത്തിനിടയിൽ അൽപമേ വീട്ടിൽ കാണൂ. രാവിലെ തന്നെ കോലായിൽ ധാരാളം സന്ദർശകരുണ്ടാവും. വ്യത്യസ്തങ്ങളായ പ്രശ്നങ്ങളുമായി, പള്ളി മദ്റസ, വിവാഹം, വീട് വെക്കൽ, ചികിത്സ അങ്ങിനെ ഒന്നിനു പിറകെ ഒന്നായി. തുണിയിട്ട ചാരു കസേരയിൽ ഇരുന്ന് ഏത് ചൂടുപിടിച്ച പ്രശ്നം കൈകാര്യം ചെയ്യുമ്പോഴും ഞങ്ങൾ മക്കളിലാരെങ്കിലും മടിയിലുണ്ടാവും. ചിലരൊക്കെ അതെടുത്ത് പറയാറുണ്ട്. ഞങ്ങൾ മക്കൾക്ക് മാത്രമായിരുന്നില്ല വാപ്പിച്ച. കുടുംബത്തിൽ എല്ലാ കുട്ടികൾക്കും വാപ്പിച്ച 'വാപ്പിച്ച' യായിരുന്നു. എല്ലാവർക്കും ഒരുപോലെ സ്നേഹം വിതറാൻ ഏത് തിരക്കിനിടയിലും അവർക്ക് കഴിഞ്ഞിരുന്നു. മദ്രാസിലും ബാംഗ്ലൂരിലുമൊക്കെ പരിപാടി കഴിഞ്ഞു വരുമ്പോൾ ധാരാളം കളിക്കോപ്പുകളും മിഠായിയും ഉണ്ടാവും. കുടുംബത്തിലെയും അയൽപക്കത്തെയും ബന്ധപ്പെടുന്ന മുഴുവൻ കുട്ടികൾക്കും അതിൽ പങ്ക് കിട്ടുകയും ചെയ്തിരുന്നു., കുട്ടികളായ ഞങ്ങളെ കളിപ്പിക്കാനും തമാശകളിൽ പങ്ക് ചേരാനും വലിയ ഉത്സാഹമായിരുന്നു വാപ്പിച്ചക്ക്.

പഠനകാര്യങ്ങളിൽ ഉത്സുകരാകാൻ ഞങ്ങൾ മക്കൾക്കും അയൽപക്കത്തെയും കുടുംബത്തിലേയും കുട്ടികൾക്കും പലപ്പോഴും മിഠായിയും കളിക്കോപ്പും വാഗ്ദാനം ചെയ്യും. അത് വാങ്ങിത്തരികയും ചെയ്യും. ഞങ്ങളിൽ പലരെക്കുറിച്ചും പാട്ടുകൾ രചിച്ചു പാടിത്തന്നത് ഇന്നും കാതുക

ളിൽ കേൾക്കുന്ന പോലെ തോന്നുന്നു. മാശിത്വ എന്ന എന്റെ പെങ്ങൾ ചെറിയ കുട്ടിയായിരിക്കുമ്പോൾ ഒരിക്കൽ അവളെ കുറിച്ച് പാട്ടുപാടി.

*ഹാമീം നബിയുടെ ഉമ്മത്തിൽ പെട്ടൊരു നല്ല അമത്താവാൻ*
*ഖാസി മായ പുരാനെ നീ തൗഫീഖ് ചെയ്യണം*
*മാശിക്ക് റഹ്മാനെ*

എന്ന് തുടങ്ങുന്ന ആ വരികൾ എന്റെ മനോമുകരത്തിൽ മായാതെ കിടക്കുന്നു.

എന്തു കാര്യങ്ങൾ ചെയ്യുമ്പോഴും വളരെ വൃത്തിയായി മാത്രമേ ചെയ്യൂ എന്നതിൽ വലിയ കർക്കശക്കാരനായിരുന്നു വാപ്പിച്ച. നിർമ്മാണ പ്രവർത്തനങ്ങളിൽ, വസ്ത്രധാരണത്തിൽ, ഭക്ഷണത്തിൽ എന്നുവേണ്ട എല്ലാ ജീവിത വ്യവഹാരങ്ങളിലും ആ പരിശുദ്ധിയും അന്തസ്സും എടുത്തു കാണിക്കുന്നതായിരുന്നു. വീട്ടിൽ നടത്തുന്ന മൗലിദായാലും, കല്ല്യാണമോ സൽക്കാരമോ ആയാലും അതിഥികൾക്ക് തയ്യാർചെയ്യുന്ന സൗകര്യങ്ങളും ഭക്ഷണവുമൊക്കെ ഓരോന്നായി വാപ്പിച്ച വിലയിരുത്തുമായിരുന്നു.

ഏതെങ്കിലും കാര്യം അത് തൽക്കാലം അങ്ങിനെ മതി എന്ന് ചിന്തിച്ചാൽ അപ്പോൾ തന്നെ ശാസിക്കുകയും അത് തിരുത്തുകയും ചെയ്യുമായിരുന്നു. അതിന് വേണ്ടി കാശ് എത്രയധികം ചെലവാക്കുന്നതും പ്രശ്നമല്ലായിരുന്നു.

സത്യത്തിന്റേയും ദീനിന്റേയും വിഷയത്തിൽ ആരേയും കൂസാത്ത ആ മനോഭാവം എടുത്തു പറയേണ്ടതായിരുന്നു. ജീവിതത്തിലൊരിക്കലും ഒരാളുടെയും ഒരു കമ്മിറ്റിയുടെയും കീഴിൽ ജോലി ചെയ്യാതെ ജീവിതാവസാനം വരെ അഭിപ്രായ സ്വാതന്ത്ര്യത്തിന്റെ നൂറുമേനി നിലനിർത്താൻ ശ്രമിച്ചത് ആ മനോഭാവത്തിന്റെ മറുപുറമായി ദർശിക്കാവുന്നതാണ്.

ധർമത്തിന്റെയും നീതിയുടെയും സംസ്ഥാപനത്തിനും സംരക്ഷണത്തിനും വേണ്ടി അവിടുന്ന് സഹിച്ച ത്യാഗത്തിന്റെയും അർപ്പണ മനോഭാവത്തിന്റെയും നൂറുകൂട്ടം അനുഭവങ്ങൾ എന്റെ ഓർമയിലേക്ക് ഈ വേളയിൽ കടന്നുവരുന്നുണ്ട്. സ്വന്തം പുത്രന്റെ പേനയിലൂടെ അവ നിർഗളിക്കുന്നത് ഉചിതമല്ലെന്ന് മനസ്സിലാക്കിയും കഴിഞ്ഞുപോയ ആ സന്തോഷത്തിന്റെ ദിനങ്ങളെക്കുറിച്ചുള്ള ഓർമകൾ ഉളവാക്കുന്ന വികാര തീവ്രത ഈ കരങ്ങളെ അശക്തമാക്കുന്നതിനാലും ഇവിടെ നിർത്തുന്നു. നാളെ സ്വർഗ പൂങ്കാവനത്തിൽ അവരെയും നമ്മെയും അല്ലാഹു ഒരുമിച്ചുകൂട്ടട്ടെ - ആമീൻ.

# മഹാ മനസ്കൻ

## സി. രാധാകൃഷ്ണൻ പെരുമുഖം

സ്നേഹത്തിന്റെയും സമാധാനത്തിന്റെയും മതസൗഹാർദ്ദത്തിന്റെയും പ്രതീകമായിരുന്നു ജനാബ് സൈനുദ്ദീൻ മുസ്ലിയാർ. സ്വന്തം മതത്തിന്റെ മൂല്യങ്ങൾ ഉൾക്കൊണ്ട് മറ്റു സമുദായങ്ങളെയും അംഗീകരിക്കാനുള്ള ഒരു മഹാ മനസ്കത അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ പ്രത്യേകതയായിരുന്നു. സ്വതസിദ്ധമായ പുഞ്ചിരിയും വാക് ചാതുരിയും അദ്ദേഹത്തെ ജനങ്ങൾക്കിടയിൽ പ്രിയങ്കരനാക്കി. ഒരു മതപണ്ഡിതനെന്നതിലുപരി ജനങ്ങളുടെ പ്രശ്നങ്ങളെ സ്വന്തം പ്രശ്നങ്ങളായി പരിഗണിച്ച് അതിന് തക്കാതായ പരിഹാര മാർഗ്ഗങ്ങൾ നിർദ്ദേശിക്കാൻ അദ്ദേഹത്തിന് ഒരു പ്രത്യേക കഴിവു തന്നെയുണ്ടായിരുന്നു. അദ്ദേഹം നൽകിയ മാർഗ്ഗ നിർദ്ദേശങ്ങൾ എനിക്കെന്നും പ്രചോദനമേകിയിരുന്നു. പഠനത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് എന്നെ ബോധവാനാക്കിയതിൽ ഒരു വലിയ പങ്കുവഹിച്ച വ്യക്തിയായിരുന്നു അദ്ദേഹം.

തിരക്കുപിടിച്ച പൊതുജീവിതത്തിനിടയിലും തന്റെ കുടുംബബന്ധം ഊട്ടിയുറപ്പിക്കാൻ കഴിഞ്ഞ ഒരു മഹാൻ കൂടിയായിരുന്നു അദ്ദേഹം. മൂല്യത്തകർച്ച നേരിട്ടുകൊണ്ടിരിക്കുന്ന നമ്മുടെ സമൂഹത്തിന് ഇത്തരം വ്യക്തികളുടെ അഭാവം ഒരു തീരാനഷ്ടം തന്നെയാണ്. നമ്മുടെയിടയിൽ പല വ്യക്തികളും ജനിച്ച് മരിച്ചുപോകുന്നു. അതിനിടയിൽ ചിലർ എന്നെന്നും മരിക്കാതെ നമുക്ക് പ്രചോദനമേകുന്നു. അങ്ങനെയുള്ള ജനാബ് ഹാജി എം. സൈനുദ്ദീൻ മുസ്ലിയാരുടെ പാവനസ്മരണയ്ക്കു മുമ്പിൽ ആയിരമായിരം പ്രണാമം.

# ഞങ്ങളുടെ അഭയകേന്ദ്രം

## വലിയപറമ്പിൽ കുഞ്ഞീവി (കുഞ്ഞീര്യം)

ഏകദേശം മുപ്പത്തിയാറു വർഷത്തെ പരിചയം സൈനുദ്ദീൻ മുസ്‌ലിയാരുമായി എനിക്കുണ്ട്. പെരുമുഖത്ത് വന്ന് ഞങ്ങളുടെ തൊട്ടടുത്ത് സ്ഥലം വാങ്ങിയതു മുതൽ ആ പരിചയം തുടർന്നു പോന്നു. എന്തു കാര്യങ്ങൾക്കും ഞാൻ ആ സന്നിധിയിൽ ചെല്ലും. അവിടെ എനിക്ക് ഒരാശ്വാസമായിരുന്നു. എന്തെന്തു പ്രശ്നങ്ങൾക്കും അവിടെ പരിഹാരമുണ്ടായിരുന്നു. ആ മരണം എന്നെ വല്ലാതെ വേദനിപ്പിച്ചു. പിന്നെ സമാധാനമുണ്ടായിട്ടില്ല. മനസിന് സ്വസ്ഥതയുണ്ടായിട്ടില്ല. അസുഖം തന്നെ. മരണപ്പെട്ടതിനു ശേഷം പല അസുഖങ്ങളും പിടിപെട്ടു.

ഞാൻ ഓർക്കുന്നു. എന്തെല്ലാം സംഭവങ്ങൾ. എല്ലാം ഓർമ്മയില്ല. പ്രധാനപ്പെട്ട പല അത്ഭുതങ്ങളും എനിക്ക് ആ ജീവിതത്തിൽ കാണാൻ കഴിഞ്ഞു. എന്റെയും കുടുംബത്തിന്റെയും എല്ലാമായിരുന്നു അദ്ദേഹം. പല സംഭവങ്ങളും ഓർക്കുമ്പോൾ എനിക്ക് നൊമ്പരം ഏറിവരുന്നു. ഒരിക്കൽ എന്റെ മകൻ അസീസ് ചെനക്കുളത്തിൽവീണു. മൂക്കറ്റം വെള്ളം കുടിച്ചു ജീവൻ ശേഷിക്കാത്ത അവസ്ഥയിലായി. പീടികയിലെ മുഹമ്മദ് കുട്ടിയായിരുന്നു അവനെയെടുത്ത് തോളിലേറ്റി വീട്ടിലെത്തിച്ചത്.

ഇടവഴിയിൽ നിന്നു ഈ വിവരം കേട്ട ഞാൻ നിന്നമാത്രയിൽ കൂക്കിയിളകി നിലവിളിച്ചു. ഇത്കേട്ട മുസ്‌ലിയാർ ഓടിവന്നു. ഞങ്ങളുടെ വീട്ടു കോലായിൽ കിടത്തിയ കുട്ടിയെ കുറെനേരം മന്ത്രിച്ചു. ഏറെ സമയത്തെ മന്ത്രത്തിനു ശേഷം അത്ഭുതമെന്നു പറയാം രണ്ടു മണിയാ

യപ്പോൾ കുട്ടി എഴുന്നേറ്റിരുന്നു. മുസ്‌ലിയാർ എന്നോട് അൽപം കുറിയ രിയിട്ടു കഞ്ഞിവെക്കാൻ പറഞ്ഞു. കഞ്ഞികുടിച്ചു അസീസ് പഴയ അവസ്ഥ പ്രാപിച്ചു.

എന്റെ രണ്ടാമത്തെ പുത്രൻ അബൂബക്കർ ഒരു ദിവസം മൂത്രമൊഴി ക്കാനിരുന്നപ്പോൾ ആർത്തുകരയുന്നു. ഓടിച്ചെന്നു നോക്കിയപ്പോൾ മൂത്ര ത്തിനു പകരം രക്തം. മുസ്‌ലിയാർ വന്നു ഒരു വിശേഷപ്പെട്ട കല്ലിട്ട വെള്ളം കൊടുത്തു. പിന്നെ മന്ത്രിച്ചു. ആ രോഗം അതോടെ ഭേദമായി. എന്റെ മകൻ അസീസിന് കക്ഷത്തിൽ ഒരു വലിയ 'മുഴ'യുണ്ടായി. ദിനംപ്രതി വളർന്നു വലുതായിക്കൊണ്ടിരുന്നു. ഞാൻ മുസ്‌ലിയാരോട് ചെന്നു വിവരം പറഞ്ഞു. 'ഇതാ, ഈ കുട്ടിയെയും തോളിലിട്ട് ഒരു പണിയും നടക്കു ന്നില്ല" അന്ന് മുസ്‌ലിയാരുടെ പുരപ്പണി നടക്കുന്ന സമയമായിരുന്നു. പണിക്കാർക്ക് ഭക്ഷണം പാകം ചെയ്തിരുന്നത് ഞാനായിരുന്നു.

കേട്ടയുടനെ എന്നോട് പുട്ടും ചായയും കൊണ്ടുവരാൻ കൽപ്പിച്ചു. അത് കൊണ്ടു പോയി കൊടുത്തപ്പോൾ അതിൽ നിന്ന് അൽപം പുട്ടെ ടുത്ത് കുട്ടിയുടെ വായിൽ വെച്ചുകൊടുത്തു. പിന്നീട് ആ മുഴ കണ്ടിട്ടില്ല. എന്റെയും മക്കളുടെയും എന്ത് പ്രശ്നങ്ങൾക്കും രോഗങ്ങൾക്കും മുസ്‌ലി യാരുടെ മന്ത്രവും ചികിത്സയും തന്നെയായിരുന്നു. ഒരാശുപത്രിയിലും ഞങ്ങൾ പോകാറില്ല. എല്ലാം അവിടുത്തെ നിർദ്ദേശ പ്രകാരം മാത്രമായി രുന്നു. ഞങ്ങൾ ഇവിടെ താമസിച്ചതിനു ശേഷം എന്നും അസ്വസ്ഥതകളാ യിരുന്നു. മുസ്‌ലിയാർ ഇവിടെ വന്ന് താമസമാക്കിയതിനു ശേഷമാണ് ഞങ്ങൾക്കും സുഖം കിട്ടിയത്. അന്നു വരെയില്ലാത്ത മാനസിക സമാ ധാനം കൈവരുകയായിരുന്നു.

പുരപ്പണി നടന്നുകൊണ്ടിരിക്കുന്ന സമയത്ത് മരം തികയാതെ വന്നു. ആ സമയത്ത് മരം വാങ്ങാൻ പോവുമ്പോൾ എന്റെയടുക്കൽ നിന്നു 17 രൂപ ആവശ്യപ്പെട്ടു ഇങ്ങിനെ പറഞ്ഞു. നിങ്ങളുടെ പക്കൽ നിന്നും എന്തെ ങ്കിലും കിട്ടിയ ശേഷം പോയാൽ അതു ഗുണത്തിലാവും. അങ്ങനെ ഞാൻ 17 രൂപ നൽകി. അതുമായി യാത്രതിരിച്ചു മരം വാങ്ങി തിരിച്ചു പോരു മ്പോൾ ഡ്രൈവർ പറഞ്ഞു: "പാലം പൊളിഞ്ഞിട്ടുണ്ട്. ഇതിലൂടെ വണ്ടി പോകില്ല." മുസ്‌ലിയാർ പറഞ്ഞു. 'വിട് വണ്ടി' അങ്ങനെ വണ്ടി പാല ത്തിൽ കയറ്റി. ഒരു വിഷമവും കൂടാതെ മരം വഹിച്ച് സുഖമായി വണ്ടി ഇവിടെയെത്തി.

എന്നും ഇവിടെ അസുഖമായിരുന്നു. മുസ്‌ലിയാർ അവിടെ താമസിച്ച ശേഷം ഒരസുഖവും ഉണ്ടായിട്ടില്ല. എല്ലാവിധ ശൈത്വാനിയ്യത്തും ഇവി

ടുന്ന് നീങ്ങിയിട്ടുണ്ടെന്ന് മുസ്‌ലിയാർ പറഞ്ഞിരുന്നു. മുസ്‌ലിയാരുടെ പുരപ്പണി അതി ജോറായിരുന്നു. പത്തിരുപത് ആളുകളൊക്കെ പണിക്കാരായുണ്ടാകും. എന്റെ ഒരാളുടെ മാത്രം കൈകൊണ്ടായിരുന്നു ഭക്ഷണം പാകം ചെയ്തുകൊടുത്തിരുന്നത്. രാവിലത്തെ ചായയിൽ തുടങ്ങി വൈകുന്നേരത്തെ കാലിച്ചായ കഴിഞ്ഞാണ് തിരിച്ചുപോരുക. ആ ഗുരുത്വവും പൊരുത്തവും പോലെ മൗത്തിന്റെ സമയത്തും ഞാനവിടെ എത്തിയിരുന്നു. അങ്ങിനെ ഒരാളെ ഇനി കാണാൻ സാധിക്കില്ല. എന്റെ മക്കളുടെ രണ്ടാളുടെ കല്ല്യാണം നിശ്ചയിച്ച സമയത്ത് എനിക്ക് ദേഹമാസകലം ചൊറി. പല മരുന്നും കഴിച്ചു. മാറിയില്ല. മുസ്‌ലിയാരോട് പറഞ്ഞു. വെള്ളം മന്ത്രിച്ചു തന്നു. പിന്നെ ആ ചൊറി എവിടെപ്പോയെന്ന് കണ്ടില്ല. ഇങ്ങനെ നൂറുകൂട്ടം അനുഭവങ്ങളുണ്ട്. ഇന്ന് അദ്ദേഹമില്ല. മരിച്ച ശേഷവും ഞാൻ പലതവണ സ്വപ്നത്തിൽ കണ്ടു. അല്ലാഹു എല്ലാവരേയും ഖൈറിലാക്കട്ടെ - ആമീൻ.




(രീതി: ആരംബ പൂവായ മുത്ത് നബിയുടെ)

## എം.കെ.അബ്ദുർറഹ്മാൻ സഖാഫി പെരുമുഖം

ഹംദും സ്വലാത്തും സലാമാൽ തുടങ്ങുന്നു മുത്ത് റസൂലിലാം
അബദൻ: ആലസ്ഹാബിലാം
സൈഫുൽ ഇലാഹായ ശൈഖുന നമ്മെയും വിട്ട് പിരിഞ്ഞല്ലോ
സൈനുൽ: ഇർഫാൻ പൊലിഞ്ഞല്ലോ.
സത്യസരണിയിൽ എന്നും നിറഞ്ഞുള്ള താരകമായല്ലോ
അവിടുന്ന്: റാഹിമിൻ നിധിയല്ലോ.
തേഞ്ഞിപ്പലം നാട് തന്നിൽ ഉദിച്ചുള്ള മുത്താറ്റകനിയല്ലോ
അവരാൽ: പെരുമുഖം മശ്ഹൂറല്ലോ
അശരണ ആലംബ ഹീനർക്കും അവിടുന്ന് അത്താണിയാണല്ലോ
ഖൽബകമിൽ: ശാന്തി പകർന്നല്ലോ
റബ്ബിൻ കാരുണ്യത്താൽ ദേശം പെരുമുഖത്തവരന്നണഞ്ഞല്ലോ
അതിനാൽ: നാട് ശോഭിത്തല്ലോ
പള്ളികൾ, മദ്റസ, ധാരാളം അവിടുത്തെ വഅളിൻ ഫലമല്ലോ
നാടുകളിൽ: സന്തോഷം വന്നല്ലോ
സത്യമാം ദീനിൻ ഉപദേശം നൽകുവാൻ ഭയമേതും ഇല്ലല്ലോ

ആരോടും: വകഭേദമില്ലല്ലോ
ഗർഭ പ്രയാസ വിവരം പറഞ്ഞോരോടവിടുന്നുരത്തല്ലോ
പോകാം: ഞാനവിടെയുണ്ടല്ലോ
സുഖമായി പ്രസവിച്ച തരുണിയുരക്കുന്നു ചിന്ത തിരിഞ്ഞല്ലോ
ഉസ്താദിൻ: ദർശനം വന്നല്ലോ
മത്സ്യത്തിൽ അസ്മാഉൽ ഹുസ്ന വിരിയുമെന്നവിടുന്നുരത്തല്ലോ
അങ്ങിനെ: തന്നെ പുലർന്നല്ലോ
തൻമുന്നിലുള്ളോരെ മാനസം കാണുന്ന ശൈഖവരാണല്ലോ
ഉടനടി: പരിഹാരം വരുമല്ലോ
ഹാർട്ടിൻ വേദനയിൽ പുളയുന്ന രോഗി ഉടനെ വിളിച്ചല്ലോ
ഉസ്താദെ: ഫലമതും കണ്ടല്ലോ
ഗൾഫിലെ ജോലി പ്രയാസം ഒരു സാധു വന്നു പറഞ്ഞല്ലോ
ഉടനെ: ആശ്വാസം വന്നല്ലോ
വേണ്ടുന്ന പാത്രത്തിൽ വേണ്ടത് വിളമ്പുന്ന പുന്നാര പൂവല്ലോ
ശാഹുൽ: ഹമീദിൻ മുരീദല്ലോ
ദിക്റിൻ മജ്ലിസും മദ്ഹുർറസൂലതും നാവിൽ കിളിർത്തല്ലോ
പലയിടവും: ഹൽഖകൾ വന്നല്ലോ
വർഷങ്ങൾക്കപ്പുറം മഖ്ബറ പണിതീർത്ത് മരണം കൊതിച്ചല്ലോ
കൊതിയത്: തന്നെ പുലർന്നല്ലോ
മരണത്തിൻ നാളതിൽ മുൻകൂട്ടി തന്നെ വസ്വിയ്യത്തുരത്തല്ലോ
പൂമാൻ: നമ്മെ പിരിഞ്ഞല്ലോ
അവിടുന്നരുളിയ കാര്യങ്ങൾ സത്യമായ് എല്ലാം പുലർന്നല്ലോ
മാലോകർ: അറിയാത്ത മുത്തല്ലോ
മസ്ജിദുർറബ്ബാനി മുന്നിൽ മഹാനിന്ന് അന്തിയുറങ്ങുന്നല്ലോ
നറുമണം: പരിലസിക്കുന്നുണ്ടല്ലോ
നാഥാ മഹാനേയും ഞങ്ങളെയും നാളെ ജന്നാത്തിലാക്കള്ളോ
മത്തന്നബി: മുസ്ഥഫാ സ്വല്ലല്ലാ.

# ഉസ്താദിന്റെ വസ്വിയ്യത്തുകൾ

**ബഹു. ഹാജി സൈനുദ്ദീൻ മുസ്‌ലിയാർ പെരുമുഖം 24-06-2001ന് കോഴിക്കോട് ഫാത്വിമാ ഹോസ്പിറ്റലിലെ 703-ാം റൂമിൽ വെച്ച് എഴുതി അറിയിക്കാൻ പറഞ്ഞ വസ്വിയ്യത്തുകളിൽ ചിലത്**

ولن يؤخر الله نفسا اذا جاء اجلها والله خبير بما كانوا تعملون

നിശ്ചയിക്കപ്പെട്ട സമയം എത്തിയാൽ ആരെയും പിന്തിക്കുകയില്ല. മരണം അത് സംഭവിക്കുക തന്നെ ചെയ്യും.

اليس الله بكاف عبده

തന്റെ അടിമക്ക് അല്ലാഹു പോരെ? അല്ലാഹുവിന്റെ അടിമകൾക്ക് അല്ലാഹു പോരെ എന്നാണ് അവന്റെ ചോദ്യം. അതുകൊണ്ട് നമ്മെ എല്ലാവരെയും അല്ലാഹു രക്ഷിക്കട്ടെ - ആമീൻ.

നിങ്ങൾ എല്ലാവരും സ്നേഹിച്ചും പരസ്പരം അന്വേഷിച്ചും സഹായിച്ചും ജീവിക്കണം. റസൂൽ(സ) പറഞ്ഞു: "ഇന്നത്തെ ദിവസം കഴിഞ്ഞാൽ മകളേ എന്റെ വിഷമം തീർന്നു. നബി(സ) വഫാത്തായപ്പോൾ ഉമർ (റ) പറഞ്ഞു. "ആരെടാ റസൂൽ(സ) വഫാത്തായി എന്ന് പറഞ്ഞത്. അവനെ ഞാൻ വെട്ടിക്കൊല്ലും." അല്ലാഹുവിന്റെ قضاء قدر നടക്കുക

തന്നെ ചെയ്യും. അതിനെ മറികടക്കാനാവില്ല. അല്ലാഹു നമ്മെ സലാമ ത്താക്കട്ടെ - ആമീൻ.

റസൂൽ(സ)യുടെ വഫാത്തടുത്തപ്പോൾ വാതിലിൽ ഒരാൾ മുട്ടി. 'ആരാ ഫാത്വിമാ, വാതിൽ തുറക്കൂ' റസൂൽ(സ) പറഞ്ഞു. ഫാത്വിമ (റ) വാതിൽ തുറന്നു. അപ്പോൾ മനുഷ്യരൂപത്തിൽ ഒരാൾ നിൽക്കുന്നു. അകത്തു കടക്കാൻ സമ്മതം ചോദിച്ചു. അകത്തു കടന്ന ശേഷം "അങ്ങയുടെ സമ്മതമുണ്ടെങ്കിൽ മാത്രമേ അവിടുത്തെ റൂഹ് പിടിക്കാവൂ എന്നാണ് അല്ലാഹുവിന്റെ കൽപ്പന" എന്നു പറഞ്ഞു. തന്റെ റൂഹ് പിടിക്കാൻ വന്ന അസ്റാഈൽ (അ) ആണിതെന്ന് റസൂലി(സ)ന് ബോധ്യമായി. ഏൽപി ക്കപ്പെട്ട ഉത്തരവാദിത്തം നിർവ്വഹിക്കാൻഅവിടുന്ന് മലക്കിന് സമ്മതം നൽകി. ശേഷമാണ് പുന്നാര നബിയുടെ റൂഹ് പിടിക്കപ്പെട്ടത്.

നഫീസത്തുൽ മിസ്രിയ്യയോട് മരണ സമയത്ത് നോമ്പ് മുറിക്കാൻ വൈദ്യൻ പറഞ്ഞപ്പോൾ നോമ്പോടു കൂടി മരിക്കാൻ ഞാൻ ആഗ്രഹി ക്കുന്നു എന്നാണ് പറഞ്ഞത്.

നഫീസത്തുൽ മിസ്രിയ്യ വഫാത്തിന്റെ നേരത്ത് നോമ്പു കാരണം മരുന്നും മറ്റും കഴിക്കാൻ കൂട്ടാക്കാതിരുന്നത് നോമ്പിലൂടെ മരണം വരി ക്കാനും ദിക്റിലൂടെ അന്ത്യം കുറിക്കാനുമായിരുന്നില്ലേ? انعام സൂറത്ത് ഓതി തീരും മുമ്പ് നിർണ്ണായകമായ

لهم دار السلام عند ربهم وهو وليهم بما كانو يعملون

എന്നിടത്ത് വെച്ച് റൂഹ് പിടിക്കപ്പെട്ടതും നാം ഓർക്കേണ്ടതല്ലേ? അതല്ലേ നഫീസത്തുമാലയിൽ പറഞ്ഞത്.

അബൂദർറിൽ ഗിഫാരി(റ) എല്ലാ സമ്പാദ്യങ്ങളും ദീനിന് വേണ്ടി ചില വഴിച്ചു. അവസാനം കഫൻപുട പോലും വാങ്ങാൻ വകയില്ലാതെയായി. തന്റെ മരണമാസന്നമായപ്പോൾ മക്കളെ വിളിച്ചുപറഞ്ഞു "ഞാൻ മരിച്ചാൽ എന്റെ മയ്യിത്ത് പൊതുവഴിയിൽ കൊണ്ടു വച്ചു.

هذا ميت صاحب رسول الله എന്നുറക്കെ വിളിച്ചുപറയണം. മക്കൾ അങ്ങിനെ ചെയ്തു. നാട്ടുകാർ കഫൻപുട വാങ്ങി ശേഷക്രിയകൾ ചെയ്തു ഖബറടക്കി.

ان الله ليس بظلام للعبيد അല്ലാഹു അടിമകളോട് ഒരു ദ്രോഹവും ചെയ്യു

കയില്ല. (ഖുർആൻ) നിത്യം ഖുർആൻ ഓതണം. കൊല്ലത്തിലൊരിക്ക ലെങ്കിലും ഖത്തം തീർക്കണം. റാത്തീബിനും സ്വലാത്തിനും എല്ലാവരും കൂടണം. മൗലിദുകളും എല്ലാ ആണ്ടുനേർച്ചകളും ഉഷാറായി നടത്തണം.

നേർച്ചകൾക്ക് അറവു നടത്തുകയും നബിയുടെ സ്വലാത്ത് വർദ്ധിപ്പി ക്കുകയും വേണം. എവിടെ നിന്ന് സ്വലാത്ത് കേട്ടാലും കഴിവതും റസൂ ലുല്ലാനെ ബഹുമാനിച്ചു നിൽക്കാൻ ശ്രമിക്കണം. ബാങ്ക് കേൾക്കുമ്പോൾ വാഹനത്തിലായാലും പ്രത്യേകം ശ്രദ്ധിക്കണം. ദർസുകൾ നിലനിർത്ത ണം. ദീനിലും ജമാഅത്തിലും ഒരു ഫസാദും നമ്മുടെ കൈകളിൽ കൂടി യുണ്ടാവരുത്. ഇബ്‌ലീസിന്റെ തട്ടിപ്പിൽ കുടുങ്ങരുത്. പുന്നാര നബിയെ കുറ്റംപറയുന്നവരുടെ സദസ്സിൽ പങ്കെടുക്കരുത്. സ്വലാത്ത് ചൊല്ലുമ്പോൾ കഴിവതും ഇരുന്നിടത്തു നിന്ന് എഴുന്നേൽക്കണം. അശ്റഫുൽ ഖൽഖ് നമ്മുടെ കൂടെയുണ്ട്.

ان فيكم رسول الله

എന്നല്ലേ അല്ലാഹു പറഞ്ഞത്. നബി ഇല്ലെങ്കിൽ ഒന്നുമില്ല.

بنور رسول الله اشرقت الدنا

ففى نوره كل يجيى ويذهب

നബി(സ)യുടെ പവിത്രമായ പ്രകാശത്താൽ ദുനിയാവ് ജ്വലിക്കുകയും ആ പ്രകാശത്തിന്റെ രഹസ്യത്തിൽ എല്ലാം വരികയും പോകുകയും ചെയ്യുന്നു.

തേനു മുസ്‌ലിയാർ (കോട്ടക്കൽ) പറഞ്ഞു. 'പുന്നാര നബിയോട് മഹ ബ്ബത്തിൽ വർത്തിക്കണം. തൗഹീദ് മുറുകെ പിടിക്കണം. തൗഹീദിനു വേണ്ടി എന്തു ചെയ്യാനും മനക്കരുത്തുണ്ടായാൽ നാം വിജയിച്ചു. ഹിദാ യത്ത് എല്ലാ നിലയിലും കാത്തുപ്രവർത്തിക്കണം. അത് شرط ആണ്. എല്ലാം അല്ലാഹു പ്രകാശിപ്പിക്കട്ടെ. ആമീൻ.

ഈമാനെന്നാൽ ധൈര്യമാണ്. അതെ ധൈര്യം അതാണ് ഈമാൻ. യഖീനില്ലാത്തവർക്കാണ് പേടി.

فاعبد ربك حتى يأتيك اليقين

എന്തു പ്രതിബന്ധങ്ങളുണ്ടായാലും പതറരുത്. തൗഹീദിലും ഈമാനിലും അല്ലാഹു നമ്മെ നിലനിർത്തി തരട്ടെ - ആമീൻ.

അസ്‌വദിന്റെ വാളു പോലും നിങ്ങൾ പേടിക്കരുത്. ഹംസ (റ) തന്റെ ശരീരം ദീനിന് വേണ്ടി ഇഞ്ചിഞ്ചായി ചെലവഴിച്ചു.

പല സ്വഹാബത്തും വെട്ടിമുറിക്കപ്പെട്ടു. ആ സ്വഹാബത്തിനെ യുദ്ധക്കളത്തിൽ നിന്നെടുത്തു കൊണ്ടുവരുമ്പോൾ ആ ഭൗതിക ശരീരങ്ങൾ കണ്ടിട്ടും മറ്റുള്ളവരുടെ ധൈര്യം ചോർന്നില്ല. അവർ പൂർവ്വോപരി ധൈര്യം അവലംബിച്ചു. ശത്രുക്കളോട് പടപൊരുതി. ആ ധൈര്യം നമുക്കുമുണ്ടാവണം.

واعلموا ان فيكم رسول الله لو يطيعكم فى كثير من الامر لعنتم ولكن الله حبّب اليكم الايمان وزيّنه فى قلوبكم وكرّه اليكم الكفر والفسوق والعصيان اولئك هم الراشدون

അല്ലാഹുവിന്റെ ദൂതൻ നിങ്ങളിൽ ഉണ്ടെന്നു നിങ്ങൾ മനസ്സിലാക്കണം. പല കാര്യങ്ങളിലും അവിടന്നു നിങ്ങളെ അനുസരിച്ചിരുന്നെങ്കിൽ നിങ്ങൾ വിഷമിച്ചുപോയേനെ. പക്ഷെ, സത്യവിശ്വാസത്തെ അല്ലാഹു നിങ്ങൾക്കു പ്രിയങ്കരമാക്കിത്തരികയും നിങ്ങളുടെ ഹൃദയങ്ങളിൽ അതിനെ മനോഹരമാക്കുകയും ചെയ്തിരിക്കുകയാണ്. സത്യനിഷേധവും ദുർനടപ്പും ധിക്കാരവും അവൻ നിങ്ങൾക്കു വെറുപ്പാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു. അവർ തന്നെയാണ് സന്മാർഗം പ്രാപിച്ചവർ.

ശരീഅത്ത് മുറുകെ പിടിക്കുക. ഇഖ്‌ലാസോടെ അല്ലാഹു എന്നെന്നും നിലനിർത്തിതരട്ടെ - ആമീൻ.

നബി കൽപ്പിച്ച സുന്നത്ത് ജീവിതത്തിൽ പകർത്തുക. പുന്നാര നബി കൂടെയുണ്ട്.

محمد ذكره روح لانفسنا

محمد شكره فرض علي الامم

അശ്റഫുൽ ഖൽഖായ നബി(സ) യെ ഓർക്കൽ നമ്മുടെ ശരീരത്തിന്റെ യഥാർത്ഥ ആത്മാവാകുന്നു. നബിതങ്ങളോട് നന്ദി രേഖപ്പെടുത്തൽ ഉമ്മത്തിന് ഒഴിവാക്കാൻ പറ്റാത്ത നിർബന്ധ കാര്യമാണെന്നോർക്കുക.

നബി ദീനിന് വേണ്ടി പ്രവർത്തിക്കാൻ വന്നവരാണ്. സുന്നത്ത് ജമാഅത്തിന് എതിരായി യാതൊന്നും ചെയ്യരുത്. അതിന് എതിര് ചെയ്യുന്നവരെ സഹായിക്കരുത്. അവരെ സഹായിക്കുന്നവരെയും സഹായിക്കരുത്.

കുട്ടികളെ കടുത്ത രൂപത്തിൽ ദീനിൽ സംരക്ഷിക്കണം. ഇബ്‌ലീസിന് വഴിപ്പെടേണ്ട

ومن يتق الله يجعل له مخرجا

അല്ലാഹുവിനെ സൂക്ഷിച്ചു ആരു ജീവിക്കുന്നുവോ അവർക്ക് അല്ലാഹു എല്ലാ കാര്യത്തിലും വിശാലത ചെയ്യുന്നതാണ്. (ഖുർആൻ)

ومن يعظم شعائر الله فانها من تقوى القلوب

അല്ലാഹുവിന്റെ ദീനിന്റെ ചിഹ്നങ്ങളെ ആദരിക്കലും മാനിക്കലുമാണ് ദീനിന്റെയടയാളങ്ങൾ. മരിക്കാനടുത്താൽ ദിക്റ് ചൊല്ലിക്കൊടുക്കണം. കൽപന പാടില്ല. സകറാത്തിന്റെ ഹാലിലുള്ള വാശി പിശാചാണ്. മരണസമയത്ത് ഇബ്‌ലീസ് പറയും. 'ഞാൻ അല്ലാഹുവാണെന്ന് പറഞ്ഞാൽ ഞാൻ രക്ഷപ്പെടുത്താം' ഈമാൻ ഫിത്നയാക്കാൻ മക്കളെ കുറിച്ച് പറഞ്ഞ് ബേജറാക്കും. തൂങ്ങലും വിഷം കുടിച്ചു മരിക്കലും പോലോത്തതുണ്ടാക്കും. സന്നി ശൈത്വാനാണ്. അല്ലാഹു കാക്കട്ടെ.

എല്ലാ രോഗത്തിനും ചികിത്സ വേണം. ആശുപത്രിയിൽ പോകണം. ആശുപത്രി സമുദായത്തിൽ നിലനിൽക്കണം. അതിനു വേണ്ടി എല്ലാവരും പ്രവർത്തിക്കണം. ഹിന്ദുവെന്നോ, മുസ്‌ലിമെന്നോ നോക്കാതെ എല്ലാവരെയും ചികിത്സിക്കണം. ഭൗതികമായി ചികിത്സിക്കാൻ ഈ ഡോക്ടർമാരെ അല്ലാഹു അയച്ചതാണ്. അതവർ നിലനിർത്തണം.

ഏതു മുത്തഖിയായ ആലിമിനും ഉഖ്റവിയായ ആലിമിനും എന്തു പറ്റിയാലും അവിടെ ഓടിയെത്തി സഹായിക്കണം.

സംസം വെള്ളത്തിന് പ്രത്യേകതയുണ്ട്. ഇഷ്ടമില്ലാത്ത കാര്യമുണ്ടെങ്കിൽ സംസം വെള്ളം പകർച്ചയാകും. അബൂജാഹിലിനും മറ്റു കുഫ്ഫാ

റുകൾക്കും ലഭിക്കാത്തതാണിത്. ഹാജറാ ബീവിയുടെ കൈകളിലൂടെ മറ്റു മുഅ്മിനീങ്ങൾക്ക് നൽകപ്പെട്ടതാണിത്.

انشاء الله എന്നു പറയാതെ ഒരു കാര്യവും ഞാൻ ചെയ്യാം എന്നു പറയരുത്.

ولا تقولن لشيء انى فاعل ذلك غدا الا ان يشاء الله

പുന്നാര നബിയുടെ സിഫത്താണ് ഇത്. ഇബാദത്ത് കൊണ്ടാരും സ്വർഗ്ഗത്തിൽ പോവില്ല. അല്ലാഹുവിന്റെ മഹ്ള് ഫള്ല് കൊണ്ടല്ലാതെ. എന്നാണ് നബിപറഞ്ഞത്. ദിക്റും മറ്റും അവന്റെ മഹ്ള് ഫള്ല് കൊണ്ടാണ് സ്വീകരിക്കപ്പെടുന്നത്. അതു കൊണ്ടാണ് فاتحة നിർബന്ധമാക്കിയത്.

صراط المستقيم എന്ന് അതിലുണ്ട്. തഖ്‌വ കാത്തു പ്രവർത്തിക്കുക. അത് شرط ആണ്.

സുലൈമാൻ മുസ്‌ലിയാരെ (ന.മ) ജയിലിൽ പെൺമക്കൾ കാണാൻ ചെന്നപ്പോൾ ഭർത്താവിന്റെ അനുമതിയില്ലാതെ ഞാൻ മരിച്ചാലും കാണാൻ വരരുതെന്ന് പറഞ്ഞു.

വസ്‌വാസ് ശൈത്വാന്റേതാണ്. അത് (കർമ്മഫലം) അവൻ കൊണ്ടു പോവും. فاتحة ഓതി അല്ലാഹുവിനോടു ദുആ ചെയ്യുക. അത് വിടരുത്.

അല്ലാഹു എന്നെ പെരുമുഖത്തേക്ക് വിട്ടതല്ലേ. അത് ഖൈറ് ആണ്. എന്നെയൊന്ന് നാട്ടിലെത്തിക്കുക. എനിക്ക് നാട്ടുകാരെയൊന്നു കാണണം. അല്ലാഹു നമ്മെ കാക്കട്ടെ - ആമീൻ. അല്ലാഹുവിന്റെ സമ്മതമില്ലാതെ ഒന്നും നടക്കില്ല. അല്ലാഹുവിന്റെ قدر قضاء നടക്കുക തന്നെ ചെയ്യും. അതിനെ മറിക്കടക്കാനാവില്ല.

# മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്റർ

കെ. അബ്ദുല്ലത്തീഫ് സഖാഫി

നാടിന്റെ നാനാഭാഗങ്ങളിൽ ദീനീ സ്ഥാപനങ്ങളുടെ സംസ്ഥാപന ത്തിന് വേണ്ടി ഒരായുസ് കാലം പ്രയത്നിച്ച ബഹു. മർഹൂം സൈനുദ്ദീൻ മുസ്ലിയാർ തന്റെ അന്ത്യദിനങ്ങളിൽ പോലും കർത്തവ്യ നിർവ്വഹണ ത്തിൽ വ്യാപൃതനായിരുന്നു.

മഹാനവർകളുടെ സ്വദേശമായ പെരുമുഖത്ത് മത സാമൂഹിക വൈജ്ഞാനിക മേഖലകളിൽ സ്തുത്യർഹ സേവനങ്ങളർപ്പിച്ചു മുന്നേ റുന്ന മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്റർ ഉസ്താദിന്റെ അന്ത്യ കാലങ്ങളിലെ പ്രയത്ന പ്രവർത്തനങ്ങളുടെ ഫലമാണ്. പതിറ്റാണ്ടു കാല മായി പെരുമുഖത്ത് മത സാമൂഹിക വൈജ്ഞാനിക രംഗത്ത് പ്രവർത്തി ച്ചുവരുന്ന ഇസ്ലാമിക് കൾച്ചറൽ സെന്ററിന്റെ കീഴിലുള്ള മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്ററിന്റെ പ്രവർത്തന മേഖലകളെ നമു ക്കൽപം പരിചയപ്പെടാം.

## താജ് ഇസ്ലാമിക് നഴ്സറി സ്കൂൾ

അക്ഷര ലോകത്തേക്ക് വരുന്ന പിഞ്ചുകുട്ടികൾക്ക് പഠന വിഷയങ്ങ ളിൽ ഉന്നതി പ്രാപിക്കാൻ അവസരം നൽകുന്നതോടു കൂടി അവരിൽ ഇസ്ലാമിക പരിചരണം നൽകി, വളർത്തി കൊണ്ടു വരിക എന്ന പ്രധാന ലക്ഷ്യത്തോടെ പ്രവർത്തിച്ചുവരുന്ന താജ് നഴ്സറി സ്കൂൾ വിജയകര മായി 10 വർഷം പൂർത്തിയാക്കിയിരിക്കുകയാണ്.

ജലാലിയ്യ: ദിക്റ് ഹൽഖ: മഹാനായ മർഹൂം സൈനുദ്ദീൻ മുസ്‌ലിയാരുടെ നിർദ്ദേശ പ്രകാരം എല്ലാ മാസവും സെന്ററിൽ നടന്നുവരുന്ന ജലാലിയ്യ: ദിക്റ് ഹൽഖ നാട്ടിലെയും മറുനാട്ടിലെയും നിരവധിയാളുകൾക്ക് ആത്മീയ നിർവൃതി നൽകുന്നു.

എല്ലാ അറബി മാസവും രണ്ടാം ഞായറാഴ്ച മഗ്രിബ് നിസ്കാരാനന്തരം മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്ററിൽ നടക്കുന്ന ദിക്റ് ഹൽഖയിൽ നിരവധിയാളുകൾ പ്രശ്ന പരിഹാരത്തിനു വന്നുകൊണ്ടിരിക്കുന്നു. പ്രശസ്ത പ്രസംഗകരുടെ പ്രഭാഷണവും പ്രഗത്ഭ പണ്ഡിതന്മാരുടെ നേതൃത്വവും ദിക്റ് ഹൽഖയുടെ പ്രത്യേകതയാണ്.

## താജ് ട്യൂഷൻ സെന്റർ

പ്രദേശത്തെ സ്കൂൾ വിദ്യാർത്ഥികളുടെ ഉയർന്ന വിജയം ലക്ഷ്യമാക്കി തുടങ്ങിയ താജ് ട്യൂഷൻ സെന്ററും മുനവ്വിറുൽ ഉലൂം എഡ്യുക്കേഷണൽ സെന്ററിന്റെ കീഴിൽ വിജയകരമായി പ്രവർത്തിച്ചുവരുന്നു. ഉയർന്ന പഠന നിലവാരവും മത ചിട്ടകളോടും കൂടിയുള്ള പരിചരണവും മറ്റു ട്യൂഷൻ സെന്ററുകളിൽ നിന്ന് താജ് ട്യൂഷൻ സെന്ററിനെ വ്യത്യസ്തമാക്കുന്നു.

## സി.എം. വലിയുള്ളാഹി സ്മാരക ബുക്സ് & കാസറ്റ് ലൈബ്രറി

നാട്ടിലെയും അയൽപ്രദേശത്തെയും വായനാ തൽപരരെയും വിദ്യാർത്ഥികളെയും ലക്ഷ്യമാക്കി ഒരു റഫറൻസ് ഇസ്‌ലാമിക് ലൈബ്രറിയും മഹനായ സി.എം. വലിയുല്ലാഹിയുടെ നാമധേയത്തിൽ സെന്ററിന്റെ കീഴിൽ പ്രവർത്തിച്ചുവരുന്നു.

## റിലീഫ് സെൽ

നാട്ടിലുള്ള പാവപ്പെട്ടവർക്കും ദീനീ സംരംഭങ്ങൾക്കും സഹായം നൽകുന്നതിനു വേണ്ടി രൂപം നൽകിയ റിലീഫ് സെൽ M.U.E.C.യുടെ എടുത്തു പറയത്തക്ക പ്രവർത്തനം തന്നെയാണ്. മാസം തോറും നടന്നുവരുന്ന ദിക്റിൽ നിന്നും മറ്റുമുള്ള സാമ്പത്തിക സ്വരൂപമാണ് ഇതിന്റെ മൂലധനം. ഇത്തരം സൽകർമ്മങ്ങളുമായി ശാരീരികമായും സാമ്പത്തികമായും നമ്മോട് എന്നും സഹകരിച്ചു വരുന്ന സഹൃദയരായ സകലർക്കും പ്രാർത്ഥനാ പൂർവ്വം കൃതജ്ഞത അറിയിക്കുന്നതോടൊപ്പം തുടർന്നും സഹകരണം പ്രതീക്ഷിക്കുകയാണ്. അല്ലാഹു സ്വീകരിക്കുമാറാകട്ടെ - ആമീൻ.

## സ്മാരക മന്ദിരം

നാട്ടിലേയും മറു നാട്ടിലേയും എന്നു വേണ്ട കേരളത്തിലും പുറത്തും ദീനീ സ്ഥാപനത്തിനു വേണ്ടി പ്രവർത്തിച്ച മഹാൻ സ്വന്തം നാട്ടിൽ പള്ളി മദ്റസകൾക്കു പുറമെ ഒരു സ്ഥാപനം ഉണ്ടാവുക എന്ന ലക്ഷ്യത്തിൽ ആരംഭിച്ച ബിൽഡിംഗിന്റെ ഒന്നാം ഘട്ട നിർമ്മാണം പൂർത്തിയായി. അൽ ഹംദുലില്ലാ... അതിനു വേണ്ടി സാമ്പത്തികവും ശാരീരികവുമായി ബന്ധപ്പെട്ട പലരും ഉണ്ട്. അവർക്കെല്ലാം റബ്ബ് തആലാ തക്ക പ്രതിഫലം നൽകട്ടെ. ഈ ബിൽഡിംഗിനും മറ്റു പ്രവർത്തനങ്ങൾക്കും ആത്മീയ നേതൃത്വം നൽകിയ മഹാനവർകളെ എന്നും സ്മരിക്കൽ ഈ സംഘടനയുടെ ബാധ്യതയാണ്. ആയതിനാൽ ബിൽഡിംഗിന് ഉസ്താദിന്റെ നാമകരണം ചെയ്തു.

ബിൽഡിംഗും മറ്റും ഉയർന്നുവരാൻ എല്ലാവരുടെയും സഹായ സഹകരണം പ്രതീക്ഷിക്കുന്നു.

## ഇസ്ലാമിക് കൾച്ചറൽ സെന്റർ പെരുമുഖം

### ഉപദേശക സമിതി

എം.കെ.എം. കോയ മുസ്ലിയാർ പെരുമുഖം (ചെയർമാൻ)

ഹാജി. മുഹമ്മദ് മുസ്ലിയാർ പെരുമുഖം

മുഹമ്മദ് കുട്ടി മുസ്ലിയാർ പെരുമുഖം

ഡോ. അബ്ദുൽ ഹമീദ് സാഹിബ് കോട്ടക്കൽ

സീതിക്കോയ ഹാജി പെരുമുഖം

### ഭാരവാഹികൾ

പ്രസിഡന്റ്: കെ. അബ്ദുൽ ഖാദിർ ഹാജി

വൈ. പ്രസി. എം. മുഹമ്മദലി സഖാഫി

എം.കെ. സ്വാലിഹ് മുസ്ലിയാർ

എം. അബ്ദുസ്സമദ്

ജന. സെക്രട്ടറി: കെ. അബ്ദുല്ലത്തീഫ് സഖാഫി

ജോ. സെക്രട്ടറി: എം.കെ. അബ്ദുറഹീം

എം. ബഹാഹുൽ ഹഖ്

പി. കുഞ്ഞാലി

ട്രഷറർ: എൻ.എ. ജലീൽ

**മെമ്പർമാർ:**

പി. ഹസൻ കോയ മദനി
എം.കെ. അബ്ദുർറഹ്മാൻ സഖാഫി
ടി.പി. ബശീർ ഹാജി
കെ.ടി. കുഞ്ഞസ്സൻ
എൻ. നജ്മുദ്ദീൻ
ആലിക്കോയ
പി. അബ്ദുസ്സമദ്
തമീമുൽ അൻസാരി
റബീഅത്ത്

## പണിപ്പുരയിൽ





തൂലിക വലിക്കുകയാണ്.
തപിക്കുന്ന ഓർമകളും
തളർത്തുന്ന ചിന്തകളും
തിരമാലകൾ കണക്കെ
തഴുകിയെത്തുന്നു.
തീക്ഷ്ണതകൾ നിറഞ്ഞ
തിരുജീവിതത്തിന്റെ
തുടിപ്പാർന്ന ചീന്തുകൾ
തരള ഹൃദയങ്ങളിൽ
തത്യാത്മ കിരണങ്ങളുടെ
തിരികൊളുത്താതിരിക്കില്ല.
തിങ്ങിനിറഞ്ഞ ഇതളുകളിൽ
തളിർത്തു നിന്ന അക്ഷരക്കണികകൾ
തിരിഞ്ഞു നടക്കുന്ന പാതകളിലും
തിന്മകൾക്കെതിരെ കവചമാകട്ടെ.
തക്ബീർ ധ്വനികളോടെ..
തൽകാലം വിട.
അല്ലാഹു അക്ബർ
വലില്ലാഹിൽ ഹംദ്

നിറ സാഫല്യതയുടെ
നനുത്ത അധ്യായങ്ങളിലൂടെ
നറുപുഞ്ചിരിയുമായി
നടന്നകന്ന ഉസ്താദ്
നമ്മോടു യാത്രയായി.
നന്മയുടെ കിരണങ്ങളിൽ
നിലാവുകൾ പെയ്തിറങ്ങിയ
നിശയുടെ യാമങ്ങളിൽ
നിലയ്ക്കാത്ത ആ ശബ്ദം ഇനി കേൾക്കില്ല.
നീറുന്ന വ്യഥകൾ സമ്മാനിച്ചു
നിതാന്ത കർമ മണ്ഡലങ്ങളേകി
നാളെയുടെ ലോകത്തേക്ക്....!
നാഥന്റെ സവിധത്തിലേക്ക്....!

